# സാഹിത്യമഞ്ജുഷിക.

## ഒന്നാം ഭാഗം

---


ഗ്രന്ഥകർത്താവ്:

വടക്കംകൂർ രാജരാജവർമ്മരാജാ

വയ്ക്കം.



൧൧൦൬-ാമാണ്ടു.

തൃശ്ശിവപേരൂർ.

മംഗളോദയം അച്ചുക്കൂടത്തിൽ അച്ചടിച്ചതു്.


---


പകർപ്പവകാശം ഗ്രന്ഥകർത്താവിന്നു മാത്രം.

# സാഹിത്യമഞ്ജൂഷിക.

ഒന്നാം ഭാഗം

---

ഗ്രന്ഥകൎത്താവ്:

വടക്കുംകൂർ രാജരാജവൎമ്മരാജാ.

നിയതികൃതനിയമരഹിതാം
ഹ്ലാദൈകമയീമനന്യപരതന്ത്രാം
നവരസരുചിരാം നിൎമ്മിതി-
മാദധതി ഭാരതീ കവേൎജ്ജയതി.

മമ്മടാചാൎയ്യർ.

കേരള സാഹിത്യ അക്കാദമി

മംഗളോദയം അച്ചുകൂടത്തിൽ അച്ചടിച്ചതു്.

തൃശ്ശിവപേരൂർ.

(വില ൧ക ൧൨ണ)

# വിഷയാനുക്രമണിക.

---



---

# മുഖവുര.

സാഹിത്യമഞ്ജൂഷിക എന്ന പേരിൽ പ്രസിദ്ധപ്പെടുത്തുന്ന പുസ്തകത്തിൻെറ ഈ ഒന്നാംഭാഗത്തിൽ നാലു് ഉപന്യാസങ്ങൾ അടങ്ങിയിരിക്കുന്നു. ഇവയെല്ലാം ഭാഷാപോഷിണി കേരളപാണിനി മുതലായ മാസികകളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളവയാകുന്നു. എന്നാൽ പല ഭാഗങ്ങളും കൂട്ടതലായി ചേൎത്തും പല അംശങ്ങളും കുറച്ചും, ഈ സന്ദൎഭത്തിൽ, ആ ഉപന്യാസങ്ങൾക്കു ഗുരുതരങ്ങളായ പല മാററങ്ങളും വരുത്തിയിട്ടുണ്ടെന്നു പ്രത്യേകം പ്രസ്താവിച്ചുകൊള്ളുന്നു.

ചമ്പുക്കളെക്കുറിച്ചു് എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പല ഉപന്യാസങ്ങളുംകൂടി ഒരുമിച്ചു ചേൎത്തിട്ടുള്ളതാണു് ഒന്നാമത്തെ ഉപന്യാസം. നമ്മുടെ ചമ്പുക്കളെ സംബന്ധിച്ചിടത്തോളവും ജനങ്ങളുടെ ഇടയിൽ ഇയ്യിടെയായി ഒരു ഉത്സാഹവും അഭിരുചിയും അങ്കുരിച്ചു കാണുന്നുണ്ടു്. ഡാക്ടർ കെ. ശങ്കരമേനോൻ എം. എ. അവർകൾ, റാവുസാഹിബ് എസ്. പരമേശ്വരയ്യർ എം. എ. അവർകൾ, പി. ശങ്കരൻ നമ്പിയാർ എം. എ. അവർകൾ, കെ. ചിദംബരവാദ്ധ്യാർ ബി. എ. അവർകൾ, പണ്ഡിതർ ഇ വി. രാമൻനമ്പൂരി അവർകൾ, മുതലായ ഭാഷാഭിമാനികളുടെ അശ്രാന്തപരിശ്രമത്തിൻെറ സന്താനങ്ങളാണു് ഈ ഉത്സാഹവും അഭിരുചിയും എന്നു പറയേണ്ടതാകുന്നു. ക്രമേണ വൎദ്ധമാനങ്ങളായി കാണുന്ന ഈ ഉത്സാഹത്തിനും അഭിരുചിക്കും, "ഓടുന്ന തോണിക്കു് ഒരു ഉന്തുപോലെ" ആയി പരിണമിക്കണമെന്നേ ഒന്നാമത്തെ ഈ ഉപന്യാസംകൊണ്ടു് ഉദ്ദേശിക്കുന്നുള്ളു.

ഒരു (കൊല്ല)ശതവൎഷം കാലംകൊണ്ടു നമ്മുടെ പദ്യസാഹിത്യത്തിനു് എത്രമാത്രം അഭിവൃദ്ധി ലഭിച്ചിട്ടുണ്ടെന്നു നാനാമുഖേന വിമൎശിക്കുകയാണു രണ്ടാമത്തെ ഉപന്യാസത്തിൻെറ ഉദ്ദേശം. ഈ വിമൎശനം പൂൎണ്ണമായിട്ടുണ്ടെന്നു ഞാൻ അഭിമാ

നിക്കുന്നില്ല. യോഗ്യതയുള്ള പല കവികളുടേയും കൃതികളുടേയും പേരുകൾ എൻെറ സ്മരണയിൽ ഉൾപ്പെടാതെ വന്നിരിക്കാമെന്നും ഞാൻ സമ്മതിക്കുന്നു; എന്നാൽ ഭാഷയുടെ ഉന്നതിക്കു സഹായിച്ചിട്ടുള്ള പ്രാധാന്യമേറിയ കൃതികളേയും സാഹിത്യപ്രസ്ഥാനങ്ങളേയും അവ അർഹിക്കുന്ന സ്ഥാനങ്ങളേയും, ഭാവിയിൽ ഉണ്ടാകേണ്ടതായ അഭിവൃദ്ധിയുടെ സ്വഭാവത്തേയും, കുറിച്ചു വിമർശിക്കുന്നതിൽ എൻെറ കൃശാംഗിയായ തൂലിക അതിൻെറ ശക്തിയിൽ കവിഞ്ഞു പരിശ്രമിച്ചിട്ടുണ്ടെന്നു കാണാവുന്നതാകുന്നു.

നമ്മുടെ പദ്യസാഹിത്യത്തിനു 'സംസ്കൃതവു'മായി സംഭവിച്ചിരിക്കുന്ന ബന്ധവും തന്നിമിത്തം ലഭിച്ചിരിക്കുന്ന ഉൽകർഷവും എത്രമാത്രം ദൃഢവും ഹൃദയംഗമവുമാണെന്നു കാണിക്കുകയാണ്, ആദ്യത്തെ രണ്ടു ഉപന്യാസങ്ങളുടേയും പൊതുവേയുള്ള ഉദ്ദേശം. ഈ ഉദ്ദേശത്തിന്നു വിരുദ്ധങ്ങളായ പ്രസ്ഥാനങ്ങളേയും തദ്പാത്ര്യങ്ങളായ കൃതികളേയും ഈ സന്ദർഭത്തിൽ എൻെറ വിമർശനം സ്പർശിച്ചിട്ടില്ലെന്നു പറയേണ്ടതില്ലല്ലൊ.

മൂന്നാമത്തെ ഉപന്യാസം രാമപാണിവാദനെക്കുറിച്ചു ഞാൻ ചെയ്തിട്ടുള്ള ചില അന്വേഷണങ്ങളുടെ ഫലമാകുന്നു. ഈ ഉപന്യാസത്തിൽനിന്നു് ആ മഹാകവിയുടെ കവിതാമാധുര്യം സംസ്കൃതാനഭിജ്ഞന്മാരായ കേരളീയൎക്കും അല്പമെങ്കിലും ആസ്വദിക്കുവാൻ കഴിയുമെന്നു വിശ്വസിക്കുന്നു. പാണിവാദനേയും തൽകൃതികളേയും സംബന്ധിച്ചു കൂടുതൽ അന്വേഷണങ്ങൾ ചെയ്യേണ്ടതായിട്ടാണിരിക്കുന്നതു്. പണ്ഡിതന്മാരുടെ ദൃഷ്ടി ഈ മാൎഗ്ഗത്തിലേക്കു യഥോചിതം പതിയുമെന്നു വിചാരിക്കുന്നു.

ഭാഷാവിഷയത്തിൽ നാലു ഭാഗങ്ങൾ ഉണ്ടു്. ഇവയിൽ ആദ്യത്തെ മൂന്നു ഭാഗങ്ങൾ, ഒരു പ്രത്യേക രീതിയിലുള്ള പദാൎത്ഥവിചിന്തനത്തെ അധികരിച്ചു രചിക്കപ്പെട്ടിട്ടുള്ള ഉപന്യാസങ്ങളാകുന്നു. ഇവ മൂന്നും ഭിന്നങ്ങളായ മൂന്നു പ്രസ്ഥാനങ്ങളിൽ ഉള്ളവയാണെന്നുകൂടി പറയേണ്ടതുണ്ടു്. ഭാഷയ്ക്കു സം

സ്കാരശുദ്ധി ലഭിക്കുന്നതിനും, ഇന്നു വിസ്മൃതപ്രായങ്ങളായ പല പഴയ നടപടികളെയുംകുറിച്ചു ജ്ഞാനം ഉണ്ടാകുന്നതിനും, ഈവിധമുള്ള പ്രസ്ഥാനങ്ങളുടെ പരിപോഷണം അനാവശ്യമെന്നു വരുന്നതല്ല. ഭാഷയുടെ ശുദ്ധിയെ പ്രത്യേകം ഉദ്ദേശിച്ചു രചിച്ചിട്ടുള്ള ഒന്നാണു നാലാമത്തെ ഭാഗം.

ഈ ഉപന്യാസങ്ങൾ ഓരോ മാസികകളിലായി പ്രസിദ്ധപ്പെടുത്തിയ കാലത്തു, പല പണ്ഡിതന്മാരായ ഭാഷാപ്രണയികളും അവയെക്കുറിച്ചു് അറിയിച്ചുതന്നിട്ടുള്ള അഭിപ്രായങ്ങൾ സാഹിത്യമഞ്ജൂഷികയുടെ പ്രസിദ്ധീകരണത്തിൽ എനിക്കു് അത്യന്തം പ്രോത്സാഹത്തേയും ധൈൎയ്യത്തേയും പ്രദാനം ചെയ്തിട്ടുണ്ടെന്നുള്ള സംഗതിയും ഇവിടെ കൃതജ്ഞതയോടുകൂടി പറയേണ്ടിയിരിക്കുന്നു.

സന്ദർഭവശാൽ ഉദ്ധരിച്ചുചേൎത്തിട്ടുള്ള സംസ്കൃതപദ്യങ്ങൾക്കു്, ഒരു ചെറിയ 'സാരം'കൂടി കൊടുത്തിട്ടുണ്ടു്. സംസ്കൃതപരിചയം കുറയുന്ന വായനക്കാൎക്കു് ഈ 'സാരം' പ്രയോജനകരമായിബ്ഭവിക്കുമെന്നു വിശ്വസിക്കുന്നു.

പുസ്തകത്തിന്റെ അവസാനഭാഗത്തിൽ കൊടുത്തിരിക്കുന്ന ശുദ്ധിപത്രത്തിൽ വായനക്കാരുടെ ദൃഷ്ടി യഥാവസരം പതിയേണ്ടതാകുന്നു.

കാലവിളംബം കൂടാതേയും ശുചിയായും ഈ പുസ്തകത്തിന്റെ മുദ്രണം നിൎവ്വഹിച്ചുതരുന്നതിനു "മംഗളോദയ"പ്രവൎത്തകന്മാർ നിസ്തുല്യമായ ശ്രദ്ധയും ഉത്സാഹവും പ്രകടിപ്പിച്ചിട്ടുണ്ടു്. ഈ ഗുണങ്ങൾ അവൎക്കു സഹജങ്ങളും ആരോടും കാണിക്കുന്നവയും ആണെങ്കിലും, അവരോടു സവിശേഷം കൃതജ്ഞതയെ പ്രകാശിപ്പിക്കാതിരിക്കുവാൻ എന്റെ മനസ്സു് അനുവദിക്കുന്നില്ല.

എന്നു്

൧൦൮൩ കൎക്കടകം ൨൬
വൈക്കം.

വടക്കുംകൂർ രാജരാജവൎമ്മരാജാ



വടക്കുംകൂർ രാജരാജവർമ്മരാജാ

# സാഹിത്യമഞ്ജൂഷിക.

## സംസ്കൃതചമ്പുക്കളും ഭാഷാചമ്പുക്കളും.

ഗദ്യം, പദ്യം, മിശ്രം എന്നു കാവ്യത്തിനു മൂന്നു വിഭാഗങ്ങൾ ഉണ്ടു്. ഇവയിൽ ഗദ്യവും പദ്യവുംകൂടി ഇടകലൎന്നിട്ടുള്ള മൂന്നാമത്തെ വിഭാഗത്തിനു ചമ്പു എന്നു പേർ പറയുന്നു. ഗദ്യത്തിന്റെയും പദ്യത്തിന്റെയും രമണീയത ഒരുമിച്ചു ചമ്പുകാവ്യത്തിൽ കാണുവാൻ കഴിയുന്നു. അതുകൊണ്ടു കേവലം ഗദ്യമയമോ, പദ്യമയമോ ആയ കാവ്യത്തെ അപേക്ഷിച്ചു കൂടുതൽ ഹൃദ്യത ചമ്പുകാവ്യത്തിനു് ഉണ്ടെന്നു സമ്മതിക്കണം. ഗദ്യപദ്യങ്ങളുടെ സമ്മേളനത്തോടുകൂടിയ കാവ്യം വാദ്യകലയോടുകൂടിയ ഗീതിയെന്നപോലെ ഹൃദയംഗമമാകുന്നു എന്നു രാമായണചമ്പുവിന്റെ ആരംഭത്തിൽ മഹാകവി ഭോജൻ പറഞ്ഞിരിക്കുന്നു. ഈ അഭിപ്രായത്തിന്റെ യാഥാൎത്ഥ്യം സഹൃദയന്മാൎക്കു് അനുഭവസിദ്ധമാകുന്നു.

ചമ്പുരൂപമായ സാഹിത്യം സംസ്കൃതഭാഷയിലാണു് ആദ്യം ഉണ്ടായതെന്നു തോന്നുന്നു. സംസ്കൃതത്തിൽ ഒന്നാമതായുണ്ടായ ചമ്പു ഭോജദേവകൃതമായ രാമായണമാകുന്നു. ചമ്പുപ്രസ്ഥാനത്തിന്റെ മാൎഗ്ഗദൎശി ഭോജദേവനാണെന്നു വിചാരിക്കാം. രസികന്മാരായ പല മഹാകവികളും പിന്നീടു ഭോജനെ അനുകരിക്കുവാൻ തുടങ്ങി. അതോടുകൂടി സംസ്കൃതസാഹിത്യത്തിൽ പല വിശിഷ്ടചമ്പുക്കളും ഉണ്ടാകുവാൻ ഇടയായി. ഇവ സംസ്കൃതസാഹിത്യത്തിന്റെ അനൎഘനിധികളായി പ്രശോഭിക്കുന്നവയാണു്.

സംസ്കൃതചമ്പുക്കളെ പുരാതനങ്ങളെന്നും നവീനങ്ങളെന്നും രണ്ടുവിധം വിഭജിക്കാം. (ക) രാമായണം, (ഖ) ഭാരതം, (ഗ) നളചമ്പു, (ഘ) നീലകണ്ഠവിജയം, (ങ) വിശ്വഗുണാദർശം, (ച) മാനവേദചമ്പു എന്നിവ ആദ്യത്തെ വിഭാഗത്തിൽ ഉൾപ്പെടുന്നു. ഇവയിൽ രാമായണം, ഭാരതം, നളചമ്പു എന്നിവ അധികം പുരാതനങ്ങളാകുന്നു. ഇവ ഏതു കാലത്ത് ഉണ്ടായി എന്നു നിശ്ചയിക്കാൻ നിവൃത്തിയില്ല. അന്ത്യകാണ്ഡം വിരചിച്ചു രാമായണചമ്പുവിനെ പൂർത്തിയാക്കിയതു ലക്ഷ്മണസൂരിയാകുന്നു. ഭാരതചമ്പു അനന്തഭട്ടന്റെയും നളചമ്പു ത്രിവിക്രമന്റെയും നീലകണ്ഠവിജയം നീലകണ്ഠദീക്ഷിതരുടേയും കൃതിയാകുന്നു. വെങ്കിടാദ്ധ്വരിയാണു വിശ്വഗുണാദർശത്തിന്റെ കർത്താവു. പൂർവ്വഭാരതചമ്പുവിനു മാനവേദചമ്പു എന്നുകൂടി പേരുണ്ടു്. ഇതിൽനിന്നുതന്നെ അതു മാനവേദരാജാവു നിർമ്മിച്ചതാണെന്നു തെളിയുന്നു. ഉത്തരരാമചരിതം വല്ലീപരിണയം മുതലായി വേറെയും ചില ചമ്പുക്കൾ സംസ്കൃതത്തിൽ ഉണ്ടു്. അവ മുൻപു പേരുപറഞ്ഞവയെപ്പോലെ പ്രതിഷ്ഠ ലഭിച്ചിട്ടുള്ളവയല്ല.

രാമായണം ഭാരതം എന്നു രണ്ടു മഹാപ്രബന്ധങ്ങൾ മേപ്പത്തൂർ ഭട്ടതിരിയുടെ കൃതികളായിട്ടുണ്ടു്. ഇവ കൂടാതെ രാമായണത്തിലേയും ഭാരതത്തിലേയും കഥാംശങ്ങളെ പലതിനേയും അധികരിച്ചുകൊണ്ടു ഭട്ടതിരി രചിച്ചിട്ടുള്ള പ്രബന്ധങ്ങൾ അസംഖ്യങ്ങളാകുന്നു. അവയിൽ ചിലവയുടെ പേർ താഴെ കാണിക്കുന്നു. രാജസൂയം, ഗജേന്ദ്രമോക്ഷം, നാരദമോഹനം, നിരനുനാസികം, മത്സ്യാവതാരം, ഭീഷ്മസ്വർഗ്ഗതി, പാർവ്വതീസ്വയംബരം, രുഗ്മിണീസ്വയംബരം, രുഗ്മാംഗദചരിതം, അഷ്ടമിചമ്പു, ദക്ഷയാഗം, ഭഗവദ്ദൂതു, സുഭദ്രാഹരണം, നൃഗമോക്ഷം, സ്യമന്തകം, പാഞ്ചാലീസ്വയംബരം, പഞ്ചേന്ദ്രോപാഖ്യാനം, സ്വാഹാസുധാകരം, കല്യാണസൌഗന്ധികം, സന്താനഗോപാലം, ത്രിപുരദഹനം കുചേലവൃത്തം;

ഇവ അച്ചടിച്ചു എല്ലാം പ്രസിദ്ധപ്പെടുത്തിയിട്ടില്ലെങ്കിലും പ്രസിദ്ധങ്ങൾ തന്നെയാണ്. രുഗ്മിണീസ്വയംബരം രുഗ്മാംഗദചരിതം എന്ന രണ്ടു കൃതികൾ ഉള്ളവ എടവട്ടിക്കാട്ടു നമ്പൂതിരിയുടെ വകയാകുന്നു. ബാണയുദ്ധം എന്ന പേരായി വേറെ ഒരു ചമ്പു കാണുന്നു. ഇതു് എടവട്ടിക്കാടിൻെറ കൃതിയാണെന്നു തോന്നുന്നു. കംസവധം പ്രദോഷമാഹാത്മ്യം എന്ന രണ്ടു കൃതികൾ അടുത്തകാലത്തു നിൎമ്മിക്കപ്പെട്ടിട്ടുള്ളവയാണ്. ഇവയിൽ ഒന്നാമത്തേതു കേരളവൎമ്മവലിയകോയിത്തമ്പുരാൻെറയും രണ്ടാമത്തേതു ചെങ്ങന്നൂർ താഴ്മണ്ണ പ്രഭാകരൻതന്ത്രിയുടേയും കൃതിയാകുന്നു. ഇവിടെ പേരുപറഞ്ഞ ചമ്പുക്കളെ എല്ലാം അധുനാതനമെന്ന വിഭാഗത്തിൽ ഉൾപ്പെടുത്താം.

മേപ്പത്തൂർ ഭട്ടതിരിയുടെ പ്രബന്ധങ്ങളിൽ അധികവും അച്ചടിച്ചു പ്രസിദ്ധപ്പെടുത്താത്തവയാകുന്നു. ഇയ്യിടെയായി ഭട്ടതിരിയുടെ കൃതികളെ അച്ചടിച്ചു പ്രകാശിപ്പിക്കുന്ന കാൎയ്യത്തിൽ വിദ്വാന്മാർ ശ്രദ്ധ പതിപ്പിച്ചുവരുന്നു എന്നു കാണുന്നതു സന്തോഷം തന്നെ. എടവട്ടിക്കാട്ടു നമ്പൂതിരിയുടെ പ്രബന്ധങ്ങൾ അച്ചടിപ്പിക്കപ്പെട്ടിട്ടുള്ളതായി അറിയുന്നില്ല. ഭട്ടതിരിയുടെ പ്രബന്ധങ്ങൾ അധികവും ചാക്യാന്മാരെ ആശ്രയിച്ചാണ് ഇതുവരെ നശിക്കാതെ കിടന്നതു. എന്നാൽ കൂത്തു മിക്കവാറും നമ്മുടെയിടയിൽനിന്നു മറഞ്ഞ സ്ഥിതിക്കു, ഇനി ചാക്യാന്മാർ പ്രബന്ധങ്ങളെ അധികം ശ്രദ്ധയോടുകൂടി സംരക്ഷിക്കുമെന്നു തോന്നുന്നില്ല. അതിനാൽ അപ്രകാശിതങ്ങളായ പ്രബന്ധങ്ങളുടെ കാൎയ്യത്തിൽ പണ്ഡിതന്മാർ സവിശേഷം ദൃഷ്ടി പതിപ്പിക്കേണ്ടതായിരിക്കുന്നു.

ചമ്പുസാമ്രാജ്യത്തിൽ ഏകഛത്രാധികാരം വഹിക്കുന്നതു് ഭോജരാജാവിൻെറ രാമായണമാകുന്നു.

സംസ്കൃതസാഹിത്യത്തിൽ ഭോജരാജാവിന്ന് അത്യുന്നതമായ ഒരു സ്ഥാനമുണ്ടു്. ഭോജരാജാവിനേയും കാളിദാസാദി കവിവരന്മാരേയും സംഘടിപ്പിച്ചുകൊണ്ടു പല ഐതിഹ്യങ്ങ

ളും ഇന്നും നമ്മുടെയിടയിൽ വൃദ്ധന്മാർ പറഞ്ഞുവരുന്നു. ഭോജരാജാവിന്റെ അക്ഷരലക്ഷസംഭാവനയും മറ്റും നമ്മുടെയിടയിൽ പ്രസിദ്ധങ്ങളായ ഐതിഹ്യങ്ങളാകുന്നു. ഇപ്രകാരമുള്ള പല ഐതിഹ്യങ്ങളുടേയും ഒരു സങ്കേതമാകുന്നു 'ഭോജപ്രബന്ധം'. വൃദ്ധന്മാർ പറഞ്ഞുവരുന്നവയും ഈ കൃതിയിൽ കാണുന്നവയുമായ ഐതിഹ്യങ്ങൾക്കു ചരിത്രദൃഷ്ട്യാ എത്രമാത്രം യാഥാർത്ഥ്യം ഉണ്ടെന്നു നിർണ്ണയിക്കുന്നതു സുകരമല്ല. എന്നാൽ പല മഹാന്മാരായ കവികളുടേയും ശാസ്ത്രകാരന്മാരുടേയും സാന്നിദ്ധ്യംകൊണ്ടു പ്രദ്യോതിച്ചിരുന്ന ഒരു മഹാസദസ്സിന്റെ നേതാവായിരുന്നു ഭോജരാജാവെന്നു വിശ്വസിക്കുന്നതിൽ ആക്ഷേപമില്ല. സ്ഥാനമാനധനാദിപ്രദാനങ്ങളെക്കൊണ്ടു കവികളെ പ്രോത്സാഹിപ്പിക്കുന്ന വിഷയത്തിലും ഭോജരാജാവു് അദ്വിതീയനായിരുന്നുവെന്നു ഊഹിക്കാം. ഭോജരാജാവിന്റെ കാലം സംസ്കൃതസാഹിത്യത്തിന്നു വളരെ അഭിമാനത്തേയും അഭിവൃദ്ധിയേയും ജനിപ്പിച്ചിട്ടുള്ള ഒന്നാണെന്നു നിസ്സംശയം പ്രസ്താവിക്കുവാൻ കഴിയും.

ഭോജപ്രബന്ധം ഒരു നവീനകൃതിയാണു്. ചരിത്രത്തിന്റെ നിലയിൽ അതിനെ ഗണിക്കേണ്ട ആവശ്യമില്ല; എന്നാൽ അതിൽ കാണുന്ന ഐതിഹ്യങ്ങൾ എല്ലാം ഒരുപോലെ ത്യാജ്യങ്ങളാണോ എന്നുള്ള സംഗതി വളരെ പര്യാലോചിക്കേണ്ട ഒന്നാകുന്നു. പ്രസിദ്ധമായ നവരത്നശ്ലോകം, കാളിദാസർ വിക്രമാദിത്യന്റെ സദസ്സിലെ അംഗമായിരുന്നു എന്നു വിളിച്ചുപറയുന്നു. ഭോജപ്രബന്ധത്തിൽ കാളിദാസരെ ഭോജന്റെ ആശ്രിതന്മാരുടെ കൂട്ടത്തിൽ ഗണിച്ചിരിക്കുന്നു. ഇതു വാസ്തവമാകണമെങ്കിൽ ഭോജനും വിക്രമാദിത്യനും ഒരാൾതന്നെയാകണം. ഈ പേരുകളിൽ ഏതെങ്കിലും ഒന്നു സ്ഥാനപ്പേരാകുവാൻ മേലായ്കയില്ല. പ്രതാപശാലിയായ വിക്രമാദിത്യൻ കലിവർഷം ൩൲൪൰-നിടയ്ക്കാണു ജീവിച്ചിരുന്നതെന്നു വിദ്വാന്മാർ അഭിപ്രായപ്പെടുന്നു. സാഹിത്യപ്രസിദ്ധനായ ഭോജരാ

ജാവും, പരാക്രമശാലിയും ബുദ്ധമതോച്ചാടകനും ആയ വിക്രമാദിത്യനും ഒരാൾതന്നെയെന്നു പറയുവാൻ വളരെ വിഷമതകൾ ഉണ്ടു്. ഏതായാലും ചരിത്രകാരന്മാരുടെ ഗാഢചിന്തയെ അർഹിക്കുന്ന ഒന്നാണു് ഈ വിഷയമെന്നേ തല്ക്കാലം പറയുവാനുള്ളു.

രാമയണചമ്പുവിനു ഭോജചമ്പുവെന്നു കൂടി പ്രസിദ്ധമായ ഒരു പേർ ഉണ്ടു്. ശ്രീവാല്മീകിമഹർഷിയുടെ രാമായണത്തെ അനുസരിച്ചാണു് ഈ ചമ്പുവിനെ വിരചിച്ചിട്ടുള്ളതു്. ഭോജരാജാവിനു ശ്രീവാല്മീകിയോടുള്ള ഭക്തിയും കടപ്പാടും നിസ്സീമമാകുന്നു.

൧ "വാല്മീകിഗീതരഘുപുംഗവകീർത്തിലേശൈ-
സ്തൃപ്തിം കരോമി കഥമപ്യധുനാബുധാനാം."

എന്നു ഗ്രന്ഥാരംഭത്തിൽ ഭോജരാജാവു പറഞ്ഞിരിക്കുന്നു. സംസ്കൃതചമ്പുക്കളിൽ രാമായണത്തിനാണു പ്രഥമസ്ഥാനാവകാശം എന്നു മുൻപു പറഞ്ഞുവല്ലൊ. ഇതിൽനിന്നുതന്നെ കവിതാഗുണോൽകർഷം ഈ കാവ്യത്തിൽ എത്രമാത്രം അപരിമിതമായി പ്രകാശിക്കുന്നുണ്ടെന്നു തെളിയും.

൨ "നിത്യം സംഭ്രമജൃംഭിതാ നടതി യജ്ജിഹ്വാങ്കണേ ഭാരതീ"

എന്നു ഭോജരാജാവിന്റെ വാഗ്വിലാസത്തെക്കുറിച്ചു രാമചന്ദ്രപണ്ഡിതർ പറഞ്ഞിരിക്കുന്നതിൽ യാതൊരു അതിശയോക്തിസ്പർശവുമില്ല. ഈ കൃതിയിലെ ഓരോ പദ്യവും ഗദ്യവും അത്രമാത്രം സരസ്വതീവിലാസത്തെ പ്രകാശിപ്പിക്കുന്നതാകുന്നു. ഭാവനയുടെ സൌന്ദര്യം ശബ്ദത്തിന്റെ ലാളിത്യം അർത്ഥത്തിന്റെ പ്രസന്നത ശുദ്ധി മാധുര്യം മനോധർമ്മങ്ങളുടെ

---

൧. സാരം:—ശ്രീവാല്മീകിമഹർഷി വിസ്തരിച്ചു രാമചരിതത്തെ ഗാനം ചെയ്തിട്ടുണ്ടു്. അതിന്റെ (വാല്മീകിരാമായണത്തിന്റെ) ചില അംശങ്ങൾ ഗ്രഹിച്ചു ഞാനും വിദ്വാന്മാരെ തൃപ്തിപ്പെടുത്തുന്നുണ്ടു്.

൨. സാരം:—സരസ്വതീദേവി സംഭ്രമവിലാസത്തോടുകൂടിയാണു ശ്രീഭോജന്റെ രസനയിൽ നർത്തനം ചെയ്യുന്നതു്.

നൂതനത്വം മുതലായവ രാമായണചമ്പുവിന്റെ നിസർഗ്ഗഗുണങ്ങളാകുന്നു. അകത്തും പുറത്തും ഒരുപോലെ പ്രവഹിക്കുന്ന ദ്രാക്ഷാപാകരസത്തിന്റെ മാധുര്യംകൊണ്ടു് ഇത്രമാത്രം സഹൃദയന്മാരെ വശീകരിക്കുന്ന ഒരു കാവ്യതല്ലജം സംസ്കൃതചമ്പൂസമുദായത്തിൽ വേറെയില്ലെന്നുതന്നെ പറയണം. ചില ഉദാഹരണങ്ങൾകൊണ്ടു് ഈ അഭിപ്രായത്തെ അനുഭവസിദ്ധമാക്കാം.

൧ രാമഃ കാമമുപാശ്രയിഷ്യതി വനം ത്യക്ത്വാ ധൃതം കൌതുകം
ലോകസ്യാപ്യക്ഷ്യതി കൌതുകം ചിരധൃതം തസ്യാഭിഷേകോത്സവേ
ധർമ്മാപായഭയേന വത്സവിരഹം വക്ഷ്യാമി വക്ഷ്യാമി കിം
യാവൽ കല്പമകീർത്തിരാത്തിജനനീ ജായേത ജായേ തവ.

ഈ പദ്യത്തിലെ ശബ്ദസുഖം പ്രഥമശ്രവണത്തിൽതന്നെ ആരേയും ആകർഷിക്കുന്നതായിരിക്കുന്നു. എന്നാൽ അർത്ഥത്തിന്റെ ഗംഭീരതയ്ക്കു ഒരു കുറവും ഇല്ല. അധർമ്മവും അകീർത്തിയും ഏററവും ഭയപ്പെടേണ്ട ദോഷങ്ങളാണെന്നുകൂടി ഈ പദ്യത്തിൽ കാണിച്ചിരിക്കുന്നു.

൨ ലാവണ്യാംബുനിധേരമുഷ്യ ദയിതാമേനാമിവൈനം ജനം
കസ്മാന്നാസൃജദസ്മദന്വയഗുരോരല്പത്തിഭിഃ പത്മഭൂഃ
ആസ്താമേതദരണ്യവാസരസികേ ഹാ കഷ്ടമസ്മിന്നിമാം
കാന്തിം കാനനചന്ദ്രികാസമദശാം കിം നിർമ്മമേ നിർമ്മമേ.

---

൧ സാരം:— അഭിഷേകത്തിനു കെട്ടിയ കാപ്പു് എടുത്തുകളഞ്ഞു രാമൻ കാട്ടിൽപൊയ്ക്കൊള്ളും. ജനങ്ങൾ അവരുടെ സന്തോഷത്തേയും ഉപേക്ഷിക്കുന്നതാണു്. അധർമ്മഭീരുതകൊണ്ടു് പുത്രവിയോഗത്തെ ഞാൻ സഹിച്ചുകൊള്ളാം. എന്നാൽ നിനക്കുണ്ടാകുന്നതും പ്രളയംവരെ നിലനില്ക്കുന്നതും ആയ ദുഷ്കീർത്തിയെ നീ എങ്ങിനെ സഹിക്കും? 'സംഭാവിതസ്യ ചാകീർത്തിർമ്മരണാദതിരിച്യതേ' എന്നു ഗീത.

൨ സാരം:— ബ്രഹ്മാവിനു് എന്റെ വംശവുമായി ചാർച്ചയുണ്ടു്. എന്നിട്ടും സീതയ്ക്കുള്ളതുപോലെ സൌന്ദര്യം എനിക്കുണ്ടാക്കിയില്ലല്ലൊ. എന്നാൽ അതു് ഇരിക്കട്ടെ; കാട്ടിൽ അലഞ്ഞുതിരിഞ്ഞു നടക്കുന്ന രാമനിൽ—ഒരു രസികത്വവും അറിയാത്തവനിൽ കൊണ്ടെ സകലലോകമോഹനമായ സൌന്ദര്യത്തെ സൃഷ്ടിച്ചതെന്തിനാണു്? ആ മാധുര്യം ആർ അനുഭവിക്കും?

എന്നതു ഏററവും ഹൃദയംഗമമായ മറെറാരു പദ്യമാകുന്നു. ശ്രീരാമലക്ഷ്മണന്മാരാൽ ത്യക്തയായ ശൂൎപ്പണഖയുടെ വിചാരമാണു് ഈ പദ്യത്തിൽ അടങ്ങിയിരിക്കുന്നതു. ബ്രഹ്മാവു സീതയെപ്പോലെ സൌന്ദൎയ്യശാലിനിയായി തന്നേയും സൃഷ്ടിച്ചില്ലല്ലോ എന്നുള്ള ശൂൎപ്പണഖയുടെ വിചാരം വലിയ അസൂയയെ പ്രകാശിപ്പിക്കുന്നതായിരിക്കുന്നു. രാമങ്കൽ — തോലും ഉടുത്തു ജടയും ധരിച്ചു ശൃംഗാരഗന്ധം ഇല്ലാതെ തെണ്ടി നടക്കുന്ന ഒരുത്തനിൽ — ഇത്രമാത്രം ആകൎഷണീയമായ സൌന്ദൎയ്യത്തെ സംഘടിപ്പിച്ചതും ബ്രഹ്മാവിന്റെ അയുക്തവ്യാപാരമായിട്ടാണു ശൂൎപ്പണഖ കാണുന്നതു്. ശബ്ദത്തിന്റെ സുഖഗതിക്കോ അൎത്ഥത്തിന്റെ പ്രസന്നതക്കോ ഒരിടത്തും കോട്ടം തട്ടുന്നില്ല. ദുൎവ്വൃത്തകളായ സ്ത്രീകൾക്കു സാധാരണയായി കണ്ടുവരുന്ന അസൂയ സ്വാൎത്ഥപ്രസക്തി മുതലായ വികാരങ്ങളെ കവി ഇവിടെ നല്ല മനോധൎമ്മത്തോടുകൂടി പ്രകാശിപ്പിച്ചിരിക്കുന്നു.

ഫ. യോഗേന ലബ്ധോ യഃ പുംസാം സംസാരാപേതചേതസാം
നിയോഗേന പിതുസ്സോയം രാമഃ കൌശികമന്വഗാത്.

എന്ന പദ്യത്തിൽ 'യോഗം' 'നിയോഗം' എന്നീ പദങ്ങളെ പ്രയോഗിച്ചിരിക്കുന്നതിന്റെ ചാതുൎയ്യം സഹൃദയന്മാൎക്കു പ്രത്യേകം ആസ്വാദ്യമാകുന്നു.

വ. "മൈഥിലീപക്ഷപാതേന പക്ഷപാതമവാപ സഃ"

ഈ പദ്യഭാഗത്തിലെ 'പക്ഷപാത' പ്രയോഗത്തോടു സഹൃദയന്മാൎക്കു് ഒരു പക്ഷപാതം തോന്നുന്നതാണു്.

---

ഫ. യോഗംകൊണ്ടു ലഭിക്കപ്പെടുന്ന രാമൻ പിതാവിന്റെ നിയോഗം (ആജ്ഞ യോഗമില്ലായ്കു)കൊണ്ടു വിശ്വാമിത്രനെ അനുഗമിച്ചു.

വ. സീതയോടുള്ള പക്ഷപാതത്താൽ ജടായുവിന്റെ പക്ഷങ്ങൾ (ചിറകുകൾ) പതിച്ചുപോയി. (രാവണൻ യുദ്ധത്തിൽ പതിപ്പിച്ചു)

* രാമാശ്രമാദപഗതലക്ഷ്മണസന്നിധാനാൽ—
സീതാം ജഹാര ചപലഃ പിശിതാശനേന്ദ്രഃ
മാലാം നവോല്പലമയീം പലലഭ്രമേണ
ദേവാലയാദിവ നിരസ്തജനാദലക്ഃ

എന്ന പദ്യം ഹൃദയംഗമമായ ഉപമാപ്രയോഗത്തിനു ഒരു ഉദാഹരണമാകുന്നു. ആശ്രമത്തിനു ദേവാലയത്തിന്റേയും സീതയ്ക്കു ഉല്പലമാലയുടെയും ഔപമ്യം കല്പിച്ചിരിക്കുന്നതിൽനിന്നു അവയുടെ ശുദ്ധിയും രമണീയതയും പ്രത്യേകം ഗ്രഹിക്കേണ്ടതായുണ്ടു. ചപലനായ രാവണനു അലക്സാദൃശ്യം കല്പിച്ചതും യുക്തമായി. ഒരു വസ്തുവിനെ മറ്റൊന്നായി വിചാരിക്കുന്നതു ഭ്രാന്തന്മാരുടെ സ്വഭാവമാകുന്നു. ഇതുപോലെ അലങ്കാരചതുരങ്ങളായ ഭാഗങ്ങൾ രാമായണചമ്പുവിൽ എവിടെയും കാണാം.

ശബ്ദത്തെയും അർത്ഥത്തെയും സംബന്ധിച്ചു എന്തെങ്കിലും ഒരു വിശേഷപ്രയോഗവുമില്ലാത്ത പദ്യമോ ഗദ്യമോ ഈ കാവ്യത്തിൽ ഇല്ലെന്നുതന്നെ പറയാം. മിക്കവാറും വർണ്ണനങ്ങൾ വേണ്ട സന്ദർഭത്തിലാണു ഗദ്യങ്ങൾ ഉപയോഗിച്ചിരിക്കുന്നതു. ശബ്ദാർത്ഥാലങ്കാരങ്ങളുടെ നിരർഗ്ഗളവും പ്രൗഢതരവും ആയ പ്രവാഹം ഗദ്യങ്ങളിലാണ് അധികമധികം കാണുന്നതു. ദീർഘതരങ്ങളായ സമാസപദങ്ങളെക്കൊണ്ടു ബന്ധിക്കപ്പെട്ടിട്ടുള്ളവയും സാമാന്യേന വലിയവയും ആണു ഗദ്യങ്ങൾ.

സംസ്കൃതസാഹിത്യത്തിൽ രാമായണചമ്പുവിനു ലഭിച്ചിട്ടുള്ള പ്രതിഷ്ഠ അചഞ്ചലമാകുന്നു. പിന്നിടുണ്ടായിട്ടുള്ള ചമ്പുക്കളിൽ പലതും രാമായണചമ്പുവിനോടു കടപ്പെട്ടിട്ടുള്ളവയാണ്.

ഭോജകൃതമായ രാമായണചമ്പു അപൂർണ്ണമാകുന്നു. ആറാമത്തെ കാണ്ഡംകൂടി രചിച്ച് ഇതിനെ പൂർത്തിയാക്കിയതു

---

* രാവണൻ ആരും ഇല്ലാത്ത സമയത്തു ആശ്രമത്തിങ്കൽനിന്നു സീതയെ അപഹരിച്ചു. പൂമാല മാംസമെന്നു ഭ്രമിച്ചു പേപ്പട്ടി ക്ഷേത്രത്തിൽനിന്നു ആരും ഇല്ലാത്തപ്പോൾ അപഹരിക്കുന്നപോലെ;

ലക്ഷ്മണസൂരിയാകുന്നു. ഈ മഹാകവിക്കു ഭോജരാജാവിന്റെ സാഹിത്യപ്രസ്ഥാനം, നല്ലപോലെ സ്വാധീനമായിട്ടുള്ള ഒന്നാണ്. പദഘടന, അലങ്കാരകല്പന, മനോധർമ്മഗതി, ഭാവപ്രസന്നത മുതലായി ഭോജകവിതയിൽ കാണുന്ന പ്രത്യേകഗുണങ്ങളുടെ മർമ്മം നല്ലപോലെ ഗ്രഹിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുന്നതിൽ ലക്ഷ്മണസൂരി വിജയിയായിത്തന്നെ ഭവിച്ചിരിക്കുന്നു. മറ്റൊരാളാണു രചിച്ചതെന്നു പറയുവാൻ കഴിയാത്തവിധം, പൂർവ്വകാണ്ഡങ്ങളോടു ലക്ഷ്മണസൂരികൃതമായ ഭാഗം അത്രമാത്രം ഗുണസാമ്യം വഹിക്കുന്നുണ്ട്.

ചമ്പൂലോകത്തിലെ യുവരാജപദത്തിൽ അഭിഷിക്തമായിരിക്കുന്ന കൃതി ഭാരതചമ്പുവാകുന്നു. ഈ കൃതിയുടെ കർത്താവായ അനന്തഭട്ടൻ താൻ 'സരസ്വതീപ്രാണസദൃശനും' 'ദിഗന്തരലുഠൽകീർത്തിയും' ആണെന്നു അഭിമാനിക്കുന്നു. ഈ അഭിമാനം ഏറ്റവും യുക്തംതന്നെ. അനന്തസദൃശമായ കവാവൈഭവമാണ് അനന്തഭട്ടനിൽ കാണുന്നതു്. വിചിത്രാശയകല്പനയിൽ അനന്തഭട്ടൻ അദ്വിതീയനാകുന്നു. അനന്തഭട്ടന്റെ പ്രസ്ഥാനത്തിന്റെ പുളകസമുദ്ഗമകരമായ വൈചിത്ര്യം അതിനെ ഇതരകവികൾക്കു് അനുഗമിക്കാൻ സാധിക്കാത്ത ഒന്നാക്കിത്തീർത്തിരിക്കുന്നു.

* ഉന്മീലദംബുജകദംബകസൌരഭീണാ-
മുന്നമ്രദീർഘമുകുടീതടിനീസമീനാം
ആചാന്തവൈരിയശസാമമൃതോർമ്മിളാനാം
വാചാമനന്തസുകവേഃ പൃഥുവൈഭവമൂല്യം.

എന്നു സ്വന്തം വചോവിഭവത്തിനു അനന്തഭട്ടൻ കല്പിച്ചിരിക്കുന്ന വില വളരെ തുച്ഛംതന്നെയാകുന്നു. വാസ്തവത്തിൽ അനന്തഭട്ടന്റെ വാഗ്വിലാസത്തിനു ത്രിലോകങ്ങൾതന്നെ

* സാരം—വികസിച്ച താമരപ്പൂക്കളുടെ സൌരഭ്യത്തെ വഹിക്കുന്നതും, ഇളകുന്ന ഗംഗാനദിക്കു സമമായുള്ളതും, ശത്രുക്കളുടെ കീർത്തിയെ നശിപ്പിക്കുന്നതുമാണ് അനന്തഭട്ടന്റെ വാഗ്വിലാസം. അതിനു ശരിയായുള്ള മൂല്യം വസുധതന്നെയാകുന്നു.

വിലവെച്ചാലും അധികമാകുന്നതല്ല. ബഹുവിധങ്ങളും നൂതനങ്ങളും ആയ മനോധർമ്മങ്ങളാൽ അർത്ഥത്തിന്നു വൈചിത്ര്യം വരുത്തി സഹൃദയന്മാരെ രസിപ്പിക്കുന്നതിനുള്ള ശക്തി അനന്തഭട്ടനു നിസർഗ്ഗസിദ്ധമാകുന്നു. "കവിജനാദൃഷ്ടാദ്ധ്വപാന്ഥേ" (മററുകവികൾ കാണാത്ത വഴിയിൽക്കൂടി സഞ്ചരിക്കുന്ന കാവ്യം) എന്നു ശ്രീഹർഷൻ സ്വന്തം നൈഷധീയചരിതത്തെക്കുറിച്ചു പറഞ്ഞിരിക്കുന്ന അഭിപ്രായം അനന്തഭട്ടന്റെ ഭാരതചമ്പുവിനും യോജിക്കുന്നതാണ്. അനന്തഭട്ടന്റെ പ്രസ്ഥാനത്തിനു ആരുടെ കാവ്യമാർഗ്ഗത്തോടെങ്കിലും അല്പം സാദൃശ്യം ഉണ്ടെങ്കിൽ അതു ശ്രീഹർഷന്റെ പ്രസ്ഥാനത്തോടുമാത്രമാകുന്നു. ഇത്രയും പറഞ്ഞതിൽനിന്നും ശ്രീഹർഷന്റെയും അനന്തഭട്ടന്റെയും പ്രസ്ഥാനങ്ങൾക്കു സാദൃശ്യമുണ്ടെന്നു ധരിക്കരുതു. അവ ഭിന്നങ്ങൾതന്നെ.

അനന്തഭട്ടന്റെ ഭാരതചമ്പു കാർക്കശ്യം തികഞ്ഞ നാളികേരപാകത്തിലുള്ള ഒരു കൃതിയാകുന്നു. ഭോജചമ്പുവിൽ സർവ്വപദസാധാരണമായി കാണുന്ന ലാളിത്യം പ്രസന്നത മുതലായ ഗുണങ്ങൾ ഭാരതചമ്പുവിൽ ചുരുക്കമാണ്. പ്രൌഢി ഓജസ്സ ഗാംഭീരത മുതലായവയാണ് അനന്തഭട്ടന്റെ ഗുണങ്ങൾ. അലങ്കാരങ്ങളുടെ നാനാമുഖമായ പ്രയോഗംനിമിത്തം സഹൃദയന്മാരെ പരമാഹ്ലാദനിമഗ്നന്മാരാക്കുന്നതിനുള്ള ശക്തി ഭാരതചമ്പുവിലെ ഏതു ഭാഗത്തിനും ഉണ്ടു്. അതിശയോക്തി വക്രോക്തി ശ്ലേഷം മുതലായ അലങ്കാരങ്ങളെ പുതിയപുതിയ കല്പനകളോടുകൂടി പ്രയോഗിച്ചു സചേതസ്സുകളെ ആകർഷിക്കുവാൻ അനന്തഭട്ടൻ അതിനിപുണനാകുന്നു. ഗോഗ്രഹണം രാജസൂയം സുഭദ്രാഹരണം ഭഗവദ്ദൂതു കീചകവധം മുതലായ ഏതു ഭാഗം നോക്കിയാലും അനന്തഭട്ടസരസ്വതിയുടെ അഖണ്ഡമായ താണ്ഡവപാണ്ഡിത്യം പ്രത്യക്ഷപ്പെടുന്നതാണ്.

* യാതേ തതോ നിജപുരീം യദുവംശകേതൌ
രാജ്ഞേ മയോ മണിസഭാം രചയാംബഭൂവ

---

* സാരം:— ഭഗവാൻ ദ്വാരകയിലേക്കു പോയശേഷം മയൻ യുധിഷ്ഠിരരാജാവിനു ഒരു സഭാഗൃഹം നിർമ്മിച്ചുകൊടുത്തു. അതിന്റെ ഭംഗികണ്ടു ദുഃഖി

യസ്യാ ധ്രുവം സമവലോക്യ ശുചാധുനാപി
ജീവം ഗതാഗതജുഷം വഹതേ സുധൎമ്മാ

എന്ന പദ്യത്തിലെ അൎത്ഥകല്പനയെക്കുറിച്ചുതന്നെ വിചാരിക്കാം. യുധിഷ്ഠിരന്റെ സഭാഗൃഹത്തിന്റെ ഭംഗി കണ്ടിട്ട സുധൎമ്മക്കുണ്ടായ ദൈന്യത്തെയാണ കവി ഇവിടെ കാണിച്ചിരിക്കുന്നത്. ബൃഹസ്പതിയെന്നും പ്രാണൻ എന്നും അൎത്ഥം ഉള്ള ജീവപദത്തെ ഇവിടെ പ്രയോഗിച്ചിരിക്കുന്നതു വളരെ ഭംഗിയായിരിക്കുന്നു.

പുളകോൽഗമകരങ്ങളല്ലാത്ത ഭാഗങ്ങൾ ഈ കൃതിയിൽ വളരെ ചുരുക്കമാകുന്നു. 'ഉദാരതപഃകൃശാംഗനായ' അൎജ്ജുനനെ കണ്ടപ്പോൾ,

*"ത്രേധാ ബഭൂവ സുതവത്സലതാ ഭവാന്യാഃ"

എന്നു ശ്രീപാൎവ്വതിയുടെ മനഃസ്ഥിതിയെ പ്രകാശിപ്പിച്ചതു ആൎക്കും രോമാഞ്ചം ഉണ്ടാക്കുന്ന ഒരു അൎത്ഥകല്പനയാണ്. സുബ്രഹ്മണ്യൻ ഗണപതി എന്നീ തന്റെ പുത്രന്മാരോടുള്ള വാത്സല്യം അൎജ്ജുനനോടും ഉണ്ടായി എന്നതു ദേവിയുടെ മാഹാത്മ്യത്തിനു വളരെ യോജിക്കുന്നു. (ഗോഗ്രഹണ) യുദ്ധത്തിനുശേഷം ഉത്തരനെക്കൊണ്ടു 'അപാൎത്ഥ'മായ 'കൎമ്മ'മൊന്നും ഞാൻ ചെയ്തില്ലെന്നു പറയിപ്പിക്കുന്നതും യുക്തമായിട്ടുണ്ട്. 'അപാൎത്ഥം' എന്ന പദത്തിനു പ്രയോജനം ഇല്ലാത്തതു എന്നും അൎജ്ജുനനോടു കൂടാത്തതെന്നും അൎത്ഥം. ഭീമസേനനു യുദ്ധത്തിൽ ഓടേണ്ടിവന്നപ്പോൾ 'ജനകഗുണവിശേഷം' (വേഗം പോകുന്നതിനുള്ള ശക്തി) പാദങ്ങൾക്കു ഭവിച്ചു എന്നാണ കവി പറയുന്നതു. "ചിത്രത്തിങ്കൽ ഞാൻ യുദ്ധം കണ്ടിട്ടുണ്ട്. അതുപോലെതന്നെയാണ സാക്ഷാൽയുദ്ധവും എന്നു വിചാരിച്ചാണ പുറപ്പെട്ടതു" എന്നു ഭീരുവായ ഉത്തരനെക്കൊണ്ടു കവി പറയി

---

ച്ചു സുധൎമ്മ ഇന്നും മരിച്ചും മരിക്കാതെയും ഇരിക്കുന്നു. (ജീവപദത്തിനു ബൃഹസ്പതിയെന്നും അൎത്ഥം ഉണ്ട്. ബൃഹസ്പതി സുധൎമ്മയിൽ പോയും വന്നും ഇരിക്കുന്നതു സാധാരണമാണല്ലൊ.)

*സാരം— ശ്രീപാൎവ്വതിക്കു പുത്രവാത്സല്യം മൂന്നുവിധമായിബ്ഭവിച്ചു.

ക്കുന്ന ഭാഗം ഫലിതത്തിനു ഒരു നല്ല ഉദാഹരണംതന്നെയാണ്. ഇതിലധികം എങ്ങിനെയാണു ഒരാളെ കളിയാക്കാൻ കഴിയുന്നതു്? അനന്തഭട്ടന്റെ ആശയഗഹനതയെ കാണിക്കുന്ന ഒരു പദ്യം താഴെ ചേർക്കാം.

* മധുമഥന! നിമീലിതാ മുനീന്ദ്രേ
മമ ജനനീ ഖലു പുത്രവത്സലാ സാ
മുഖമഹമനവേക്ഷ്യ മൂർഖസൂനോ-
ർമ്മുദമധികാമധുനാ യദാവഹാമി

ഇതിലധികം ധൃതരാഷ്ട്രരെക്കൊണ്ടു ദുര്യോധനനെ ശകാരിപ്പിക്കാൻ കഴിയുന്നതല്ല. ഇവിടെ കവി ധൃതരാഷ്ട്രരുടെ അന്ധതയെ സൌഭാഗ്യകാരണമായി കല്പിച്ചിരിക്കുന്നു. അർജ്ജുനൻ അതിവേഗത്തിൽ ഗാണ്ഡിവം വലിച്ചപ്പോൾ അതു ഹ്രസ്വവും ദീർഘവും ആയിഭവിച്ചതിനുള്ള കാരണത്തെ കവി സരസമായിപ്രകാരം കല്പിച്ചിരിക്കുന്നു. ഗാണ്ഡിവത്തിനു ആ പദത്തിങ്കൽ ഉള്ള 'ഈ'കാരത്തോടു സാദൃശ്യത്തെ പ്രാപിക്കുന്നതിനായിരിക്കണം അതു ഈപ്രകാരം ഹ്രസ്വവും ദീർഘവും ആയതു്. 'ഗാണ്ഡിവം' 'ഗാണ്ഡീവം' എന്നു രണ്ടുവിധവും പ്രയോഗിക്കാം. അർജ്ജുനന്റെ യുദ്ധസാമർത്ഥ്യത്തെ കവി എത്ര ചമൽകാരമായി കാണിച്ചിരിക്കുന്നു എന്ന് ഈ പദ്യത്തിൽ നിന്നു വ്യക്തമാകുന്നു.

ഭാരതചമ്പുവിലെ ഗദ്യങ്ങൾ എല്ലാം പ്രൌഢങ്ങളും ഉജ്ജ്വലങ്ങളും ആണു. കവിയുടെ അപരിമിതമായ വർണ്ണനാപ്രാഗത്ഭ്യത്തെ ഇവ പ്രകാശിപ്പിക്കുന്നവയാകുന്നു. ഈ കാവ്യ

---

*സാരം—ഭഗവാനേ! എന്റെ അമ്മയ്ക്കു എന്നോടുവളരെ വാത്സല്യമുണ്ടു്. എനിക്കു വളരെ മൂർഖനായ ഒരു മകൻ ഉണ്ടാകുമെന്നും അവന്റെ മുഖത്തു നോക്കുവാൻ ഇടയാകരുതെന്നും അമ്മ മുൻപേ അറിഞ്ഞുതന്നെയാണു മുനീന്ദ്രസമാഗമത്തിൽ കണ്ണുകളടച്ചതു്. അതു നിമിത്തം എനിക്കുണ്ടായ അന്ധത ഇന്നു എത്ര വലിയ ഭാഗ്യമായി! ഈ ദുഷ്ടന്റെ മുഖത്തു നോക്കി സങ്കടപ്പെടാതെ കഴിഞ്ഞുവല്ലോ! അമ്മ അന്നു കണ്ണുകളടച്ചതിനാൽ ഇന്നു ഇവന്റെ മുഖം കാണാതെ സന്തോഷിച്ചിരിക്കുവാൻ സാധിച്ചു.

ത്തിലെ ശബ്ദസ്വാധീനശക്തിയെക്കുറിച്ചും പ്രത്യേകം പ്രശംസിക്കേണ്ടതായിട്ടുണ്ട്.

ഭാരതചമ്പു 'അത്ഭുതാത്ഥാവലീസിന്ധുവാ'യ ഒരു കാവ്യമാണെന്നു മാനവേദമഹാകവി പറഞ്ഞിരിക്കുന്നതു അതിന്റെ യോഗ്യത മനസ്സിലാക്കിയിട്ട തന്നെയാണ്. സഹൃദയന്മാരുടെ തല കലുക്കിക്കത്തക്കവിധമുള്ള ആശയവൈചിത്ര്യം തന്നെയാണ ഭാരതചമ്പുവിന്റെ പ്രധാനഗുണം. ഈ ഗുണം മറെറാരു ചമ്പുവിലും ഇത്രയും തികഞ്ഞു കാണുന്നതല്ല. വ്യുല്പത്തിബലം നല്ലപോലെ സമ്പാദിച്ചിട്ടുള്ളവക്ക് മാത്രമേ ഈ കാവ്യത്തിന്റെ രസാസ്വാദനം സുകരമായി ഭവിക്കയുള്ളു എന്നുകൂടി പറയേണ്ടിയിരിക്കുന്നു.

പൂവ്വഭാരതചമ്പു കോഴിക്കോട്ട മാനവേദരാജാവിന്റെ കൃതിയാണെന്നു പറഞ്ഞുവല്ലോ. ഈ കവിക്കു് അനന്തഭട്ടനിൽ ഉള്ള ബഹുമാനം നിസ്തുല്യമാകുന്നു. പാണ്ഡുവിന്റെ രാജ്യഭാരംമുതൽ, ഭാരതയുദ്ധത്തിനുശേഷം യുധിഷ്ഠിരന്റെ രാജ്യഭരണംവരേയുള്ള ഇതിവൃത്തത്തെ അധികരിച്ചാണല്ലോ ഭാരതചമ്പു അനന്തഭട്ടൻ വിരചിച്ചിട്ടുള്ളത്. എന്നാൽ പൂവ്വഭാരതത്തിൽ ഉള്ള പല കഥാംശങ്ങളേയും അധികരിച്ചാണു മാനവേദകവി സ്വകാവ്യത്തെ വിരചിച്ചിരിക്കുന്നത്;

പൂവ്വഭാരതം വിശേഷമായ ഒരു ചമ്പുകാവ്യമാണ്. വ്യുല്പത്തിബലവും മനോധമ്മവിലാസവും പരിപാകദശയെ പ്രാപിച്ചിട്ടുള്ള ഒരു മഹാകവിയാണ മാനവേദൻ എന്നു് ഈ കൃതി നല്ലപോലെ തെളിയിക്കുന്നു. അനന്തഭട്ടന്റെ കൈകടന്ന നാളികേരപാകം മാനവേദചമ്പുവിൽ ഇല്ലെന്നുതന്നെ പറയണം. പ്രസന്നമധുരോദാരയായ വൈദർഭീരീതി മാനവേദനു സ്വയം വശ്യയാണെന്നു ശകുന്തളോപാഖ്യാനാദിഭാഗങ്ങൾ നല്ലപോലെ വെളിവാക്കുന്നുണ്ടു്.

മാനവേദചമ്പുവിൽനിന്നു അത്ഥഗാംഭീര്യത്തിനു് ഉദാഹരണമായി ഒരു പദ്യം താഴെ എടുത്തു ചേക്കുന്നു. ജരാനരകൾ

സ്വീകരിച്ച യൌവനം തനിയ്ക്കു തരണമെന്നു പറയുന്ന സ്വപിതാവിനോടു പൂരു പറയുന്നതാണു് ഈ ഭാഗം.

* യസ്മാദശേഷപുരുഷാൎത്ഥവിധൌ സമൎത്ഥം
ത്വത്തഃ ശരീരമുദപാദി ഗുരോ! മമേദം
തസ്യ പ്രഭോ! തവ വചോ യദി നാകരിഷ്യം
തദ്ഗർദ്ദഭാദപി ച കഷ്ടതരോഭവിഷ്യം

ഇവിടെ പിതാവിന്റെ മാഹാത്മ്യത്തെയും പിതൃഹിതം അനുസരിക്കാത്ത പുത്രന്റെ നിന്ദ്യതയേയും കവി വളരെ ഭംഗിയായി പ്രകാശിപ്പിച്ചിരിക്കുന്നു. പുരുഷാൎത്ഥങ്ങളെ സാധിക്കണമെങ്കിൽ ശരീരം വേണം; പിതാവിന്റെ അനുഗ്രഹമില്ലെങ്കിൽ ഈ ശരീരം ഉണ്ടാകുന്നതല്ലല്ലോ; ഈ സ്ഥിതിക്കു പുത്രന്മാർ ശരീരദാതാക്കന്മാരായ പിതാക്കന്മാരോടു് എത്രമാത്രം ഭക്തിയുള്ളവരായിരിക്കണമെന്നു് ഊഹിക്കുവാൻ കഴിയും. ഇതാണു മാനവേദന്റെ അൎത്ഥഗംഭീരതയുടെ ഗതി.

കാന്താം കാന്തവിയോഗശോകദഹനജ്വാലാവലീഢാശയാം
കാശാപാണ്ഡുരഗണ്ഡമണ്ഡലമിളല്ലംബാലികാം ബാലികാം

എന്നും മററും ശബ്ദാലങ്കാരസുന്ദരങ്ങളായ ഭാഗങ്ങളും മാനവേദചമ്പുവിൽ സുലഭങ്ങളായിട്ടുണ്ടു്. കവിക്കു വ്യാകരണശാസ്ത്രത്തിലുള്ള അസാധാരണവൈദുഷ്യത്തെ ഈ കൃതിയിൽ പല ഭാഗങ്ങളിലും പ്രകാശിപ്പിച്ചിട്ടുണ്ടെന്നുകൂടി പറയേണ്ടിയിരിക്കുന്നു. സംസ്കൃതചമ്പൂസമുദായത്തിൽ ഉന്നതമായ ഒരു സ്ഥാനംതന്നെ മാനവേദചമ്പുവിനും ലഭിച്ചിരിക്കുന്നു എന്നു പറയാവുന്നതാണു്.

ഇനി നമ്മുടെ ശ്രദ്ധയെ അൎഹിക്കുന്നതു നളചമ്പുവാകുന്നു. ഈ കൃതിക്കു ദമയന്തീകഥയെന്നുകൂടി പേരുണ്ടു്. ത്രിവിക്രമഭട്ടൻ എന്നു പ്രസിദ്ധനായ മഹാകവിയാകുന്നു ഈ കൃതിയുടെ കൎത്താവു.

---

* സാരം—പുരുഷാൎത്ഥങ്ങളെ സാധിക്കാൻ ശക്തിയുള്ള എന്റെ ഈ ശരീരം അങ്ങയുടെ അനുഗ്രഹംകൊണ്ടാണല്ലോ ഉണ്ടായതു്. ആ സ്ഥിതിക്കു ഞാൻ അങ്ങയെ ധിക്കരിച്ചാൽ അത്യന്തം ലോകനിന്ദ്യനായി ഭവിക്കുന്നതാണു്.

ഈ കവിയെക്കുറിച്ചു കേട്ടിട്ടുള്ള ഒരു ഐതിഹ്യംകൂടി ഇവിടെ പ്രസ്താവിക്കാം. ഒരിക്കൽ ഒരു നഗരത്തിൽ ദേവാദിത്യൻ എന്നു പേരായി ഒരു ബ്രാഹ്മണൻ താമസിച്ചിരുന്നു. അദ്ദേഹം സകലശാസ്ത്രങ്ങളിലും അതിനിപുണനും വാദകലാകുശലനും ആയിരുന്നതിനാൽ ആ ദേശത്തിലെ രാജാവിൻെറ സ്നേഹബഹുമാനങ്ങൾക്കു പാത്രമായിബ്ഭവിച്ചു. ആ രാജാവിൻെറ പണ്ഡിതസദസ്സിൽ ഒരു മാന്യസ്ഥാനവും ദേവാദിത്യനു സ്വാധീനമായിവന്നു. അന്യദേശങ്ങളിൽനിന്നു വലിയ പണ്ഡിതന്മാർ വന്നാൽ അവരെ വാദിച്ചു തോല്പിക്കുക എന്നതു ദേവാദിത്യൻെറ തൊഴിലായിരുന്നു. ഈ ദേവാദിത്യൻെറ പുത്രനാണു ത്രിവിക്രമൻ. ബാല്യത്തിലേതന്നെ മന്ദബുദ്ധിയും ലീലാവിനോദങ്ങളിൽ അതിതല്പരനും ആയിരുന്നതിനാൽ ത്രിവിക്രമൻ വിദ്യാശൂന്യനായിട്ടാണു വളൎന്നുവന്നതു്. ഒരിക്കൽ ദേവാദിത്യൻ മറെറാരു ദേശത്തേക്കു പോയി. ആ സന്ദൎഭത്തിൽ അന്യദേശത്തിൽനിന്നു് ഒരു പണ്ഡിതൻ രാജസദസ്സിൽ വാദത്തിനായി വന്നുചേൎന്നു. രാജാവു് ഉടനെ ദേവാദിത്യനെ വിളിച്ചു കൊണ്ടുവരുവാൻ ഭൃത്യന്മാരെ അയച്ചു. അവർ ദേവാദിത്യനുപകരം അജ്ഞനും മന്ദബുദ്ധിയും ആയ ത്രിവിക്രമനെ രാജാവിൻെറ മുൻപിൽ കൊണ്ടുചെന്നു. അടുത്ത ദിവസം രാജസദസ്സിൽവെച്ചു നടക്കുന്ന വാദസമരത്തിനു താൻ ഭാഗഭാക്കാകേണ്ടിവരുമെന്നു് അറിഞ്ഞപ്പോളാണു ത്രിവിക്രമനു സ്വന്തം അജ്ഞതയെക്കുറിച്ചു വിചാരവും വിഷാദവും ഉണ്ടായതു്. ഉടനെ അതിയായ ഭക്തിയോടുകൂടി സേവിച്ചു സരസ്വതിയെ പ്രത്യക്ഷമാക്കി. 'പിതാവിൻെറ ആഗമനംവരെ ഞാൻ നിൻെറ നാക്കിൽ ഇരുന്നുകൊള്ളാമെ'ന്നും,'നിനക്കു പരാജയം സംഭവിക്കയില്ലെ'ന്നും, ദേവി അരുളിച്ചെയ്തു മറഞ്ഞു. അടുത്ത ദിവസം രാജസദസ്സിൽവെച്ചു നടന്ന വാദത്തിൽ ത്രിവിക്രമൻ വിജയിയായി ഭവിച്ചു എന്നു പറയേണ്ടതില്ലല്ലോ. രാജാവിനാൽ യഥോചിതം ബഹുമാനിതനായ ത്രിവിക്രമൻ അചിരേണ സ്വഭവനത്തിൽ എത്തി. പിതാവു വന്നുചേരു

ന്നതുവരെ ദേവി സ്വമുഖത്തിൽ വസിക്കുന്നതാകയാൽ അത്ര്യും കാലം വ്യഥാവ്യയംചെയ്യരുതെന്നു കരുതി ത്രിവിക്രമൻ കാവ്യരചനയ്ക്കു ഉദ്യമിച്ചു. കാവ്യം പൂൎത്തിയാകുന്നതിനുമുൻപു ദേവാദിത്യൻ വന്നുചേരുകയും ദേവി മുൻനിശ്ചയം അനുസരിച്ചു ത്രിവിക്രമന്റെ മുഖത്തുനിന്നു മാറുകയും ചെയ്തു. അതിനാൽ ത്രിവിക്രമനു പഴയ അജ്ഞതയെ വീണ്ടും സ്വീകരിക്കേണ്ടിവന്നു. അതാണു കാവ്യം (നളചമ്പു) ഇപ്പോഴും അപൂൎണ്ണനിലയിൽ ഇരിക്കുന്നതു്.

ഈ ഐതിഹ്യത്തിന്റെ വാസ്തവാവാസ്തവങ്ങളെക്കുറിച്ചു ഇവിടെ ചിന്തിക്കേണ്ട ആവശ്യമില്ല. എന്നാൽ ശൌണ്ഡില്യമഹൎഷിയുടെ വംശത്തിൽ ജനിച്ച ശ്രീധരഭട്ടന്റെ പുത്രനായ ദേവാദിത്യനാണു ത്രിവിക്രമന്റെ പിതാവെന്നു നളചമ്പുവിൽ പറഞ്ഞിരിക്കുന്നതു വിശ്വാസയോഗ്യമാകുന്നു.

ത്രിവിക്രമന്റെ പ്രസ്ഥാനം ഭംഗശ്ലേഷപ്രാചുൎയ്യംനിമിത്തം കാഠിന്യമേറിയ ഒന്നാകുന്നു. ഇതൊരു അപരാധമാണെങ്കിൽ അതിനു,

"യേസ്മാനൈകരസഃ കവഃ"

എന്നു, കവി സമാധാനം പറയുന്നുണ്ടു്. ഏതെങ്കിലുംഒരു രസത്തേയോ അലങ്കാരത്തേയോ അൎത്ഥകല്പനാരീതിയേയൊ മാത്രമേ സ്വീകരിക്കാവൂ എന്നു പറയാവുന്നതല്ല. കവിക്കു ഇഷ്ടംപോലെ ഒന്നിനേയോ പലതിനേയുമോ എല്ലാത്തിനേയുമോ സ്വീകരിക്കാൻ സ്വാതന്ത്ര്യമുണ്ടു്. കവി സ്വീകരിക്കുന്ന മാൎഗ്ഗം ഏതു തന്നെയായാലും അതു സഹൃദയന്മാൎക്കു പരമാനന്ദസന്ദായകമായിത്തന്നെ ഭവിക്കുന്നു. ഒരു പ്രത്യേകരീതിയെ ആശ്രയിച്ചിരിക്കുന്നു എന്ന കാരണംകൊണ്ടു മാത്രം ഒരു സൽകവിയുടെ കൃതിയും രസശൂന്യമായി ഭവിക്കുന്നതല്ല. ഈ അഭിപ്രായത്തെ സ്പഷ്ടമാക്കുന്ന ഒരു കൃതിയാണു നളചമ്പു.

* "പ്രത്യക്ഷരശ്ലേഷമയപ്രപഞ്ച-
വിന്യാസവൈദഗ്ദ്ധ്യനിധിഃ"

---

* ശ്ലേഷാലങ്കാരത്തെ അക്ഷരംതോറും പ്രയോഗിച്ചിട്ടുള്ളതു്.

എന്നു സ്വകൃതിയായ വാസവദത്തയെക്കുറിച്ചു മഹാകവി സുബന്ധു പറഞ്ഞിരിക്കുന്ന അഭിപ്രായത്തിന്റെ യാഥാർത്ഥ്യം നളചമ്പുവിനും യോജിക്കും.

൧. കിം കവേസ്തസ്യ കാവ്യേന കിം കാണ്ഡേന ധനുഷ്മതഃ
പരസ്യ ഹൃദയേ ലഗ്നം ന ഘൂർണ്ണയതി യച്ഛിരഃ

എന്നാണു കാവ്യത്തെക്കുറിച്ചു നമ്മുടെ കവി പറഞ്ഞിരിക്കുന്നതു്. ഈ അഭിപ്രായം അനുസരിച്ചു (സഹൃദയന്മാരുടെ) ഹൃദയത്തിൽ കൊണ്ടാൽ തല കുലുങ്ങാത്ത ഭാഗം ഈ കൃതിയിൽ ചുരുങ്ങുന്നു.

ശ്ലേഷാലങ്കാരപ്രയോഗങ്ങളോടു കൂടിയ കല്പനകളുടെ ആധിക്യംനിമിത്തമുള്ള പ്രൌഢി ഈ കാവ്യത്തിന്റെ അസാധാരണഗുണമാകുന്നു. ഈ ഗുണം ഇത്രമാത്രം സമഗ്രമായി മറ്റൊരു കൃതിയിലും കാണുകയില്ല.

൨. പ്രസന്നാഃ കാന്തിഹാരിണ്യോ നാനാശ്ലേഷവിചക്ഷണാഃ
ഭവന്തി കസ്യചിത് പുണ്യൈർമ്മുഖേ വാചോ ഗൃഹേ സ്ത്രിയഃ

എന്നു കാവ്യാരംഭത്തിൽ കവി പറയുന്നു. ഇതിൽനിന്നു ശ്ലേഷാലങ്കാരത്തിനു കവി കല്പിച്ചിരിക്കുന്ന സ്ഥാനം മനസ്സിലാക്കാം. ശ്ലേഷംകൊണ്ടു വിചിത്രവും വക്രവുമായി ആശയങ്ങളെ കല്പിക്കുവാനുള്ള സാമർത്ഥ്യം നമ്മുടെ കവി നിരുപമമായി പ്രകാശിപ്പിച്ചിട്ടുണ്ടു്.

---

൧. സാരം:— ശരവും കാവ്യവും ഒരുപോലെയിരിക്കണം. ഹൃദയത്തിൽ (മനസ്സിൽ) കൊണ്ടാൽ (ശത്രുക്കളുടേയും സഹൃദയന്മാരുടേയും) തല കുലുങ്ങണം. (പ്രാണവേദനകൊണ്ടു പിടയ്ക്കണം. സന്തോഷംകൊണ്ടു ഇളകണം)

൨. സാരം:— പ്രസാദവും സൌന്ദര്യവും (ആം) ശ്ലേഷപ്രൌഢിയും ഉള്ള കവിതയും വനിതയും സുകൃതശാലികൾക്കേ ലഭിക്കയുള്ളു.

* വേധാ വേദനയാശ്ലിഷ്ടോ ഗോവിന്ദശ്ച ഗദാധരഃ
ശംഭുശ്ശൂലീ വിഷാദീ ച ദേവ കേനോപമീയതേ

ഇതാണു കവിയുടെ ശ്ലേഷപ്രയോഗസ്വഭാവം. ഈവിധം ഉള്ള പ്രയോഗം ഈ കാവ്യത്തിൽ അതിബഹുലമായിരിക്കുന്നു.

എന്നാൽ ശ്ലേഷസ്പൎശം തിരെ ഇല്ലാതെ സുസ്പഷ്ടങ്ങളായ ആശയങ്ങളോടുകൂടിയ പദ്യങ്ങളെ രചിക്കുവാൻ നമ്മുടെ കവി അസമൎത്ഥനെന്നു കരുതാവുന്നതല്ല. പ്രഭാതത്തെ വൎണ്ണിക്കുന്ന ഒരു പദ്യം താഴെ ഉദ്ധരിക്കാം.

ഉദയഗിരിഗതായാം പ്രാക്പ്രഭാപാണ്ഡുതായാം
അനുസരതി നിശീഥേ ശൃംഗമസ്താചലസ്യ
ജയതി കിമപി തേജസ്സാമ്പ്രതം വ്യോമമധ്യേ
സലിലമിവ വിഭിന്നം ജാഹ്നവം യാമുനം ച

കിഴക്കു പ്രഭാതകാലത്തിന്റെ വെളുപ്പും പടിഞ്ഞാറു രാത്രിയുടെ ഇരുട്ടും കൂടികലൎന്നപ്പോഴുള്ള ആകാശത്തിന്റെ സ്ഥിതി ഗംഗയുടേയും യമുനയുടേയും ജലം പ്രത്യേകം ചേൎന്നതുപോലെയായി എന്നാണു കവിയുടെ ആശയം. ഈ ആശയത്തിന്റെ ഹൃദയംഗമത്വംകൊണ്ടു നമ്മുടെ കവിക്കു സാഹിത്യലോകത്തിൽ യമുനാത്രിവിക്രമൻ എന്ന പേർ പ്രസിദ്ധമായി കിട്ടിയിട്ടുണ്ട്.

* ശ്ലാഘ്യാദ്വിഷ്ണുപദീഹേതോരപൂൎവ്വോയം ത്രിവിക്രമഃ
നിൎമ്മമേ വിമലം വ്യോമ്നി യൽപാദം യമുനാമപി

---

* സാരം:— ബ്രഹ്മാവു വേദങ്ങളുടെ നയത്തോടുകൂടിയവനും വിഷ്ണു ഗദയെ ധരിച്ചിരിക്കുന്നവനും ശിവൻ ശൂലിയും വിഷാദിയും ആകയാൽ അവരോട് അങ്ങയെ ഉപമിക്കാവുന്നതല്ല. വേദനയാശ്ലിഷ്ടൻ എന്ന പദത്തിൽ വേദനയോടുകൂടിയവൻ എന്നും അൎത്ഥം; അതുപോലെ ഗദാധരൻ ശൂലീ എന്നീ പദങ്ങൾക്കു (ഗദം ശൂലം) രോഗി എന്നും അൎത്ഥം ഉണ്ട്. വിഷാദീ=വിഷം ഭക്ഷിച്ചവൻ; വിഷണ്ണൻ എന്നും അൎത്ഥം.

* സാരം:— സാക്ഷാൽ ത്രിവിക്രമന്റെ (മഹാവിഷ്ണുവിന്റെ) പാദം ആകാശത്തിൽ ഗംഗയെ നിൎമ്മിച്ചു. (ആകാശഗംഗ മഹാവിഷ്ണുവിന്റെ പാദത്തിൽനിന്നു ഉണ്ടായി എന്നു പ്രസിദ്ധി.) എന്നാൽ ആകാശത്തിൽ യമുനയെ നിൎമ്മിക്കുന്നതിനു നമ്മുടെ ത്രിവിക്രമന്റെ പാദത്തിനേ സാധിച്ചുള്ളൂ. അതുകൊണ്ടു നമ്മുടെ ത്രിവിക്രമൻ അപൂൎവ്വൻതന്നെ.

എന്നു സഹൃദയന്മാർ നമ്മുടെ കവിയെ പ്രശംസിക്കുന്നതിനു, മുൻപറഞ്ഞ പദ്യത്തിലെ യാമുനപദപ്രയോഗം കാരണമായിരിക്കുന്നു. കാളിദാസമങ്ഖകാദികളുടെ 'ദീപശിഖാ കർണ്ണികാരാദി' പ്രയോഗങ്ങളുടെ ആസ്വാദ്യത ഈ സന്ദർഭത്തിൽ സഹൃദയന്മാക്ക് അനുഭവപ്പെടുന്നതാണ്.

* മാദ്യദ്ദന്തികപോലപാളിവിഗളദ്ദാനാംബുസിക്തദ്രുമാഃ
ക്രീഡൽക്രോഡകുലാസ്യചർവ്വിതപതന്മുസ്താരസാമോദിതാഃ
അന്തസ്സുസ്ഥിതപാന്ഥമന്ഥരമരുല്ലോലല്ലതാമണ്ഡപാഃ
കസ്യൈതാ ന ഹരന്തി ഹന്ത ഹൃദയം വിന്ധ്യസ്ഥലീഭൂമയഃ

ഇത്യാദി സ്വഭാവസുഭഗങ്ങളായ വർണ്ണനങ്ങളും നളചമ്പുവിൽ ഉണ്ട്. അർത്ഥം മനസ്സിലാക്കുവാൻ വളരെ ക്ലേശിക്കണം; മനസ്സിലായാൽ രസിക്കുവാൻ ഒന്നും കാണുകയില്ല; ഈവിധം ഉള്ള ശുഷ്ക്കശ്ലേഷങ്ങളും ഈ കൃതിയിൽ അവിടെയവിടെ കാണുന്നു.

യമകാദിവിവിധശബ്ദാലങ്കാരകല്പനയിലും കവി നിപുണനാകുന്നു. എന്തെങ്കിലും നൂതനമായ ഒരു രസികത്വം മിക്ക പദ്യങ്ങളിലും കാണാം.

ഈ ചമ്പുവിൽ ഏഴ ഉച്ഛ്വാസങ്ങൾ ഉണ്ട്. ഓരോന്നും അവസാനിപ്പിക്കുന്ന പദ്യത്തിൽ 'ഹരചരണ'പദം ഘടിപ്പിച്ചുകാണുന്നു.

സഹൃദയന്മാരാൽ ആരാധിക്കപ്പെടുന്ന ഒരു വിശിഷ്ടമായ സ്ഥാനം ത്രിവിക്രമൻ സംസ്കൃതസാഹിത്യത്തിൽ ലഭിച്ചിരിക്കുന്നു. ഈ സംഗതിയിൽനിന്നു നളചമ്പുവിന്റെ യോഗ്യത മനസ്സിലാക്കാം

---

* സാരം:—മദിക്കുന്ന ആനകളുടെ കപോലങ്ങളിൽനിന്നൊഴുകുന്ന ദാനജലംകൊണ്ടു നനഞ്ഞ വൃക്ഷങ്ങളോടും, കളിക്കുന്ന പന്നികൾ പകുതി ചവച്ച മുത്തങ്ങയിൽനിന്നു പുറപ്പെടുന്ന സൌരഭ്യത്തോടും, അകത്തു വഴിപോക്കർ ഇരിക്കുന്നതും കാറ്റുകൊണ്ടു ഇളകുന്നതും ആയ വള്ളിക്കുടിലോടും, കൂടിയ വിന്ധ്യപർവ്വതപ്രദേശം ആരുടെ മനസ്സിനേയും ആകർഷിക്കുന്നതുതന്നെയാണ്.

മഹാകവി നീലകണ്ഠദീക്ഷിതരുടെ സാഹിത്യലോകവിജയത്തെ പ്രഖ്യാപനംചെയ്യുന്ന 'നീലകണ്ഠവിജയം' ചമ്പു രണ്ടുവിധത്തിൽ ആ പേരിനെ അർഹിക്കുന്ന ഉത്തമകാവ്യമാകുന്നു. ദീക്ഷിതരുടെ സഹൃദയാകർഷണനിപുണതയെക്കുറിച്ചു പ്രത്യേകം പറയേണ്ടതില്ല. മനോധർമ്മത്തിന്റെ നൂതനത്വം പ്രസാദം ഘടനാസൌഷ്ഠവം പദഭംഗി മുതലായി ദീക്ഷിതൎക്കു സ്വതസ്സിദ്ധങ്ങളായുള്ള കവിതാഗുണങ്ങൾ ഒരുമിച്ചുചേൎന്നു പരമോൽക്കർഷയെ പ്രാപിച്ചുകാണുന്നതു രണ്ടു മഹാകൃതികളിലാകുന്നു. ഒന്നു മഹാകാവ്യമായ ശിവലീലാർണ്ണവം: രണ്ടാമത്തതു നീലകണ്ഠവിജയം ചമ്പു; ഗുണവൈപുല്യംകൊണ്ടു ശിവലീലാർണ്ണവത്തെ അപേക്ഷിച്ചു നീലകണ്ഠവിജയം അല്പം താഴ്ന്നു നില്ക്കുന്നു എന്നു തോന്നുന്ന സഹൃദയന്മാരെ പക്ഷേ കണ്ടേക്കാം; എന്നാൽ രാമായണം ഭാരതം എന്നീ രണ്ടു മഹാകൃതികളുടെ പേർ കഴിഞ്ഞാൽ, പിന്നെ ചമ്പുസമുദായത്തിൽ ഒന്നാമതു പറയേണ്ടതു നീലകണ്ഠവിജയത്തിന്റെ പേരാണെന്നുള്ളതിനു പക്ഷാന്തരം ഉണ്ടാകുന്നതല്ല. ദീക്ഷിതരുടെ നവങ്ങളും വിചാരമധുരങ്ങളും ആയ കല്പനകൾ ഈ കൃതിയിൽ പരിലസിക്കുന്നതിനു ഒരു കയ്യും കണക്കുമില്ല.

ഈ കൃതിയിലെ ഇതിവൃത്തം പ്രസിദ്ധമായ പാലാഴിമഥനമാണ്. ഈ കഥാവസ്തുവിനെ ദീക്ഷിതർ ചെയ്തിട്ടുള്ളതിൽ കൂടുതൽ ഭംഗിയായി ഒരു കവിക്കും നിബന്ധിക്കുവാൻ സാധിക്കുമെന്നു തോന്നുന്നില്ല. അത്രമാത്രം വൈഭവം ഈ കൃതിയിൽ കവി കാണിച്ചിരിക്കുന്നു. ദേവാസുരന്മാരുടെ യുദ്ധം, അസുരന്മാരുടെ സ്വർഗ്ഗലോകഭരണം, ദേവാസുരസന്ധി, അസുരവ്യാമോഹനം മുതലായ ഭാഗങ്ങൾ എത്രമാത്രം ഹൃദയംഗമങ്ങളെന്നു ആസ്വദിച്ചുതന്നെ അറിയണം. ഏതു ഭാഗത്തിൽ നോക്കിയാലും ദീക്ഷിതരുടെ ഒരു പുതിയ മനോധർമ്മപ്രഭാവം തെളിഞ്ഞുകാണാം. ദീക്ഷിതരുടെ ശൈവമതപക്ഷപാതവും ഈ കാവ്യത്തിൽ പ്രകാശിപ്പിക്കപ്പെട്ടിട്ടുണ്ട്. ശിവമാഹാത്മ്യം വർണ്ണിക്കുമ്പോൾ മററു ദേവന്മാരെ ഇടിച്ചുതാഴ്ത്തുന്നതു ദീ

ക്ഷിതരുടെ ഒരു വിനോദമാകുന്നു. കാളകൂടംനിമിത്തമുണ്ടായ ആപത്തിനെ ശമിപ്പിച്ചതിന്റെ ശേഷം ശിവനെക്കുറിച്ചു ദേവന്മാർ ചെയ്യുന്ന സ്തുതി, ഭഗവാൻ അതിനു പറയുന്ന സമാധാനം മുതലായവ, ദീക്ഷിതരുടെ ഈ സ്വഭാവത്തിന് ഉദാഹരിക്കപ്പെടാവുന്ന ഭാഗങ്ങളാണ്. ഈ വക ഭാഗങ്ങൾ അത്യന്തം രസപരിപുഷ്ടങ്ങളുമായിരിക്കുന്നു.

ആകപ്പാടെ വിചാരിക്കയാണെങ്കിൽ പ്രസാദമധുരോദാരഗംഭീരമായ ഭാരതിയാൽ സർവ്വത്ര അനുഗൃഹീതമാണു നീലകണ്ഠവിജയമെന്നേ പറയുവാനുള്ളൂ. ഉത്തരരാമചരിതം ശകുന്തളോപാഖ്യാനം നളോപാഖ്യാനം മുതലായ കഥാവസ്തുക്കൾക്കു ഭവഭൂതികാളിദാസഹർഷാദികളുടെ സ്വീകരണംകൊണ്ടു നൂതനമായ ഒരു ജന്മസാഫല്യവും മാഹാത്മ്യവും ലഭിച്ചിട്ടുള്ളതായി കാണുന്നുണ്ടല്ലോ. ഈവിധം ഉള്ള ഒരു ജന്മസാഫല്യവും സൌഭാഗ്യവും നീലകണ്ഠദീക്ഷിതരുടെ അനുഗ്രഹത്താൽ പാലാഴിമഥനത്തിനും കിട്ടിയിരിക്കുന്നു. ചുരുക്കത്തിൽ ഈ മനോഹരമായ ചമ്പുപ്രബന്ധത്തെക്കുറിച്ചു് ഇത്രയുമേ പറയുവാനുള്ളൂ.

നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്ന വിശിഷ്ടമായ മറ്റൊരു ചമ്പുവാകുന്നു വിശ്വഗുണാദർശം. അപ്പയ്യാദീക്ഷിതരുടെ പൌത്രനായ വെങ്കിടാദ്ധ്വരിയാണ് ഈ കൃതിയുടെ കർത്താവ്. ഈ അപ്പയ്യാദീക്ഷിതർ കുവലയാനന്ദാദികൃതികളുടെ കർത്താവിൽ നിന്നു ഭിന്നനാകുന്നു. കർണ്ണാടരാജാവായ കൃഷ്ണരായരുടെ ഗുരുനാഥനായ താതാചാര്യന്റെ ഭാഗിനേയനാണ് ഈ അപ്പയ്യാദീക്ഷിതരെന്നു കാണുന്നു. നമ്മുടെ കവി രാമാനുജമതാനുയായിയും ലക്ഷ്മീഭക്തനും ആയിരുന്നു. നീലകണ്ഠദീക്ഷിതരുടെ സഹപാഠിയായിരുന്നു വെങ്കിടാദ്ധ്വരിയെന്നു ചിലർ പറയുന്നു. രണ്ടര ശതവർഷം മുൻപു ആണ് നീലകണ്ഠദീക്ഷിതർ ജീവിച്ചിരുന്നതെന്നു നീലകണ്ഠവിജയം ചമ്പുകൊണ്ടു തെളിയുന്നു. പ്രളയകാവേരി എന്നു പേരോടുകൂടിയ ഒരു രാജാവിന്റെ വിദ്വത്സദസ്സിലെ ഒരു അംഗമായിരുന്നു ന

മ്മുടെ കവി എന്നുകൂടി പറയപ്പെടുന്നുണ്ട്. ഫ്രങ്കന്മാർക്കു നമ്മുടെ നാട്ടിൽ സ്ഥാനം ലഭിച്ചതിന്റെ ശേഷം ആണു വെങ്കിടാദ്ധ്വരി ജീവിച്ചിരുന്നതെന്നു വിശ്വസിക്കാം.

ലക്ഷ്മീസഹസ്രവും ഹസ്തഗിരിയും വെങ്കിടാദ്ധ്വരിയുടെ കൃതികളാകുന്നു. സ്തുതിനിന്ദാത്മകമായ വിശ്വഗുണാദർശം നിർമ്മിച്ചപ്പോൾ ദേവതാകോപത്താൽ കവി അന്ധനായി ഭവിച്ചു. അതിനുശേഷം ആണ് ലക്ഷ്മീസഹസ്രം രചിച്ചതെന്നു പറയപ്പെടുന്നു. ഹസ്തഗിരി ചമ്പുപ്രബന്ധമാകുന്നു. അതിൽ ജഗൽപിതാക്കന്മാരായ ലക്ഷ്മീനാരായണന്മാരുടെ വിവാഹോത്സവത്തെ വർണ്ണിച്ചിരിക്കുന്നു. ഈ രണ്ടു കൃതികളും വിശ്വഗുണാദർശംപോലെ പ്രാധാന്യം ഏറിയവതന്നെ.

സ്തുതിനിന്ദാരൂപേണ വസ്തുക്കളുടെ ഗുണദോഷങ്ങളെ വർണ്ണിക്കയാണു വിശ്വഗുണാദർശംകൊണ്ടു കവി ചെയ്തിരിക്കുന്നതു്. രണ്ടു ഗന്ധർവ്വന്മാർ ലോകാവലോകനോൽസുകന്മാരായി വിശിഷ്ടങ്ങളായ പല ദേശങ്ങളിലും സഞ്ചരിക്കുന്നു. അപ്പോൾ കാണുന്ന വസ്തുവിന്റെ ഗുണത്തെ ഒരാൾ വർണ്ണിക്കുന്നു. മറെറ ആൾ ദോഷത്തെ നിരൂപണം ചെയ്യുന്നു. ചരിത്രം പുരാണം ഭൂമിശാസ്ത്രം മുതലായവയെ സംബന്ധിച്ച പല കാൎയ്യങ്ങളും ഈ ചമ്പുവിൽനിന്നു പഠിക്കാവുന്നതാണ്. ഗുജ്ജരം മഹാരാഷ്ട്രം ശ്രീരംഗം കാശി ചോളം വെങ്കിടഗിരി ഘടികാചലം കാഞ്ചി ജംബുകേശ്വരം ചെന്നപട്ടണം എന്നിവ കവിയുടെ വർണ്ണനത്തിനു പാത്രമായിട്ടുള്ള ചില പ്രധാന ദേശങ്ങളാകുന്നു. വേദാന്തികൾ, കവികൾ, താർക്കികന്മാർ, ശാബ്ദികന്മാർ, വൈദ്യന്മാർ എന്നിവരും കവിയാൽ നിപുണതയോടുകൂടി വർണ്ണിക്കപ്പെട്ടിരിക്കുന്നു.

വെങ്കിടാദ്ധ്വരി സർവ്വതന്ത്രസ്വതന്ത്രനായ ഒരു മഹാകവിയാകുന്നു. ഒരു പ്രൗഢനായ മഹാകവിയുടെ വാഗ്വിലാസമല്ലാതെ വിശ്വഗുണാദർശത്തിൽ ഒരിടത്തും കാണുന്നതല്ല. ശബ്ദത്തിലും അൎത്ഥത്തിലും കവിക്കുള്ള സ്വാധീനശക്തി നിരുപമംതന്നെയെന്നു പറയണം. ഒരിടത്തും രചനയുടെ പ്രൗ

വഴിയ്ക്കോ ഗംഭീരതയ്ക്കോ കുറവില്ല. കവി വൎണ്ണിച്ചിരിക്കുന്ന വിഷയങ്ങളിൽ ഒടുക്കം നൂതനമായ മനോധൎമ്മം തെളിഞ്ഞുകാണാം. വസ്തുക്കളുടെ ഗുണത്തേയോ ദോഷത്തേയോ കുറിച്ചു ഒന്നും പറയുവാനില്ലാത്ത സന്ദൎഭങ്ങളിൽ ശ്ലേഷാദ്യലങ്കാരഘടനാഭേദംകൊണ്ടു കവി ഗുണദോഷങ്ങളെ കല്പനംചെയ്യുന്നതു രസാവഹമാകുന്നു. ഇപ്രകാരം ചെയ്യുന്നതു് ഇരുട്ടുകൊണ്ടോട്ടയടയ്ക്കുന്നതുപോലെയാണെങ്കിലും ആ ഇരുട്ടിനകത്തും ആനന്ദജനകമായ ഒരു പ്രകാശം കാണാവുന്നതാണു്.

* ധത്തേ മഹാ മൂൎദ്ധ്നി തദൗഷധീശം
ഔഷൎബ്ബുധം ഫാലതലേഗ്ഗകേന്ദ്ര
ഫണീന്ദ്രമൌലിസ്ഥമണിപ്രസൂതം
ഹരോന്ധകാരിത്വമഹോ വ്യുപൈതി

ഈ പദ്യം ഇവിടെ ഉദാഹരിക്കപ്പെടാം. അന്ധകാരിപദത്തിന്റെ നാനാൎത്ഥങ്ങളെ ആശ്രയിച്ചാണു് ഈ പദ്യത്തിന്റെ രസികത്വം നിലനില്ക്കുന്നതു്. ഇവിടെ അന്ധകാരിത്വത്തെ ഗുണമായിരുന്നിട്ടും ദോഷമായി കല്പിച്ചിരിക്കുന്നു. ഇപ്രകാരം വക്രപ്രയോഗസഹായംകൂടാതെയും രസകരങ്ങളായ ഭാഗങ്ങൾ വിശദഗുണാദൎശത്തിൽ സുലഭങ്ങളാകുന്നു.

* ഭിക്ഷാവാദോപദേശാവിശാലപടുഷാലാവാദിതന്ത്രാശ്രുതേ:
വ്യാപാരക്ലിപിതാൎത്ഥിലോകഹൃദയൈൎഭൂപാലപാശൈരലം
താംപാവിഷ്ടസകൃൽപ്രപന്നജനമുഖ്യാപാദനേ ദീക്ഷിതം
പാപാനാമപനോദനായ കുഹനാഗോപാലമേവാശ്രയേ

---

* സാരം:—ശിരസ്സിൽ ചന്ദ്രനേയും നെററിയിൽ അഗ്നിയേയും ശരീരത്തിൽ എല്ലാം ആഭരണമായ സൎപ്പത്തിന്റെ പത്തിയിൽ ഉള്ള രത്നത്തിന്റെ ശോഭയേയും വഹിക്കുന്നു; എങ്കിലും ശിവൻ അന്ധകാരിത്വം വഹിക്കുന്നതു ചിത്രംതന്നെ. (ഇരുട്ടുണ്ടാക്കുന്നവൻ. കാലശത്രു )

* സാരം:—കുപിതന്മാരായി കഠിനവാക്കുകൾ ഉച്ചരിച്ചു പിടിച്ചുപുറത്തു തള്ളിക്കുക മുതലായ ദുൎവ്യാപാരങ്ങൾ ചെയ്യുന്ന കുപ്രഭുക്കന്മാരെ സേവിച്ചതുകൊണ്ടു മതി. അവർ അൎത്ഥികളെ പീഡിപ്പിക്കുന്നവരാണു്. അല്പമായ ഭജനംകൊണ്ടു പാപങ്ങളെ നശിപ്പിച്ചു അനല്പ (നിത്യ)ശ്രേയസ്സിനെ പ്രദാനംചെയ്യുന്ന ഭഗവാൻ ഗോപാലകൃഷ്ണനെത്തന്നെ സേവിക്കുന്നതു യുക്തം.

എന്ന പദ്യത്തിൽ, കവി കുപ്രഭുക്കന്മാരെ ആശ്രയിച്ചുള്ള ജീവിതത്തിന്റെ നിന്ദ്യതയേയും ഭഗവൽഭജനത്തിന്റെ സാഫല്യത്തേയും അനുഭവയോഗ്യമായവിധം വർണ്ണിച്ചിരിക്കുന്നു. ശബ്ദത്തിന്റെ പ്രവാഹശക്തിയും ഓജസ്സും ഈ പദ്യത്തിൽ നല്ലപോലെ പ്രകാശിക്കുന്ന ഗുണങ്ങളാകുന്നു.

വ്യുൽപത്തിയെ ആഗ്രഹിക്കുന്ന വിദ്യാർത്ഥികൾക്കും രസികന്മാരായ വിദ്വാന്മാർക്കും അത്യന്തം പ്രയോജനപ്പെടുന്ന സൽകാവ്യമാണു വിശ്വഗുണാദർശം. ഈ കൃതിക്കു സംസ്കൃതസാഹിത്യത്തിൽ ഉന്നതമായ സ്ഥാനംതന്നെ ലഭിച്ചിരിക്കുന്നു.

പ്രാചീനചമ്പുക്കളുടെ കൂട്ടത്തിൽ 'ശ്രീകൃഷ്ണചമ്പു' എന്നൊരു കൃതി കാണുന്നുണ്ടു്. ഈ കൃതിയുടെ പ്രാരംഭത്തിൽ കവി ചില പൂർവ്വകവികളെ സ്മരിച്ചിരിക്കുന്നു.

* അവിരളപദപ്രകരമധുശുചിപ്രദായ-
ഹൃദ്യഘനാഗമമുദിതാപരശാരദാഭം
കാവ്യം സമസ്പൃഹതി സർവ്വരസം വിധായ
മാഘേന ഹി പ്രകടിതാ സകലർത്തുലക്ഷ്മീഃ

എന്നു മാഘനെക്കുറിച്ചു പ്രശംസിച്ചിരിക്കുന്നതു, മാഘന്റെ കവിതാരീതിയിൽത്തന്നെ ആയിരിക്കുന്നുണ്ടു്. മധു ശുചി മുതലായ പദങ്ങൾകൊണ്ടു വസന്തം ഗ്രീഷ്മം മുതലായ ഋതുക്കളേയും മാധുര്യപ്രസാദാദിഗുണങ്ങളേയും ഗ്രഹിക്കേണ്ടതാണു്. ശബ്ദാർത്ഥസൗഷ്ഠവാദിഗുണങ്ങൾ ഈ കൃതിയിൽ കാണുന്ന ചില ഗുണങ്ങളാകുന്നു. ഈ കാവ്യം അധികം പ്രാചീനമാണെന്നു തോന്നുന്നില്ല.

അധുനാതനന്മാരായ ഗ്രന്ഥകാരന്മാരുടെ ഗണനയിൽ മഹാകവിയായ മേല്പുത്തൂർ നാരായണഭട്ടതിരിയുടെ നാമധേയംതന്നെ അധിഷ്ഠിതകനിഷ്ഠികമായിരിക്കുന്നു. ഭട്ടതിരിയുടെ സാഹിത്യസരിത്തു ബഹുമുഖമായിട്ടാണു പ്രവഹിച്ചി

* സാരം. മാഘന്റെ കാവ്യത്തിനു് എല്ലാ ഋതുക്കളുടേയും ശോഭയുണ്ടു്. "ശിശിരോ വസന്തോ ഗ്രീഷ്മോ വർഷാശരദ്ധിമാഃ" എന്നു ആറു ഋതുക്കൾ.

ട്ടുള്ളതു്; അതിൽ പ്രബന്ധസമുദായമുഖേനയുള്ള പ്രവാഹത്തിന്ന മാഹാത്മ്യം അധികം ഉണ്ടെന്നാണു സഹൃദയന്മാരായവരുടെ അഭിപ്രായം. വിരചിച്ചിട്ടുള്ള കൃതികളുടെ എണ്ണംകൊണ്ടും വണ്ണംകൊണ്ടും ഭട്ടതിരിയെ സുപ്രസിദ്ധകവിചൂഡാമണിയായ ക്ഷേമേന്ദ്രനോട സദൃശനായി ഗണിക്കാവുന്നതാണ്. മഹാഭാരതത്തെ സംഗ്രഹിച്ച് അതിരമണീയമായ ഭാരതമഞ്ജരിയെ ചമച്ച ക്ഷേമേന്ദ്രനും മഹാഭാഗവതത്തെ ചുരുക്കി ഭക്തജനജീവാതുവായ നാരായണീയത്തെ നിൎമ്മിച്ച ഭട്ടതിരിയും സഹൃദയദൃഷ്ട്യാ ഒരുപോലെ വ്യാസപാദാസന്മാൎത്തന്നെയെന്നതിന്ന സംശയമില്ല. വ്യാസാദിഗുരുഭൂതന്മാരുടെ സാഹിത്യപ്രപഞ്ചത്തിൽ സുചിരകാലം സഞ്ചരിച്ചിട്ടുള്ള തഴമ്പു് ഈ രണ്ടു കവികളുടേയും പദങ്ങൾക്ക് ഉണ്ടെന്നു കാണുവാൻ കഴിയും. ക്ഷേമേന്ദ്രൻ ശാന്തനും ഗംഭീരനും ആയ ഒരു ഋഷിയാണ്; എന്നാൽ ഭട്ടതിരിയോ? ഫലിതവും രസികത്വവും മനോധൎമ്മവും തികഞ്ഞ ഒരു ശുദ്ധനായ നമ്പൂരി. ഇതാണ് ഇവർ തമ്മിൽ ഉള്ള വ്യത്യാസം.

ഭട്ടതിരിയുടെ കവിതാമൃതവാഹിനിയിൽ വിഹരിക്കുമ്പോൾ ഉണ്ടാകുന്ന ആഹ്ലാദം അപരിമിതമാകുന്നു. ഈ 'വേദാന്തസിദ്ധമൂൎത്തി'യായ ആനന്ദം ഭട്ടതിരിയുടെ പ്രബന്ധങ്ങൾ പരിശീലിക്കുമ്പോളാണു നിരുപമമായി ലഭിക്കുന്നതു്. ഈപ്രകാരമുള്ള പ്രബന്ധങ്ങളിൽ രാമായണവും ഭാരതവും പ്രഥമസ്ഥാനത്തെ അൎഹിക്കുന്നു. ഈ പ്രബന്ധങ്ങളിൽ ചില കഥാംശങ്ങളെ കവി വളരെ ചുരുക്കിയിരിക്കുന്നതായി കാണാം; അതുപോലെ വിസ്തരിച്ചിട്ടുള്ള കഥാംശങ്ങളും ഉണ്ടു്. എന്നാൽ കവിതാചൈതന്യത്തിന്ന് ഒരിടത്തും കുറവില്ല.

അനന്തഭട്ടന്റെ ഭാരതചമ്പു ഹസ്തിനപുരവൎണ്ണനത്തോടുകൂടി ആണല്ലോ ആരംഭിക്കുന്നതു്. എന്നാൽ അഗസ്ത്യഭട്ടന്റെ ബാലഭാരതത്തെ അനുകരിച്ചു ചന്ദ്രവംശവൎണ്ണനത്തോടുകൂടി ഭാരതംപ്രബന്ധം തുടങ്ങുന്നു. പൂൎവ്വഭാരതകഥാംശങ്ങളെ അനന്തഭട്ടൻ സ്പൎശിച്ചിട്ടില്ല. ഭട്ടതിരി അവയെ തൊട്ടി

ട്ടിപ്പെന്നു പറയുവാൻ പാടില്ല; അത്ര ലഘുവായിട്ടേ സ്പർശിച്ചിട്ടുള്ളൂ.

അനന്തഭട്ടൻ വിസ്തരിച്ചിട്ടുള്ള പല ഇതിവൃത്തങ്ങളേയും ഭട്ടതിരി വളരെ ചുരുക്കിയിരിക്കുന്നു. ചില സന്ദർഭങ്ങളിൽ ഭട്ടതിരി അനന്തഭട്ടനോടു മത്സരിച്ചു മെച്ചം തട്ടിയെടുക്കുന്നതായി കാണാം. സുഭദ്രാഹരണം ഭഗവദ്ദൂത് രാജസൂയം ഗോഗ്രഹണം കിരാതം മുതലായ ഇതിവൃത്തങ്ങളെ അധികരിച്ചു ഭട്ടതിരി പ്രത്യേകം പ്രബന്ധങ്ങൾതന്നെ നിർമ്മിച്ചിട്ടുണ്ട്. അവ, ഭാരതചമ്പുവിലെ ആ വക ഭാഗങ്ങളെ അതിശയിക്കുന്നവയാണ്. അതുപോലെ ഭോജചമ്പുവിലെ ചില ഭാഗങ്ങളെ അധഃകരിക്കുന്ന അംശങ്ങൾ രാമായണംപ്രബന്ധത്തിലും ഉണ്ടെന്നുതന്നെ പറയണം.

രാമായണം ഭാരതം എന്നീ പ്രബന്ധങ്ങളിൽ കാണുന്ന പല പദ്യങ്ങളും ഭട്ടതിരിയുടെ വകയല്ല. ഭോജചമ്പു ഭാരതചമ്പു ബാലഭാരതം മുതലായ പൂർവ്വകൃതികളിൽനിന്നു് എടുത്തുചേർത്തിട്ടുള്ളവയാകുന്നു. [ഇവ എങ്ങിനെ പ്രക്ഷിപ്തങ്ങളായി എന്നു അടുത്ത ഒരു സന്ദർഭത്തിൽ വിചിന്തനംചെയ്യുന്നതാണ്.] ഭാരതംപ്രബന്ധത്തിൽ അഗസ്ത്യഭട്ടന്റെ ബാലഭാരതത്തിലെ പദ്യങ്ങൾ കണക്കില്ലാതെ എടുത്തുചേർത്തിരിക്കുന്നു. അവയിൽ പലതും ഭട്ടതിരിയുടെയാണെന്നു സാധാരണക്കാർ തെറ്റിദ്ധരിക്കുവാൻ ഇടയുണ്ട്. എന്നാൽ ഭട്ടതിരിയുടെ പദ്യങ്ങളെ ഏതു കൂട്ടത്തിൽനിന്നും തിരിച്ചറിയുവാൻ ക്ലേശമില്ല. ഭാരതംപ്രബന്ധത്തിൽനിന്നു ചില പദ്യങ്ങളെ ഉദ്ധരിക്കാം.

* തൽപുത്രസ്സുരദിഗ്വധൂകാന്തിപടലസ്പർദ്ധാലുകീർത്തിച്ഛടാ-
ധൌതാശേഷദിഗന്തരോ നരവരോ ജജ്ഞേ കൃതീ ശന്തനുഃ
രേമേ കാമമസൌ നിജപുരവരേ ഭുഞ്ജൻ ഭുജാസമ്പദാ
ഭൂചക്രം രിപുചക്രവാളകദളീകാന്താരദന്താവളഃ

* സാരം:— തൽപുത്രനായി ശന്തനു എന്നൊരു രാജാവ് ഉണ്ടായി. അദ്ദേഹം മഹാകീർത്തിശാലിയായി ഭവിച്ചു. ഭുജവീര്യത്താൽ ശത്രുക്കളെ നശിപ്പിച്ചു സ്വന്തം പുരത്തിൽ ഐശ്വര്യത്തോടുകൂടി ഇരുന്നു് അദ്ദേഹം രാജ്യഭരണംചെയ്തു.

ഭട്ടതിരിയുടെ ശബ്ദാർത്ഥതേജസ്സ് ഈ പദ്യത്തിൽ തെളിഞ്ഞു കാണുവാൻ കഴിയും. ഇതിലെ ശബ്ദസുഖം വിശേഷിച്ചും ആസ്വാദ്യമാകുന്നു. ഈ പദ്യത്തിലെ 'രിപുചക്രവാളകദളികാന്താരമന്താവളഃ' എന്ന പദത്തിന്റെ ഭംഗി പ്രത്യേകം ചിന്തിക്കേണ്ടതാണ്.

ഫ സ്തോത്രം യത്ര ശിരോചി യച്ച മഹതി പ്രാചാം മുനീനാം പരോ
ശക്താസ്തത്ര വിചേഷ്ടിതേ തവ പുനസ്സൂക്യം കിയന്മാദൃശൈഃ
യത്തേ ശത്രുവിമുക്തശക്തിഭുജഗീനിഷ്പീതരാമാനുജ-
പ്രാണത്രാണകഥാഹിതുണ്ഡികഭുജസ്ഥേമ്നേ മഹിമ്നേ നമഃ

എന്ന പദ്യത്തിൽ ഹനുമാന്റെ മാഹാത്മ്യത്തെ വർണ്ണിച്ചിരിക്കുന്നു. ശബ്ദത്തിന്റെയും അർത്ഥത്തിന്റെയും പ്രൌഢിയും സുഭഗതയും ഈ പദ്യത്തിന്റെ ഉത്തരാർദ്ധത്തിൽ എത്രമാത്രം തെളിഞ്ഞു പരിലസിക്കുന്നുണ്ടെന്നു വിചാരിക്കേണ്ടതാണ്. ശക്തിഭുജഗീ, പ്രാണത്രാണകഥ, ആഹിതുണ്ഡികഭുജസ്ഥേമാവ്, എന്നീ പദങ്ങളുടെ അലങ്കാരഭംഗിയും ഓജസ്സും സഹൃദയന്മാർ അനുഭവിച്ചുതന്നെ അറിയണം. ഭാരതപ്രബന്ധത്തിൽനിന്നു് ഒരു പദ്യംകൂടി താഴെ ചേർക്കാം.

വ ഭീഷ്മേ ഭീഷ്മപ്രതാപോഷ്മണി വിമതഭുജാവീര്യവീരുന്നികായ-
ഗ്രീഷ്മേ പാർത്ഥാനുരോധപ്രശമിതസമരേ ബാണശയ്യാം പ്രപന്നേ
അസ്ത്രാവദ്യാസ്ത്രവിദ്യാവിഹരണമഹിതോദ്യാനമാത്രേമാദയോനി-
ദ്രോണം ദ്രോണം പരേദ്യുർവ്യധിത കുരുപതിർന്നായകം വാഹിനീനാം

---

ഫ സാരം:— അങ്ങയുടെ വൈഭവത്തെക്കുറിച്ചു വേണ്ടതുപോലെ വർണ്ണിയ്ക്കാൻ പുരാതനന്മാരായ മഹർഷിമാർക്കും കഴിഞ്ഞിട്ടില്ല. ഈ സ്ഥിതിക്കു് അല്പന്മാരായ മദ്വിധന്മാർക്കു് എന്തു സാധിക്കും? ലക്ഷ്മണന്റെ പ്രാണവായു ശത്രുവിന്റെ ശക്തിയായ ഭുജഗിയാൽ പാനംചെയ്യപ്പെട്ടു. (ശത്രുവിന്റെ ആയുധം ഏറ്റു ലക്ഷ്മണൻ മൃതനായി.) ആ വിഷബാധയിൽനിന്നു ലക്ഷ്മണനെ രക്ഷിച്ചതു് അങ്ങയുടെ ഭുജവീര്യമാണു്. അപ്രകാരമുള്ള അങ്ങയ്ക്കു നമസ്കാരം ഭവിക്കട്ടെ.

വ സാരം:— ഉൽക്കടമായ പ്രതാപത്തോടുകൂടിയവനും ശത്രുബലമാകുന്ന വീരുൽപ്രകരത്തെ ഗ്രീഷ്മർത്തുവിനെപ്പോലെ ശോഷിപ്പിക്കുന്നവനും ആയ ഭീഷ്മർ ശരശയനത്തെ ആശ്രയിച്ചു. അപ്പോൾ പ്രശസ്തമായ ധനുർവ്വേദവിദ്യയുടെ ലീലാഗൃഹവും ആരാമാന്തരീയിൽ ശ്രദ്ധാലുവും ആയ ദ്രോണരെ ദുര്യോധനൻ സേനാധിപനാക്കി അഭിഷേകംചെയ്തു.

ഈ പദ്യത്തിലും ഭട്ടതിരിയുടെ നിസ്തുല്യമായ വൈഭവം കാണുവാൻ കഴിയും. 'വികചജലജാലീസ്യവീതന്നികായശ്രീഷ്മം' 'ഭസ്ത്രാവക്ത്രാസ്ത്രവിത്ത്രാവിഹരണമഹിതാത്മാനം' എന്നീ പദങ്ങളുടെ അൎത്ഥപുഷ്ടിയും ശബ്ദൌജസ്സും സഹൃദയന്മാൎക്ക് ആനന്ദജനകംതന്നെയാകുന്നു. ഭാരതംപ്രബന്ധത്തിലെ ഗദ്യങ്ങളും ഗുണപുഷ്ടങ്ങളാകുന്നു. ഈ പ്രബന്ധത്തെ ഇത്രമാത്രം തടിപ്പിച്ചതു ബാലഭാരതത്തിലെ പദ്യസമുദായമാണെന്നുള്ളതു വിസ്മരിക്കാവുന്നതല്ല.

കവിതാഗുണപൌഷ്കല്യംകൊണ്ടു ഭാരതംപ്രബന്ധത്തിന്റെ സാഹോദര്യം രാമായണംപ്രബന്ധത്തിന് ഉണ്ടെന്നു കാണാം. ഇത്രമാത്രമേ ഈ കൃതിയെക്കുറിച്ചു പറയേണ്ടതൊള്ളൂ.

ഇതരങ്ങളായ പ്രബന്ധങ്ങളിൽ രാജസൂയം പ്രഥമസ്ഥാനത്തെ അൎഹിക്കുന്നു. അൎത്ഥഗൌരവം ഗാംഭീര്യം മുതലായ ഗുണങ്ങൾ ഈ കൃതിയിൽ അധികമായി പ്രകാശിക്കുന്നു. യാഗത്തിന് അധികാരമില്ലാത്ത ആളാകയാൽ, ഭട്ടതിരിക്ക്, യാഗസംബന്ധമായി ഒന്നും നിശ്ചയമില്ലെന്നു നമ്പൂരിമാരുടെയായ ആക്ഷേപത്തെ പരിഹരിക്കാനാണ് ഈ പ്രബന്ധം നിൎമ്മിച്ചതെന്നു ചിലർ പറയുന്നു. ഈ അഭിപ്രായത്തിൽ വല്ല വാസ്തവവും ഉണ്ടെങ്കിലും ഇല്ലെങ്കിലും രാജസൂയംപ്രബന്ധത്തിൽ യാഗവിധികൾ ഭംഗിയായി വൎണ്ണിക്കപ്പെട്ടിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. യാഗത്തിനു വേണ്ട ഒരുക്കങ്ങൾ കൂട്ടുക അഗ്രപൂജ ശിശുപാലവധം സ്തുതി മുതലായ ഭാഗങ്ങൾ വളരെ പ്രൌഢങ്ങളായിരിക്കുന്നു. ശിശുപാലൻ ഭഗവാനെ ആക്ഷേപിക്കുന്ന ഭാഗത്തിൽ സ്തുതിപരവും നിന്ദാപരവും ആയ അൎത്ഥം അടങ്ങിയിരിക്കുന്നു. ഭട്ടതിരി ഈ സന്ദൎഭത്തിൽ മാഘനെ അനുകരിക്കുന്നതായി കാണാം.

ശിശുപാലവധംമഹാകാവ്യത്തിനും രാജസൂയംപ്രബന്ധത്തിനും ഒരുവിധവും സാദൃശ്യം ഇല്ല. എത്രമാത്രം അതിധാരാളമായി ദ്രവ്യം വ്യയംചെയ്താലും ഭണ്ഡാഗാരം ശോഷിക്കാത്ത ഒരു കുബേരനാണു മാഘൻ; യാതൊരു ബുദ്ധിമുട്ടും ഇ

ല്ലാതെ സുഖമായി കാലക്ഷേപം കഴിക്കുവാൻ മാത്രം മുതലുള്ള ഒരു ഗൃഹസ്ഥനാണു ഭട്ടതിരി. മാഘൻ വേണ്ടിടത്തും വേണ്ടാത്തിടത്തും അർത്ഥം അളവില്ലാതെ വാരിക്കോരി ചിലവിടുന്നു. ഇനിയും പല 'യാഗ'ങ്ങളും നടത്തുവാനുള്ള കോപ്പു മാഘനുണ്ടു്. രാജസൂയം ഭംഗിയായി കഴിച്ചുകൂട്ടി എന്നു മാത്രമേ ഭട്ടതിരിയെക്കുറിച്ചു പറയുവാനുള്ളൂ. മാഘനും ഭട്ടതിരിക്കും തമ്മിൽ ഉള്ള ഈ വ്യത്യാസം മാഘത്തിലും രാജസൂയപ്രബന്ധത്തിലും സർവ്വത്ര കാണാവുന്നതാണു്. ഇതുകൊണ്ടു ഭട്ടതിരിയുടെ പ്രബന്ധത്തിനു ന്യൂനതയുണ്ടെന്നു വിചാരിക്കരുതു്. ഈ പ്രബന്ധത്തിനു പ്രസിദ്ധവിദ്വാനായ വയ്ക്കത്തു പാച്ചുമൂത്തതു ഒരു (സംസ്കൃത)വ്യാഖ്യാനം നിർമ്മിച്ചിട്ടുണ്ടെന്നുകൂടി ഈ സന്ദർഭത്തിൽ പറഞ്ഞുകൊള്ളുന്നു.

അടുത്തതായി പേർപറയേണ്ട മൂന്നു പ്രബന്ധങ്ങൾ പാഞ്ചാലീസ്വയംവരവും പാർവ്വതീസ്വയംവരവും സുഭദ്രാഹരണവും ആകുന്നു. സാരള്യം പ്രസാദം മാധുര്യം എന്നിവ ഈ പ്രബന്ധങ്ങളുടെ പ്രത്യേകഗുണങ്ങളാകുന്നു. സ്വയംവരത്തിനു വന്നിരിക്കുന്ന രാജാക്കന്മാരുടെ ചാപല്യവും, ബ്രാഹ്മണരുടെ സമരോദ്യമവും മററും പാഞ്ചാലീസ്വയംവരത്തിൽ ഭംഗിയായി വർണ്ണിച്ചിരിക്കുന്നു. ഭട്ടതിരിയുടെ തികഞ്ഞ നമ്പൂരിച്ചലിത്തത്തിന്റെ സ്വാരസ്യം ഈ മാതിരി സന്ദർഭങ്ങളിൽ വായനക്കാർക്കു് അനുഭവിക്കാവുന്നതാണു്. ദേവിയുടെ തപസ്സു്, വേഷപ്രച്ഛന്നനായ ശിവന്റെ സമാഗമം മുതലായവ പാർവ്വതീസ്വയംവരത്തിൽ വർണ്ണിച്ചിട്ടുള്ള ചില ഹൃദയംഗമങ്ങളായ ഭാഗങ്ങളാകുന്നു. ശൃംഗാരരസസ്യന്ദസുന്ദരമായ ഒരു മധുരകാവ്യമാണു സുഭദ്രാഹരണം. ഭട്ടതിരിയുടെ ആനന്ദമനോധർമ്മങ്ങൾക്കു് ഒരു വിഹൃതിരംഗമാണു് ഈ കാവ്യം. ശാപഗ്രസ്തനായ ഗജവക്ത്രന്റെ വിവിധപരാക്രമങ്ങളെ വർണ്ണിക്കുന്ന ഭാഗം ഗജേന്ദ്രമോക്ഷത്തിൽ പ്രത്യേകം ശ്ലാഘയെ അർഹിക്കുന്നു. കല്യാണസൌഗന്ധികം ത്രിപുരദഹനം ദക്ഷയാഗം വ്യാസോ

ല്പത്തി ഭീഷ്മസ്വർഗ്ഗതി എന്നിവ ഭട്ടതിരിയുടെ കവിതാഗുണങ്ങൾ സാമാന്യേന പ്രകാശിക്കുന്ന കാവ്യങ്ങളാണെന്നു മാത്രമേ പറയുവാനുള്ളു. നിരനുനാസികം ചെറിയതെങ്കിലും ഉജ്ജ്വലമായ കൃതിയാണ്. അനുനാസികരഹിതമായി ഈ കാവ്യം രചിച്ച ഭട്ടതിരിയുടെ ഔചിത്യദീക്ഷയേയും നൈപുണ്യത്തേയും എത്ര പ്രശംസിച്ചാലും മതിയാകുകയില്ല. ശൂർപ്പണഖ, സീതയുടെ അംഗലാവണ്യത്തെക്കുറിച്ചു രാവണനെ വർണ്ണിച്ചു കേൾപ്പിക്കുന്ന ഒരു ഗദ്യമാണ് ഇതിലെ പ്രധാനഭാഗം. അലങ്കാരപ്രൌഢി രചനാപാടവം ആശയവൈചിത്ര്യം മുതലായ ഗുണങ്ങൾ ഈ ചെറിയ കാവ്യത്തിൽ അമിതമായി പരിലസിക്കുന്നുണ്ടു്. പ്രസിദ്ധനായ ഇരവിച്ചാക്യാർ പറഞ്ഞിട്ടാണ് ഭട്ടതിരി ഈ പ്രബന്ധം രചിച്ചതെന്നു കാണുന്നു. ഈ ചാക്യാർ ഈ പ്രബന്ധത്തെ നിരനുനാസികമായിത്തന്നെ വളരെ വിസ്തരിച്ചു് (സദസ്സിൽ) പറഞ്ഞിട്ടുണ്ടെന്ന് ഐതിഹ്യം ഉണ്ടു്. സുബന്ധു ബാണൻ ത്രിവിക്രമൻ മുതലായ പൂർവ്വമഹാകവികളുടെ ഗദ്യപ്രസ്ഥാനം ഭട്ടതിരിക്ക് ഏറ്റവും സ്വാധീനമാണെന്നു നിരനുനാസികത്തിലെ ഗദ്യം തെളിയിക്കുന്നു. അഷ്ടമിപ്രബന്ധത്തിലെ വിഷയം പ്രസിദ്ധമായ വൈക്കത്തെ അഷ്ടമിമഹോത്സവമാകുന്നു. അഷ്ടമിക്കു നാനാദേശങ്ങളിൽനിന്നു വന്നുചേർന്നിട്ടുള്ള വിവിധസ്വഭാവക്കാരായ ജനങ്ങളുടെ സ്ഥിതിഭേദങ്ങളെ ഈ കൃതിയിൽ ഭട്ടതിരി നല്ല തന്മയത്വത്തോടുകൂടി വർണ്ണിച്ചിരിക്കുന്നു. നാരദമോഹനം കവി ബാല്യകാലത്തിൽ വിരചിച്ചിട്ടുള്ള കൃതിയായിരിക്കാം. നൃഗമോക്ഷം പഞ്ചേന്ദ്രോപാഖ്യാനം ഭഗവദ്ദൂത് സ്വാഹാസുധാകരം സന്താനഗോപാലം എന്നിവയും ഭട്ടതിരിയുടെ സാരസ്വതവിലാസത്തിന്റെ നൃത്തരംഗങ്ങളായ കൃതികൾതന്നെയാണ്.

ഭട്ടതിരിയുടെ പ്രബന്ധങ്ങളിലെ ഇതിവൃത്തങ്ങൾ പുരാണസംഗൃഹീതങ്ങളാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. അവ ഭക്തിപ്രധാനങ്ങളാണെന്നുകൂടി ധരിക്കേണ്ടതുണ്ടു്. ഭക്തിയും തദ്വാരാ പരമപുരുഷസാക്ഷാല്ലാഭവും ഉണ്ടാകുന്നതിനു

ജനങ്ങളെ ശക്തന്മാരാക്കുക എന്നതാണു ഭട്ടതിരിയുടെ ഉദ്ദേശം. ഗുരുവായൂർ ഭഗവാന്റെ സവിശേഷാനുഗ്രഹത്തിനു പാത്രമായ ഭട്ടതിരി ഈ ഉദ്ദേശത്തെ പ്രബന്ധമുഖേന സാധിക്കുകയാണു ചെയ്തിട്ടുള്ളത്. ഈശ്വരകഥാശ്രവണംതന്നെ ഭക്തിയുണ്ടാകുന്നതിനുള്ള ഉത്തമമാർഗ്ഗം എന്നാണു ഭട്ടതിരിയുടെ അഭിപ്രായം. കവി നാരായണീയത്തിൽ ഈ അഭിപ്രായത്തെ തുറന്നു പറഞ്ഞിട്ടുണ്ടു്.

തൽഭക്തിസ്തു കഥാരസാമൃതഝരീനിർമ്മജ്ജനേന സ്വയം
സിദ്ധ്യന്തീ വിമലപ്രബോധപദവീമക്ലേശതസ്തന്വതീ

ഇപ്രകാരം ഉണ്ടാകുന്ന ഭക്തിയിൽനിന്നു നിർമ്മലമായ ജ്ഞാനം ലഭിക്കുന്നു. ജനങ്ങളെ സന്ദർഭോചിതങ്ങളായ വാഗ്വിലാസങ്ങൾകൊണ്ടു സരസമായി ആകർഷിച്ചു് അവക്കു സംസാരനിസ്സാരതയേയും ഭഗവന്മാഹാത്മ്യത്തെയും ഉപദേശിച്ചു് അവരെ ഭക്തന്മാരും മുക്തന്മാരും ആക്കുന്നതിനു ഭട്ടതിരിക്കുള്ള നൈപുണ്യമാണു പ്രബന്ധങ്ങളിൽ കാണുന്ന പ്രധാനഗുണം. ഭട്ടതിരിയെപ്പോലെ സിദ്ധനായ ഒരു കവിക്കു മാത്രമേ ഇപ്രകാരം ചെയ്യുവാൻ കഴിയുകയുള്ളു. ഭക്തിവിഷയം വന്നാൽ പിന്നെ ഭട്ടതിരി തന്നത്താൻ മറന്നുപോകുന്നു. ഭഗവന്മാഹാത്മ്യത്തെ വർണ്ണിക്കുന്നതിനു ലഭിക്കുന്ന എത്ര ലഘുവായ സന്ദർഭത്തെയും ഭട്ടതിരി വെറുതേ കളയുന്നില്ല. വിവിധശാസ്ത്രങ്ങളിലും പുരാണേതിഹാസങ്ങളിലും അതുപോലെ കാളിദാസമാഘമങ്ഖകബാണമയൂരമൂകാദികളുടെ സാഹിത്യതല്ലജങ്ങളിലും അതിചതുരതരമായ പരിചയം ഭട്ടതിരിക്കു ലഭിച്ചിട്ടുണ്ടു്. പുരുഷം ചിലക്കുമാത്രം ഭാഗ്യവശാൽ ലഭിക്കുന്ന ഈ പരിചയം ഭട്ടതിരിയുടെ പ്രബന്ധങ്ങൾക്കു നിസ്സീമമായ ഉൽകർഷത്തെ സമ്പാദിച്ചുകൊടുത്തിരിക്കുന്നു. പ്രകൃത്യാ വിശിഷ്ടമായ ഭക്തിയെ മധുരമായ സാഹിത്യത്തോടു ഭട്ടതിരി നല്ലപോലെ ഇണക്കി. അതുകൊണ്ടു പാലും പഞ്ചസാരയും ചേരുമ്പോൾ അനുഭവപ്പെടുന്ന ആസ്വാദ്യത ഭട്ടതിരിയുടെ പ്രബന്ധങ്ങളിൽ ഉൽകർഷത്തെ പ്രാപിക്കുവാൻ ഇടയായി.

പൂൎവ്വന്മാരായ മഹാകവികളുടെ ഏതു പ്രസ്ഥാനവും ഭട്ടതിരിക്കു പരിചിതമാണെന്നു മുൻപു പറഞ്ഞുവല്ലോ. അവരിൽ ആരുടെ പ്രസ്ഥാനത്തെ അനുഗമിക്കുന്നതിനും ഭട്ടതിരിക്ക് ഒരു വിഷമതയുമില്ല; എങ്കിലും ഭട്ടതിരി പൂൎണ്ണമായി ഒരിടത്തും അങ്ങിനെ ചെയ്തിട്ടില്ല. സാഹിത്യസാമ്രാജ്യത്തിന്റെ ഏതു ഭാഗത്തിലും ഭട്ടതിരിക്കുള്ള സ്വാതന്ത്ര്യവും സ്വാധീനശക്തിയും നിരുപമമാകുന്നു. തൎക്കവ്യാകരണാദിശാസ്ത്രങ്ങളിൽ ഉള്ള നൈപുണ്യത്തേയും ഭട്ടതിരി പല സന്ദൎഭങ്ങളിലും ചാതുൎയ്യത്തോടുകൂടി പ്രകാശിപ്പിച്ചിട്ടുണ്ട്.

ഭട്ടതിരിയുടെ കവിതാമന്ദിരത്തിന്റെ കവാടങ്ങളെ ഉദ്ഘാടനംചെയ്തു നാനാമുഖേന തദന്തൎഭാഗത്തിൽ പ്രവേശിച്ച് അവിടെയുള്ള വിശേഷങ്ങളെ പരിശോധിച്ചുനോക്കാം.

൧. ശല്യോപി തം ചാപലതാമുപേത്യ
നോദ്ധൎത്തുമപ്യേഷ തദാ ശശാക
തദാപി ചിത്രം സമദൎശി തസ്മിൻ
കാചിന്മഹാചാപലതാ ജനൌഘൈഃ

(പാഞ്ചാലീസ്വയംവരം)

ഈ പദ്യത്തിലെ 'ചാപലതാ' പ്രയോഗവും

൨. സഹ മുക്താമയൈൎദ്ദാരൈൎഗ്ഗേഹേ മുക്താമയേ സുഖം
വസതസ്തസ്യ നചിരാദാസീന്മുക്താമയതാ മുനേഃ

(കുചേലവൃത്തം)

എന്ന പദ്യത്തിലെ 'മുക്താമയ' പ്രയോഗവും പ്രത്യേകം ശ്രദ്ധിക്കപ്പെടേണ്ടതാണ്. ശല്യനു ചാപലതയെ അനക്കുവാൻ കഴിഞ്ഞില്ല; സ്വന്തം ചാപലതയെ കാണിക്കുവാനേ കഴിഞ്ഞൊള്ളു. ദാരങ്ങളും ഗൃഹങ്ങളും മുക്താമയങ്ങളായ സ്ഥിതി

൧. സാരം:—ശല്യനു ധനുസ്സിനെ പൊക്കുവാൻ സാധിച്ചില്ല. എങ്കിലും ജനങ്ങൾ ശല്യനിൽ വലിയ ചാപലതയെക്കണ്ടു. (ചാപമാകുന്ന ലത എന്നും ചാപല്യം എന്നും ചാപലതക്കു് അൎത്ഥം.)

൨. സാരം:—കുചേലൻ മുക്താമയങ്ങളായ (രോഗമില്ലാത്ത) ദാരങ്ങളോടുകൂടി മുത്തുകൊണ്ട് ഉണ്ടാക്കിയ ഗൃഹത്തിൽ വസിച്ചു. അചിരേണ മുക്തനും ആയി ഭവിച്ചു.

ക്ക് അവയുടെ സംസർഗ്ഗത്തോടുകൂടിയ കുചേലത്വം മുകുന്ദാത്മത ഉണ്ടാകുന്നതു യുക്തംതന്നെ. ഇതാണു ഭട്ടതിരിയുടെ ഫലിതചാതുര്യം.

൧. ഇത്ഥം സമസ്തേഷ്വപി നിവൃത്യ തേഷ്വാ-
ന്നിജംനിജം മഞ്ചതലം സമേത്യ
രാജന്യാം ഗണാസ്തത്ര വിലക്ഷ ആസീ-
ദ്രംഗപ്രദേശസ്തു സലക്ഷ ഏവ.

(പാ-സ്വയംവരം)

വിലക്ഷസലക്ഷപ്രയോഗത്തെ ആശ്രയിച്ചു ചെയ്തിരിക്കുന്ന അർത്ഥകല്പനയാണു് ഈ പദ്യത്തിലെ ജീവൻ. സരസമായ അർത്ഥത്തെ ആശ്രയിച്ചുള്ള കല്പനയ്ക്കു് ഒരു ഉദാഹരണം കാണിക്കാം.

൨. അസ്യാ ഏവ കരാഞ്ചലോദ്ധൃതഘടീപാഥഃപ്രസേകോദിതാ-
ദനതാൻ പശ്യ പുരസ്ഥിതാൻ ഫലഭരൈരാനമ്രശാഖാശതാൻ
സംരൂഢാ സമമേഭിരേവ സമമൈരസ്യാസ്തപസ്യാലതാ
നോ ജാനേ ബത കാരണം സകുസുമാ നാദ്യാപി സന്ദൃശ്യതേ

(പാർവ്വതീസ്വയംവരം)

ഇവിടെ ദേവിയുടെ തപസ്സാകുന്ന ലത പൂത്തു ഫലിക്കുന്നതിനുള്ള കാലം വളരെ അതിക്രമിച്ചിരിക്കുന്നു എങ്കിലും അതു് ഇപ്പോഴും പൂത്തിട്ടുകൂടിയില്ലെന്നുള്ള ആശയം ഭംഗിയായി കാണിച്ചിരിക്കുന്നു. രൂപകപ്രൗഢി തികഞ്ഞ ഒരു പദ്യം താഴെ ചേർക്കുന്നു.

---

൧. സാരം:--രാജാക്കന്മാർ സ്വസ്ഥാനങ്ങളെ പ്രാപിച്ചു. അവർ വൈലക്ഷ്യയുക്തന്മാരായി എങ്കിലും രംഗപ്രദേശം സലക്ഷംതന്നെയായിബ്ഭവിച്ചു.

൨. സാരം:--ഇവൾ (പാർവ്വതി) തന്നത്താൻ നട്ടു നനച്ചു വളർത്തിയിട്ടുള്ള വൃക്ഷങ്ങൾ പൂത്തു ഫലപൂർണ്ണങ്ങളായി. ഇവയോടു് ഒന്നിച്ചുതന്നെയാണു് ഇവളുടെ തപസ്യയാകുന്ന ലതയും മുളച്ചു വളർന്നുവന്നിട്ടുള്ളതു്. എങ്കിലും അതു പൂത്ത ലക്ഷണംപോലും കാണുന്നില്ല. പിന്നെ ഫലസിദ്ധി എത്രയോ ദൂരെ ഇരിക്കുന്നു.

൧ ശ്രീമന്നാഥ ഭവന്മനോരഥതരുഃ കുന്ത്യാദിമൂലസ്ഥിതോ-
ദ്രുമീലൽകാമുകഃ ശ്രിതശ്ശകുനിനാ കാലേ ഫലിഷ്യൽ സ്വയം
തദ് ഗംഗാധരമൂർദ്ധ്നി മഗ്നമുദമജ്ജിഷ്യന്ന ചേദർജ്ജുന-
സ്യോച്ചണ്ഡാഹിതഷണ്ഡഖണ്ഡനകലാപാണ്ഡിത്യഭൃൽ ഗാണ്ഡീവം
(ഭഗവദ്ദൂത്)

ഇവിടെ മനോരഥത്തെ വൃക്ഷമാക്കി അതിന്റെ വേണ്ട യോഗ്യതയെല്ലാം കല്പിച്ചിരിക്കുന്നു. നാലാംപാദത്തിലെ ശബ്ദപ്രൗഢി വളരെ രസാനുഗുണമാകുന്നു. കണക്കിന്ന യോജിച്ച ഒന്നാണു 'ശകുനി' പ്രയോഗം. അർജ്ജുനന്റെ പൂർവ്വപരാക്രമത്തെ സ്മരിച്ചുകൊണ്ടു ദുര്യോധനാദികൾക്കു വിജയം ലഭിക്കയില്ലെന്നുള്ള ആശയം ഭംഗിയായി കാണിച്ചിരിക്കുന്നു.

൨. മുഗ്ദ്ധസ്മിതൈരപി ച മൗക്തികദാമരമ്യൈഃ
നീലാബ്ജദാമലളിതൈരപി നേത്രപാതൈഃ
സത്യാപി ഗാത്രലതയാ തരളേക്ഷണാ സാ
ഗാഢം ബബന്ധ കില മാനസമിന്ദ്രസൂനോഃ
(സുഭദ്രാഹരണം)

൩. നൗകാഞ്ചലേ കൃതപദാം നവയൗവനാഢ്യാം
സൗന്ദര്യസാരതരളീകൃതവിശ്വലോകാം
താം കേനിപാണിവിലസന്മാനകരാരവിന്ദാം
കന്യാം പരാശരമുനിഃ കലയാംചകാര
(വ്യാസോല്പത്തി)

---

൧ സാരം:— അങ്ങയുടെ ആഗ്രഹമാകുന്ന വൃക്ഷം കുന്ത്യാദികളായ ക്രൂകളുടെ മദ്ധ്യപ്രദേശംകൊണ്ടു പുഷ്ടികൂടിയതും ഈ മരത്തിന്മേൽ ശകുനിയും (പക്ഷിയും) ആശ്രയിച്ചിട്ടുണ്ട്. ഇപ്രകാരമാണെങ്കിലും ഈ മരത്തിൽ കായ ഉണ്ടാകുകയില്ല. പ്രചണ്ഡന്മാരായ ശത്രുക്കളെ നശിപ്പിക്കുന്നതിൽ നിപുണമാണു ഗാണ്ഡീവം. ശിവശിരസ്സിലുള്ള ഗംഗയിൽ മുങ്ങി നഷ്ടമായി എങ്കിലും വീണ്ടും അർജ്ജുനന്നു അതു കിട്ടുവാൻ ഇടയായതുതന്നെ കാരണം.

൨. സാരം:— നല്ല മന്ദഹാസമാകുന്ന മൗക്തികദാമങ്ങളെക്കൊണ്ടും കടാക്ഷങ്ങളാകുന്ന നീലാബ്ജദാമങ്ങളെക്കൊണ്ടും ഗാത്രമാകുന്ന വള്ളികൊണ്ടും സുഭദ്ര അർജ്ജുനഹൃദയത്തെ ബന്ധിച്ചു. (അർജ്ജുനനെ നിശ്ചലനാക്കിച്ചെയ്തു)

൩. സാരം:— നൗകാഗ്രത്തിൽ കാലു വച്ചും, കയ്യിൽ തുഴയുന്ന ആയുധം (തണ്ടു-കഴിക്കോൽ) ധരിച്ചും, സകലലോകത്തേയും വശീകരിക്കുന്ന സൗന്ദര്യത്തോടുകൂടിയും ഇരുന്ന അവൾ മുനിയെ ആകർഷിച്ചു.

എന്ന പദ്യങ്ങളുടെ രസികത്വം മറെറാരു വിധമാകുന്നു. വേണ്ടുവോളം ഉപകരണങ്ങൾ (ദാമങ്ങൾ) സുഭദ്രയ്ക്കു കൊടുത്തിട്ടാണു കവി ആ യുവതിയെക്കൊണ്ടു അർജ്ജുനഹൃദയത്തെ കെട്ടിക്കുന്നത്. ഒരു കടത്തുവള്ളക്കാരത്തിയായ സ്ത്രീയുടെ സ്ഥിതി രണ്ടാമത്തെ പദ്യം വെളിവാക്കുന്നു. ഈ പദ്യങ്ങളിലെ പദങ്ങളുടെ പ്രസന്നത സാരള്യം മുതലായ ഗുണങ്ങൾ എത്രമാത്രം രസാനുഗുണങ്ങളായിരിക്കുന്നു എന്നുകൂടി വിചാരിക്കേണ്ടതുണ്ട്. രസത്തിന് അനുഗുണമായി പദഘടനയുടെ രീതിക്കു മാററം വരുത്തുന്നതിനു ഭട്ടതിരി അതിവിരുതനാകുന്നു. ഒരു ഉദാഹരണം താഴെ ചേർക്കാം.

* ക്രുധ്യന്നക്തഞ്ചരാധീശചലഭുജനിവഹോൽസൃഷ്ടനാനാവിധാസ്ത്ര-
ശ്രേണീഘോരപ്രഹാരവ്രണകിണകഠിനീഭൂതവിസ്തീർണ്ണവക്ഷാഃ
അദ്രീന്ദ്രോദഗ്രവർഷ്മാ മുഖകുഹരപരിസ്പഷ്ടദംഷ്ട്രാകരാളഃ
പ്രാപൽ പന്ഥാനമഗ്രേ [illegible]രസുരവിജയിനസ്തൽക്ഷണാദൃക്ഷരാജഃ

(സ്യമന്തകം)

ഈ പദ്യത്തിൽ ജാംബവാൻെറ ഭയങ്കരമായ വിഗ്രഹത്തെ അനുഗുണമായ ഓജഃപ്രൌഢിയോടുകൂടി വർണ്ണിച്ചിരിക്കുന്നു. രാവണൻെറ അസ്ത്രങ്ങൾകൊണ്ടു വ്രണങ്ങൾ നിറഞ്ഞ് അവയുടെ പാടുകൾ അവിടെയവിടെ പടന്നുപിടിച്ചിട്ടുള്ള മാറോടുകൂടിയ ജാംബവാനെ ഭട്ടതിരി നല്ല തന്മയത്വത്തോടുകൂടി നമുക്കു കാണിച്ചുതന്നിരിക്കുന്നു. ഇവിടെ പദങ്ങളുടെ സമാസദൈർഘ്യം യുക്തംതന്നെ. രസാനുഗുണമായിട്ടല്ലാതെ ഭട്ടതിരിക്കു പദങ്ങൾ ലഭിക്കുകയില്ല.

---

* സാരം:—കുപിതനായ രാവണൻ എല്ലാ കയ്യുകൾകൊണ്ടും പ്രയോഗിക്കുന്നവയും പലവിധത്തിലുള്ളവയും ആയ അസ്ത്രങ്ങൾ കൂട്ടംകൂട്ടമായി ഏററു പുണ്ണു പിടിച്ചു ഉണങ്ങി പാടു പററി കഠിനമായ മാറോടുകൂടിയവനും ഭയങ്കരനും ആയ ജാംബവാനെ ഭഗവാൻ കണ്ടു. (അദ്രീന്ദ്രോദഗ്രവർഷ്മാ=പർവ്വതംപോലെ തടിച്ച ശരീരമുള്ളവൻ; മുഖകുഹര . . . കരാളഃ=ഗുഹപോലെയുള്ള മുഖത്തിൽ പ്രകാശിച്ചുകാണുന്ന ദംഷ്ട്രകളോടുകൂടിയവൻ)

ശിശുപാലൻ ഭഗവാനെ അധിക്ഷേപിക്കുന്ന ഒരു പദ്യം താഴെ ചേൎക്കാം. സ്തുതിനിന്ദാപരങ്ങളായ അൎത്ഥങ്ങളെ എത്ര നിഷ്പ്രയാസമായിട്ടാണു കവി നിബന്ധിക്കുന്നതെന്നു ഗ്രഹിക്കേണ്ടതാണ്.

* മായാമാത്രാൽ ജഗൽ സുന്ദരമയതി വപുർവ്വസ്തുതോസൌ വിരൂപോ
ഗോപീർവ്വ്യാമോഹ്യ സാദ്ധ്വീസ്സ്വരതിമുപനയൻ ലോകബാഹ്യാശ്ചകാര
യോ നാമാപ്യസ്യ ശംസേൽ സ ച ഖല്വ പരധാമാശ്രയഃ സ്വാൻ ഗൃഹാദീൻ
ത്യക്ത്വാ ഭിക്ഷാചരസ്സ്യാൽ കഥമിവ സ കിലാമംഗലഃ പൂജനീയഃ

(രാജസൂയം)

ഈ പദ്യത്തിലെ ഓരോ പദത്തിന്റെയും അൎത്ഥം ഗംഭീരമാകുന്നു. 'വിരൂപഃ' 'സ്വരതിം ഉപനയൻ' 'ലോകബാഹ്യാഃ' എന്നീ പദങ്ങളുടെ അൎത്ഥത്തിന്റെ ആഴം വിചാരശീലന്മാൎക്ക പുളകജനകം തന്നെയാണ്. 'ഇവന്റെ പേർ പറഞ്ഞാൽ മതി. അവൻ ഉടനെ ഒരു ഗതിയും ഇല്ലാതെ തെണ്ടിത്തിരിയാൻ ഇടയാകുന്നു' എന്നു നിന്ദാപരവും, 'ഇവന്റെ പേർ പറയുന്നവൻ മഹാജ്ഞാനിയും സന്യാസിയും മുക്തനും ആകുന്നു' എന്നു സ്തുതിപരവും, ആയ അൎത്ഥത്തെ ഇതിലധികം ഭംഗിയായി ഘടിപ്പിക്കുവാൻ കഴിയുന്നതല്ല. ഇവിടെ നാനാൎത്ഥപദങ്ങളുടെ സഹായത്തെ കവി വരിച്ചിട്ടില്ലെന്നുകൂടി പറ

---

* സാരം:— നിന്ദാപരമായ അൎത്ഥം. ഇവൻ വാസ്തവത്തിൽ വിരൂപനാണ്. കൃത്രിമമായി ലോകസുന്ദരമായ ശരീരത്തെ വഹിക്കയാണു ചെയ്യുന്നതു്. ഇവൻ പാവപ്പെട്ട ഗോപസ്ത്രീകളെ മയക്കി അവരോടു രമിച്ച് അവരെ ലോകഭ്രഷ്ടകളാക്കിച്ചെയ്തു. ഇവന്റെ പേർ പറയാൻകൂടി കൊള്ളുകില്ല. പറയുന്നവൻ സ്വന്തം ഗൃഹാദികളെ വെടിഞ്ഞു് അന്യഗേഹങ്ങളെ പ്രാപിച്ചു തെണ്ടിത്തിരിയും. ഇവനെ എങ്ങിനെ പൂജിക്കാം?

സ്തുതിപരമായ അൎത്ഥം. ഇവൻ ഈശ്വരനാണ്. ഇവനു് ഒരു മൂൎത്തിയില്ല. മായയാൽ ലോകമോഹനമായ കൃഷ്ണരൂപത്തെ ഇവൻ വഹിയ്ക്കുന്നു. സ്ത്രീകളായ ഗോപികളെക്കൂടി ഇവൻ ആത്മാരാമമാരാക്കിച്ചെയ്തു. (മുക്തന്മാരാക്കി). ഇവന്റെ പേർ പറയുന്നവൻ ഗൃഹാദികളെ ഉപേക്ഷിച്ചു സന്യാസിയായി ഭവിക്കുന്നു. (വലിയ ജ്ഞാനിയാകുന്നു.) അവൻ പരസുഖപ്രാപ്തിക്ക് അൎഹനാകുന്നു. ബ്രഹ്മരൂപിയായ ഇവനെ എങ്ങിനെ പൂജിക്കാം?

യെണ്ടതുണ്ട്. ഈ മാതിരി ചില സന്ദർഭങ്ങളിൽ ഭട്ടതിരി മാഘനെ അതിശയിച്ചുനില്ക്കുന്നതായി തോന്നുന്നു. സന്ദർഭത്തിന്റെ യോഗ്യത അറിഞ്ഞു ശ്ലേഷാലങ്കാരത്തെ ഘടിപ്പിക്കുവാൻ അനന്തഭട്ടൻ നിപുണനാണെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ. ഈ സാമർത്ഥ്യം ഭട്ടതിരിക്കും കുറവില്ല. വാസ്തവത്തെ നിഗൂഹനംചെയ്യേണ്ട സന്ദർഭങ്ങളിൽ ഭട്ടതിരിയുടെ ഈ സാമർത്ഥ്യം പ്രയോജനകരമായിരിക്കുന്നു.

ഫ ധർമാൽ ഖ്യാതതമേ ദ്വിജാധിപകുലേ ജാതോഹമേഷാ ച മേ
മാതാ പാവനജന്മതാമഭിവഹൻ നന്വേഷ മേ സോദരഃ
കിഞ്ചാഖണ്ഡലസൽപ്രമോദജനകോ ഭ്രാതാ മമായം പരോ
നാസത്യോദിതമത്ര വിദ്ധി സഹജദ്വന്ദ്വം മമൈതാവപി
(പാഞ്ചാലീസ്വയംവരം)

എന്ന പദ്യം ഇവിടെ ഉദാഹരിക്കപ്പെടാം. ധർമ്മപുത്രർ സ്വകുലനാമാദികളെ മറച്ചുപറയുന്ന ഈ ഭാഗംതന്നെ അവയെ പ്രകാശിപ്പിക്കുന്നതുമായിരിക്കുന്നു. രാജപരവും ബ്രാഹ്മണപരവും ആയ അർത്ഥം ഈ പദ്യത്തിൽ അക്ലിഷ്ടമായി ഘടിപ്പിച്ചിട്ടുണ്ടെന്നു കാണാം.

വ സ്ഥാണോഃ കടാക്ഷമാത്രേണ സ്ഥാണുസാരൂപ്യമാഗതഃ
തത്രൈവ ഗളിതംഭോളിസ്സംഭ്രമീ ജംഭമർദ്ദനഃ
(പഞ്ചേന്ദ്രോപാഖ്യാനം)

---

ഫ സാരം:—ബ്രാഹ്മണപരമായ അർത്ഥം. ധർമ്മംനിമിത്തം കീർത്തിയുള്ള ബ്രാഹ്മണശ്രേഷ്ഠന്റെ കുലത്തിൽ ആണു എന്റെ ജനനം. ഇവൾ അമ്മയാണു, പരിശുദ്ധ ജന്മത്തോടുകൂടിയ ഇവൻ സോദരൻതന്നെ. അഖണ്ഡാഹ്ളാദകാരിയായ ഇവനും അനുജനാകുന്നു. മററു രണ്ടു പേരും ഭ്രാതാക്കളാകുന്നു. അസത്യമൊന്നും പറഞ്ഞില്ല.

രാജപരമായ അർത്ഥം. ധർമ്മരാജാവിങ്കൽനിന്നു കീർത്തിമത്തായ ചന്ദ്രവംശത്തിൽ ഞാൻ ജനിച്ചു. (ഞാൻ ധർമ്മപുത്രരാണു.) ഇവൾ അമ്മകുന്തിയും ഇവൻ ഭീമനുമാണു. (പാവനജന്മത=വായുവിങ്കൽനിന്നുള്ള ഉല്പത്തി) ആഖണ്ഡലനു (ഇന്ദ്രനു) സൽപ്രമോദത്തെ ഉണ്ടാക്കുന്ന ഇവനാണു അർജ്ജുനൻ. അശ്വിജാതന്മാരായ ഇവർ രണ്ടു പേരും സോദരന്മാരായ നകുലസഹദേവന്മാരാകുന്നു.

വ സാരം:—സ്ഥാണുവിന്റെ (ശിവന്റെ) നോട്ടംകൊണ്ടു ഇന്ദ്രൻ തൂണുപോലെയായി (സ്തംഭിച്ചു.) ശിവസാരൂപ്യത്തെ പ്രാപിച്ചു എന്നും അർത്ഥം. വജ്രം താഴെ വീണു.

സ്ഥാണു നോക്കിയപ്പോൾ ഇന്ദ്രൻ ഭയംകൊണ്ടു തൂണുപോലെയായി എന്നാണു് ഇവിടെ അർത്ഥം. ഈ അർത്ഥത്തോടുകൂടി ഇന്ദ്രൻ ഭഗവത്സാരൂപ്യത്തെ പ്രാപിച്ചു എന്നു കല്പിച്ചിരിക്കുന്നതു യുക്തമായിട്ടുണ്ടു്. ഇവിടെ മർമ്മം അറിഞ്ഞാണു സ്ഥാണുപദം പ്രയോഗിച്ചിരിക്കുന്നതു്.

വിവിധാവസ്ഥകളിൽ മനസ്സിനു് ഉണ്ടാകുന്ന വികാരഭേദങ്ങളെ അകൃത്രിമമായി വർണ്ണിക്കുന്നതിനും ഭട്ടതിരി അതിനിപുണനാകുന്നു. ആഭ്യന്തരപ്രകൃതികളെ വർണ്ണിക്കുന്നതിനുള്ള സാമർത്ഥ്യം എല്ലാ കവികൾക്കും ലഭിക്കുന്ന ഒരു ഗുണമല്ല. കവിക്കു ലോകഹൃദയവുമായി വിപുലം ആയ പരിചയം ഇല്ലെങ്കിൽ ഈ വിഷയത്തിൽ പരാജയമേ ഉണ്ടാകുകയൊള്ളു. ഭട്ടതിരി ഈ വിഷയത്തിലും സൂക്ഷ്മതരമായ അവലോകനശക്തി ലഭിച്ചിട്ടുള്ള കവിയാണെന്നു തെളിയുന്നുണ്ടു്. അർജ്ജുനൻ തീർത്ഥയാത്രയ്ക്കു നിശ്ചയിച്ചു് പാഞ്ചാലിയെ വിട്ടുപിരിയുന്ന സന്ദർഭത്തിൽ ഉള്ള ഒരു പദ്യം താഴെ ചേർക്കുന്നു.

* സാപി സ്വകാരണമിദം വ്യസനം സ്മരന്തീ
പ്രേമാകുലാ കിമപി വക്തുമപാരയന്തീ
സാഭ്യർത്ഥനൈരപി ച സാനുനയൈസ്സബാഷ്പൈ-
ർന്നേത്രൈഃ കഥഞ്ചന മുമോച ബബന്ധ ചൈനം

താൻനിമിത്തം തന്റെ പ്രിയതമനു് ഇപ്രകാരം ഒരു അവസ്ഥ നേരിട്ടതു വിചാരിച്ചു പര്യാകുലയായി ഒന്നും പറയുന്നതിനു ശക്തിയില്ലാതെ നില്ക്കുന്ന പാഞ്ചാലിയുടെ സ്ഥിതിയെയാണു് ഈ പദ്യത്തിൽ വിവരിച്ചിരിക്കുന്നതു്. അഭ്യർത്ഥനയേയും അനുനയത്തേയും പ്രകാശിപ്പിക്കുന്ന പാഞ്ചാലിയുടെ നോട്ടം അർജ്ജുനനെ അവിടെനിന്നു പോകുന്നതിനും പോകാതിരിക്കുന്നതിനും സാധിക്കാത്ത ഒരു വിഷമതയിലേക്കു തള്ളി

* സാരം:— അവൾ (പാഞ്ചാലി) താൻനിമിത്തമാണല്ലോ ഈ സംഭവം ഉണ്ടായതെന്നു വിചാരിച്ചു ഒന്നും പറയാൻ ശക്തിയില്ലാത്തവളായി അഭ്യർത്ഥനയോടും അനുനയത്തോടുംകൂടിയ നോട്ടങ്ങളാൽ അർജ്ജുനനെ മോചിക്കുകയും ബന്ധിക്കുകയും ചെയ്തു.

കേരള സാഹിത്യ അക്കാദമി

വിടുന്നു. ഈ മാതിരി സന്ദൎഭങ്ങളിൽ കാമിനീകാമുകന്മാൎക്ക് ഉണ്ടാകുന്ന ദുസ്ഥിതിയും ഇതുതന്നെ.

വൈദൎഭി ഗൌഡി മുതലായ രീതികളും ഭട്ടതിരിക്ക യഥോചിതം പ്രയോഗിക്കുവാൻ ഒരു ക്ലേശവുമില്ല.

൧. വിസ്തീൎണ്ണാഭോഗവക്ഷഃസ്ഥലവിപുലശിലാപട്ടസംഘട്ടവേഗ-
ത്രുട്യദ്വജ്രാവലേപപ്രശമിതവലവിദ്വേഷിബാഹാവലേപഃ
ആസീദാസത്യലോകപ്രസൃമരഭുജഭാരോദ്ധതോ ദൈത്യഭൎത്താ
സിദ്ധസ്ത്രൈണീസതീത്വവ്രതമഥനകലാകാരകസ്താരകാഖ്യഃ

എന്ന പദ്യം ഗൌഡിക്കും,

൨. തദനു വരസഖീനാം മണ്ഡലെ കാന്തിധാരാ-
പടലപരിനിമഗ്നാമംഗവല്ലീം ദധാനാ
അമൃതമിവ കിരന്തീ ലോചനേ മാനവാനാം
ശിവശിവ ദദൃശേ സാ രാജപുത്രീ വിദൎഭേ

എന്ന പദ്യം വൈദൎഭിക്കും, ഉദാഹരിക്കപ്പെടാം. ഈ രണ്ടു പദ്യങ്ങളും ഒരാൾ വിരചിച്ചതാണെന്നു തോന്നുകയില്ല. ഭയങ്കരനും പ്രതാപശാലിയും ആയ താരകനെ ഉദ്ധതവും പ്രൌഢവും ആയ രീതിയിലും സൎവ്വാംഗസുന്ദരിയായ ദ്രൌപദിയെ പ്രസന്നമധുരയായ രീതിയിലും കവി വൎണ്ണിച്ചിരിക്കുന്നതിന്റെ ഔചിത്യം ശ്രദ്ധേയമാകുന്നു.

ഇവിടെ ഉദ്ധരിച്ചിട്ടുള്ള ഭാഗങ്ങളിൽനിന്നു ഭട്ടതിരിയുടെ നാനാമുഖങ്ങളായ കവിതാഗുണങ്ങളുടെ സ്വഭാവത്തെ അല്പമെങ്കിലും ഗ്രഹിക്കാൻ കഴിയുമെന്നു വിശ്വസിക്കുന്നു. ഭട്ടതിരിയെപ്പോലെ വിപുലമായ സാഹിത്യപരിശ്രമം ചെയ്തിട്ടുള്ള രസികചൂഡാമണിയായ ഒരു മഹാകവി കേരളത്തിൽ ഉ

൧. സാരം:—താരകൻ എന്നു ഒരു അസുരൻ ഉണ്ടായി. വിപുലമായ അവന്റെ മാറാകുന്ന ശിലയിൽ തട്ടുമ്പോൾ വജ്രായുധത്തിനു കേടു വന്നു ഇന്ദ്രന്റെ ഗൎവ്വു ശമിക്കുന്നു. അവന്റെ പരാക്രമം എല്ലാ ലോകത്തിലും പരന്നിരിക്കുന്നു. ഇവൻ സതികളെ ഉപദ്രവിക്കുന്നതിൽ വിരുതനാണ്.

൨. അനന്തരം സൌന്ദൎയ്യനിമഗ്നമായ ശരീരത്തോടുകൂടിയ അവൾ ജനങ്ങൾക്കു നേത്രാമൃതത്തെ വൎഷിച്ചുകൊണ്ട് അവിടെ വന്നുചേൎന്നു.

ണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. ഭട്ടതിരിയുടെ സാരസ്വതവിലാസം നാനാമുഖവും അനർഗ്ഗളവും ആയി പരിലസിക്കുന്നതു പ്രബന്ധങ്ങളിലാണ്. ഈ പ്രബന്ധങ്ങളിൽ ഓരോന്നുംതന്നെ ഭട്ടതിരിയുടെ സാഹിതീസാർവ്വഭൌമത്വത്തെ ഉച്ചമായി പ്രഖ്യാപനം ചെയ്യുന്നവയാകുന്നു. ഭട്ടതിരിയുടെ പ്രബന്ധരചനാത്മകമായ സാഹിത്യവ്യവസായം വിശേഷിച്ചും കേരളീയയ്ക്ക് അതിരസകരമായ ഒരു ജ്ഞാനസമ്പാദനമാർഗ്ഗത്തെ വെട്ടിത്തുറന്നു തന്നിരിക്കുന്നു എന്നു കൂടി ഈ അവസരത്തിൽ പറയേണ്ടതുണ്ട്.

തൊള്ളായിരത്തിഎഴുപത്തിമൂന്നിൽ നാടുനീങ്ങിയ തിരുവിതാംകൂർ മഹാരാജാവുതിരുമനസ്സിലെ കല്പനപ്രകാരമുണ്ടാക്കിയ എടവെട്ടിക്കാട്ടു നമ്പൂതിരിയുടെ കൃതികളാണു രുഗ്മിണീസ്വയംവരവും രുഗ്മാംഗദചരിതവും. ഈ നമ്പൂതിരിയുടെ ഭവനം തൃപ്പൂണിത്തുറയ്ക്കു അടുത്താകുന്നു. ഇദ്ദേഹത്തിനു മുൻപറഞ്ഞ മഹാരാജാവിങ്കൽനിന്നു പല സമ്മാനങ്ങളും ലഭിച്ചിട്ടുള്ളതായി ഐതിഹ്യം കേട്ടിട്ടുണ്ട്. ഈ കവിയുടെ പല ഒറ്റശ്ലോകങ്ങളും പ്രസിദ്ധങ്ങളാകുന്നു.

ഇദ്ദേഹത്തിന്റെ പ്രബന്ധങ്ങളിൽ രുഗ്മിണീസ്വയംവരമാണു മുൻപിട്ടുനില്ക്കുന്നതു്. എടവെട്ടിക്കാടു ഗംഭീരാശയനായ ഒരു മഹാകവിയാണെന്നു് ഈ പ്രബന്ധത്തിന്റെ എതു ഭാഗവും തെളിയിക്കുന്നുണ്ട്. ഈ കവിക്കു പരിപക്വമായ പാണ്ഡിത്യവും വാസനയും ലഭിച്ചിട്ടുണ്ടെന്നും ഈ കൃതിയിൽനിന്നു മനസ്സിലാക്കാവുന്നതാണ്. രുഗ്മാംഗദചരിതം കവിയുടെ ബാല്യകൃതിയായിരിക്കണം. കവി ഒഴുക്കൻരീതിയിൽ കഥ പറഞ്ഞുപോകുകയേ ഇതിൽ ചെയ്യുന്നുള്ളു. രുഗ്മാംഗദചരിതത്തിൽ കവിയുടെ ഭക്തി തെളിഞ്ഞു പ്രവഹിക്കുന്ന ഒരു ഗുണമാകുന്നു.

ഗുണബാഹുല്യംകൊണ്ടു ഭട്ടതിരിയുടെ എതു പ്രബന്ധത്തോടും കിടപിടിക്കുന്നതാണു രുഗ്മിണീസ്വയംവരം. അർത്ഥം രസം ഘടനാ മുതലായ ഗുണങ്ങൾക്ക് ഈ കൃതിയിൽ ഒരിട

ത്തും കാലുഷ്യം തട്ടിയിട്ടില്ല. ആലോചിക്കുംതോറും ആഹ്ലാദം സഹൃദയന്മാക്ക് അധികം അധികം അനുഭവപ്പെടുന്ന പല സരസപദ്യങ്ങളും ഈ കൃതിയിൽ ഉണ്ട്

ഫ സ്ഥായൽകളായകമനീയമുകന്ദകായ-
ഛായാനികായയമുനായിതരാജവീഥ്യാം
സ്ത്രീരത്നവീക്ഷണരസോന്നയനാസ്സദാ തേ
തീരദ്രുമാ ഇവ ബഭൂവുരികചപ്രസൂനാഃ

ശ്രീകൃഷ്ണന്റേയും രുഗ്മിണിയുടേയും സമാഗമംകൊണ്ടു രാജസഭയ്ക്കുണ്ടായ സ്ഥിതിഭേദത്തെ ആണ് ഈ പദ്യംകൊണ്ടു കവി കാണിക്കുന്നത്. രാജസദസ്സിനെ, ഭഗവാന്റെ കളായകോമളമായ കായകാന്തിയുടെ വ്യാപ്തിനിമിത്തം യമുനയായി കവി കല്പിച്ചിരിക്കുന്നു. പിന്നീട് ആ നദിയുടെ തീരത്തിൽ പുഷ്പിതവൃക്ഷങ്ങളെ സൃഷ്ടിക്കുകയാണു കവി ചെയ്യുന്നത്. കണ്ണു തുറിച്ചുകൊണ്ടിരിക്കുന്ന രാജാക്കന്മാരെക്കൊണ്ടു കവി ഇക്കാര്യവും സാധിച്ചു. ആകാശത്തിൽ യമുനയെ സൃഷ്ടിച്ച ത്രിവിക്രമന്റെ വൈഭവത്തെക്കുറിച്ചു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഭൂമിയിലാണെങ്കിലും നമ്മുടെ കവി ചെയ്ത യമുനാസൃഷ്ടി അതുപോലെതന്നെ കല്പനാപ്രൌഢിയെ വഹിക്കുന്നതായിരിക്കുന്നു. ഗഹനവും രസകരവും ആയ ആശയത്തെ കല്പിക്കുന്നതിൽ കവിയ്ക്കുള്ള വൈഭവം ഈ മാതിരി സന്ദർഭങ്ങളിൽ തെളിഞ്ഞു കാണുന്നുണ്ട്.

വ "ആയാതം ഹരിണായതാക്ഷി കമലാമോദി പ്രഭാതം സരാ-
ഗാശം ചേതൃവധാര്യതാം ദ്വിജകലാലാപോ ഭവേന്നാന്യഥാ

---

ഫ സാരം:—ഭഗവാന്റെ ശരീരത്തിന്റെ കളായപ്രതിമമായ ശോഭയുടെ പ്രവാഹംനിമിത്തം രാജസദസ്സ് യമുനപോലെയായി. രുഗ്മിണിയെ കാണുന്നതിനു കണ്ണു തുറിച്ചിരിക്കുന്ന രാജാക്കന്മാർ ആ നദീതീരത്തിലെ പൂത്ത വൃക്ഷങ്ങളെപ്പോലെ ശോഭിച്ചു.

വ. സാരം:—ഹേ സുന്ദരി! നേരം പ്രഭാതമായി. താമരപ്പൂക്കൾ വിടന്നു. ദിക്കുകൾ ചുവന്നു. പക്ഷികൾ ചിലക്കുന്നു. [ഭഗവാൻ വന്നു; (ഹരിണം ആയതാക്ഷി! എന്നു പദഭേദം) ബ്രാഹ്മണരുടെ വാക്ക് അന്യഥാ ഭവിക്കയില്ല.]

ഇത്യാദി ഭാഗങ്ങളും കവിയുടെ പ്രൗഢകല്പനയ്ക്കു ഉദാഹരിക്കപ്പെടാം. നാനാർത്ഥങ്ങളെ ഘടിപ്പിക്കുന്നതിനു കവി അല്പവും ക്ലേശിക്കുന്നില്ല. ഔചിത്യത്തിലും കവി വളരെ ശ്രദ്ധിക്കുന്നുണ്ടെന്നു ഈ ഭാഗത്തിൽനിന്നു അറിയാവുന്നതാണ്.

൧. വരദേ വരിവസ്യാദിവശീകൃതശിവേ ശിവേ
പരയാ കൃപയാ തേ മേ വരോ യദുവരോ ഭവേത്

എന്ന പദ്യത്തിന്റെ സാരള്യവും പ്രസാദവും,

൨. രേരേ ചോരാധമാഭീരകകുലകുലടാജാര വീരാഭിതോദ്യദ്ഗിൻ
നാരീഹീരേ കിമാശാ കഥമപി ന ഭവേച്ചോരണാദ്യാചനാദ്യാ
ആജന്മോപാത്തചൗര്യവ്രതഫലമധുനാ സാധയിത്രാ വിധാത്രാ
നൂനം നീതോസ്യദഗ്രേ ക്ഷണമിഹ കുണ്ഡിലപ്രഷ്ഠ തത്തിഷ്ഠ തിഷ്ഠ

എന്ന പദ്യത്തിന്റെ ഓജഃപ്രാചുര്യവും, രസപരിപോഷണത്തിന് അത്യന്തം അനുകൂലങ്ങളായ ഗുണങ്ങളായിരിക്കുന്നു. യഥാക്രമം വൈദർഭിക്കും ഗൗഡിക്കും ഈ പദ്യങ്ങൾ ഉദാഹരിക്കപ്പെടാം. രുഗ്മിണിയെ അപഹരിച്ചുകൊണ്ടുപോയ ഭഗവാനോടു രാജാക്കന്മാർ ചെയ്യുന്ന വിവാദമാണു രണ്ടാമത്തെ പദ്യം. അധികം ദുഷ്കരപദസഹായംകൂടാതെതന്നെ കവി ഇവിടെ ഓജഃപുഷ്ടി സാധിച്ചിരിക്കുന്നു.

രുഗ്മാംഗദചരിതത്തിൽ അർത്ഥപുഷ്ടിയുള്ള ഭാഗങ്ങൾ ഇല്ലായ്കയില്ല. ബാണയുദ്ധം എന്നൊരു ചമ്പു കാണുന്നുണ്ട്. അതു ഈ കവിയുടെ കൃതിയായിരിക്കണം. രുഗ്മിണീസ്വയംവരം പ്രസിദ്ധപ്പെടുത്തി കണ്ടിട്ടില്ല; എങ്കിലും അതിനു സഹൃദയന്മാരുടെ ഇടയിൽ നല്ല പ്രചാരമുണ്ട്.

കേരളസാഹിത്യ അക്കാദമി

---

൧. സാരം:—ശിവനെ ഭജിച്ചു വശത്താക്കിയ ഹേ ദേവി! എനിക്കു ശ്രീകൃഷ്ണൻ ഭർത്താവായി വരുവാൻ അനുഗ്രഹിക്കണമേ!

൨. ചോരന്മാരിൽവെച്ചു അധമനും ധൂർത്തകളായ ഗോപസ്ത്രീകളുടെ വിടനും ആയ എടാ കൃഷ്ണ! വീരന്മാരായ രാജാക്കന്മാർക്കു യോഗ്യയായ രുഗ്മിണിയെപ്പററിയുള്ള നിന്റെ ആഗ്രഹം ഫലിക്കയില്ല. ചോരണവും യാചനവും ഇവിടെ നിഷ്ഫലംതന്നെ. ജനിച്ച നാൾമുതൽ കളവു ശീലിച്ചവനാണു നീ. അതിന്റെ ഫലം ഇന്നു അനുഭവിക്കും. അതിനാണു ദൈവം ഇന്നു നിന്നെ ഇവിടെ അകപ്പെടുത്തിയതു.

രാമഭദ്രവിജയം കംസവധം പ്രദോഷമാഹാത്മ്യം ദശമം സ്കാന്ദം വിഷ്ണുദാസചരിതം എന്നീ ചമ്പുക്കൾ ഏററവും നവീനകാലത്ത് ഉണ്ടാക്കപ്പെട്ടിട്ടുള്ളവയാണ്. വല്ലീപരിണയം ഉത്തരരാമചരിതം എന്നിവയുടെ പേരുകളും ഈ സന്ദർഭത്തിൽ സ്മരിക്കപ്പെടേണ്ടതായിട്ടുണ്ട്. ഇവയിൽ രാമചരിതത്തെ അധികരിച്ച സുന്ദരരാജൻ വിരചിച്ചിട്ടുള്ള രാമഭദ്രവിജയം ശ്ലാഘനീയമായ ഒരു കൃതിയാകുന്നു. ഇതിൽ എട്ടു തരംഗങ്ങൾ അടങ്ങിയിരിക്കുന്നു. ഭോജചമ്പു നല്ലപോലെ പഠിച്ച് അതിന്റെ രസം അനുഭവിച്ചിട്ടുള്ള ഒരാളാണു നമ്മുടെ കവി എന്നു മനസ്സിലാക്കാം. അർത്ഥത്തിന്റെയും ശബ്ദത്തിന്റെയും കല്പനാവിശേഷംകൊണ്ടു സഹൃദയന്മാരെ ആകർഷിക്കുന്ന പല ഭാഗങ്ങളും ഈ കൃതിയിൽ ഉണ്ട്.

൧. ബാഷ്പാംബുപൂരേ പതതി പ്രജാനാം
ഭരേണ സംസൃതരജഃ പൃഥി തത്ര ധൂമഃ
ചകാര പുത്രീവിരഹപ്രവാസ-
ഖിന്നക്ഷമാനിശ്വസിതസ്യ ശങ്കാം

എന്നു സീതയുടെ വനപ്രയാണസന്ദർഭത്തിൽ ഉള്ള ഭൂസ്ഥിതിയെ വർണ്ണിച്ചിരിക്കുന്നത് ഉചിതമായിരിക്കുന്നു. പുത്രീവിയോഗം മാതാക്കന്മാർക്കു സങ്കടകരമാണല്ലോ.

൨. രാമോ വിപിനരക്ഷഃപിശാചോച്ചാടനോദ്യതഃ
ഗുഹാഭിയാതോ വിജഹൗ സുമന്ത്രം സ്വവശം കൃതഃ

രാമൻ സുമന്ത്രരെ വിട്ടുപോകുന്ന ഭാഗത്തിലെ ഈ പദ്യവും സരസമായിട്ടുണ്ട്. രക്ഷഃപിശാചോച്ചാടനത്തിനു തുടങ്ങുന്നവർക്ക് ഒക്കെ സ്വവശത്തിൽ നല്ല മന്ത്രങ്ങൾ ആവശ്യമാണല്ലോ. എന്നാൽ ഇതിനു വിപരീതമായി രാമൻ സുമന്ത്രത്യാഗം ചെയ്യാതെന്താണെന്നു കവി വിസ്മയിക്കുന്നു.

---

൧. സാരം:—ജനങ്ങളുടെ ബാഷ്പവർഷം ഭൂമിയിലെ പൊടിയിൽ വീണപ്പോൾ ഉണ്ടായ ധൂമം പുത്രീവിയോഗതപ്തയായ ഭൂദേവിയുടെ നിശ്വസിതമാണോ എന്ന ശങ്കയെ ജനിപ്പിച്ചു.

൨. സാരം:—കാട്ടിലുള്ള രക്ഷഃപിശാചാദികളെ ഓടിക്കുവാൻ ഉദ്യമിച്ച രാമൻ ഗുഹനെ പ്രാപിച്ചിട്ട (ഗുഹയെ എന്നും) സുമന്ത്രരെ (നല്ല മന്ത്രത്തെ എന്നും) ഉപേക്ഷിച്ചു.

൧. ആമോദമാവഹന്നേഷ ദക്ഷിണോ മരുദഭ്ക:
ആനന്ദയതി മേ ചിത്തമപി ഹന്ത വിയോഗിനഃ

൨. പലാശോല്ലാസമാതന്വൻ പീഡയൻ വിപ്രയോഗിനഃ
ബഭ്രുവ മാധവോ ഹന്ത ദശാനനദശാം ദധൽ

൩. മുമുക്ഷുരിവ തത്രാഗ്നിഃ പ്രവൃത്തോ ഭവനാശനേ
ശ്രയൻ വിഷ്ണുപദാസക്തിം ശനൈശ്ശാന്തിമുപാഗമൽ

ഇവ, ശ്ലേഷാലങ്കാരകല്പനംകൊണ്ടു വൈചിത്ര്യം കാണിക്കുന്ന പദ്യങ്ങളാകുന്നു. ദക്ഷിണനായ മന്ദവായു വിയോഗികളെ പീഡിപ്പിക്കുന്നതായിട്ടാണു പ്രസിദ്ധി; എന്നാൽ അതു വിയുക്തനായ രാമനു സന്തോഷത്തെ ചെയ്തു എന്നു വൈചിത്ര്യത്തെ കവി കാണിച്ചിരിക്കുന്നു. ആമോദം ദക്ഷിണൻ മരുദഭ്കൻ എന്ന പദങ്ങളെ കവി മർമ്മം അറിഞ്ഞാണു് പ്രയോഗിച്ചിരിക്കുന്നതു്. ലങ്കയിലുള്ള ഭവനങ്ങളെ ഭക്ഷിച്ചു് അടങ്ങിയൊതുങ്ങിയ അഗ്നിയുടേയും ഒരു ശാന്തനായ മുമുക്ഷുവിൻെറയും സ്ഥിതി ഒന്നുപോലെ എന്നു ശബ്ദസാമർത്ഥ്യംകൊണ്ടു സാധിച്ച കവി അഭിനന്ദനീയനായിരിക്കുന്നു.

൪. നിരർഗ്ഗളം നിർഗ്ഗളിതാ ഘനേഭ്യോ
ധാരാ ജലാനാം ധരണീം സ്പൃശന്ത്യഃ
വിശാലതാരാപഥമണ്ഡപസ്യ
വിതേനിരേ സ്തംഭസഹസ്രശങ്കാം

൧. സാരം:—സമർത്ഥനായ ഈ ഹനുമാൻ (മരുത്തിൻെറ പുത്രൻ) എനിക്കു സന്തോഷത്തെ ചെയ്യുന്നു. ദക്ഷിണദിക്കിൽനിന്നു വരുന്ന ഈ മന്ദവായുവിൻെറ സൌരഭ്യം ആഹ്ലാദകരമായിരിക്കുന്നു.

൨. സാരം:—രാക്ഷസന്മാക്കു് ഉല്ലാസത്തെ കൊടുക്കുന്നവനും വിപ്രന്മാരേയും യോഗികളേയും പീഡിപ്പിക്കുന്നവനും ആയ രാവണനെപ്പോലെ വസന്തം ശോഭിക്കുന്നു. (പലാശോല്ലാസം=പലാശങ്ങളുടെ ഉല്ലാസം. വിപ്രയോഗികൾ=വിരഹികൾ എന്നും അർത്ഥം.)

൩. സാരം:—ലങ്കയെ നശിപ്പിച്ച അഗ്നി അവിടെനിന്നു വേർപെട്ടു ആകാശത്തിലെത്തി അടങ്ങി. മോക്ഷേച്ഛുവായവൻ സംസാരത്തെ നശിപ്പിച്ചു ഭഗവൽഭക്തനായി ശാന്തനാകുന്നതുപോലെ. (ഭവനാശനം=ഭവനങ്ങളുടെ ഭക്ഷണം. സംസാരനാശം.)

൪. സാരം:—മേഘത്തിൽനിന്നു ഗളിച്ചു ധരണിയെ സ്പർശിച്ച ജലധാരകൾ ആകാശമണ്ഡപത്തിൻെറ തൂണുകളാണോ എന്ന സന്ദേഹത്തെ ജനിപ്പിച്ചു.

ശ്ലേഷാദിസഹായംകൂടാതെ സുഭഗാൎത്ഥത്തെ കല്പിക്കുന്നതിൽ കവിക്കുള്ള നൈപുണ്യത്തിന് ഈ പദ്യം ഉദാഹരിക്കപ്പെടാം.

ഫ. ഹതാസുരാശേഷസതാടകേയോ
വാതായുരൂപം രുചിരം ദധാനഃ
വീതാന്തരംഗോ വിദധേ നിജാംഗേ
സീതാന്തരംഗായിതചിത്തവൃത്തിം

വ. യം ജനാ ഹൃദയേ കൃത്വാ ഭജന്ത്യവിപല്ലവാഃ
അഞ്ജനാസൂനവേ തസ്മൈ രഞ്ജനായ സ്തുതോസ്തു നമഃ

ഇവ ശബ്ദഭംഗി തികഞ്ഞ രണ്ടു പദ്യങ്ങളാകുന്നു. അതിസുന്ദരമായ അൎത്ഥകല്പനയോടുകൂടിയ ഒരു പദ്യംകൂടി ഈ ചമ്പുവിൽനിന്നു താഴെ ചേൎക്കുന്നു.

മുക്താസുമാലികായാം
സമിതാവമരീമനോഭിലഷിതായാം
മാരുതസൂനരഗുംഫീൽ
ക്രമാന്നികുംഭാഖ്യവീരരത്നമപി.

ഈ പദ്യം നികുംഭനെ വധിക്കുന്ന സന്ദൎഭത്തിലുള്ളതാണ്. മുത്തുകൊണ്ടുള്ള മാലയിൽ (മുക്താസുക്കളുടെ=മരിച്ചവരുടെ കൂട്ടത്തിൽ) ഒരു രത്നത്തെക്കൂടി മാരുതി ചേൎത്തു എന്നു അൎത്ഥം പ്രകൃതാൎത്ഥത്തിനു കോട്ടം വരാതെ കവി ഘടിപ്പിച്ചിരിക്കുന്നു. മുത്തുമാലകൾ അമരികൾക്കു പ്രിയമുള്ളവയാണല്ലോ. വീരനായ നികുംഭനേയും മൃതന്മാരുടെ കൂട്ടത്തിൽ ചേൎത്തു എന്നു പ്രകൃതാൎത്ഥം.

രാമഭദ്രവിജയം ഏററവും ഹൃദയംഗമമായ ഒരു പ്രബന്ധമാണെന്നു പറയുവാൻ അല്പവും മടിക്കേണ്ടതില്ല. പാണ്ഡിത്യം വാസന കല്പനാപ്രൌഢി മുതലായ ഗുണങ്ങൾ തികഞ്ഞ ഒരു അനുഗൃഹീതകവിതന്നെയാണു സുന്ദരരാജൻ. ഭോജ

---

ഫ. മാരീചൻ മാനിന്റെ രൂപം വഹിച്ചു സീതയുടെ മനസ്സിനെ ഇളക്കി.

വ. ആപൽപ്രശമനത്തിനു ജനങ്ങളാൽ ഭജിക്കപ്പെടുന്ന ഹനുമാൻ സുജനങ്ങളുടെ രഞ്ജനം ഉണ്ടാക്കിത്തരട്ടെ.

ചമ്പുവുമായി ഒരു സാദൃശ്യവും ഈ കൃതിക്കു കല്പിക്കപ്പെടേണ്ടതില്ല.

കേരളവൎമ്മ വലിയ കോയിത്തമ്പുരാന്റെ കംസവധം ഒരു പ്രൌഢകൃതിയാകുന്നു. അവിടത്തെ കവിതാവിലാസം ഈ കൃതിയിൽ തെളിഞ്ഞു പ്രകാശിക്കുന്നുണ്ടു്. പ്രദോഷമാഹാത്മ്യത്തിന്റെ പ്രധാനഗുണം ഭക്തിയാകുന്നു. രാമഭദ്രവിജയത്തിന്റെ കവിതാഗുണങ്ങൾ ഏറെക്കുറെ വല്ലീപരിണയത്തിലും ഉത്തരരാമായണത്തിലും കാണുവാൻ കഴിയും. ശേഷം പ്രബന്ധം വിശിഷ്ടമെന്നു പറയുവാനില്ല. സ്കാന്ദം വിഷ്ണുദാസചരിതം എന്നീ കൃതികളേയും ശേഷം പ്രബന്ധത്തിന്റെ കൂട്ടത്തിൽ ഗണിക്കുന്നതിനു വഴി കാണുന്നുള്ളു. ഇവ രണ്ടും (ചെങ്ങന്നൂർ താലൂക്ക്) മുണ്ടെടത്തു വാസുദേവൻപോററിയുടെ കൃതികളാകുന്നു.

സംസ്കൃതത്തിലുള്ള പ്രധാനചമ്പുക്കളെക്കുറിച്ചു് ഇവിടെ അല്പം വിമൎശനം ചെയ്തുവല്ലോ. ഇനി നമുക്കു ഭാഷാപ്രബന്ധസാമ്രാജ്യത്തിലേക്കു കടക്കേണ്ടിയിരിക്കുന്നു; എന്നാൽ അതിനു മുമ്പു സംസ്കൃതചമ്പുക്കൾക്കും ഭാഷാപ്രബന്ധങ്ങൾക്കും തമ്മിൽ ഉള്ള ബന്ധത്തെക്കുറിച്ചു് അല്പം വിചിന്തിക്കേണ്ടതായിട്ടുണ്ടു്.

ഒരു ജനവൎഗ്ഗത്തെ സദാചാരനിരതന്മാരാക്കി അതിന്റെ പ്രാപ്യസ്ഥാനത്തിങ്കൽ എത്തിക്കണമെങ്കിൽ മുൻപേതന്നെ അതിൽ ആസ്തിക്യത്തെ പ്രതിഷ്ഠിക്കണം. ആസ്തിക്യത്തിന്റെ മൂലം ഈശ്വരനിൽ വിശ്വാസവും ഭക്തിയുമാകുന്നു. ഈ ഗുണങ്ങളെ മാററിവെച്ചിട്ടു ചെയ്യുന്ന സദാചാരസ്ഥാപനം നിരൎത്ഥംതന്നെയാണു്. ഈ തത്വം പൂൎവ്വികന്മാർ നല്ലപോലെ അറിഞ്ഞിരുന്നു. അവർ സമുദായോന്നയനത്തിനു ചെയ്തിട്ടുള്ള സൎവ്വവ്യാപാരങ്ങളുടേയും മൎമ്മം ആസ്തികധൎമ്മത്തിൽ കല്പിതമായിരിക്കുന്നതിനു് ഇതുതന്നെ കാരണം. വിസ്തൃതങ്ങളായ പുരാണങ്ങൾ ഇതിഹാസങ്ങൾ മഹാകാവ്യങ്ങൾ മുതലായവയെക്കൊണ്ടു ത്രിവിക്രമവും പ്രാചേതസവും അതിമഹത്തും ആയ

നമ്മുടെ സാഹിത്യസമ്പത്തു മുഴുവൻ സമുദായത്തിൽ ഈശ്വരനേയും തത്ഭജനത്തിനുവേണ്ടിയുള്ള സദാചാരസഞ്ചയത്തേയും സംസ്ഥാപിക്കുന്നതിനു ചെയ്തിട്ടുള്ള പരിശ്രമത്തിൻെറ സത്തമമായ സന്താനമാകുന്നു. നമ്മുടെ അധുനാതനസാഹിത്യവും ഈ വിഷയത്തിൽ പൂർവ്വപ്രസ്ഥാനത്തെ അനുഗമിക്കുകതന്നെ ചെയ്യുന്നു. ഭക്തി ലഭിക്കുവാൻ പല മാർഗ്ഗങ്ങളും ഉണ്ട്. അവയിൽ ഭഗവൽകഥാശ്രവണത്തിനു പ്രാധാന്യം കൂടുന്നു; കാരണം അതു് ആൎക്കും ക്ലേശമില്ലാതെ സാധിക്കുന്നതും രുചികരവും ആയ പന്ഥാവാണെന്നുള്ളതുതന്നെ. പുരാണപാരായണം കൂത്തു (പാഠകം) മുതലായ പല പഴയ ഏൎപ്പാടുകളും ഭഗവൽകഥാശ്രവണത്തിനുള്ള മാർഗ്ഗങ്ങളാകുന്നു. ഇവ ഏറ്റവും സുഗമങ്ങളാണല്ലോ. ഇവയിൽ പ്രധാനമാണു കൂത്തു (പാഠകം). ഇതു ക്ഷേത്രത്തോടു സംബന്ധമുള്ള ഒരു കലയാണ്. ചാക്യാന്മാർ പ്രത്യേകം ചില ചടങ്ങുകളോടുകൂടി ഭഗവൽകഥകളെ വൎണ്ണിച്ചു ജനങ്ങളെ മനസ്സിലാക്കിക്കൊടുക്കുകയാണ് ഇതിൻെറ സ്വഭാവം. രാമായണം ഭാരതം ഭാഗവതം മുതലായ പുരാണങ്ങളിൽനിന്നു ഇതിവൃത്തങ്ങളെ ഗ്രഹിച്ചു് അവയെ വിവരിച്ചുകൊണ്ടാണു ചാക്യാന്മാർ സദുപദേശം ചെയ്യുന്നതു്. ചാക്യാന്മാരുടെ കഥനമാർഗ്ഗത്തിന് ഒരു പ്രത്യേകതയുണ്ടു്. അതു് അത്യന്തം രസപ്രദമായിരിക്കുകയും ചെയ്യും. സമർത്ഥന്മാരായ ചാക്യാന്മാർ ശ്രോതാക്കന്മാരെ വശീകരിച്ചു അവരുടെ ഹൃദയങ്ങളെ നിർമ്മലങ്ങളും പ്രകാശിതങ്ങളും ആക്കുന്നതിന് എളുപ്പം കഴിയുന്നു. ഇപ്രകാരം കൂത്തു പറയുന്നതിനു ചാക്യാന്മാർ ആദ്യകാലത്തു രാമായണഭാരതാദിസംസ്കൃതചമ്പുക്കളിൽനിന്നു പദ്യങ്ങൾ ഉപയോഗിച്ചുവന്നു. അവർ സന്ദർഭാനുകൂലമായി മറ്റു കൃതികളിൽനിന്നും ശ്ലോകങ്ങൾ ഉദ്ധരിച്ചു് അർത്ഥം വിവരിക്കുക സാധാരണമാണ്. ഇതുകൊണ്ടൊന്നും ചാക്യാന്മാരുടെ മാർഗ്ഗത്തിനു വേണ്ട സാഫല്യം ലഭിച്ചില്ല. അതിനു പ്രത്യേകം രസകരമായ ഒരു പ്രബന്ധപ്രസ്ഥാനം ഉണ്ടാകേണ്ട ആവശ്യം നേരിട്ടുകൊ-

ണ്ടുതന്നെയിരുന്നു. ഈ സന്ദർഭത്തിലാണു (കേരളത്തിൽ) ഭാഷാചമ്പുക്കളുടെ ആവിർഭാവം.

സംസ്കൃതചമ്പുപ്രസ്ഥാനത്തെ അനുകരിച്ചുതന്നെയാണു ഭാഷയിലും ചമ്പുപ്രബന്ധങ്ങൾ ഉണ്ടായിട്ടുള്ളതെന്നു പ്രത്യേകം ഓൎമ്മിക്കണം. സംസ്കൃതത്തെ അനുസരിച്ചും അല്ലാതെയും ഭാഷയിൽ പല സാഹിത്യശാഖകളും ഉണ്ടായി അഭിവൃദ്ധിയെ പ്രാപിച്ചിട്ടുണ്ട്; എന്നാൽ അവയ്ക്കൊന്നിനുംതന്നെ നമ്മുടെ ചമ്പുക്കൾക്കുള്ള രമണീയതയും പുഷ്ടിയും അകമേയും പുറമേയും ഇല്ല. സംസ്കൃതസാഹിത്യത്തിന്റെ എല്ലാപ്രസ്ഥാനങ്ങളിലും സാമാന്യമായും വിശേഷമായും കാണുന്ന ഗുണങ്ങൾ ഒത്തുചേൎന്നു പരിലസിക്കുന്നുണ്ടെന്നുള്ളതു ഭാഷാചമ്പുക്കളുടെ പ്രത്യേകമാഹാത്മ്യമാകുന്നു. ഭാഷാസാഹിത്യത്തിലെ പല പ്രസ്ഥാനങ്ങളോടും ചമ്പുക്കൾക്കു ബന്ധം ഉണ്ട്. സ്വതന്ത്രമോ പരതന്ത്രമോ ആയ മറെറാരു സാഹിത്യശാഖയ്ക്കും സംഭവിച്ചിട്ടില്ലാത്തവിധം അത്ര വലിയ കടപ്പാടു നമ്മുടെ ചമ്പുക്കൾക്കു സംസ്കൃതസാഹിത്യത്തോട് ഉണ്ടെന്നുള്ളതിനെ മറച്ചുവെയ്ക്കുന്നില്ല. എന്നാൽ സ്വതന്ത്രങ്ങളെന്നു അഭിമാനിക്കുന്ന മററു സാഹിത്യശാഖകളെ അതിശയിച്ചുനില്ക്കുന്ന ഒരു പ്രത്യേകതരം സ്വാതന്ത്ര്യവും അതോടുകൂടി നമ്മുടെ ചമ്പുക്കൾ പ്രകടിപ്പിക്കുന്നുണ്ടെന്നുള്ള വാസ്തവവും ഓൎമ്മിക്കേണ്ടതാകുന്നു.

ചമ്പുക്കൾക്കും കൂത്തിനും ഉള്ള ബന്ധം അല്പംകൂടി വിശദമാക്കേണ്ടതായിരിക്കുന്നു. ചമ്പുക്കളെക്കൊണ്ടു ചാക്യാന്മാൎക്കും ചാക്യാന്മാരെക്കൊണ്ടു ചമ്പുക്കൾക്കും, ചാക്യാന്മാരേയും ചമ്പുക്കളേയുംകൊണ്ടു ഭാഷയ്ക്കും ജനസമുദായത്തിനും വളരെ ഉൽകൎഷം ലഭിച്ചിട്ടുണ്ടെന്ന് ഇവിടെ ചെയ്യുന്ന നിരൂപണംകൊണ്ടു വെളിവാകും.

കഥകളി തുള്ളൽ മുതലായവ കേരളീയൎക്കു പ്രിയതരങ്ങളായ കലകളാകുന്നു. അവയെ സംബന്ധിക്കുന്ന സാഹിത്യവും ഉൽകൃഷ്ടങ്ങൾതന്നെ. എന്നാൽ ഇവയിൽ സാധാരണ

ക്കാൎക്ക് രസിക്കുന്നതിനു ചില ക്ലേശങ്ങൾ ഉണ്ടു്. ആംഗ്യകലയിലും സംഗീതത്തിലും ജ്ഞാനവും അഭിരുചിയും ഇല്ലെങ്കിൽ അത്തരക്കാൎക്ക് കഥകളി ഹിതമായിരിക്കയില്ല. തുള്ളൽക്കഥകളുടെ തുള്ളിച്ചാടിയുള്ള പ്രവാഹം ആൎക്കും ഹിതംതന്നെയെങ്കിലും തുള്ളൽക്കാൎക്ക് സ്വന്തം മനോധൎമ്മം ഒന്നും കാണിക്കുവാൻ 'തുള്ളലിൽ' സ്ഥാനമില്ല. ചാക്യാന്മാരുടെ കൂത്തിന്റെ നില ഏതൽഭിന്നമാകുന്നു. കവികളുടേയും തങ്ങളുടേയും യോഗ്യതകൾ കൂത്തിൽ ചാക്യാന്മാൎക്ക് പ്രകാശിപ്പിക്കുവാൻ കഴിയുന്നു. ചാക്യാന്മാൎക്ക് വാഗ്വിലാസത്തോടുകൂടി ആരേയും ശകാരിക്കാം. വാക്കിനു നല്ല ഫലിതവും ഉണ്ടായിരിക്കും. സദസ്യൎക്ക് ഇതുനിമിത്തം ചിരിക്കുവാൻ നല്ല തരം കിട്ടുന്നു. അതിനാൽ പാമരന്മാൎക്കും പണ്ഡിതന്മാൎക്കും കൂത്ത് ഒന്നുപോലെ ഹിതകരമാകുന്നു. നമ്മുടെ ക്ഷേത്രങ്ങളിൽ (ജനങ്ങൾ കൂടുന്ന) ഉത്സവകാലങ്ങളിൽ കൂത്തു നടത്തുക ഇന്നും പതിവാണ്. പല പ്രധാനക്ഷേത്രങ്ങളിലും കൂത്തമ്പലങ്ങൾ തന്നെ ഉണ്ടായിരുന്നതായും ഉള്ളതായും കാണാം. ഇതിൽനിന്നും പ്രകൃത്യാ രസികന്മാരായ കേരളീയൎക്ക് ഏററവും ഹിതകരമായ ഒന്നാണു കൂത്ത് എന്നു വ്യക്തമാകുന്നുണ്ടല്ലോ. ഈ കൂത്തു ചാക്യാന്മാരുടെ ഉപജീവനകരമായ തൊഴിലായും കല്പിച്ചു. ഇപ്രകാരം ചെയ്തതുകൊണ്ടു കൂത്തിനും ചാക്യാന്മാൎക്കും രക്ഷ കിട്ടി.

കേരള സാഹിത്യ അക്കാദമി

കൂത്തിന് ഉപയോഗിക്കുന്നതിനു ചാക്യാന്മാൎക്ക് വേണ്ടിയാണു ഭാഷയിൽ ചമ്പുക്കൾ ഉണ്ടായിട്ടുള്ളതു്. ഈ സന്ദൎഭത്തിൽ ഒരു എതിർവാദം ഉണ്ടായേക്കാം. ചാക്യാന്മാൎക്ക് ഉപയോഗിക്കുന്നതിനു സംസ്കൃതത്തിൽ പല ചമ്പുക്കളും ഉണ്ടല്ലോ; അവയെ ഉപയോഗിച്ചിരുന്നു എന്നും സ്പഷ്ടമാണ്. ആ സ്ഥിതിക്കു ഭാഷയിൽ ചാക്യാന്മാരുടെ ആവശ്യത്തിനു ചമ്പുക്കൾ ഉണ്ടാകേണ്ട ആവശ്യമില്ല. ഈ വാദം നിൎമ്മൂലമാണെന്നു തെളിയിക്കാം. സംസ്കൃതസാഹിത്യത്തെ ചാക്യാന്മാൎക്ക് സ്വന്തം കാൎയ്യസാദ്ധ്യത്തിന് ആശ്രയിക്കാമെന്നതു ശരിത

ന്നെ. എന്നാൽ അതുകൊണ്ടു് ഉദ്ദേശം വേണ്ടവിധം സാധിക്കുന്നതല്ല. സംസ്കൃതചമ്പുക്കൾ അധികം ഗഹനങ്ങളും പ്രൗഢങ്ങളും ആയിപ്പോയി. ചാക്യാന്മാൎക്കു് ആവശ്യമുള്ള എല്ലാ ഇതിവൃത്തങ്ങളേയും അധികരിച്ചു വേണ്ടിടത്തോളം പ്രബന്ധങ്ങൾ പൂൎവ്വകാലത്തു സംസ്കൃതഭാഷയിൽ ഉണ്ടായിട്ടുമില്ല. കൂത്തു കേൾക്കുവാൻ വന്നിരിക്കുന്നവർ അധികവും വ്യുല്പത്തി കുറഞ്ഞ പാമരന്മാരായിരിക്കും. അവരെ രസിപ്പിക്കുന്നതിനു ഭാഷയിൽ ഒരു പുതിയ സാഹിത്യപ്രസ്ഥാനം ഉണ്ടാകേണ്ടതായിത്തന്നെയിരുന്നു. ഈ സന്ദൎഭത്തിലാണു ഭാഷാചമ്പുക്കളുടെ ആവിൎഭാവം. ചാക്യാന്മാരുടെ ആവശ്യത്തെ സംസ്മരിച്ചുകൊണ്ടുതന്നെയാണു ഭാഷാചമ്പുക്കൾ രചിക്കപ്പെട്ടിട്ടുള്ളതു്. ചാക്യാന്മാരുടേയും ചമ്പുക്കളുടേയും കഥാവതരണസ്വഭാവം തന്നെ ഈ സംഗതി വെളിവാക്കുന്നു. ചമ്പുക്കളിലെ ഭാഷാരീതി പ്രൗഢമായ മണിപ്രവാളമാണല്ലോ. അവയുടെ കൎത്താക്കന്മാർ 'തനി'സ്സംസ്കൃതത്തിലും 'തനി'ബ്ഭാഷയിലും കവിത എഴുതുവാൻ നിപുണന്മാരായിരുന്നു എന്നു ചമ്പുക്കൾ നോക്കിയാൽ അറിയാം. പണ്ഡിതന്മാൎക്കു സംസ്കൃതത്തോടു രുചി കൂടുന്നു. പാമരന്മാൎക്കു ഭാഷയോടു് ആണു് ഇഷ്ടം. ചാക്യാന്മാരുടെ സദസ്സിൽ ഈ രണ്ടു കൂട്ടരും ഉണ്ടായിരിക്കും. ഈ സ്ഥിതിക്കു രണ്ടു കൂട്ടരേയും രസിപ്പിക്കുന്ന ഒരു ഭാഷാരീതി കൂടാതെ നിവൃത്തിയില്ല. ഈവിധം ആണു പ്രൗഢമായ മണിപ്രവാളരീതിയുണ്ടായതു്. ചമ്പുക്കളുടെ ഈ രീതിയിൽ ആൎക്കും മുഷിയുന്നതല്ല. ഇപ്രകാരം ഗൈൎവ്വാണിയായ ഗംഗയും കൈരളിയായ യമുനയും ഒരുമിച്ചുചേൎന്നു പരിലസിക്കുന്ന പുണ്യപ്രദേശമാണു ചമ്പുപ്രബന്ധലോകം. അവിടെ പ്രവേശിക്കുന്ന സഹൃദയഹൃദയങ്ങൾക്കു സാരസ്വതസായൂജ്യസുഖാനുഭൂതി ഹസ്തഗതമാകുന്നു. ചമ്പുക്കൾക്കു ചാക്യാന്മാരോടുള്ള ബന്ധത്തിനു് ഈ മണിപ്രവാളരീതിയും ഒരു തെളിവായി സ്വീകരിക്കപ്പെടാം. സദസ്സിൽ ചാക്യാർ ഭഗവൽകഥ പറഞ്ഞുതുടങ്ങുമ്പോൾ തന്റെ ഒരു സ്നേഹിതനോടു് ഉപദേശിക്കുന്ന

രീതിയിലാണ്. ചമ്പുക്കളും ഇങ്ങിനെതന്നെ ആരംഭിക്കുന്നു. ആരംഭത്തിൽത്തന്നെ കഥാവസ്തു ഇന്നതാണെന്ന് ഉദാഹരണം കൊണ്ടോ മററാ വ്യക്തമാക്കുന്ന സ്വഭാവവും ചമ്പുക്കൾക്കും ചാക്യാന്മാർക്കും ഒരുപോലെയുണ്ട്. ഇതാണ് ചമ്പുക്കളുടേയും ചാക്യാന്മാരുടേയും കഥാവതരണത്തിന്റെ പ്രത്യേകത. കഥാരംഭത്തിനു മുൻപ്, സദുപദേശാത്മകങ്ങളായ പല ശ്ലോകങ്ങളേയും അവതാരികയായി ചാക്യാന്മാർ ഉപയോഗിക്കാറുണ്ട്. സംസാരത്തിന്റെ നിന്ദ്യത, ഭഗവത് ഭക്തിയുടെ പാരമ്യം, മുതലായവയായിരിക്കും ഈ അവതാരികാപദ്യങ്ങൾ വെളിവാക്കുന്നത്. ഇവ ഏതു കഥാവസ്തുവിനെ സംബന്ധിച്ചും ഉപയോഗിക്കാവുന്നവിധം ഉള്ളവയായിരിക്കും. ഉദാഹരണത്തിനു രണ്ടു പദ്യങ്ങൾ താഴെ ചേർക്കുന്നു.

തന്നത്താനേ പറഞ്ഞീടയി മമ മനമേ തേ മമത്വം കുതത്തോ-
ന്നുന്നിച്ചാരത്ര ഗാത്രേ പരമിതിനു നിമിത്തം കിമിത്യാകുലോ ഞാൻ
എന്നോരോരസ്ഥിയോ മററനവധി നിരയോ രക്തമോ മാംസമോ പോയ്-
ത്തന്നിൽത്താവും കൃമിച്ചാർത്തുകമുദരം താളമോ ലാളനീയം.

പേടിപ്പിച്ചങ്ങുമിങ്ങും ത്രിദശകുലമൊളിപ്പിച്ചണഞ്ഞട്ടഹാസ-
പ്രൌഢശ്രീകൊണ്ടു നേരേ സുരപുരിയിലകംപുക്കപേതാനുകമ്പാ
നീടെത്തും കല്പവൃക്ഷാവലി ഝടിതി കുലുക്കിപ്പറിച്ചങ്ങു ലങ്കാ-
വാടത്തിൽ ചേർത്ത ശൌര്യാംബുധിയെയുമറിയുന്നീലയോ വാനരാ നീ,

ഇവ ശരീരത്തിന്റെ നിന്ദ്യതയേയും ലൌകികപ്രതാപത്തിന്റെ അസ്ഥിരതയേയും ഉപദേശിക്കുന്നു. ശാശ്വതസുഖകരമായ ഭഗവൽഭജനംതന്നെ യുക്തമെന്നാണ് കവിയുടെ ആശയം. ചമ്പുക്കളിൽ കഥാവസ്തുവിനെ നിർദ്ദേശിക്കുന്ന സ്വഭാവം അറിയുവാൻ രണ്ടു പദ്യങ്ങൾ താഴെ ഉദ്ധരിക്കാം.

ലീലാസല്ലാപമല്ലേൻ പ്രിയസഖ നിയതം ഭക്തിഭാജാം വിധേയോ
നാലാമ്നായാഭിധേയസ്ത്രിഭുവനപെരുമാൾ പാർവ്വതീഭാഗധേയം
കൈലാസാൽ പോന്നു ദേവീപരിജനസഹിതോ ജാമദഗ്ന്യനുവേണ്ടി
ചേലേറ്റും കേരളേ ചെയ്താരവൃഷപുരസംവാസമാതൻ പ്രമാണം

(തെക്കൈലാസനാഥോദയം)

ചെമ്പോൽപ്പൂബാണശോഭാം തടവിയ ഭവതാ ഭാസമാനേത്ര രംഗേ
സംഹൃല്ലാഭോഗ വന്നോരളവു മമ സഖേ! കൌതുകം ചൊല്ലവല്ലേൻ
തൻപൌത്രം വീണ്ടുബാണാവസഥനിഗളിതം ദ്വാരകായാം മുകുന്ദേ
സമ്പ്രാപ്തേ പൌരലോകക്കിയലിന പരമാനന്ദമേ സാമ്യമൊള്ളൂ.

(ബാണയുദ്ധം)

ഈ പദ്യങ്ങളുടെ ഉത്തരാർദ്ധങ്ങളിൽ ഉദാഹരണരൂപേണ കഥാവസ്തു നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. പൂർവ്വാർദ്ധംകൊണ്ടു തന്റെ ഒരു സ്നേഹിതന്റെ അഭിമുഖ്യം സ്പഷ്ടമാക്കുന്നു. ഭാഷാചമ്പുക്കളിലെ ഈ കഥാവസ്തുനിർദ്ദേശസ്വഭാവം സംസ്കൃതചമ്പുക്കളിൽ കാണുന്നില്ല. ചാക്യാന്മാക്കുവേണ്ടി മേല്പത്തൂർ ഭട്ടതിരി നിർമ്മിച്ചിട്ടുള്ള പ്രബന്ധങ്ങളിലും ഈ രീതി ഇല്ലാതിരിക്കുന്നു. സംസ്കൃതചമ്പുക്കളുടെ അനുകരണമായിരിക്കാം അതിനു കാരണം.

ചാക്യാന്മാക്കും നമ്മുടെ ചമ്പുക്കൾക്കും ഉള്ള ബന്ധത്തെ കാണിക്കുന്നതിനു പഴയ പല താളിയോലഗ്രന്ഥങ്ങളും സഹായിക്കുന്നുണ്ടു്. അവ ചാക്യാന്മാരാൽ സംരക്ഷിക്കപ്പെട്ടുവരുന്നവയാണു്. ആവക ഗ്രന്ഥങ്ങളിൽനിന്നു വാക്യങ്ങളേയും ശ്ലോകങ്ങളേയും (ശ്ലോകാത്ഥങ്ങളേയും) അവതാരികയേയും അതുപോലെതന്നെ പഠിച്ചു ചാക്യാന്മാർ പ്രയോഗിക്കുന്നു. ഇപ്രകാരം ചാക്യാന്മാരുടെ ഉപയോഗത്തിനായി പല ചമ്പുക്കളേയും (അത്ഥം വിവരിച്ചു്) എഴുതി സൂക്ഷിച്ചിരിക്കുന്നു. അവയിലെ വാക്യരീതിയും ഒന്നു വേറെതന്നെ. രാമായണം മുതലായ ഭാഷാചമ്പുക്കളിൽ വിവിധങ്ങളായ സംസ്കൃതകൃതികളിൽനിന്നു സന്ദർഭാനുസരണം പദ്യങ്ങൾ എടുത്തു ചേർത്തിട്ടുണ്ടെന്നു കാണാം. ഓരോ സന്ദർഭങ്ങളെ അധികം മോടി പിടിപ്പിക്കുന്നതിനുവേണ്ടി വൈചിത്ര്യദൃഷ്ടിയോടുകൂടി മററു കൃതികളിൽനിന്നു വേണ്ട ഭാഗം ഉദ്ധരിച്ചു് അത്ഥം വിവരിക്കുന്നതു ചാക്യാന്മാരുടെ സ്വഭാവമാണു്. ഇപ്രകാരം ഉദ്ധരിക്കപ്പെടുന്ന ഭാഗങ്ങളെ അനുഗാമികളുടെ ഉപയോഗത്തിനുവേണ്ടി അവർ ഗ്രന്ഥങ്ങളിൽ എഴുതി സൂക്ഷിക്കുവാൻ ഇട

യായി. ഇങ്ങിനെയാണ് അന്യകൃതികളിലെ പദ്യങ്ങൾ നമ്മുടെ ചമ്പുക്കളിൽ കടന്നുകൂടിയതു്. ചാക്യാന്മാർ ഉപയോഗിക്കുന്ന പ്രബന്ധങ്ങളിലൊക്കെ മറ്റു കൃതികളിലെ പദ്യങ്ങൾ കാണാം. അവർ അധികം ഉപയോഗിക്കുന്ന രാമായണാദി ചമ്പുക്കളിൽ പ്രക്ഷിപ്തപദ്യങ്ങൾ വളരെ കാണുന്നു. മേല്പത്തൂർ ഭട്ടതിരിയുടെ രാമായണാദിപ്രബന്ധങ്ങളിലും അന്യപദ്യങ്ങൾ കാണുന്നതിന് ഇതുതന്നെ കാരണം. ചാക്യാന്മാർ കൈവെക്കാത്തതുകൊണ്ടായിരിക്കണം നൈഷധചമ്പുമുതലായവയിൽ പരപദ്യങ്ങൾ കാണാതിരിക്കുന്നതു്. മറ്റു കവികളുടെ പദ്യങ്ങൾ പ്രബന്ധങ്ങളിൽ കാണുന്നതിനെസ്സംബന്ധിച്ച നിരൂപകന്മാർ ഗ്രന്ഥകർത്താക്കന്മാരെ കുറ്റപ്പെടുത്തി പറയാറുണ്ടു്. ഇങ്ങിനെ ചെയ്യുന്നതു യുക്തമല്ല. അവർ അറിഞ്ഞുകൊണ്ടു സർവ്വനിബന്ധനാപഹരണരൂപമായ സാഹസം ചെയ്യുന്നതല്ല. എന്നാൽ ഈ സംഗതിയിൽ ചാക്യാന്മാരെ അപരാധികളാക്കുന്നതും അയുക്തമാകുന്നു. സംഭാഷണംചെയ്യുമ്പോളും സ്വന്തമായി വല്ലതും എഴുതുമ്പോളും സന്ദർഭങ്ങളെ മോടിപിടിപ്പിക്കുന്നതിനുവേണ്ടി പല പദ്യങ്ങളേയും മറ്റുള്ളവരുടെ അഭിപ്രായങ്ങളേയും ഉദ്ധരിക്കുന്നതു സാധാരണജനങ്ങളുടെ ഒരു സ്വഭാവമാണ്. ഇങ്ങിനെ ചെയ്യുന്നതു കുറവായി കരുതുന്നില്ല. ഇതുപോലെ മാത്രമേ ചാക്യാന്മാരും ചെയ്തിട്ടുള്ളു. സദസ്യരെ രസിപ്പിച്ചുകൊണ്ടു് അവരുടെ ഹൃദയത്തിൽ സന്മാർഗ്ഗതത്വങ്ങളെ എങ്ങിനെ എങ്കിലും കുത്തിത്തിരുകണമെന്നു കരുതുന്നവരും പ്രകൃത്യാ സഹൃദയന്മാരും ആയ ചാക്യാന്മാൎക്കു് ഉദ്ദേശസിദ്ധിക്കു പലപ്പോഴും ഇങ്ങിനെ ചെയ്യേണ്ടിവരുന്നതു സാധാരണമാണ്.

പൂർവ്വകാലത്തിൽ ചാക്യാന്മാരും ചമ്പുക്കളും വളരെ ഇണങ്ങി കഴിഞ്ഞുകൂടി. ചാക്യാന്മാൎക്കു നമ്മുടെ ചമ്പുക്കളും, ചമ്പുക്കൾക്കു ചാക്യാന്മാരും ഒരുപോലെ ഔന്നത്യം വരുത്തിയിട്ടുണ്ടു്. മുൻകാലത്തു ജനങ്ങൾക്കു ചമ്പുക്കളോടു് അഭിരുചിയുണ്ടാകുന്നതിനു ചാക്യാന്മാർതന്നെ കാരണം. ഇതുത

ന്നെ ചമ്പുക്കളുടെ അഭിവൃദ്ധിക്കും ഹേതുവായി. ചാക്യാന്മാരുടെ വാഗ്വിലാസമാരുതനാണു ചമ്പുക്കളുടെ സാഹിത്യസൌരഭധോരണിയെ സമുദായമദ്ധ്യത്തിലേക്കു നയിച്ചതു്. അതിനു അവിടെ നല്ല വിലയും നിലയും കിട്ടി. ആരേയും ആകർഷിക്കുവാൻ വേണ്ട യോഗ്യത തികഞ്ഞവയാണു ചമ്പുക്കൾ. കൂത്തിനു വേണ്ട വാഗ്വിലാസവിഭവത്തോടുകൂടിയ ഒരു പ്രത്യേകവർഗ്ഗക്കാരാണു ചാക്യാന്മാർ. കേരളീയരോ പ്രകൃത്യാതന്നെ രസികന്മാർ. ഈ സ്ഥിതിക്കു ചമ്പുക്കൾക്കും ചാക്യാന്മാർക്കും ജനങ്ങൾക്കും ഇണങ്ങിക്കൂടിക്കഴിയുന്നതിന് ഒരു ക്ലേശവും ഉണ്ടാകുന്നതല്ലല്ലോ. ചാക്യാന്മാർ പുതിയ മനോധർമ്മങ്ങളേയും ഫലിതങ്ങളേയുംകൊണ്ടു നൂതനമായ വചോവിലാസപ്രയോഗമാർഗ്ഗത്തെ ചമ്പുക്കൾ കാണിച്ചുകൊടുത്തു. ചമ്പുക്കളുടെ രസികത്വത്തെ പ്രകാശിപ്പിച്ചു ജനങ്ങളുടെ ഇടയിൽ അവയ്ക്കു വേണ്ട സ്ഥാനവും മാനവും ചാക്യാന്മാർ സമ്പാദിച്ചുകൊടുത്തു. ഇതാണു ചാക്യാന്മാരുടേയും ചമ്പുക്കളുടേയും സ്പൃഹണീയമായ സഖ്യത്തിന്റെ ഫലം. ഈവിധം അഭിവൃദ്ധമായ ചമ്പുസമുദായം ഭാഷയുടെ അനർഘനിധിയായിബ്ഭവിച്ചതിൽ അത്ഭുതമില്ലല്ലോ.

സംസ്കൃതചമ്പുക്കൾ അത്യന്തം ഗുണഭൂയിഷ്ഠങ്ങളാണെങ്കിലും അവയ്ക്കു പൊതുവേ സംസ്കൃതസാഹിത്യത്തിലുള്ള സ്ഥാനം അധികം ഉയൎന്നതെന്നു പറയുവാനില്ല. സംസ്കൃതസാഹിത്യത്തിന്റെ അസാധാരണമായ പ്രൌഢിയും വിപുലതയുംതന്നെ ഇതിനു കാരണം. ഭാഷയിൽ ചമ്പുക്കളുടെ നില ഇതല്ല; വളരെ ഉന്നതംതന്നെ. അതിനു നമ്മുടെ ഭാഷയുടെ കൃശതയും അപ്രൌഢതയും തന്നെ ഹേതുക്കൾ. ചമ്പുക്കളുടെ ആവിർഭാവത്തിനു മുൻപുതന്നെ സുന്ദരമായ ഒരു സാഹിത്യസമ്പത്തു നമുക്കു ലഭിച്ചിട്ടുണ്ടു്. എന്നാൽ അതു വേണ്ടിടത്തോളവും പരിപുഷ്ടമല്ല. വളരെ കരുതലോടുകൂടി സൂക്ഷിച്ചു വെക്കമാറിയാൽ ഒരുവിധം കഴിഞ്ഞുകൂടിപ്പോകുവാൻ മാത്രം മുത

ലുള്ള ഒരു കുഡുംബത്തിലെ സ്ഥിതിയാണ ചമ്പുക്കളുടെ ആ വിർഭാവകാലത്തു കൈരളിക്ക് ഉണ്ടായിരുന്നത്. ഇപ്രകാരമുള്ള ഭവനത്തിൽ സുവൎണ്ണസമ്പൽവൃഷ്ടി ലഭിക്കുന്നതായാൽ ഉണ്ടാകുന്ന ഐശ്വൎയ്യാഭിവൃദ്ധി എത്രമാത്രമായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. ഇതാണ ചമ്പുപ്രബന്ധലാഭത്താൽ ഭാഷയ്ക്കു സംഭവിച്ചിട്ടുള്ള ഔന്നത്യത്തിൻെറ സ്വഭാവം. നമ്മുടെ ഭാഷ ഇന്നും അഭിവൃദ്ധിയെ പ്രാപിച്ചിട്ടില്ല; പച്ച പിടിച്ചുവരുന്നതേയൊള്ളു. സംസ്കൃതസാഹിത്യത്തിൻെറ നില ഇതല്ല. 'സമസ്തകല്യാണനിധി'യായ മഹാമേരുപൎവ്വതത്തിൽനിന്നു പത്തോ പന്ത്രണ്ടോ മണികളെ മാററിയാൽ ആ പൎവ്വതരാജന് എന്തു കുറവാണ വന്നുചേരുന്നത്? ഇതുതന്നെ ചമ്പുപ്രബന്ധാഭാവത്താൽ സംസ്കൃതഭാഷയ്ക്ക് ഉണ്ടാകുന്ന സ്ഥിതി. ഋതുവൎഗ്ഗത്തിൽനിന്നു വസന്തത്തേയും നക്ഷത്രമദ്ധ്യത്തിൽ നിന്നു ചന്ദ്രനേയും സമുദ്രസമുദായത്തിൽനിന്നു പാൽക്കടലിനേയും മാററിയാൽ ഉണ്ടാകുന്ന അസ്പൃഹണീയമായ ദൌൎഭാഗ്യം ചമ്പുക്കളുടെ കുറവുനിമിത്തം കൈരളിക്കു തട്ടുന്നു. നീലകണ്ഠദീക്ഷിതമഹാകവി സന്ദൎഭവശാൽ പ്രസ്താവിച്ചിരിക്കുന്ന 'സരസകവിതാരാജ്യദുൎഭിക്ഷയോഗം' അതോടുകൂടി നമുക്ക് അനുഭവപ്പെടുകയും ചെയ്യും. അതുകൊണ്ടു സംസ്കൃതസാഹിത്യത്തിൽ ചമ്പുക്കൾ അൎഹിക്കുന്നതിൽ വളരെ വളരെ ഉന്നതമായ ഒരു നിലയെ നമ്മുടെ ഭാഷയിൽ ചമ്പുക്കൾ അൎഹിക്കുന്നു എന്നു പ്രത്യേകം ഓൎമ്മിക്കേണ്ടതുണ്ട്.

നമ്മുടെ സാഹിത്യത്തിൽ പ്രബന്ധപ്രധാനമായ ഒരു കാലമുണ്ടായിരുന്നു. ആ കാലത്തു് അസംഖ്യം പ്രബന്ധങ്ങൾ ഉണ്ടായിട്ടുണ്ട്. അവയിൽ അധികവും അപ്രസിദ്ധീകൃതങ്ങളായിത്തന്നെയിരിക്കുന്നു. പ്രസിദ്ധപ്പെടുത്തിയിട്ടുള്ളവയിൽ പലതിലും സംസ്കാരശുദ്ധി വളരെ കുറവാണ്. വിശിഷ്ടങ്ങളായ പല പ്രബന്ധങ്ങളും ഇരുണ്ടടഞ്ഞ നിലവറകളിൽ രാമബാണപ്രാണത്രാണമാത്രോപയോഗങ്ങളായി കിടക്കുന്നുണ്ടെന്നതിനു സംശയമില്ല.

ഭാഷാചമ്പുക്കളിൽ പ്രാധാന്യത്തെ അർഹിക്കുന്നതു രാമായണം ഭാരതം ഭാഗവതം നൈഷധം എന്നിവയാകുന്നു. ഇവയിൽ ഭാഗവതം കഴിഞ്ഞു മറ്റുള്ളവ എല്ലാം പ്രകാശിതങ്ങൾതന്നെ. ഭാഗവതം എന്നൊരു ചമ്പു ഉണ്ടെന്നു (അതിൻെറ ശിഥിലങ്ങളായ ചില ഭാഗങ്ങൾ കാണുവാൻ ഇടയായതുകൊണ്ടു്) ഊഹിക്കയാണു ചെയ്യുന്നതു്. പക്ഷേ ഈ ഊഹത്തിനു വേണ്ട ബലം ഇല്ലെന്നും വന്നേക്കാം. കാമദഹനം ചെല്ലൂർനാഥോദയം രാമാർജ്ജുനീയം കൊടിവിരഹം പാരിജാതഹരണം നാരായണീയം ഗൌരീചരിതം ബാണയുദ്ധം രാജരത്നാവലീയം ദക്ഷയാഗം കംസവധം തെക്കൈലാസനാഥോദയം കല്യാണസൌഗന്ധികം ത്രിപുരദഹനം സ്യമന്തകം പ്രഹ്ലാദചരിതം എന്നിവയിൽ അധികവും പ്രസിദ്ധപ്പെടുത്തിയിട്ടുള്ളവയാണു്. ഇവയിൽ അധികം പ്രബന്ധങ്ങളും പ്രസിദ്ധപ്പെടുത്തി ഭാഷയ്ക്കു മംഗളോദയം വരുത്തിയതു 'മംഗളോദയം' മാസികയാകുന്നു. പല ചെറിയ ചമ്പുക്കളുമടങ്ങിയ മഹാചമ്പുക്കളാണു രാമായണവും ഭാരതവും. രാവണോത്ഭവം രാമാവതാരം താടകാവധം അഹല്യാമോക്ഷം സീതാസ്വയംവരം പരശുരാമവിജയം വിച്ഛിന്നാഭിഷേകം ഖരവധം സുഗ്രീവസഖ്യം ബാലിവധം ഉദ്യാനപ്രവേശം അംഗുലീയാങ്കം ലങ്കാപ്രവേശം രാവണവധം അഗ്നിപ്രവേശം അയോദ്ധ്യാപ്രവേശം പട്ടാഭിഷേകം സീതാപരിത്യാഗം അശ്വമേധം സ്വർഗ്ഗാരോഹണം എന്നു ഇരുപതു ഭാഗങ്ങൾ ഇപ്പോൾ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള രാമായണചമ്പുവിൽ ഉണ്ടു്. ഈ മഹാചമ്പുവിൽ ആകപ്പാടെ രണ്ടായിരത്തിലധികം പദ്യങ്ങളും നൂററിയൻപതിലധികം ഗദ്യങ്ങളും (ദണ്ഡകങ്ങൾ ഉൾപ്പടെ) അടങ്ങിയിരിക്കുന്നു. ഇതിൽനിന്നുതന്നെ ഈ ചമ്പുവിൻെറ മാഹാത്മ്യം ഊഹിക്കാമല്ലോ. രാവണൻെറ ദിഗ്വിജയം മുതലായ പല ഭാഗങ്ങളും ഇനിയും രാമായണചമ്പുവിൽ ചേർത്തു പ്രസിദ്ധപ്പെടുത്തേണ്ടതായിട്ടുണ്ടു്. ഭാരതചമ്പു പ്രസിദ്ധപ്പെടുത്തിയതു കവനോദയക്കാരാകുന്നു.

പാഞ്ചാലീസ്വയംവരം ഖാണ്ഡവദാഹം കിരാതം കീചകവധം ഗോഗ്രഹണം യുദ്ധോദ്യോഗം ദൂതവാക്യം ജയദ്രഥവധം യുദ്ധം അശ്വമേധം എന്നു പത്തു ഭാഗങ്ങൾ ഭാരതചമ്പുവിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. കല്യാണസൌഗന്ധികം മുതലായ ചില ഭാഗങ്ങൾ കവനോദയക്കാർ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഭാരതചമ്പുവിൽ ഇല്ല. നൈഷധചമ്പുവിൽ രണ്ടു ഭാഗങ്ങൾ ഉണ്ട്. ഇതു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതും ലബ്ധപ്രതിഷ്ഠവും ആയ ഒന്നാണ്. ഇവയാണു നമുക്കു ലഭിച്ചിട്ടുള്ള പുരാതനങ്ങളായ ഭാഷാചമ്പുക്കൾ.

ഈ പ്രബന്ധങ്ങളുടെ പേരുകൾതന്നെ തത്തൽകഥാവസ്തുക്കളെ വെളിവാക്കുന്നു. ചുരുക്കം ചിലവയുടെ ഇതിവൃത്തങ്ങൾ പുരാണസംഗൃഹീതങ്ങളല്ല. ഇത്തരത്തിൽ ഒന്നാണു രാജരത്നാവലിയം. കൊച്ചിയിൽ രാമവൎമ്മ എന്നു പേരോടുകൂടി ഒരു രാജാവു് ഉണ്ടായിരുന്നു. ഒരു ദിവസം ആ രാജാവിനു മന്ദാരമാല എന്നൊരു കിന്നരിയെ കാണുന്നതിനും അവളിൽ അനുരാഗം ഉണ്ടാകുന്നതിനും ഇടയായി. ഇവരുടെ സമാഗമത്തിനു ചില പ്രതിബന്ധങ്ങൾ ഉണ്ടാകുന്നു. ഒടുവിൽ ഒരു യോഗിനിയുടെ അനുഗ്രഹത്താൽ അവയെല്ലാം തീൎന്നു് അവൎക്കു സമാഗമം ലഭിക്കുന്നു. ഇതാണു രാജരത്നാവലീയത്തിലെ കഥാവസ്തു. രാമവൎമ്മരാജാവു് ഒരു കിന്നരനായിരുന്നു എന്നും ശിവന്റെ ശാപംനിമിത്തം മനുഷ്യനായിജ്ജനിച്ചതാണെന്നും ഒരു കഥകൂടി കവി ഘടിപ്പിച്ചിരിക്കുന്നു. നാരായണീയത്തിലെ ഇതിവൃത്തം സന്താനഗോപാലമാണ്. ഈ പ്രബന്ധത്തിലെ അന്ത്യഭാഗത്തിൽ തൃപ്പൂണിത്തുറയിലെ പ്രതിഷ്ഠയേയും വൎണ്ണിച്ചിരിക്കുന്നു. കോടിയവിരഹം ശൃംഗാരമയമായ ഒരു കാവ്യമാകുന്നു. കാവ്യമാലയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള കോടിയവിരഹത്തിലേയും ഇതിലേയും കഥാവസ്തു ഒന്നുതന്നെ. വിപ്രലംഭശൃംഗാരം ഇതിൽ വിപുലമായി വൎണ്ണിക്കപ്പെട്ടിരിക്കുന്നു. കേരളത്തിലെ പ്രസിദ്ധഗ്രാമങ്ങളിൽ ഒന്നാണു പെരിഞ്ചെല്ലൂർ. ചെല്ലൂർനാഥൻ ഈ ഗ്രാമത്തിലെ

കലാദൈവമാകുന്നു. സൂര്യവംശരാജാവായ ശതസോമൻ തപസ്സു ചെയ്തു ശിവനെ പ്രത്യക്ഷമാക്കി തൽപ്രസാദത്താൽ പെരിഞ്ചെല്ലൂർക്ഷേത്രത്തിൽ ശിവപ്രതിഷ്ഠ ചെയ്യുന്നതാണു ചൊല്ലൂർനാഥോദയത്തിലെ ഇതിവൃത്തം.

ഇനി ഈ പ്രബന്ധങ്ങളുടെ കർത്താവു ആരാണെന്നു വിചാരിക്കാം. മുൻപു പറഞ്ഞ ചമ്പുക്കളിൽ മഹിഷമംഗലത്തിൻെറ നൈഷധചമ്പുവിനെ മാററിനിറുത്തിയാൽ മററുള്ളവയ്ക്കു് എല്ലാം ഒരേച്ഛായ സുസ്പഷ്ടമായി കാണുവാൻ കഴിയും. ഒരേ പിതാവിൻെറ ഛായ വ്യക്തമായി പ്രകാശിക്കുന്ന സന്താനങ്ങളുടെ സ്ഥിതിയാണു ചമ്പുക്കൾക്കുള്ളതു്. ഇപ്രകാരമുള്ള ഛായയിൽ മാത്രമല്ല മററു പല സംഗതികളിലും ചമ്പുക്കൾക്കു് ഐക്യം കാണുന്നു. ഒരു കൃതിയിൽ കാണുന്ന ഭാഗം തന്നെ അതുപോലെതന്നെയോ അല്പം വ്യത്യാസത്തോടുകൂടിയോ മററു കൃതികളിലും കാണാം. കവി ഒരാൾ ആണെങ്കിൽ മാത്രമേ ഇപ്രകാരം സംഭവിക്കുകയുള്ളു. കവികൾ സംസ്കൃതകാവ്യങ്ങളിൽനിന്നു പദ്യങ്ങളുടെ ആശയാദികളെ അപഹരിക്കുക ദുർല്ലഭമല്ല. എന്നാൽ ഭാഷാകാവ്യങ്ങളിൽനിന്നു് അങ്ങിനെ ചെയ്യുന്നതു് അപൂർവ്വമാകുന്നു. ഒരു കൃതിയിലെ വല്ല ഭാഗമോ, അല്ലെങ്കിൽ അതിൻെറ ഛായാശയാദികളോ അതുപോലെ മറെറാന്നിലും കണ്ടാൽ അവ ഒരാളുടെ കൃതികളാണെന്നു സാമാന്യേന വിചാരിക്കാം. ഈ സംഗതി ഉദാഹരണംകൊണ്ടു തെളിയിക്കാം.

രാമായണചമ്പുവിൻെറ ഛായതന്നെയല്ല അതിലെ പല ഭാഗങ്ങളും നാരായണീയത്തിൽ കാണുന്നു. ഒന്നിൽ ശ്രീരാമൻേറയും മറേറതിൽ ശ്രീകൃഷ്ണൻേറയും രാജ്യഭരണത്തെ വർണ്ണിക്കുന്ന ഭാഗം നോക്കുക:

ഭേടിപ്പേച്ചാടിയൊളിച്ചീലൊരുവൻ
മാടം കെട്ടിക്കാത്തീലൊരുവൻ
പാടത്തിൽ തോൽ കുത്തീലൊരുവൻ
കാട്ടിലിരുന്നു പഠിച്ചീലൊരുവൻ

വീട്ടിൽ വിശന്നു കിടന്നീലൊരുവൻ
കോട്ടയുമിട്ടു മരത്തിലൊരുവൻ

(രാമായണം)

മല്ലുതട്ടി പാടന്നീലൊരുവൻ
പല്ലുകാട്ടിയിരന്നീലൊരുവൻ
ചോരകർമ്മകൃത്യം ചെയ്തീലൊരുവൻ
ചോരം കരള പറഞ്ഞീലൊരുവൻ

(നാരായണീയം)

ഇവിടെ രണ്ടു ഭാഗങ്ങളിലെയും ഛായ ഒന്നുതന്നെ.

മാനകലാസു ചതിച്ചീലൊരുവൻ
പരധനരാശി കവന്നീലൊരുവൻ
പരപരിവാദമിയന്നീലൊരുവൻ
വ്യാധി പിടിച്ചു കിടന്നീലൊരുവൻ
വ്യാജമിളക്കി നടന്നീലൊരുവൻ

ഈ ഭാഗം രണ്ടു പദ്യങ്ങളിലും ഒരുപോലെതന്നെയിരിക്കുന്നു. രാജരത്നാവലീയത്തിലെ പദ്യങ്ങളേയും അതുപോലെയും അല്പം വ്യത്യാസത്തോടുകൂടിയും ബാണയുദ്ധത്തിൽ കാണുന്നു.

"മൽ പ്രാണാലംബഭൂതേ! പ്രിയസഖി!...
"ധന്യാ തല്പേശോഭാ കരുതുകിൽ...
"ഓമൽകഴുത്തുമുരഗേശ്വരദീർഘപീന ..
"എല്ലാനാളും വിശേഷാലയി തവ ..

ഇവ, രണ്ടിലും ഒരുപോലെ കാണുന്ന പദ്യങ്ങളാണ്.

അയ്യോ പാവം നരങ്ങും വിധിയനോടു കളിച്ചും പിഴച്ചീലസൌ ഞാൻ
മെയ്യേ ദുസ്സാരദുഃഖാംബുധിതിരനടുവേ നീന്തുമാറായ് ചമഞ്ഞു
മര്യാദാം കൈവെടിഞ്ഞീടിനമലർശരമാപാപി തൻ ബാണമേററാ
നിർവ്വാണം പണ്ടു കല്പിച്ചിതു മമ ജഗതാമേകസാക്ഷീ വിധാതാ

എന്ന പദ്യത്തിൻെറ ഛായ എത്രമാത്രം പ്രകടമായി താഴെ കൊടുക്കുന്ന പദ്യത്തിൽ ഉണ്ടെന്നു നോക്കേണ്ടതാകുന്നു.

അയ്യോ പാവം കളിച്ചും ചെറുതുമബത പിഴച്ചീല ഹാ ദൈവമേ ഞാൻ
മെയ്യേ നീതാനിവണ്ണം മമ വിനകൾ വരുത്തീടുവാനെന്തുമൂലം
കയ്യേറീടും മഹാശാപാദവിതതി വനാന്തേഷു കൂറിട്ടതിന്നോ
നിർവ്വാണം ഹാലേഖേശ മമ പുനരെഴുതീ വിശ്വനേതാ വിധാതാ

ഒരു പദ്യത്തെത്തന്നെ സന്ദർഭാനുസാരം അല്പം ഭേദപ്പെടുത്തുകയേ കവി ചെയ്തിട്ടുള്ളു എന്നു കാണാം. 'അഃസ്യാ പാവം' 'കല്പിച്ചും' 'പിഴച്ചീല' 'മെയ്യേ' 'നിർമ്മാണം' 'വിധാതാ' എന്നി പദങ്ങൾ ആ രണ്ടു പദ്യങ്ങളിലും ഒരേ സ്ഥാനത്തുതന്നെ പ്രയോഗിച്ചിരിക്കുന്നതും ചിന്ത്യമാകുന്നു. ചൊല്ലൂർനാഥോദയത്തിലെ പല പദ്യങ്ങളേയും അതുപോലെതന്നെ രാമായണചമ്പുവിൽ കാണാം. ഭാരതചമ്പുവിലെ ഗദ്യങ്ങളിലെ പല ഭാഗങ്ങൾക്കും ചൊല്ലൂർനാഥോദയത്തിലെ ഗദ്യഭാഗങ്ങളോട് ഐകരൂപ്യം ഉണ്ട്. ത്രിപുരദഹനം കംസവധം ചൊല്ലൂർനാഥോദയം എന്നിവയ്ക്കും രാമായണചമ്പുവിനോടു മുൻപറഞ്ഞവിധം ബന്ധം കാണുവാൻ കഴിയും. ഇവിടെ പേർ പറഞ്ഞ ചമ്പുക്കളുടെ എല്ലാം കർത്താവ് ഒരാളുതന്നെയെന്നു ഇത്രയും പറഞ്ഞതിൽനിന്നു നിസ്സംശയം തെളിയുന്നതാണ്.

രാജരത്നാവലീയം ബാണയുദ്ധം കൊടിയവിരഹം എന്നിവയുടെ കർത്താവു മഹിഷമംഗലമാണെന്നു ചില പണ്ഡിതന്മാർ പറയുന്നു. ഈ അഭിപ്രായം വാസ്തവമാണെങ്കിൽ ആ കവിതന്നെയായിരിക്കണം രാമായണഭാരതാദിപ്രബന്ധങ്ങളുടേയും കർത്താവ്. എന്നാൽ വാസ്തവം അങ്ങിനെ അല്ല. നൈഷധചമ്പു (മഹിഷമംഗല)ഭാണം എന്നിവ മഹിഷമംഗലത്തിന്റെ ആണെന്നു പ്രസിദ്ധമാണ്. മഹിഷമംഗലം സ്വകുലദൈവമായ വലയാധീശ്വരിയെ ഈ കൃതികളുടെ പ്രാരംഭത്തിൽ സ്തുതിച്ചിട്ടുണ്ട്. മുൻപു പറഞ്ഞ പ്രബന്ധങ്ങളിലൊന്നിലും വലയാധീശ്വരിയുടെ സ്മരണപോലും ഇല്ല. നൈഷധചമ്പുവിനും മുൻപു പറഞ്ഞ രാമായണാദിചമ്പുക്കൾക്കും ഒരുവിധത്തിലും സാമ്യംതന്നെയില്ല. ബാണയുദ്ധം രാജരത്നാവലീയം എന്നിവയ്ക്കു രാമായണാദിപ്രബന്ധങ്ങളോടു കാണുന്ന മുൻപറഞ്ഞവിധമുള്ള ബന്ധം അല്പവും നൈഷധചമ്പുവിനോടു കാണുന്നില്ല. സർവ്വഥാ മഹിഷമംഗലത്തെ രാമായണാദിപ്രബന്ധങ്ങളുടെ കർത്താവായി കല്പിക്കുന്നതു സാഹസമായിരിക്കും എന്നുതന്നെ പറയണം.

പുനം എന്നു ഇല്ലപ്പേരായി ഒരു മഹാകവി ഉണ്ടായിരുന്നു എന്നും അദ്ദേഹം പല ചമ്പുക്കളുടെ കൎത്താവായിരുന്നു എന്നും നാം അറിയുന്നുണ്ടു്.

മധുമഥമനനീമാല്യം പദ്യഗദ്യൈരനേകൈ-
ൎമ്മദയതി പുനമിന്നും ഭൂരി ഭൂചക്രവാളം

എന്നു ചന്ദ്രോത്സവത്തിൽ കാണുന്നു. പുനത്തെക്കുറിച്ചു സ്മരിച്ചിട്ടുള്ള ഭാഗങ്ങൾ ചന്ദ്രോത്സവത്തിൽ വേറെയും ഉണ്ടു്. പ്രൌഢപണ്ഡിതനായ ഉദ്ദണ്ഡനോടു പട്ടസമ്മാനം വാങ്ങിയ 'പുല്ലൂകോട്ടു് ഗമകാരിവചഃപ്രസം'നായ രസികകവിയാണു് ഈ പുനം. പുനത്തിന്റേതെന്നു പ്രസിദ്ധമായ

താരിൽത്തന്വീകടാക്ഷാഞ്ചലമധുപകുലാരാമ! രാമാജനാനാം
നീരിൽത്താർബാണ! വൈരാകരനികരതമോമണ്ഡലീചണ്ഡഭാനോ!
ആരെത്താൻതോഴ സിദ്ധ്യാം തൊഴുകരി കളയായ്കെന്നുമേഷാ കളിക്ക-
ന്നേരത്തിന്നിപ്പൊഴും വിക്രമരവിവര! ധരാ ഹന്ത കല്പാന്തതോയേ

എന്ന പദ്യം ചമ്പുക്കളിലെ മണിപ്രവാളരീതിയിൽ ഉള്ള ഒന്നാണു്.

* ത്രൈലോക്യസ്തുതകീൎത്തിമാസ്തികജനാലംബം ഭവന്തം പുരോ
ദൎശം ദൎശമയം ജനോ മുദിതധീരേതാവദഭ്യൎത്ഥയേ
ധാത്രീകല്പജലാഭിഷേകവിധിനാ ക്ലിന്നേ ക്ഷണേ കുത്രചി-
ന്നോ ജഹ്യാത്തിലകം ഭവന്മയമിയം സപ്താബ്ധിചിത്രാംബരാ

എന്നു രാമായണചമ്പു (പട്ടാഭിഷേകം) വിൽ കാണുന്ന പദ്യത്തിലേയും 'താരിൽത്തന്വീ'ത്യാദി പദ്യത്തിന്റേയും ആശയം ഒന്നുതന്നെ; ചമ്പുപ്രബന്ധങ്ങളിൽ പല സന്ദൎഭങ്ങളിലും കവി പ്രയോഗിച്ചിട്ടുള്ള സംബുദ്ധികളുടെ ഛായ 'താരിൽത്തന്വീകടാക്ഷാഞ്ചലമധുപകുലാരാമ' 'വൈരാകരനികരതമോമണ്ഡലീചണ്ഡഭാനോ' എന്നുള്ള സംബുദ്ധികളിൽ സഹൃദ

---

* സാരം:—മഹാകീൎത്തിശാലിയും ഭക്തന്മാൎക്കു് ആശ്രയവും ആയ അങ്ങയെ അടുത്തു കണ്ടിട്ടുള്ള സന്തോഷത്താൽ ഇജ്ജനം ഇപ്രകാരം പ്രാൎത്ഥിക്കുന്നു: ഭൂമി കല്പാന്തകാലത്തിലെ ജലംകൊണ്ടു് അഭിഷിക്തയാകുന്ന കാലത്തു അങ്ങാകുന്ന തിലകത്തെ കളയാവൂ.

യന്മാൎക്ക നിഷ്പ്രയാസം കാണാവുന്നതാണ്. പുനം പല ചമ്പുക്കളുടേയും കൎത്താവാണെന്നുള്ള സംഗതിയിൽ ആരും യോജിക്കുകതന്നെ ചെയ്യും. ചെല്ലൂർനാഥോദയം ഭാരതം എന്നിവ പുനത്തിന്റെ കൃതികളാണെന്നു പണ്ഡിതന്മാർ ഉറപ്പിച്ചിരിക്കുന്നു. ഈ പ്രബന്ധങ്ങൾ പഠിച്ചിട്ടുള്ളവർ മുൻപു പറഞ്ഞ രാമായണാദിചമ്പുക്കളും പുനത്തിന്റെ സന്താനങ്ങളാണെന്നു സമ്മതിക്കുകതന്നെ ചെയ്യും.

പുനം കോഴിക്കോട്ട സാമൂതിരിയുടെ വിദ്വൽസദസ്സിലെ അരക്കവിയായിരുന്നു എന്ന ഐതിഹ്യം നിഷേധിക്കത്തക്കതല്ല. പതിനെട്ട മുഴക്കവികളുടെ കൂട്ടത്തിൽ ഭാഷാകവിയായതുകൊണ്ട പുനത്തെ അരക്കവി ആക്കിയെന്നാണ കേട്ടിട്ടുള്ളത്. കോഴിക്കോട്ട സാമൂതിരിയുടെ സേവകനായിരുന്ന ഈ പുനംതന്നെ കൊച്ചിമഹാരാജാവിന്റെയും ആശ്രിതനായിരുന്നു എന്നു വിശ്വസിക്കേണ്ടിയിരിക്കുന്നു. മുൻപറഞ്ഞ സാമൂതിരിയുടെ വിദ്വൽസദസ്സിൽ തന്ത്രസമുച്ചയകൎത്താവായ ചേന്നാസ്സ നമ്പൂതിരിയും ഒരു അംഗമായിരുന്നു. "അതിയൽസുനന്ദനയനേഷ്വംഭോധിസംഖ്യേഷു" എന്നു സമുച്ചയത്തിൽ കാണുന്നതുകൊണ്ട പുനം ൬൦൦-ാമാണ്ടിനിടയ്ക്കു ജീവിച്ചിരുന്നു എന്നു തെളിയുന്നു. വടക്കേ മലയാളത്തിൽ പുനം എന്നു ഒരു ഇല്ലം ഉണ്ട്. ഈ ഭവനത്തിൽ ആണു പുനത്തിന്റെ ജനനം. പുനത്തെക്കുറിച്ചു വടക്കേ മലയാളത്തിൽ പല ഐതിഹ്യങ്ങളും നടപ്പുണ്ട്. അവയിൽ വിശ്വാസയോഗ്യങ്ങളായ അംശങ്ങൾ എത്രയുണ്ടെന്നു നിശ്ചയിക്കുന്നതു സുകരമല്ല. തിരുവിതാംകൂറിൽ കോട്ടയത്തിനടുത്തു കുമാരനല്ലൂർ എന്ന ദേശത്തിൽ പുനം എന്നൊരു ഇല്ലം ഇപ്പോഴും ഉണ്ട്. വടക്കേ മലയാളത്തിൽ ഉള്ള പുനത്തിൽനിന്നു വല്ല കാരണവശാലും കുമാരനല്ലൂർ വന്നു താമസം ഉറപ്പിച്ചവരായിരിക്കണം ഈ ഇല്ലക്കാർ എന്നു ഊഹിക്കാം. എങ്ങിനെയായാലും നമ്മുടെ പുനം വടക്കേമലബാറുകാരനാണെന്നുള്ളതിനു സംശയമില്ല.

ഒരു മഹാകവിക്കു വേണ്ട സകലയോഗ്യതകളും പുന

ത്തിന്ന ലഭിച്ചിട്ടുണ്ടു്. തക്കം വേദാന്തം വ്യാകരണം ജ്യോതിഷം അത്ഥം മുതലായ ശാസ്ത്രങ്ങളിൽ സാധാരണജ്ഞാനവും പുരാണേതിഹാസമഹാകാവ്യാദി സംസ്കൃതസാഹിത്യസമുച്ചയത്തിൽ സുവിസ്തൃതമായ പാണ്ഡിത്യവും പുനത്തിന്ന ഉണ്ടെന്നു പറയുവാൻ അല്പവും ശങ്കിക്കേണ്ടതില്ല. സവ്വോപരി പ്രശംസനീയമായ ഒരു പ്രതിഭാബലവും പുനത്തിന്നു സ്വാധീനമാണ്. സരസ്വതീദേവിയാൽ പുനം സ്വയംവൃതനാണെന്നുള്ളതിന്നു തെളിവുകൾ ഉണ്ടു്. സൂക്ഷ്മമായ അവലോകനശക്തി, ദൃഢമായ ഈശ്വരഭക്തി, നൂതനങ്ങളായ മനോധമ്മങ്ങളെ കല്പിക്കുവാനുള്ള അപ്രതിമമായ ശക്തി, സ്വതന്ത്രമായ ഭാവനാഗതി, സദ്വംശരസം രസിപ്പിച്ചുകൊണ്ടു ചെയ്യുവാനുള്ള സാമത്ഥ്യം, ഔചിത്യദീക്ഷ, മുതലായവ പുനത്തിൽ തികഞ്ഞു പരിലസിക്കുന്ന അസാധാരണഗുണങ്ങളാകുന്നു. പുനത്തിന്റെ ഏതു കാവ്യം നോക്കിയാലും ഈ വക ഗുണങ്ങളുടെ സമ്മേളനം കാണുവാൻ കഴിയും.

പുനം പൂവ്വകവികളുമായി നാലു വിധമാണു കടപ്പെട്ടു കാണുന്നതു്.

(൧) (സംസ്കൃത)കാവ്യങ്ങളിലെ ആശയം മുഴുവൻ ഗ്രഹിക്കുക.

(൨) അവയിൽ സൂത്രിതങ്ങളായ ആശയങ്ങളെ വിവരിക്കുക.

(൩) വിസ്തൃതങ്ങളായ ഭാഗങ്ങളെ ചുരുക്കുക.

(൪) പ്രസ്ഥാനങ്ങളെ അനുകരിക്കുക.

ഈ അഭിപ്രായത്തെ ഉദാഹരണരൂപേണ തെളിയിക്കാം.

* ശ്വശ്രൂജനം സവ്വമനുക്രമേണ വിജ്ഞാപയ പ്രാപിതമൽപ്രണാമഃ
പ്രജാനിഷേകം മയി വത്തമാനം സൂനോരനുധ്യായത ചേതസേതി
വാച്യസ്ത്വയാ മദ്വചനാൽ സരാജാ വഹ്നൌ വിശുദ്ധാമപി യൽസമക്ഷം
മാം ലോകവാദശ്രവണാദഹാസീഃ ശ്രുതസ്യ കിം തൽ സദൃശം കുലസ്യ

* സാരം:—നീ ഞാൻ പറഞ്ഞതായി കൌസല്യാദികളായ അമ്മമാരെ ഇപ്രകാരം അറിയിക്കണം. അവരുടെ പുത്രന്റെ തേജസ്സ് എന്നിൽ സ്ഥിതിചെയ്യുന്നു എന്നു അവർ വിചാരിച്ചു അനുഗ്രഹിക്കേണ്ടതാകുന്നു. രാജാവിനോടും ഇപ്രകാരം പറയണം. അഗ്നിപ്രവേശംകൊണ്ടു ഞാൻ ശുദ്ധിയെ തെളിയിച്ചു. പിന്നെ ഉപേക്ഷിച്ചതു ന്യായമോ?

എന്ന രഘുവംശപദ്യങ്ങളെ പുനം എങ്ങിനെ ഭാഷപ്പെടുത്തിയിരിക്കുന്നു എന്നു നോക്കുക.

മാതസ്സീതാഹമേഷാ തവ പദതളിരിൽ കൈവണങ്ങീടിനേനെ-
ന്നേതസ്യാ മേ പ്രണാമക്രമമനുകലയന്നമ്മമാരോടു ചൊൽ നീ
ഹാ സന്ത്യക്താമിമാം മാമറിക വികല്മഷാം ബീജമന്തർഗ്ഗതം മേ
വാർത്തിക്കീടും ത്വദീയാത്മജവിനിഹിതമെന്നുള്ളതും ചൊല്ലുമെല്ലേ
ചൊല്ലേണം നീ മദീയം വചനമിതവനീനായകൻതന്നൊടേവം
ചൊല്ലാന്നീടും കൊടുന്തീക്കനലിലപഭയം വീണു ശുദ്ധാമിമാം മാം
കല്യാണാത്മൻ കളഞ്ഞതാരഴകിതു ജനവാദങ്ങൾ കേട്ടോർത്തുകണ്ടാ-
ലല്ലേ സൂര്യാന്വയത്തിന്നിതു സമുചിതമോ കിന്നു ശാസ്ത്രോക്തമോതാൻ

ഇവിടെ കാളിദാസരുടെ ആശയങ്ങളെ മുഴുവൻ കവി ഗ്രഹിച്ചിട്ടുണ്ടു്. സ്വന്തം മനോധർമ്മവും കാണിച്ചിരിക്കുന്നു. 'പ്രാപിതമൽപ്രണാമഃ' എന്ന കാളിദാസരുടെ പദത്തെ "തവപദതളിരിൽ കൈവണങ്ങീടിനേനെ-ന്നേതസ്യാമേ പ്രണാമക്രമമനുകലയൻ' എന്ന പദ്യത്തിൽ വ്യാഖ്യാനിക്കുകയാണു പുനം ചെയ്തിട്ടുള്ളതു്. ഈ വ്യാഖ്യാനം അവസരോചിതവും മനോധർമ്മത്തോടുകൂടിയതുമായിരിക്കുന്നു. പൂർവ്വാശയങ്ങൾക്കു് അതുപോലെ അടിമപ്പെടുന്ന സ്വഭാവം പുനത്തിനില്ല. അസ്വാതന്ത്ര്യത്തിലും ഒരു സ്വാതന്ത്ര്യപരിമളം പുനത്തിന്റെ കവിതയിൽ വീശുന്നതു കാണാം.

കേരള സാഹിത്യ അക്കാദമി

* ഉദ്വേജയതി ലോകാംസ്ത്രീനുച്ഛ്രിതാൻ ദ്വേഷ്ടി ദുർമ്മതിഃ
ശക്രം ത്രിദശരാജാനം പ്രധർഷയിതുമിച്ഛതി
ഋഷീൻ യക്ഷാൻ സഗന്ധർവ്വാനസുരാൻ ബ്രാഹ്മണാംസ്തഥാ
അതിക്രാമതി ദുർദ്ധർഷോ വരദാനേന മോഹിതഃ

(വാല്മീകിരാമായണം)

എന്ന ഭാഗത്തെ അനുസ്മരിച്ചുകൊണ്ടു പുനം രാവണപരാക്രമത്തെ വർണ്ണിക്കുന്നതു് ഒരു നൂതനരീതിയിലാകുന്നു.

വൃത്രാരാ തത്ര പാത്രം വിതരതി ദഹനൻ പാചകൻ ദണ്ഡധാരീ
കത്തിക്കൊള്ളാൻ മുറിപ്പാൻ നിരൃതി കഴുകുവാൻ പാശധാരീ ജലാഢ്യാ

---

* സാരം:—രാവണൻ ലോകത്തെയൊക്കയും ഇന്ദ്രനേയും കിന്നരന്മാരേയും ഋഷികളേയും ബ്രാഹ്മണരേയും മററും ഉപദ്രവിക്കുന്നു.

ഉദ്യാനേ പൂവറുപ്പാൻ പവനനറ തുറന്നീടുവാൻ വിത്തപാലൻ
ചൊല്ലേറുള്ളോം ഗോപുരം കാപ്പതിനഴകെഴുമീശാനനാശാന്തചേതാഃ

രാവണൻ ദേവന്മാരെ ഉപദ്രവിക്കുന്നതിന്റെ സ്വഭാവത്തെയാണ് ഇവിടെ കവി വിവരിച്ചിരിക്കുന്നത്. ഇന്ദ്രാദിദിക്പാലന്മാർക്ക് രാവണൻ ഓരോ ജോലി കൊടുക്കുന്നു. അവർ അതു ചെയ്തുകൊള്ളണം. ഓരോരുത്തരെ ഓരോ കൃത്യങ്ങളിൽ നിയോഗിച്ചിട്ടുള്ളതു യോഗ്യത അറിഞ്ഞുതന്നെയാകുന്നു. അഗ്നിയാണ് അടുക്കളക്കാരൻ; മൂപ്പർക്ക് പചിക്കുന്നതിനു ക്ലേശമില്ലല്ലോ. നിത്യവും ഹിംസിക്കുന്ന തൊഴിലായിട്ടുള്ള യമനെ ജീവികളെ കൊന്നു അടുക്കളയ്ക്കു വേണ്ട കോപ്പുകൾ ഉണ്ടാക്കുവാൻ ഏർപ്പെടുത്തിയതും യുക്തമായി. ജലസ്വരൂപനായ വരുണന്റെ തൊഴിൽ അവ കഴുകി വൃത്തിയാക്കുകയാണു. ഭണ്ഡാരം മുതലുപിടിക്കാരനാണു വൈശ്രവണൻ. ഗോപുരം കാവൽക്കാരനായി ശിവനെ നിയോഗിച്ചിരിക്കുന്നു. ശിവന് ഈ ജോലി പരിചിതവുമാണു. ദിക്പാലന്മാർക്ക് രാവണന്റെ കൊട്ടാരത്തിൽ ഉള്ള തൊഴിലുകളുടെ സ്വഭാവം ഇങ്ങിനെയാണ് മനോധർമ്മത്തോടുകൂടി കവി വർണ്ണിക്കുന്നത്. ഋഷികളുടെ ജോലികൾക്ക് അല്പം വ്യത്യാസം ഉണ്ട്.

തണ്ടുങ്കൽ പാട്ടുപാടും മുനിവരനധുനാ നാരദന്നാംഗനാനാം
കണ്ടിക്കാർക്കൂന്തൽ ചിക്കുന്നിതു ബത പരിപൂർണ്ണേന്ദുമന്ദാക്ഷധാരീ
കൊണ്ടാടേണം വസന്താദികളിരുപുറവും നിന്നുകൈകൂപ്പി മേളം
തണ്ടും പൊൽത്താമരപ്പൂ പുലരിയിൽ വിരിയിക്കേണമാരോഗ്യദാതാ

രാവണന്റെ അന്തഃപുരത്തിങ്കൽ നാരദാദിമഹർഷിമാരും സൂര്യചന്ദ്രന്മാരും വസന്താദിഋതുക്കളും ചെയ്യുന്ന ജോലികൾ ഈ വിധമുള്ളവയാണ്. ഈ വർണ്ണനത്തിലും പുനത്തിന്റെ മനോധർമ്മരസികത്വം കാണാം. ഭാരതത്തിൽ പതിനെട്ടു അദ്ധ്യായങ്ങളിലായി ഉപദേശിച്ചിട്ടുള്ള ഗീതയെ ചുരുക്കി

'മായാകല്പിതമിപ്രപഞ്ചമഖിലം ജന്തുൽകരോ യന്ത്രിതാ-
പ്രായോഽയം നിജകർമ്മപാകവിവശോ ഭ്രമതേ തജ്ജീയം ചലം

എന്നും മറ്റും പുനം വളരെ സംഗ്രഹിച്ചാണു ഭാരതചമ്പുവിൽ ചേർത്തിരിക്കുന്നതു്.

ഗദ്യങ്ങളിൽ പല സന്ദർഭങ്ങളിലും കവി ബാണാദിപ്രസ്ഥാനങ്ങളെ അനുഗമിച്ചിരിക്കുന്നതു കാണാം.

വർണ്ണാനാമൊരുലോപവുമങ്ങുപ-
രപ്രത്യയവും പ്രകൃതിവിഭാഗവു-
മാശുനിപാതവുമൊക്കെ നിഗൂഢം
വ്യാകരണത്തിലിരുന്നു പുലന്നു
ചിത്രം ചിത്രം മിത്രവിനാശേ
വലിയൊരു തിമിറും ദോഷാകരതേജ-
ളാരതമാക കലാഗതി താനും
ബാലകഭാവേ കുടിലതയും ബത
യൗവനകാലേ വൃത്തക്ഷയവും
വൃദ്ധതേപി കളങ്കമിതെല്ലാം
മറ്റൊരിടത്തും കാണാൻ നഹി നഹി
ചന്ദ്രൻ തങ്കലൊഴിഞ്ഞു വിചാരേ

(നാരായണീയം)

ഈ ഭാഗം ശ്രീകൃഷ്ണന്റെ ഭരണകാലത്തുള്ള ജനങ്ങളുടെ സ്ഥിതിയെ വർണ്ണിക്കുന്നതാണ്. ധർമ്മത്തിന് അഭിവൃദ്ധിയും ജനങ്ങൾക്കു ക്ഷേമവും ഉണ്ടായിരുന്നു എന്നാണ് ഈ വർണ്ണനം കൊണ്ടു കാണിക്കുന്നതു്. ഇവിടെ വർണ്ണാദിപദങ്ങളെക്കൊണ്ടു കാണിക്കുന്ന അർത്ഥവൈചിത്ര്യം ബാണാദികളുടെ ഗദ്യപ്രസ്ഥാനത്തോടുള്ള കവിയുടെ പരിചയത്തെ സ്പഷ്ടമാക്കുന്നു.

വിരാജമാനമപി സുരാജമാനം വിദ്യാകരമപി വിദ്യാകരം ജനാർദ്ദനമപി ജനാശ്രയം ത്രിവിക്രമമപ്യസംഖ്യവിക്രമം.

ഇത്യാദി ഗദ്യഭാഗങ്ങളും ഉദാഹരിക്കപ്പെടാം. സുബന്ധു മുതലായ മഹാകവികളുടെ സരണിയിൽ നല്ല പരിചയമില്ലാത്ത ഒരു കവിക്കു് ഇപ്രകാരമുള്ള രചനാരീതി സ്വാധീനമാകുമെന്നു തോന്നുന്നില്ല. ഈ മാതിരി പ്രൗഢപ്രയോഗങ്ങൾ പുനത്തിന്റെ ഗദ്യങ്ങളിൽ സുലഭങ്ങളാകുന്നു.

നമ്പൂതിരിമാരുടെ ഇടയിൽ പ്രത്യേകമായുള്ള പല പദങ്ങളും സ്വഭാവങ്ങളും ചമ്പുക്കളിൽ ധാരാളം ഉണ്ട്.

വൈരാഗ്യമേറ്റും മുനിപുംഗവാനാം
നീത്രുക്ക മുട്ടിച്ചു നടക്കതന്നെ.

(രാമായണം)

ഇവിടെ നീത്രുക്ക് (സന്ധ്യാവന്ദനം) നമ്പൂതിരിമാരുടെ ഇടയിൽ നടപ്പുള്ള പദമാണ്.

വേദജപത്തിനു കൂട്ടന്നേരം പങ്ങത സ്വയമേ വശമായീലുടനെങ്കിലുമെളുതില്ല കലശജപത്തിനു കൂടിക്കൊള്ളാം പഞ്ചാക്ഷരിയും ചൊല്ലുകതാതേതാരോതതവരോരെട്ടു കൂടിപ്പോന്നാൽ പാത്രം തന്നം പോരിക വേണ്ടാ കില്ലില്ലിതിനു മഹാദാനത്തിൽ കൂടിക്കൊണ്ടാൽ വേണ്ടതു കിട്ടും....,

എന്ന ഭാഗം നമ്പൂതിരിമാരുടെ പ്രത്യേകസ്വഭാവത്തെ പ്രകാശിപ്പിക്കുന്നതായിരിക്കുന്നു. ഈ ഭാഗം വായിക്കുമ്പോൾ തിരുവനന്തപുരത്തു മുറജപത്തിനു പോകുന്നവരും വേദാഭ്യാസരഹിതന്മാരും ആയ ചില നമ്പൂതിരിമാരുടെ സ്വഭാവം വായനക്കാർക്ക് ഓർമ്മ ഉണ്ടാകുന്നതാണ്. ശ്രീരാമനൊ ഗർഭമായിരുന്ന കാലത്തു നെയ്യു ജപിച്ചു കൊടുക്കുക മന്ത്രം ജപിക്കുക മുതലായ വക ഏർപ്പാടുകൾ ചെയ്തിരുന്നതായി കവി വർണ്ണിച്ചിരിക്കുന്നു. സൈന്യങ്ങളോടുകൂടി വാല്മീകിയുടെ ആശ്രമത്തിൽ ചെന്ന് ഉപദ്രവം ഉണ്ടാക്കിയ ചന്ദ്രകേതു "ആശ്രമം കയ്യെകൊണ്ടൊക്കെത്തീണ്ടിച്ച് ഋഷിഭോജനമരുളിയ"താണു കുശലവന്മാർക്ക് ദുസ്സഹമായതെന്നു കല്പിച്ചിരിക്കുന്നു. നമ്പൂതിരിമാർക്ക് ഈ മാതിരി ആചാരങ്ങളിൽ ഉള്ള ശ്രദ്ധയെത്ര വലിയതാണെന്നു ഇതിൽനിന്നു ഗ്രഹിക്കാം.

സാരസ്യത്തിനു ചെന്നായത്തനുമിരപ്പീലായശമ്മേനകാ-
ശാരദനാല്യമണിപ്രവാളമുയരെച്ചൊല്ലുതുമില്ലായമേ
പാരിൽ കീർത്തി മികന്ത മന്നവർ മരിച്ചാഹന്ത ചെല്ലും വിധൌ
നാരീനാം കഥപോലുമില്ല പരലോകാധീശസ്സംഗാടകേ.

(കാമദഹനം)

കേരള സാഹിത്യ അക്കാദമി

എന്നു കാമദഹനാനന്തരം സ്വൎഗ്ഗത്തിലുള്ള സുന്ദരിമാരുടെ സ്ഥിതിയെ കവി വൎണ്ണിക്കുന്ന ഭാഗം നോക്കുക. കാമദേവൻ ദഹിപ്പിക്കപ്പെട്ടതോടുകൂടി ഉൎവ്വശി മേനക മുതലായ ദേവസ്ത്രീകളുടെ അടുത്തു കാമുകന്മാർ ചെന്നു മണിപ്രവാളപദ്യങ്ങൾ ചൊല്ലുന്ന ഏൎപ്പാടു നിന്നുപോയി. സ്വൎഗ്ഗത്തിലും കാമുകന്മാർ മണിപ്രവാളപദ്യം ചൊല്ലിയാണു കാമിനിമാരെ വശപ്പെടുത്താറുള്ളതെന്നു ഇതിൽനിന്നു ധരിക്കണം. കവിക്കുള്ള മണിപ്രവാളപക്ഷപാതം ഇവിടെ പ്രകടിതമായിരിക്കുന്നു. ഇതുപോലെയുള്ള ഫലിതങ്ങൾ ചമ്പുക്കളിൽ ധാരാളമുണ്ടു്. ഈ മാതിരി സരസകല്പനകൾ നമ്പൂതിരിക്കവിതകളിലല്ലാതെ കാണുന്നതല്ല.

സന്ദൎഭാനുകൂലങ്ങളായ ഗുണങ്ങൾ പുനത്തിന്റെ കവിതയ്ക്കു നിസൎഗ്ഗസിദ്ധങ്ങളാകുന്നു.

അക്കാദമി

* ദേവി! ത്രൈലോക്യരക്ഷാകലിതവൃഷപുരാവാസലീലായിതേ ശ്രീ-
പാദാബ്ജം ദക്ഷിണം തേ മഹിഷമകുടപാഷാണഘാതാതിശോണം
അന്യച്ച പ്രേമകോപപ്രണതഹരശിരോഘട്ടനോത്സൎപ്പിഗംഗാ-
പാഥോബിന്ദൂക്ഷിതം ചേതസി പരമശിവപ്രാണനാഥേ സമിന്ധാം

(തെ—നാഥോദയം)

ഇതു ശബ്ദത്തിനും അൎത്ഥത്തിനും പുഷ്ടി തികഞ്ഞ ഒരു പദ്യമാകുന്നു. 'മഹിഷമകുടപാഷാണഘാതാതിശോണം' എന്ന പദത്തിനു രൌദ്രത്തെ പ്രകാശിപ്പിക്കുവാനുള്ള ശക്തി പ്രത്യേകം ചിന്ത്യമാകുന്നു. 'ഗംഗാപാഥോബിന്ദൂക്ഷിത'പദത്തിൽ കാണുന്ന ലാളിത്യം രസത്തിനു് അതുപോലെ യുക്തമായിരിക്കുന്നു.

---

* സാരം:—ത്രൈലോക്യരക്ഷയ്ക്കായി വൃഷപുരത്തിൽ സ്ഥിതിചെയ്യുന്ന ദേവി! നിന്റെ പാദങ്ങൾ എനിക്കു സ്മരിക്കുവാൻ ഇടയാകണെ. മഹിഷാസുരന്റെ ശിരസ്സിനെ മട്ടിക്കനിമിത്തം ശോണമായിട്ടുള്ളതാണു ഒന്നു. പ്രണയകലഹശാന്തിക്കായി നമസ്കരിക്കുന്ന ശിവന്റെ ശിരസ്സിൽ താഡിക്കുമ്പോൾ ഗംഗാജലംകൊണ്ടു നനയ്ക്കപ്പെട്ടതാണു മറ്റൊന്നു. ഇതാണു പാദങ്ങളുടെ യോഗ്യത.

പദയുഗളി പദാത്ര്യാമാക്രമിച്ചംബുജാക്ഷന്
ചിബുകഭുവികരാഗ്രം കൊണ്ടുയത്തും ദശായാം
വപുഷി തുടരുമസ്യാ വക്രതാ ഹന്ത ശേഷി-
ച്ചിതു തലമുടിമേലും മുററുമച്ചില്ലിമേലും

എന്നതു കംസവധത്തിലെ പദ്യമാകുന്നു. ഭഗവാൻ കുബ്ജയെ സ്വസ്പർശനംകൊണ്ടു സുന്ദരിയാക്കിയപ്പോൾ അവൾക്കു മുൻപു ഉണ്ടായിരുന്ന വക്രത (വളവു) തലമുടിയിലും ചില്ലിയിലും മാത്രം ശേഷിച്ചു എന്നതു രസകരമായ ഒരു കല്പന തന്നെ.

വിബുധകരവിമുക്താ പുഷ്പരാൽ പുഷ്പവൃഷ്ടിഃ
പുരജനനയനാന്താൽ ബാഷ്പവൃഷ്ടിഃ പ്രമോദാൽ
നൃപദഹിതുകരാഗ്രാൽ സ്വേദവൃഷ്ടിസ്തദാനീം
സമജനി മഹനീയേ പ്രസ്തുതേ മാല്യദാനേ

ഇവിടെ ആദ്യത്തെ രണ്ടു (പുഷ്പബാഷ്പ)വൃഷ്ടികളേക്കാൾ മൂന്നാമത്തെ സ്വേദവൃഷ്ടിക്കു മെച്ചം കൂടുന്നു.

നാരാചശ്രേണികൊണ്ടത്തിരുവുടലഖിലം മൂടിനേൻ ദ്വന്ദ്വയുദ്ധേ
ഘോരേ മംഗല്യസൂത്രക്ഷതിഭയമഗകന്യക്കുമുണ്ടാക്കിനേൻ ഞാൻ
(നാരായണീയം)

എന്ന ഭാഗം അർജ്ജുനൻ സ്വന്തം പരാക്രമത്തെ ബ്രാഹ്മണനോടു പുകഴ്ത്തുന്നതാണ്. സാക്ഷാൽ ശ്രീപരമേശ്വരനേയും കൂടി ഞാൻ ശരസന്തമരണനാക്കി എന്ന അർത്ഥം ഈ ഭാഗത്തിൽ ഭംഗിയായി കല്പിച്ചിരിക്കുന്നു. അല്ലെങ്കിൽ ദേവിക്കു മംഗല്യസൂത്രം കളയേണ്ടിവരുമോ എന്ന ഭയത്തിനു അവകാശമില്ലല്ലോ. മർമ്മം അറിഞ്ഞു ശകാരിച്ചു കളിയാക്കുവാൻ ഒരു വാസന പുനത്തിനു പ്രത്യേകമായുണ്ട്. പരിഹസിക്കുവാൻ ഇത്രയും വിരുതു മറെറാരു കവിക്കും ഉണ്ടെന്നു തോന്നുന്നില്ല.

മുന്നം മുന്നം പുരദേവ്വഷിയൊട്ടരചെയ്യുകും ബുദ്ധനാഥേന പശ്ചാ-
ലിന്നാകിൽ പ്രൌഢനാമപ്പുരുഷമണിയൊട്ടും തോററു തോലിക്കിദാനീം
പെണ്ണോടെന്നോടെതിരാരഴകിതു പകരം ഖിന്നയാ വീരപുംസാം
പൊന്നിൻ പൂണാരമേ! മന്മഥ! തവ ഭുജവീര്യത്തിനാരത്രേ തൊഴേണ്ടു
(ഭ ാരതാവലീയം

ഇതു വിരഹിണിയായ നായികയുടെ കാമഗർഹണമാകുന്നു. ആണുങ്ങളോടാരോടും നിൻെറ വൈഭവം ഫലിച്ചാതെ ആയി. ശിവൻ ബുധൻ നായകൻ എന്നിവരോടെല്ലാം നി തോററു പൊളിയുകതന്നെ ചെയ്തു. അതിനു പകരംചെയ്യുന്നതു ദുഃഖിതയും പെണ്ണുമായ എന്നോടാണെല്ലോ. നീ മഹാവീരൻതന്നെ. നിൻെറ വീര്യത്തിനു ഇതാ നമസ്കാരം. കണക്കിനു മർമ്മത്തിൽ തറച്ചുകയറുന്ന ഒരു ആക്ഷേപമാണ് ഇതെന്നു പറയേണ്ടതില്ല. നീ ആണുങ്ങളോട് എതിർക്കാൻ കൊള്ളുകില്ലാത്തവനും നിൻെറ വീര്യം ഗർഹണീയവും എന്നാണു കവിയുടെ ശകാരത്തിൻെറ സാരം. 'ധീരപുംസാം പൊന്നിൻപൂണാരമേ!' എന്ന പദത്തിൽ അടങ്ങിയിരിക്കുന്ന ആക്ഷേപവൈപുല്യം രസകരമായിരിക്കുന്നു.

ഘോരാ താടകയെക്കൊലചെയ്തു മൂലയും ശൃംഗം പൊടിച്ചു മഹാ
ത്യക്തപുരമാം ഭവതീം വഞ്ചിച്ചു മറിമാൻ പിൻപേ നടന്നിടിനാൻ
ഉൾത്താപേന കിടന്നിഴയുന്തൊരു കുരങ്ങിനെച്ചെന്നു കാലും പിടി-
ച്ചൂറ്റുംകൊണ്ടൊളിയമ്പിട്ടൊരുവനെക്കൊന്നാനഹോ വീര്യവാൻ

(രാമായണം)

എന്നു ശ്രീരാമനേയും

അല്ലേ! രാമ! സഹോദരിയൊടു മലർബ്ബാണാർത്തനായ് ചെന്നഭീഷ്ടം
ചൊല്ലിക്കെഞ്ചാനൊരവളുടെ മുല ഭവദനുജൻ നന്നു സൌഭ്രാത്രയോഗം

എന്നു രാമലക്ഷ്മണന്മാരേയും

പണ്ടു നീ ഹൈഹയപുരിയിൽ വസൻ പിച്ചകൊണ്ടെച്ചിലുണ്ടോൻ

എന്നു രാവണനേയും കവി എതിർകക്ഷികളെക്കൊണ്ടു് ആക്ഷേപിപ്പിക്കുന്ന ഭാഗങ്ങളും ശ്രദ്ധേയങ്ങളാണ്. പരിഹസിക്കുന്നതിൽ കവിക്കുള്ള നിരുപമമായ ചാതുര്യം ഇവയിൽ എല്ലാം പ്രകാശിക്കുന്നുണ്ടു്. 'ഉൾത്താപേനകിടന്നിഴയുന്തൊരു കുരങ്ങു' 'വീര്യവാൻ' 'നന്നു സൌഭ്രാത്രയോഗം' 'പിച്ചകൊണ്ടെച്ചിലുണ്ടോൻ' എന്നീ പദങ്ങളിൽ ഗർഭിതമായിരിക്കുന്ന ആക്ഷേപത്തിൻെറ ഗൌരവം എതിർകക്ഷിക്കു മർമ്മഭേദകംതന്നെയാണ്. 'തെണ്ടിക്കിട്ടുന്ന എച്ചിലിലയിലെ ചോറുകൊണ്ടു ഹൈഹയപുരത്തിങ്കൽ കഴിച്ചുകൂട്ടിയവനാണു നീ' എന്നുള്ള

ആക്ഷേപം പ്രകൃത്യാ ദുരഭിമാനിയായ രാവണനു കൎണ്ണക ഠോരമാകാതിരിക്കുവാൻ തരമില്ല. ഇതാണു കവിയുടെ ശകാരവിദ്ധ്യത്തിന്റെ സ്വഭാവം.

ഒരേ ആശയത്തെത്തന്നെ നാനാപ്രകാരേണ രസകരമായി കല്പിക്കുന്നതിനും പുനം അദ്വിതീയൻതന്നെ.

കണ്ടിരയാടെതി വാൎകൊണ്ട വാൎകൊണ്ടലെക്കൊണ്ടു മണ്ടിച്ചു ഉ
ത്തൻ പന്നഗങ്ങളെയിട്ടുള്ള പുല്ലുചാതാരിനൊടുപ്പുതാം വേണ്ടു..,

ഇവിടെ 'മണ്ടിക്കുക' 'ഉരുക്കലെച്ചുക' 'അല്പത ചേൎക്കുക' മുതലായ പദങ്ങൾ ഔപമ്യത്തെത്തന്നെ വഹിക്കുന്നു.

മയങ്ങാത സിന്ദൂരശോഭാഗുണം ദൂരയാട്ടിക്കളഞ്ഞിട്ടു ചെഴും ചെറുഴ
ക്കാരയോടെന്റെ സന്ധ്യാംബനാഭയ്ക്കു വന്ധ്യത്വവും ചേൎത്തു ബന്ധുക
സൂനശ്രീയാം ബന്ധുരാവം കലൎന്നു...

ഇവിടെ ദൂരെയാട്ടിക്കളക, അപ്പെട്ടു, ബന്ധുരാവം കലൎക, വന്ധ്യത്വം ചേൎക്കുക, എന്നീ പദങ്ങളും ഉപമാഭേദത്തെത്തന്നെ കുറിക്കുന്നു. ഇതാണു് ഒരേ ആശയത്തെ നാനാമുഖേന കല്പിക്കുന്ന സ്വഭാവം. മൂകാദികഥാകവികളുടെ കൃതികളിൽ ഈ രീതി സുലഭമായി കാണാം.

വിവാഹം ഉത്സവം (ക്ഷേത്രങ്ങളിൽ) മുതലായ സന്ദൎഭങ്ങളിൽ നാനാദേശങ്ങളിൽനിന്നു വന്നുകൂടുന്നവരും വിവിധസ്വഭാവക്കാരും ആയ ജനങ്ങളുടെ ഗുണദോഷങ്ങളെ ശരിയായി ഗ്രഹിക്കുന്നതിനും രസകരമായി പ്രകാശിപ്പിക്കുന്നതിനും പുനത്തിനു് അതിസാമൎത്ഥ്യമുണ്ടു്. ഈ കാൎയ്യത്തിൽ രസികനായ കുഞ്ചൻനമ്പിയാൎക്കു കാണുന്ന മിടുക്കു, പുനത്തിന്റെ പന്ഥാവിനെ അനുഗമിച്ചതുകൊണ്ടു കിട്ടിയതല്ലയോ എന്നു ശങ്ക തോന്നുവാൻ ഇടയുണ്ടു്. നമ്പിയാൎക്കു പുനത്തിന്റെ സാഹിത്യപ്രപഞ്ചവുമായി നല്ല പരിചയം ലഭിച്ചിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. നമ്പിയാരുടെ 'ശകാര'പ്രസ്ഥാനം ചാക്യാന്മാരുടേതുതന്നെയാണു. കൂത്തുമായി ഇടപെഴകുവാൻ വേണ്ടതിലധികം സൌകൎയ്യം ലഭിച്ചിട്ടുള്ള നമ്പിയാൎക്കു പുനത്തിന്റെ കാവ്യമാൎഗ്ഗം അപരിചിതമാകുവാൻ ഇടയില്ല.

ശുക്രവുണ്ടവിടെ സ്ഥിതി ചെയ്യുന്നു ആയുസ്സുള്ള ചെറുക്കൻ പെറുകിൽ സന്തതിയെന്നതു നിസ്സന്ദേഹം പാപഗ്രഹമുണ്ടഷ്ടമരാശൌ തദധിപനും ബത രിപുഗേഹപുക്കു.

*　　*　　*　　*

പ്രശ്നച്ഛാത്രുകൾ നാഴികവട്ടകൾ നാരാചവുമച്ചീനക്കണ്ണും പരൽപ്പസ്സാറയുമൊരോലക്കെട്ടും കയ്യിക്കൊണ്ടുച്ചൈരപശബ്ദത്തിലപസ്വരമിശ്രം ജ്യാക്കളുമുരുവിട്ടിടയിടയിൽ ചില ഭാഷാഭേദ്യവുമുരുവിട്ടൊക്കെ പരലുനിരത്തിയുമെണ്ണിയുമുടനെ കൂട്ടിയുമാളുനിരത്തിയുമിടയിൽ ചില ചില ഭാഷാഭേദം തങ്ങൾ മുരണ്ടും ചെറുത്തു വരച്ചും പണിപ്പെട്ടൊക്കെ സ്ഫുടത വരുത്തിപ്പറകുന്നേരം പിഴയായ് കണ്ടു മനസ്സും കെട്ടു ചിരങ്ങും നുള്ളി കാരണോന്മാർക്കു തനി ഭ്രാന്തന്മാരെന്നും തോന്നിച്ചീടും ഗണകകുടുംബം പലവഴി വന്നു.

എന്നു ഗണകന്മാരുടെയും,

ഉർവ്വശി തന്നെ വശത്താക്കുവതിന്നിന്ദ്രനിയോഗാൽ തേരും കൊണ്ടിഹ മാതലി വന്നു പോയീലിത്താനെങ്ങിനെ ചോദ്യ കാലം പോരാഞ്ഞിങ്ങുഴലുന്നു.

*　　*　　*　　*

പാർവ്വതിയും പണ്ടെന്നെക്കൊണ്ടൊരു മേളനഹോമം ചെയ്യിച്ചത്രേ ഹരനൊടു തിരുവുടലർദ്ധം പാതി

*　　*　　*　　*

എന്നു മന്ത്രവാദികളുടേയും, ദുഷ്പ്രതാപങ്ങളെ കവി വർണ്ണിച്ചിരിക്കുന്നതു സ്വാഭാവികമായിട്ടുണ്ട്. 'മനസ്സും കെട്ടു ചിരങ്ങും നുള്ളി' എന്ന ഭാഗം കവിയുടെ അവലോകനശക്തിയെ കാണിക്കുന്നു. പുനത്തിന്റെ ഇത്തരം ഗണകന്മാരെ നമ്മുടെയിടയിൽ ധാരാളം കാണാം. മന്ത്രവാദികളുടെ ദുഷ്പ്രൗഢിയും അവരുടെ വാക്കിൽത്തന്നെ കവി ഭംഗിയായി വെളിപ്പെടുത്തിയിരിക്കുന്നു. വൈദ്യന്മാർ മാന്ത്രികന്മാർ കാമുകന്മാർ കുലടകൾ ബ്രാഹ്മണർ നായന്മാർ മുതലായവർ എല്ലാം പുനത്തിന്റെ ദൃഷ്ടിയിൽ പെട്ടിട്ടുള്ളവരാകുന്നു. യുദ്ധം നായാട്ടു വിവാഹം മുതലായവയെ നൂതനമനോധർമ്മങ്ങളോടുകൂടിയ രീതിയിൽ ആണു പുനം വർണ്ണിക്കുന്നതു്.

പുനത്തിന്റെ നവീനമായ മനോധർമ്മവിലാസം പരമകാഷ്ഠയെ പ്രാപിച്ചിട്ടുള്ള ഒരു സരസകൃതിയാണു കാമദഹനം.

കാമദേവന്റെ പ്രതാപത്തേയും രാജ്യഭരണസ്വഭാവത്തേയും രാജധാനിയേയും കുറിച്ചുള്ള വൎണ്ണനത്തോടുകൂടി ഈ പ്രബന്ധം ആരംഭിക്കുന്നു. കൈതപ്പൂവു കരിമ്പു താമരവള്ളയം തേൻ പഞ്ചസാര കർപ്പൂരം ചന്ദനം മുതലായ രമണീയപദാൎത്ഥങ്ങളെക്കൊണ്ടാണു കവി കാമദേവനു രാജധാനി നിൎമ്മിച്ചുകൊടുത്തിരിക്കുന്നതു്. ആ രാജധാനിയിൽ കുയിൽ മന്ദവാതം വസന്തം മുതലായ കൂട്ടുകാൎക്കു താമസിക്കുവാൻ പ്രത്യേകം പ്രത്യേകം സ്ഥാനങ്ങളും ഉണ്ടു്. ഇവിടെ ഇരുന്നുകൊണ്ടു കാമദേവൻ കാമുകലോകഭരണം ചെയ്യുന്നു. ദിവസംതോറും പലവിധമുള്ള കാമുകന്മാർ സങ്കടവുംകൊണ്ടു രാജാവിന്റെ മുൻപിൽ ഹാജരാകുന്നു. അഭീഷ്ടലാഭത്തിനു് അവർ പല വഴിപാടുകളും ചെയ്യുന്നു. കാൎയ്യം സാധിക്കാത്തവർ,

ഞാൻ തന്ന തട്ടുപുഴുവും പനിനീർക്കുഴമ്പും
മാന്താർശരാ! മരണദാനമിതെന്നു വന്നു.

എന്നു കാമദേവനെ ശകാരിക്കാനും മടിക്കുന്നില്ല. ഈവക സന്ദർഭങ്ങളിലെല്ലാം കവി കാണിച്ചിരിക്കുന്ന മനോധൎമ്മത്തിന്റെ പുതുമ അനുഭവിച്ചുതന്നെ അറിയണം. ശിവനെ ജയിക്കുന്നതിനുള്ള കാമദേവന്റെ യാത്ര കാമദഹനാനന്തരമുള്ള ലോകത്തിന്റെ ശൃംഗാരവിരഹിതമായ സ്ഥിതി മുതലായവയെ വൎണ്ണിക്കുന്നതിൽ കവി കാണിച്ചിരിക്കുന്ന കല്പനാവൈഭവം സഹൃദയന്മാൎക്കു പുളകജനകംതന്നെയാണു്. "കാമദഹനം ആകപ്പാടെ രസമയം. ആപാദചൂഡം നേരമ്പോക്കുതന്നെ. വായനക്കാരെ രസക്കടലിൽ മുക്കുന്ന ഒരു കാവ്യം മലയാളത്തിൽ ഉണ്ടെങ്കിൽ അതു കാമദഹനം ആണെന്നു പറയാം." (സാഃ ചരിത്രസംഗ്രഹം) എന്നു സാഹിത്യമൎമ്മജ്ഞനായ പി. ശങ്കരൻനമ്പിയാർ അവർകളും പറഞ്ഞിരിക്കുന്ന അഭിപ്രായം അത്യന്തം വാസ്തവമാകുന്നു. അത്രമാത്രം പ്രത്യക്ഷരരമണീയമായ ഒന്നാണു കാമദഹനം. സ്വാരപദാൎത്ഥങ്ങൾക്ക അല്ലാതെ കാമദഹനത്തിൽ സ്ഥാനമില്ല. ആകപ്പാടെ

വിചാരിക്കുകയാണെങ്കിൽ "മദയതി പുനരിന്നും ഭൂരി ഭൂചക്രവാളം" എന്ന ചന്ദ്രോത്സവകർത്താവും 'പുള്ളകോദ്ഗമകാരിവചഃപ്രസരം' എന്നു ഉദ്ദണ്ഡനും പുനത്തെ കൊണ്ടാടിയിരിക്കുന്നതു യോഗ്യത അറിഞ്ഞുതന്നെയാണെന്നു തെളിയും.

പുനത്തിന്റെ പ്രബന്ധങ്ങളിൽ നമ്മുടെ സാദരമായ നിരൂപണത്തെ അർഹിക്കുന്ന മഹാകൃതിയാണു രാമായണചമ്പു. തിരുവിതാംകൂർ ഗവർമ്മെന്റിന്റെ നിയോഗം അനുസരിച്ചു് ഈ പ്രബന്ധത്തെ മൂന്നു ഭാഗങ്ങളായി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ഭാഷാചമ്പുക്കളിൽ ഈ മഹാകൃതിതന്നെ ഒന്നാമത്തെ സ്ഥാനത്തു സ്ഥിതിചെയ്യുന്നു. രാമായണചമ്പുവിന്റെ ഗുണങ്ങളും ദോഷങ്ങളും പല സംഗതികളിലും ഇതരകൃതികൾക്കു ബോധകങ്ങളായിരിക്കും. അതുകൊണ്ടു് ഈ മഹാപ്രബന്ധത്തെക്കുറിച്ചു കഴിയുന്നതും വിശാലമായ ഒരു നിരൂപണം ചെയ്യുന്നതായാൽ ഏറെക്കുറെ ഇതരപ്രബന്ധങ്ങളേയും നിരൂപണംചെയ്ത ഫലം കിട്ടുവാൻ ഇടയുണ്ടു്.

ഭഗവൽഭക്തിയേയും ധർമ്മജ്ഞാനത്തേയും പ്രദാനംചെയ്യുന്നതിനു ശക്തിയുള്ള നമ്മുടെ പുരാതനസാഹിത്യങ്ങളുടെ കൂട്ടത്തിൽ രാമായണത്തിനു് അത്യുന്നതമായ സ്ഥാനം കല്പിതമായിരിക്കുന്നു. കുടിലുമുതൽ കൊട്ടാരംവരെയുള്ള സകലസ്ഥാനങ്ങളിലും ഒരുപോലെ ഭക്തിബഹുമാനങ്ങളോടുകൂടി ഈ മഹാസാഹിത്യം ആരാധിക്കപ്പെട്ടുവരുന്നു. രാമായണചമ്പു ഒന്നാംഭാഗത്തിന്റെ അവതാരികയിൽ വിശിഷ്ടപണ്ഡിതനായ ഡാക്ടർ കെ. ശങ്കരമേനോൻ (സാഹിത്യകുശലൻ) അവർകൾ രാമായണത്തെക്കുറിച്ചു് ഇപ്രകാരം പറയുന്നു. "ലോകത്തിലെ ഏററവും ഉൽകൃഷ്ടമായ കാവ്യം വാല്മീകിരാമായണമാണു്. രാമനെപ്പോലെ ഒരു നായകനെയോ സീതയെപ്പോലെ ഒരു നായികയെയോ രാവണനെപ്പോലെ ഒരു പ്രതിനായകനെയോ ഒരിടത്തും ഒരു കവിയ്ക്കും സൃഷ്ടിക്കുവാൻ സാധിച്ചിട്ടില്ലാത്തതുകൊണ്ടു വാല്മീകിയെപ്പോലെ ഒരു കവിയും ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം. വാല്മീകി ആദികവിയും ര

കേരള സാഹിത്യ അക്കാദമി

മായണം ആദികാവ്യവും ആയിരിക്കുന്നതുപോലെ രാമാദികൾ നിസ്തുല്യന്മാരുമാകുന്നു." ഇതുതന്നെയാണു രാമായണത്തിനുള്ള മാഹാത്മ്യത്തിനു കാരണം. ധൎമ്മമൂൎത്തിയായ ഭഗവാൻ ശ്രീരാമൻ നായകൻ; പാതിവ്രത്യതേജോനിധിയായ സീത നായിക; ഒരു പുരുഷനും സ്ത്രീക്കും സത്തമമായ മാൎഗ്ഗത്തിൽക്കൂടി ജീവിതം നയിക്കുന്നതിനു് ഏതെല്ലാം വിധമുള്ള ധൎമ്മങ്ങളെക്കുറിച്ചു ജ്ഞാനം ആവശ്യമുണ്ടോ അതെല്ലാം ശ്രീരാമന്റേയും സീതയുടേയും ചരിത്രങ്ങളിൽനിന്നു ഗ്രഹിക്കാം. ഈശ്വരഭക്തി ഗുരുഭക്തി സഹോദരസ്നേഹം സുഹൃദ്ധൎമ്മം രാജധൎമ്മം മാതൃഭക്തി പുത്രധൎമ്മം മുതലായ ഗുണങ്ങളുടെ എല്ലാം മാഹാത്മ്യം രാമായണത്തിൽനിന്നു മനസ്സിലാക്കാം. ധൎമ്മപ്രാധാന്യത്തെക്കുറിച്ചു വിചാരിക്കുകയാണെങ്കിൽ ഒരു സൽകാവ്യത്തിൽ ഇതിവൃത്തമായി സ്വീകരിക്കപ്പെടുന്നതിനു രാമായണത്തിനു് അതിരില്ലാത്ത യോഗ്യതയുണ്ടു്. ഇതുകൂടാതെ നഗരാൎണ്ണവപൎവ്വതശൈലാദികൾ എന്നിവയെക്കുറിച്ചെല്ലാം വൎണ്ണിക്കുന്നതിനു വേണ്ട സൌകൎയ്യം കവിക്കു ലഭിക്കുന്നു. നൂതനമാൎഗ്ഗങ്ങളിൽക്കൂടി ഭാവനകളെ നയിക്കുന്നതിനുള്ള ശക്തി രാമായണം കവികൾക്കു പ്രദാനം ചെയ്യുന്നു. അതുപോലെ ശൃംഗാരവീരാദിസൎവ്വരസങ്ങൾക്കും രാമായണത്തിൽ സ്ഥാനമുണ്ടു്. ഇപ്രകാരം വിചാരിക്കയാണെങ്കിൽ എല്ലാ ഗുണങ്ങളും തികഞ്ഞ കഥാവസ്തുവാണു രാമായണം എന്നു വ്യക്തമാകും. കവികൾ സഹൃദയന്മാർ ശ്രോതാക്കൾ ധൎമ്മജിജ്ഞാസുക്കൾ മുതലായ എല്ലാ തരക്കാൎക്കും രാമായണം ഒരുപോലെ പ്രയോജനകരമാകുന്നു.

ഇങ്ങിനെ പല യോഗ്യതകളും ഉള്ളതുനിമിത്തം കവികൾക്കു രാമായണത്തോടു പ്രത്യേകിച്ചു് ഒരു അഭിരുചിയുണ്ടാകുവാൻ ഇടയായി. ജനങ്ങൾക്കും രാമായണത്തോടുള്ള പ്രീതിബഹുമാനങ്ങൾ വേറെ ഒന്നിനോടും ഇല്ല. രാമചരിതവൎണ്ണനം കവികൾക്കും തദാകൎണ്ണനം ജനങ്ങൾക്കും ഒരുപോലെ സാഫല്യത്തെ ചെയ്യുന്നതായി വിശ്വസിച്ചു.

* ബീജം യസ്യ ചിരാജ്ജിതം സുചരിതം പ്രജ്ഞാ നവീനോങ്കുരഃ
കാണ്ഡഃ പണ്ഡിതമണ്ഡലീപരിചയഃ കാവ്യം നവഃ പല്ലവഃ
കീർത്തിഃ പുഷ്പപരമ്പരാപരിണതഃ സോയം കവിത്വദ്രുമഃ
കിം വന്ധ്യഃ ക്രിയതേ വിനാ രഘുകുലോത്തംസപ്രശംസാം വിനാ

എന്നു പ്രസന്നരാഘവത്തിന്റെ പ്രാരംഭത്തിൽ ജയദേവമഹാകവി പുറപ്പെടുവിച്ചിരിക്കുന്ന അഭിപ്രായം ആക്കും സമ്മതമാകുന്നു. ഈ അഭിപ്രായം പൂർവ്വകവികൾ വളരെ ആദരണീയമായി കരുതിയിരുന്നു. അതുകൊണ്ടാണു സംസ്കൃതസാഹിത്യത്തിൽ രാമചരിതപരങ്ങളായി അത്ര അധികം പ്രബന്ധങ്ങൾ ഉണ്ടാകുവാൻ ഇടയായത്.

രാമായണത്തിന്റെ മുൻപറഞ്ഞവിധമുള്ള യോഗ്യതകളെ ഭാഷാകവികളും വേണ്ടതുപോലെ ആദരിച്ചിട്ടുണ്ട്. അതുകൊണ്ടു രാമായണത്തെ അധികരിച്ചു പല കാവ്യങ്ങളും കൈരളിക്കു ലഭിക്കുവാൻ ഇടയായി. രാമചരിതത്തെ വർണ്ണിക്കുന്ന പല പഴയ പാട്ടുകളും നമ്മുടെ ഇടയിൽ ഉണ്ടു്. അവയിൽ പലതും പാമരന്മാരും സ്ത്രീകളുംകൂടി ഉപയോഗിച്ചുവരുന്നവയാകുന്നു. 'രാമചരിതം' പാട്ടു മുതലായവയ്ക്കു്, മുൻപു കേരളത്തിൽ നല്ല പ്രചാരമുണ്ടായിരുന്നു. കണ്ണശ്ശൻ എഴുത്തച്ഛൻ കോട്ടയത്തു തമ്പുരാൻ എന്നീ മഹാകവികളുടെ രാമായണം പാട്ടുകൾ ഭാഷയുടെ നിധികൾതന്നെയാണു്. ഇവിടെ കൊട്ടാരക്കരത്തമ്പുരാന്റെയും കൊച്ചിയിൽ വലിയ തമ്പുരാന്റെയും (ഇരിങ്ങാലക്കുട തീപ്പെട്ടു) ആട്ടക്കഥകളുടെ കാര്യവും സ്മരിക്കേണ്ടിയിരിക്കുന്നു. അധികം പഴയതല്ലാത്ത ഒരു ഗാഥയും രാമായണത്തെ അധികരിച്ചു കാണുന്നു. കുഞ്ചൻനമ്പിയാരുടെ പല തുള്ളൽകഥകളേയും ഇവിടെ സ്മരിച്ചുകൊള്ളുന്നു. ഗദ്യരാമായണങ്ങളും നമുക്കു ലഭിച്ചിട്ടുണ്ടു്. 'രാമായണം തമിഴ്' ഗദ്യരൂപേണയുള്ള പുരാതനമായ ഒരു കൃതിയാകുന്നു. ഇ

---

* സാരം:—കവിതയാകുന്ന വൃക്ഷത്തിന്റെ വിത്തു സുകൃതവും മുള പ്രജ്ഞയും തടി വിദ്വൽപരിചയവും തളിര കാവ്യവും പൂവു കീർത്തിയുമാണു. രാമചരിതവർണ്ണനംതന്നെ അതിന്റെ ഫലം.

ക്കാലത്തും ജനങ്ങൾക്കു രാമായണത്തോടു അഭിരുചി കുറഞ്ഞിട്ടില്ല. സംസ്കൃതത്തിൽനിന്നും രാമചരിതപരങ്ങളായ പല കാവ്യങ്ങളും ഭാഷപ്പെടുത്തപ്പെട്ടിട്ടുള്ളതു് ഇക്കാലത്താണു്. (കൊച്ചുണ്ണിത്തമ്പുരാൻ) സുന്ദരകാണ്ഡം തുള്ളൽ രാമചന്ദ്രവിലാസം സീതാസ്വയംവരം നാടകം (രാമ)പട്ടാഭിഷേകം കഥകളി മുതലായവ ഇക്കാലത്തു് ഉണ്ടായിട്ടുള്ള സ്വതന്ത്രകൃതികളാകുന്നു. രാമായണത്തിലെ പല അംശങ്ങളേയും അധികരിച്ച പല ഖണ്ഡകൃതികളും ഉണ്ടായിട്ടുണ്ടു്. ഇതിൽനിന്നൊക്കെ രാമായണത്തോടു കവികൾക്കും ജനങ്ങൾക്കും ഉള്ള ഭക്തിബഹുമാനങ്ങൾ കുറഞ്ഞിട്ടില്ലെന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നു.

ഇപ്രകാരം അത്യന്തം ആരാധിതമായിരിക്കുന്ന രാമായണത്തെ ചമ്പുപ്രബന്ധരൂപേണ രചിക്കുവാൻ ഉദ്യമിച്ച പുനം കേരളീയലോകത്തിനു് ഒരു വലിയ അനുഗ്രഹമാണു ചെയ്തതു്. ശ്രീവാല്മീകിയുടെ രാമായണം കമ്പർ തുളസീദാസർ മുതലായ അനുഗൃഹീതകവികളുടെ കയ്യിൽ കിട്ടിയപ്പോൾ എങ്ങിനെ മറെറാരു രാമായണമായി പരിണമിച്ചുവോ, അധികവും അതുപോലെതന്നെയാണു പുനത്തിന്റെ കയ്യിൽ കിട്ടിയപ്പോളും അതു നൂതനമായ ഒരു രൂപാന്തരത്തെ വഹിച്ചതു്. കമ്പരെപ്പോലെയോ തുളസീദാസരെപ്പോലെയോ ആണു പുനവും എന്നു പറയുന്നതുകൊണ്ടു് ആ മഹാകവികൾക്കു് അല്പവും കുറവു സംഭവിക്കുന്നതല്ല. പുനം സ്വീകരിച്ചതുകൊണ്ടു രാമായണത്തിനും രാമായണത്തെ സ്വീകരിച്ചതുകൊണ്ടു പുനത്തിനും പല മേന്മകളും ഉണ്ടായിട്ടുണ്ടെന്നുകൂടി പറയേണ്ടിയിരിക്കുന്നു. സൌകൎയ്യക്കുറവുനിമിത്തം ഇതരപ്രബന്ധങ്ങളിൽ പുനത്തിന്റെ കവിതാഗുണങ്ങൾക്കു വിച്ഛിന്നപ്രസരമായിട്ടു പ്രവഹിക്കുവാൻ സാധിച്ചിട്ടുള്ളു. എന്നാൽ പുനത്തിന്റെ സൎവ്വവിധവൈഭവങ്ങളും ഒരുമിച്ചുചേൎന്നു നിരർഗ്ഗളമായി പ്രവഹിക്കുന്നതിനുള്ള സൌകര്യം രാമായണമാണു് ഉണ്ടാക്കിക്കൊടുത്തതു്.

ഭോജദേവകൃതമായ മഹാപ്രബന്ധം പുനത്തെ നിരുപമമായി ആകർഷിച്ചിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. തിരിയിൽ നിന്നു കൊളുത്തിയ ദീപംപോലെ, ഗുരുവിനെ അതിശയിച്ചു നില്ക്കുന്ന ശിഷ്യന്റെ സ്ഥിതിയാണ് ഇവിടെ പുനം വഹിക്കുന്നതു്. പുനത്തിന്റെ ദൃഷ്ടി രാമായണത്തിന്റെ അപ്രധാനവും പ്രധാനവും ആയ എല്ലാ അംശത്തിലും ദൃഢവും വിപുലവും ആയി പതിഞ്ഞിരിക്കുന്നു. ഭോജരാജാവു ശ്രീവാല്മീകിയെ അനുസരിച്ചു കാണ്ഡരൂപത്തെ സ്വീകരിച്ചാണു കഥാവിഭജനം ചെയ്തിരിക്കുന്നതു്. പുനം ഈ നയത്തെ അംഗീകരിച്ചിട്ടില്ല; ഓരോ കഥയേയും പുനം ഓരോ ഭാഗമാക്കിയിരിക്കുന്നു. രാവണോത്ഭവം അഗ്നിപ്രവേശം അയോദ്ധ്യാപ്രവേശം ഉദ്യാനപ്രവേശം പട്ടാഭിഷേകം സീതാപരിത്യാഗം അശ്വമേധം സ്വർഗ്ഗാരോഹണം എന്നിവ ഭോജരാജാവു സ്പർശിച്ചിട്ടില്ലാത്ത കഥകളാകുന്നു. രാമാവതാരം അഹല്യാമോക്ഷം സീതാസ്വയംവരം ഖരവധം മുതലായ കഥകളെ വേണ്ട വൈപുല്യത്തോടോ മാർദ്ധ്യത്തോടോ കൂടിയല്ല ഭോജദേവൻ സ്പർശിച്ചിട്ടുള്ളതു്. ഇത്രയും പറഞ്ഞതിൽനിന്നു ഭോജന്റെയും പുനത്തിന്റെയും ഗതികൾ രണ്ടു വഴികളിൽകൂടിയാണെന്നു മനസ്സിലാക്കാമെന്നു വിശ്വസിക്കുന്നു.

ഈ രണ്ടു മഹാകവികളുടേയും ഉദ്ദേശങ്ങളും രണ്ടുതന്നെ. പദ്യത്തിന്റെയും ഗദ്യത്തിന്റെയും ആസ്വാദ്യതയെ ഏകത്ര പ്രകടിപ്പിച്ചു സുസുന്ദരമായ ഒരു സാഹിത്യസരണിയെ നൂതനമായി വെട്ടിത്തുറന്നിടണമെന്നേ ഭോജരാജാവിനു് ആഗ്രഹമുണ്ടായിരുന്നൊള്ളു. ആ കവിസമ്രാട്ട് ഈ ആഗ്രഹത്തെ ഭംഗിയായി സാധിക്കുകയും ചെയ്തു. പുനത്തിന്റെ ആഗ്രഹം ഇത്രമാത്രമല്ല. ചാക്യാന്മാരുടെ ഉപയോഗത്തെ പുനം പ്രത്യേകം കരുതിയിട്ടുണ്ട്. കൃതി സർവ്വത്ര ഭക്തിപ്രധാനമായിരുന്നില്ലെങ്കിൽ ചാക്യാന്മാർക്കു പ്രയോജനം ചുരുങ്ങുന്നു. കൃതിയുടെ മാഹാത്മ്യത്തെ രുചിരകവാഗംകൊണ്ടു കഞ്ചുകിതമാക്കി, ജനവർഗ്ഗത്തെ ചാക്യാന്മാർമുഖേന ആകർഷിച്ചു, അതിൽ

പുരുഷാൎത്ഥസാധനസമൎത്ഥമായ സദാചാരത്തെ പ്രതിഷ്ഠിക്കുന്നമെന്നുള്ളതാണു പൂനത്തിന്റെ ഉദ്ദേശം; കവിയുടെ ഈ ആഗ്രഹം എത്രമാത്രം സാധിച്ചിട്ടുണ്ടെന്നുള്ളതു് ഉപരി ചെയ്യുന്ന വിമൎശനംകൊണ്ടു വെളിവാകുന്നതാണു്.

ഇളെത്തുള്ളൂര കണ്ണശ്ശൻ ചെറുശ്ശേരി മുതലായ മഹാകവികളെപ്പോലെ പൂനവും ഒരു വലിയ ഭഗവൽഭക്തൻ ആയിരുന്നു. ഭഗവാങ്കൽ ഹൃദയം അസാമാന്യമായി ലയിച്ചു്, ഭക്തിയുടെ ഗുണങ്ങൾ അനുഭവപ്പെട്ടിട്ടുള്ള ഒരു സിദ്ധനാണു നമ്മുടെ മഹാകവി എന്നുകൂടി പറയാവുന്നതാണു്. രാമായണചമ്പുവിൽ ഈ അഭിപ്രായത്തിന്റെ സാധുതയെ തെളിയിക്കുന്ന ഭാഗങ്ങൾ വളരെയുണ്ടു്. ഭഗവന്മാഹാത്മ്യത്തെ വൎണ്ണിക്കുന്നതിനുള്ള സന്ദൎഭം വരുമ്പോൾ പൂനം ആളൊന്നു മാറുന്നു. പിന്നീടു കവി ആനന്ദമയമായ എന്തോ ഒരു ലോകത്തിൽ ഇരിക്കുന്നതായിട്ടാണു് അനുഭവപ്പെടുന്നതു്. അകമേയും പുറമേയും ഭക്തിയിൽ നിമജ്ജിച്ചിട്ടുള്ള ഒരു കൃതിയാണു രാമായണചമ്പു. ഈ പ്രബന്ധം, ഭഗവദ്വൎണ്ണനത്തോടുകൂടി (ഒന്നാംഭാഗം — രാവണോത്ഭവം) തുടങ്ങുന്നു. അങ്ങിനെതന്നെ അവസാനിക്കുകയും ചെയ്യുന്നു (സ്വൎഗ്ഗാരോഹണം). വൈകുണ്ഠം രാവണന്റെ തപസ്സു ദേവന്മാരുടെ ഭഗവദ്ദൎശനം സ്തുതി എന്നിവയെ വൎണ്ണിക്കുന്ന ഭാഗങ്ങൾ കവിയുടെ ഭക്തിപ്രാചുൎയ്യത്തിന്റെ ഒരു പ്രതിബിംബമാകുന്നു. വിശ്വാമിത്രമഹൎഷി ദിവ്യചക്ഷുസ്സുകൊണ്ടു രാമചരിതം ചുരുക്കത്തിൽ കാണുന്ന ഭാഗവും അതുപോലെതന്നെ ഗണിക്കപ്പെടാം. ഖരനും ബാലിയും രാവണനും ഭഗവൽസായൂജ്യത്തെ പ്രാപിക്കുന്ന സന്ദൎഭത്തിൽ കാണുന്ന ഭഗവദ്രൂപത്തിന്റെ വൎണ്ണനവും ഭക്തിരസനിഷ്യന്ദംകൊണ്ടു മധുരിതമാകുന്നു. ഇവയെ എല്ലാം അതിശയിക്കുന്ന ഭക്തിമാധുൎയ്യം കരകവിഞ്ഞൊഴുകുന്ന ഒന്നാണു സമുദ്രലംഘനോദ്യുക്തനായ ഹനുമാന്റെ സ്തുതി. പട്ടാഭിഷേകത്തിനു ഉചിതമായ വേഷത്തിൽ സ്ഥിതിചെയ്യുന്ന ശ്രീരാമനെ വൎണ്ണിക്കുന്ന ഭാഗവും ഭക്തിസന്നിദ്ധ്യങ്ങൾകൊണ്ടു് അ

ത്യന്തം ഹൃദയംഗമമായിരിക്കുന്നു. ആകപ്പാടെ നോക്കിയാൽ ഇവയിൽ ഒക്കെ വിഷയം ഒന്നുതന്നെ; എന്നാൽ മഹാഭക്തനും അതിരസികനും ആയ കവിയുടെ ഭാവനാവിശേഷംകൊണ്ടു ഇവയിൽ ഓരോന്നിലും നൂതനമായ കവിതാചൈതന്യം പരിലസിക്കുന്നതു കാണാവുന്നതാണ്. ഉത്തമമായ കവിതയും നിൎമ്മലമായ ഭക്തിയും തമ്മിൽ സമ്മേളിച്ചാൽ അനുഭവപ്പെടുന്ന ആസ്വാദ്യതയാണ് ഈ മാതിരി സന്ദൎഭങ്ങളിൽ പ്രകാശിക്കുന്നതു്. ഭഗവാന്റെ ഏതെങ്കിലുംവിധം ഉള്ള വൈഭവത്തെ വൎണ്ണിക്കുന്നതിന് ഒരു സന്ദൎഭം കിട്ടിയാൽ മതി; കവിക്കു ഇതിൽപരം ഒരു ഉത്സവം ഉണ്ടാകേണ്ടതില്ല. ഇപ്രകാരം ലഭിക്കുന്ന സന്ദൎഭങ്ങളെ വ്യൎത്ഥമാക്കുകയെന്നതു കവിക്കു വലിയ സങ്കടമാകുന്നു.

സന്ധ്യാമേഘാന് നഖംകൊണ്ടിടയിൽ നനുനനക്കീറി നീളത്തിൽ മേളം
ചിന്നും കേളീശലാകാവലയമിടനിരന്നോന്നു കോടീരഭാരം
വന്ദ്യാത്തുനെററിയെന്നും വിമലമണിയരങ്ങത്തിന്നിത്രിലോകീ
സന്ത്രാണക്കുത്തു നിത്യം നടതിപുരികമാം നൎത്തകീ രാഘവേന്ദോഃ
ശോഭാസൎവ്വസ്വപാത്രം തിരുമിഴിയുഗളം കാൺകിൽ നാരായണൻതൻ-
നാഭീപങ്കേരുഹത്തിന്നകമിതളുകളേ പോരകൊണ്ടാട്ടമല്ലോ
ആപൂൎണ്ണം ചന്ദ്രബിംബം മരുവുകരുകിലൊട്ടൊന്നിനൊന്നായി വക്ത്ര-
ശ്രീപോലേ മാധുരീണാം മണിഗൃഹമരുളപ്പാട്ടമയ്യോ! തദീയം
ദൈക്കെ രണ്ടും വളൎന്നോരമരവരമണിസ്തംഭഗംഭീരിമാണം
തിക്കുന്നൂ കണ്ഠകാണ്ഡം വിഹൃതിമണിഗൃഹം വൈഖരീസുന്ദരീണാം
അഗ്രേ ശ്രീവത്സമെന്നും തിരുമറുവു കലൎന്നോന്നു വിസ്തീൎണ്ണരമ്യം
വക്ഷോഭാഗം തദീയം കൊടിനടുവുകൃശം കോമളാവൂരുകാണ്ഡൌ

ശ്രീരാമസ്വരൂപത്തെ ഭക്തശിഖാമണിയായ ഹനുമാൻ സീതാദേവിയോടു വൎണ്ണിച്ചു കേൾപ്പിക്കുന്ന ഭാഗത്തിലുള്ളവയാണു ഈ പദ്യങ്ങൾ. 'ത്രിലോകീസന്ത്രാണക്കുത്തു' 'അമരവരമണിസ്തംഭഗംഭീരിമാണം' 'വൈഖരീസുന്ദരീണാം' ഇത്യാദി പദങ്ങളിലെ അൎത്ഥരസികത്വം പ്രത്യേകം സ്മരിക്കേണ്ടതാകുന്നു. മോഹനമായ ഭഗവദ്രൂപത്തിന്റെ ഒരു യഥാൎത്ഥച്ഛായ മുൻപു് ഉദ്ധരിച്ച വൎണ്ണനത്തിൽ പ്രകാശിക്കുന്നുണ്ടു്. അഭിഷേക

ത്തിന് ഒതുങ്ങിയിരിക്കുന്ന ഭഗവാൻെറ രൂപത്തെ കവി എങ്ങിനെ നമ്മുടെ ദൃഷ്ടിയിൽ പെടുത്തുന്നു എന്നുകൂടി നോക്കാം.

പണ്ടേതിലേറെ വിലസീ വദനം വിലാസം
തങ്ങുന്ന കുണ്ഡലയുഗേന തദാ തദീയം
രണ്ടർക്കബിംബമിരുപാടുമുദിച്ചു മദ്ധ്യേ
വെൺതിങ്കൾ വെൺമയൊടു നിന്നതുളുന്നപോലെ
പ്രാണേശ്വരീസുമധുരാവയവങ്ങൾതോറും
താനേ ചതിച്ചു വിജഹാര തദീക്ഷണാന്തം
ആ നായർമാതൃനിലയങ്ങളിലങ്ങുമിങ്ങും
കാണാതരീതിയിലധോക്ഷജനെന്നപോലെ
മാ മാ തദീയഭുജദണ്ഡയുഗേ വിളങ്ങി
ഹേമാംഗദദ്യുതിസരീചരിവാഹമാലാ
ആമോദിനീ ഭുവനലക്ഷ്മി പുണർന്നുകാണ്ഡ
കൈമേൽ പുരണ്ട നവകുങ്കുമമെന്നപോലെ

* * *

ശ്രീബോധമുദ്രയുമണിഞ്ഞു കരദ്വയം ത-
ന്നാഭീപുടസ്യ സവിധേ നിഹിതം ബഭാസേ
ഉള്ളിൽ തെളിഞ്ഞു സുഖമേ വളരും മനീഷാ-
വള്ളിക്കു വിദ്രുമമണിത്തറയെന്നപോലേ
പ്രാകാശ്യമാന്ന മണിമേഖല ചൂഴെ മേവും
മാഹേന്ദ്രരത്നസുഷമാവലയം വിരേജേ
സാകൂതമമ്മിഥിലകന്യക കണ്ട നോക്കും-
നീൾക്കൺ കലാവിപലനേ ഛവിയെന്നപോലെ
സൌവർണ്ണമേഖല കലന്നു ലലാസ പുത്തൻ
പൂവാട മന്ദപവനാകലിതം തദീയം
ദേവേന്ദ്രകാർമ്മുകിൽലതാമുടലിൽ പിണക്കും
മുവ്വന്തി മേഘപടലീനെറിയെന്നപോലെ

ഈ ഭാഗത്തിൽനിന്നു വിശിഷ്ടമായ ഭഗവദ്രൂപത്തെ ആക്കും മനസ്സിൽ പതിപ്പിക്കുവാൻ കഴിയുന്നതാണ്. ഉപമാലങ്കാരകല്പനയിൽ കവി കാണിച്ചിരിക്കുന്ന സാമൎത്ഥ്യം ഇവിടെ ശ്രദ്ധേയമാകുന്നു. നിസർഗ്ഗമോഹനമായ ഒന്നാണു ഭഗവദ്രൂപം; അതു് അതുപോലെതന്നെ സ്വഭാവസുഭഗമായ ഒരു കവിഭാവനയ്ക്കു വിഷയമായപ്പോൾ എത്രമാത്രം സൌഭാഗ്യത്തെ വ

ഹിക്കുവാൻ ഇടയായി എന്നു് ഇവിടെ ഉദ്ധരിച്ച ഭാഗത്തിൽ നിന്നു മനസ്സിലാക്കേണ്ടതുണ്ടു്. ഈ ഭാഗം ഭക്തിയില്ലെങ്കിലും കാവ്യരസികന്മാൎക്കും, കാവ്യരസികത്വം ഇല്ലെങ്കിലും ഭക്തന്മാൎക്കും, ഒരുപോലെ പ്രയോജനകരമാകുന്നു.

മേദിനീപതിബുഭൂഷയാ കനകഭൂഷണൈരുടലണിഞ്ഞു ര–
ത്നാസനെ കനമിരുന്ന നേരവുമൊരന്യഥാകരണനേരവും
ഭേദഹീനമൊരുവണ്ണമേ പരിലസന്മദനാജ്ഞവദനം മമ–
പ്രാദുരസ്തു മതിദൎപ്പണേ മരണരോഗഹാരി പരമൌഷധം
ച്യുതബാണനൊടു കാന്തികൊണ്ടു പിശകുന്ന ഗാത്രമതിമാത്രമുൽ–
ഭാസമാനധൃതി വില്ലുമമ്പുമിരുകയ്യിലും ദധദഞ്ചിതം
ഗാധിനന്ദനനെ മുൻനടത്തി വിഹിതപ്രഭാവവിഭവം മമ
പ്രാദുരസ്തു * * * *
പ്രാതലൂണിനു വിരുന്നുവന്നവനു താടകാഖ്യനവഭോജനം
പ്രേതനാഥനു വിളമ്പുമുജ്വലകളംബശുംഭിതകരാംബുജം
പ്രീതിശൃംഖലിതനേത്രസങ്കുലകൃപാതരംഗതരളം മമ–
പ്രാദുരസ്തു * * * *
യാതുധാനകുലമായ ഘോരവിപിനത്തിലുൾപ്പിടിപെടും മഹാ–
വീതിഹോത്രനവവിസ്ഫുലിംഗമധിമൌലിസംഭൃതജടാഭരം
വൈദികോക്തിയിൽ മണം കലന്ന പരമാൎത്ഥസാരമഹിമാ മമ
പ്രാദുരസ്തു * * * *

ഈ പദ്യങ്ങൾ ഹനുമൽസ്തോത്രഭാഗത്തിൽ ഉള്ളവയാണു്. ഇവയിൽ ഭക്തി നിൎമ്മലമായി പ്രവഹിക്കുന്നുണ്ടെന്നു ഗ്രഹിക്കുവാൻ ക്ലേശമില്ല. കവി, 'പ്രേതനാഥ'നെ 'താടകാഖ്യനവഭോജനം'കൊണ്ടു 'പ്രാതലൂണു' കഴിപ്പിക്കുന്നതു നല്ല ഫലിതവുമായിട്ടുണ്ടു്. ഇവയിൽ 'മേദിനീപതിബുഭൂഷയാ' എന്നു തുടങ്ങുന്ന പദ്യം ഭഗവാന്റെ ഹൃദയഗാംഭീൎയ്യത്തെ ഭംഗിയായി കാണിക്കുന്നു.

ദധതോ മംഗലക്ഷൌമേ വസാനസ്യ ച വല്കലേ
ദദൃശുൎവിസ്മിതാസ്തസ്യ മുഖരാഗം സമം ജനാഃ

എന്ന രഘുവംശപദ്യത്തെ ഈ സന്ദൎഭത്തിൽ കവി സ്മരിച്ചിട്ടുണ്ടെന്നുകൂടി പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

നിരൎഗ്ഗളമായ പദപ്രവാഹം പ്രസന്നത ഭക്തി മുതലാ

യ ഗുണങ്ങൾകൊണ്ട് ഇവിടെ ഉദ്ധരിച്ച സ്തോത്രം അത്യന്തം ഹൃദയംഗമമായിട്ടുണ്ട്. ഗജേന്ദ്രമോക്ഷത്തിൽ കാണുന്ന സ്തോത്രത്തിന്റെ സാദൃശ്യം ഈ ഭാഗത്തിനു കല്പിക്കാവുന്നതാണ്.

നാഭിപല്ലവലമിളൽസരോജവിലസച്ചതുർമുഖമധുവ്രതേ-
നാഭിഗീതനിഗമാപദാനമുരളീനിനാദതരളാശയാ
സാഭിലാഷമൊരു നേരവും ബത പിരിഞ്ഞിടാതെ മരുവും രമാ-
സാഭിയോഗസുഷമാമിയന്നൊരുദരോരസീ ച കലയേ വിഭോ!
പാണിദണ്ഡവിലസൽകരാളകരവാളവും ദരഗദേ രിപു-
പ്രാണനാശനപരായണാരിയുമുദാരനീരജശരാസനെ
പ്രാണയാനസമയേ തെളിഞ്ഞു മമ കാണമാറിഹ ചമഞ്ഞതും
പ്രാണനാഥ സുകൃതം മദീയമപരം തദീയകരുണാന്തരം

(ഗജേന്ദ്രമോക്ഷം—ചമ്പുപ്രബന്ധം)

ഈ പദ്യങ്ങളിൽനിന്നു ഗജേന്ദ്രമോക്ഷത്തിലെ സ്തവത്തിന്റെ ഹൃദ്യത മനസ്സിലാക്കാം. ദേവീധ്യാനത്തിനു ഭക്തന്മാർക്ക് ഏറ്റവും ഉപയോഗപ്പെടുന്ന ഒരു പദ്യം താഴെ ഉദ്ധരിക്കുന്നു.

ഭക്ത്യാ കൈക്കൊണ്ടു ചിത്തേ ഭഗവതി! ഭവതീം കാമരാജാങ്കശയ്യാ-
മദ്ധ്യാസീനാം പ്രസന്നാം പ്രശിഥിലകബരീസൌരഭാപൂരിതാശാം
മെത്തും മാദ്ധ്വീമദാന്ധാം ശ്രവണപരിലസൽസ്വർണ്ണതാടങ്കചക്രാ-
മുദ്യൽബാലാർക്കശോണാമുരസിനിഹിതമാണിക്യവീണാമുപാസേ

ഈ പദ്യംകൊണ്ടു ദേവിയെ ധ്യാനംചെയ്തു ഭജിക്കുന്നവർക്ക് അഭീഷ്ടസിദ്ധി ഉണ്ടാകുമെന്നതിനു യാതൊരു സംശയവും ഇല്ല; അത്രമാത്രം പ്രഭാവഗുണം തികഞ്ഞ ഒന്നാണ് ഈ പദ്യം എന്നു ശ്രവണമാത്രയിൽതന്നെ ആർക്കും ഗ്രഹിക്കാം.

ധർമ്മോപദേശവിഷയത്തിൽ പുനത്തിന്റെ ശ്രദ്ധ നിസ്തുല്യമാകുന്നു. രാമായണത്തെ പുനം ഇതിവൃത്തമായി സ്വീകരിച്ചതു ധർമ്മോപദേശത്തിനു കൂടുതൽ സൌകര്യം ലഭിക്കുമെന്നു കരുതിയായിരിക്കണം. രാമായണചമ്പുവിലെ ഓരോ ഭാഗവും വിരചിക്കുമ്പോൾ ഓരോ പ്രധാനധർമ്മതത്വത്തേയും പുനം വിചാരിച്ചിട്ടുണ്ടെന്നു നിഷ്പ്രയാസം തെളിയുന്നു.

മഹതാമനുരോധനേന പുംസാം
വരമേവ കർമ്മ യതമായഭീഷ്ടം

എന്നു കവി, സീതാസ്വയംവരത്തിൻെറ ആദിയിൽ ഉപദേശിക്കുന്നു.

രഘുപുംഗവനമ്മുനിപ്രസാദാൽ
തരുണീമഞ്ജരി സീതയെന്നപോലെ

എന്നു് അടുത്ത ഭാഗംകൊണ്ടു് ആ തത്വത്തെ സമത്ഥിക്കുന്നു. മഹാന്മാരുടെ അനുഗ്രഹംകൊണ്ടു സവ്വശ്രേയസ്സുകളും ഉണ്ടാകുന്നു എന്നും അതുകൊണ്ടു മഹൽസമാഗമം അഭിലഷണീയമാണെന്നും ഉള്ള തത്വത്തെ കവി പഠിപ്പിക്കുകയാണു് ഇവിടെ ചെയ്യുന്നതു്.

നാരായണൻ മനസി വന്നു വസിയ്ക്കിലപ്പോൾ
ദൂരത്തു പോം ദുരിതസന്തതി വല്ലവനും

എന്നതു കവിയുടെ മറെറാരു തത്വോപദേശമാകുന്നു. ഭഗവൽസ്മരണകൊണ്ടു സവ്വപാപങ്ങളേയും നശിപ്പിക്കാമെന്നു് ഈ തത്വത്തിൻെറ സാരം.

* ശൃണ്വതാം സ്വകഥാം കൃഷ്ണഃ പുണ്യശ്രവണകീത്തനഃ
ഹൃദ്യന്തഃസ്ഥോ ഹ്യഭദ്രാണി വിധുനോതി സുഹൃൽ സതാം.

എന്നു മഹാഭാഗവതപദ്യം ഇവിടെ സ്മരണീയമാകുന്നു.

ശ്രീരാമനങ്ങടവിപുക്കളവമ്മുനീനാം
ഘോരം നിശാചരഭയം പുനരെന്നപോലെ

എന്ന ഉദാഹരണം മുൻപറഞ്ഞ തത്വത്തെ സാധിക്കുന്നതായിരിക്കുന്നു. വിച്ഛിന്നാഭിഷേകം ഈ തത്വത്തെ തെളിയിക്കുന്നതാണു്.

ആപത്താഹന്തപോയ്പോയിതു നിഖിലനൃണാം ചാരുദൈവാനുകൂല്യ-
പ്രാബല്യം കൈവരുന്നാൽ പ്രിയസഖ സുഖമേ നല്ലതും വന്നുകൂടും

എന്ന തത്വത്തെ ഉപദേശിച്ചുകൊണ്ടു ബാലിവധം ആരംഭിക്കുന്നു. ശ്രീരാമാനുഗ്രഹത്താൽ സുഗ്രീവനു 'നിജനഗരപ്രാപ്തി' കൈവന്നതാണു് ഇവിടെ ഉദാഹരണം.

---

* സാരം:—സത്തുക്കളുടെ ബന്ധുവും പുണ്യശ്രവണകീത്തനനും ആയ ഭഗവാൻ സ്വകഥ കേൾക്കുന്നവരുടെ ഹൃദയത്തിൽ ഇരുന്നു ദുഷ്കൃതത്തെ നശിപ്പിക്കുന്നു.

മുരരിപുപദസേവാസേതുനാ മോഹസിന്ധും
പരിചിനൊടു കടന്നേ മുക്തി കൈവന്നുകൂടൂ.

എന്നതാണു 'ലങ്കാപ്രവേശ'ത്തിലെ തത്വം.

യോ ബഭഞ്ജ ധനുരൈന്ദുശേഖരം
ഗ്രാവഭിർജ്ജലനിധിം ബബന്ധ യഃ
കോലലാവമലുനാച്ച രാവണം
സോപ്യഗാദിതരകേഷു കാ കഥാ

എന്ന പ്രൌഢതത്വമാണു സ്വർഗ്ഗാരോഹണത്തിൽനിന്നു ഗ്രഹിക്കുവാനുള്ളത്. ശിവചാപഭഞ്ജനം സമുദ്രബന്ധനം രാവണവധം എന്നിവ ചെയ്ത മഹാബലശാലിയായ രാമനുംകൂടി ഈ ലോകത്തെ ത്യജിക്കേണ്ടിവന്നു. ഈ സ്ഥിതിക്കു അണുപ്രായന്മാരായ മറ്റുള്ളവരുടെ കാര്യം പറയേണ്ടതില്ല. എല്ലായ്പോഴും ഈ വിചാരം മനസ്സിൽ ഉണ്ടായി ഭഗവൽഭജനം ചെയ്കതന്നെ യുക്തം.

ഭക്തിയെ പുരസ്കരിച്ചുകൊണ്ടാണു കവി മുൻപറഞ്ഞ തത്വങ്ങളെ എല്ലാം ഉപദേശിക്കുന്നതു് എന്നു വ്യക്തമാണല്ലോ. പല സന്ദർഭങ്ങളിലായി കവി ഈ മഹാപ്രബന്ധത്തിൽ പ്രകാശിപ്പിച്ചിരിക്കുന്ന തത്വങ്ങൾ അസംഖ്യങ്ങളാകുന്നു. ധർമ്മോപദേശത്തിൽ ദുരവഗാഹങ്ങളായ ഭാഗങ്ങളും വളരെയുണ്ടു്. ധർമ്മമാർഗ്ഗങ്ങളിൽനിന്നു വ്യതിചലിക്കുന്ന ദുർന്നയം കവി ഒരിടത്തും പ്രകടിപ്പിച്ചിട്ടില്ല. ഏതു ഭാഗത്തിലും സരസമായി കൃത്യാകൃത്യോപദേശം ചെയ്യുവാനുള്ള കവിയുടെ വൈഭവം തെളിഞ്ഞുകാണാം.

ഈ സന്ദർഭത്തിൽ രാമായണചമ്പുവിലെ ചില ഭാഗങ്ങളെ പ്രത്യേകം സ്മരിക്കുന്നതു യുക്തമായിരിക്കുമെന്നു വിശ്വസിക്കുന്നു. വിവാഹാനന്തരം ഭർത്തൃഗൃഹത്തിലേക്കു പോകുന്ന സീതാദേവിക്കു ജനകമഹാരാജാവും, അഭിഷിക്തനായ ശ്രീരാമചന്ദ്രനു വസിഷ്ഠനും ഉപദേശിച്ചുകൊടുക്കുന്ന ധർമ്മങ്ങൾ സാരഭൂയിഷ്ഠങ്ങളാകുന്നു. ഇവയിൽ സ്ത്രീധർമ്മത്തിന്റെയും രാജധർമ്മത്തിന്റെയും രഹസ്യങ്ങൾ അടങ്ങിയിരിക്കുന്നു. ശ്രീരാമ

അക്കാദമി

നം ആസന്നമരണനായ ബാലിയും തമ്മിൽ ചെയ്യുന്ന സംഭാഷണവും ധമ്മാധമ്മസ്വരൂപത്തെ നിരൂപണം ചെയ്യുന്നതൊന്നാകുന്നു. മാരീചൻ രാവണനു ചെയ്യുന്ന ഉപദേശവും ഈ സന്ദർഭത്തിൽ സ്മരിക്കപ്പെടേണ്ടതുതന്നെ.

ഭത്താവത്രേ പരം ദൈവതമമൃതഗിരാമാകയാൽ വേറിടൊല്ലാ
മദ്ധ്യേ വേർപെട്ടുവന്നീടിലുമൊരു പൊഴുതങ്ങാസ്ഥ നീ കൈവിടൊല്ലാ
ഇദ്ധം ത്രൈലോക്യമാകെത്തിരികിലുമരിയാടായ്ക മററാരൊടും നീ
മുഗ്ദ്ധേ! ചാടീട്ട ചെന്തീക്കനലിലപി പതിപ്രേഷിതാ നിശ്ശങ്കം

എന്ന പദ്യത്തിൽ സ്ത്രീധമ്മരഹസ്യം ഏറെക്കുറെ മുഴുവൻതന്നെ അടങ്ങിയിരിക്കുന്നു. "പതിഃ സ്ത്രീണാം ഹി ദൈവതം" എന്ന തത്വത്തെ കവി ഇവിടെ ആദ്യമേതന്നെ സ്മരിച്ചിരിക്കുന്നു. "മുഗ്ദ്ധേ! ചാടീട്ട ചെന്തീക്കനലിലപി പതിപ്രേഷിതാ നിശ്ശങ്കം" എന്ന ഉപദേശം ഭർത്തൃഭക്തിയുടെ മാഹാത്മ്യത്തെ പ്രകാശിപ്പിക്കുന്നു. സീതാദേവി ഈ ഉപദേശത്തെ എത്രമാത്രം ഹൃദയപൂർവ്വം ആദരിച്ചിട്ടുണ്ടെന്ന് ഈ പ്രബന്ധത്തിൻെറ അന്ത്യഭാഗത്തിൽനിന്നു ഗ്രഹിക്കാവുന്നതാണ്.

അപ്പോഴേ പോയ് കുളിച്ചു രഹസി കുറിയിട്ടു മന്ദമാദായ ചൂടു
പുഷ്പം പത്തും ക്രമത്താലണിനയനമണിത്തൊത്തു കണ്ണാടികാണ്ടു
ഉല്പന്നശ്രീ വണങ്ങു ദശരഥതനയം ദൈവതം മുഷ്ടമന്നം
കല്പിച്ചു ഗേഹിനീനാമരതിയിലഥ നീതാനു മുൻമ്പു മനോജ്ഞേ,

എന്ന പദ്യത്തിൽ ഒരു സതിയായ ഭാരതസ്ത്രീയുടെ ദിനചര്യയെ കവി പകൎത്തിവെച്ചിരിക്കുന്നു. ശേഷപുഷ്പം ചൂടുക മുതലായ ആചാരങ്ങൾ കുലസ്ത്രീകളുടെ ഇടയിൽ ഇന്നും ചുരുക്കമായിട്ടെങ്കിലും കാണാം. ഗൃഹധമ്മങ്ങളിൽ സ്ത്രീകൾ ഏതേതുവിധമാണ് ഇടപെടേണ്ടതു് എന്നു ഈ ഉപദേശങ്ങളിൽനിന്നു മനസ്സിലാക്കാം. ശാകുന്തളം നാലാമങ്കത്തിൽ കണ്വമഹർഷി ശകുന്തളയ്ക്കു ചെയ്തുകൊടുക്കുന്ന ഉപദേശങ്ങളെ ഈ സന്ദർഭത്തിൽ പുനംനമ്പൂതിരി സ്മരിച്ചിട്ടുണ്ട്. കവി 'പൊടിപ്പും തൊങ്ങലും' വച്ചാണു ഇവിടെ കാളിദാസരെ അനുകരിച്ചിരിക്കുന്നതു് എന്നു പ്രസ്താവിക്കേണ്ടതാകുന്നു.

അഭിഷിക്തനായ രാമചന്ദ്രനു വസിഷ്ഠാചാൎയ്യർ ചെയ്തു കൊടുക്കുന്ന ചില ഉപദേശങ്ങളെ താഴെ ചേൎത്തുകൊള്ളുന്നു.

നീ കേൾ നനക്കേണമുപായവൃക്ഷാ-
നാകുന്നതുത്സാഹപയഃപ്രവാഹൈഃ
ഏകാധിപത്യം ഫലമെങ്കിൽ നൂനം
കൈകൊണ്ടനക്കാസ്ഥയമെങ്ങിരുത്തം

രാജാക്കന്മാൎക്കു ചതുരുപായങ്ങൾ മാത്രം പോര, ഉത്സാഹവും അത്യാവശ്യമായ ഗുണമാണെന്നു് ഇവിടെ ഉപദേശിച്ചിരിക്കുന്നു. ഉത്സാഹമില്ലെങ്കിൽ ഉപായങ്ങൾ നിഷ്ഫലങ്ങളെന്നാണു സാരം. ഇതു രാജാക്കന്മാർ മനസ്സിൽ വയ്ക്കേണ്ട ഒരു തത്വംതന്നെയാണു്.

നൂനം തേജോഭരത്തെക്കിമപി മണമെഴും മാൎദ്ദവംകൊണ്ടു മൂടി-
ടേണം തൽകാംക്ഷിതാൎത്ഥാഗമമവനിഭുജാമെങ്കിലേ വന്നുകൂടു

*  *  *  *

എന്ന ഭാഗംകൊണ്ടു രാജാക്കന്മാൎക്കു് അതിരൂക്ഷത ചേരുകയില്ലെന്നു് ഉപദേശിക്കുന്നു. സ്വഭാവത്തിനു മാൎദ്ദവംകൂടി ഉണ്ടായിരിക്കണം; അല്ലെങ്കിൽ ജനങ്ങൾ രാജാക്കന്മാരെ വഞ്ചിക്കുന്നു. ഇതു് അൎത്ഥശാസ്ത്രസിദ്ധമായ ഒരു തത്വമാകുന്നു.

പ്രാതഃകാലേ കുളിച്ചു ദിവസകരമുപാസിച്ചു ജപ്യം ജപിച്ചു
ആൎത്തിക്കും ഭക്തികൈക്കൊണ്ടഖിലഗുരുജനാനാം വണങ്ങും പദാന്തം
സാധിച്ചു ശാസ്ത്രവിദ്യാമൊരുകുറി സചിവന്മാരുമായ്ക്കാൎയ്യമോൎത്തു
മോദിപ്പിച്ചു വിശേഷാലതിഥികളെ വരുമ്പോളതന്ദ്രം നിതാന്തം

എന്ന പദ്യംകൊണ്ടു് ഒരു രാജാവിന്റെ ദിനചൎയ്യ ഇന്നവിധം ആയിരിക്കണമെന്നു് ഉപദേശിച്ചിരിക്കുന്നു. രാജാക്കന്മാൎക്കു സാമാന്യേന ധരിച്ചിരിക്കേണ്ട പല തത്വങ്ങളുടേയും മൎമ്മം ഇവിടെ കവി സംഗ്രഹിച്ചിട്ടുണ്ടെന്നു വായനക്കാൎക്കു മനസ്സിലാക്കാവുന്നതാണു്.

ശ്രീരാമനും ബാലിയുമായി ചെയ്യുന്ന ധൎമ്മവാദം ഹൃദ്യതയുടെ ആധിക്യംകൊണ്ടു പ്രഥമഗണനീയമാകുന്നു. രാമൻ മറഞ്ഞുനിന്നാണല്ലോ ബാലിയെ വധിക്കുന്നതു്. ഇപ്രകാരം

ചെയ്തതു് അധൎമ്മമായി എന്നാണു ബാലിയുടെ വാദം. ധൎമ്മജ്ഞനായ ഭഗവാൻ ബാലിയുടെ ഈ അഭിപ്രായത്തെ സമ്മതിക്കുന്നില്ല. ഈ സന്ദൎഭത്തിൽ ശ്രീരാമനും ബാലിയും തമ്മിൽ സ്വസ്വഭാഗങ്ങളിലെ ന്യായങ്ങളെ സമൎത്ഥന്മാരായ രണ്ടു് അഭിഭാഷകന്മാരെപ്പോലെ വാദിക്കുന്നതു രസകരമാകുന്നു. "രാമനു ബാലിസുഗ്രീവന്മാരെ (രണ്ടു പേരേയും) സമമായി വിചാരിക്കേണ്ടതേയുള്ളൂ. ഇവരിൽ ആരും രാമനു ഒരു ഗുണവും ദോഷവും ചെയ്തിട്ടില്ല. ഈ സ്ഥിതിക്കു രാമൻ സുഗ്രീവനോടു ചേൎന്നു ബാലിയെ കൊന്നതു ന്യായമായില്ല. വേണമെങ്കിൽ മദ്ധ്യസ്ഥന്റെ നിലയിൽ നിന്നുകൊണ്ടു് ഇവരെ യോജിപ്പിക്കുകയും ചെയ്യാമായിരുന്നു. രാമൻ അതും ചെയ്തില്ല. ഒളിയമ്പെയ്യുക ആൎക്കും യുക്തമല്ല. രാജാക്കന്മാൎക്കു വിശേഷിച്ചും നിഷിദ്ധമാകുന്നു." ഇതാണു ബാലിയുടെ വാദത്തിന്റെ സാരം. ഈ വാദങ്ങൾ അടിസ്ഥാനരഹിതങ്ങളെന്നു പറയാവുന്നവയല്ല. ബാലി ഭഗവാനോടു ചോദിക്കുന്നതു നോക്കുക.

വേദേ ശാസ്ത്രേ പുരാണേ സ്മൃതിഷു നിറമെഴും നാടകേ കാവ്യബന്ധേ
മേതിന്മേലിന്നു പാരം ഗതനിനിയ ഭവാനെന്നതോ ശുദ്ധമല്ലോ
ഏതൊന്നിൽ കേൾ വിധിച്ചു പുനരിതു കരുണാവാരിധേ! മുൻപിൽ വന്നീ-
ടാതെ യുദ്ധം ധരിത്രീപരിവൃഢരൊളിയമ്പെയ്കയെന്നി ത്രിലോക്യാം

വേദശാസ്ത്രപുരാണകാവ്യനാടകാദികളിൽ ബാലിക്കു വൈദുഷ്യം ഉണ്ടെന്നു് ഇതിൽനിന്നു ഗ്രഹിക്കാം. ശ്രീവാല്മീകിയുടെ ബാലി ധൎമ്മജ്ഞനെങ്കിലും പാരുഷ്യം കൂടിയവനാണു്. പുനത്തിന്റെ ബാലിക്കു ഹൃദയത്തിനു സ്നിഗ്ദ്ധത കൂടും.

ശഠോ നൈകൃതികഃ ക്ഷുദ്രോ മിഥ്യാപ്രശ്രിതമാനസഃ
കഥം ദശരഥേന ത്വം ജാതഃ പാപോ മഹാത്മനാ
ഛിന്നചാരിത്രകക്ഷ്യേണ സതാം ധൎമ്മാതിവൎത്തിനാ
ത്യക്തധൎമ്മാങ്കുശേനാഹം നിഹതോ രാമഹസ്തിനാ

(വാല്മീകിരാമായണം)

എന്നു ബാലി രാമനോടു പറയുന്ന ഭാഗം അൎത്ഥംകൊണ്ടു് ഏറവും രൂക്ഷമായിരിക്കുന്നു. "യോഗ്യനായ ദശരഥനു മഹാപാപിയായ നീ എങ്ങിനെയാണു പുത്രനായിജ്ജനിച്ചതു്?"

കേരള സാഹിത്യ അക്കാദമി

എന്ന വാക്ക രാമന്റെ മർമ്മം പിളക്കുന്ന ഒന്നാകുന്നു. അതു പോലെ രാമൻ ധർമ്മരഹിതനും ചരിത്രശുദ്ധിയില്ലാത്തവനും ആണെന്നുകൂടി ബാലി ആക്ഷേപിക്കുന്നു. പാകതയും വിനയവും പുനത്തിന്റെ ബാലിയുടെ വിശിഷ്ടഗുണങ്ങളാകുന്നു.

മാർത്താണ്ഡാന്വയരത്നമേ! ക്ഷിതിഭുജാമുത്തംസമേ! നിങ്ങളിൽ
സാദ്ധ്വാചാരവതാം പ്രധാനത കലർന്നീടുന്നിതിന്നേഷ ഞാൻ

എന്നു ശത്രുവായ രാമനോടു പറയുന്ന ഭാഗം ബാലിയുടെ മഹാമനസ്കതയെ തെളിയിക്കുന്നു. ഇപ്രകാരം ശത്രുവായ രാമനെ ബഹുമാനിച്ചുകൊണ്ടാണു ബാലി തന്റെ വാദമുഖങ്ങളെ അവതരിപ്പിക്കുന്നത്.

വൈരം കേൾ നമ്മിലുണ്ടാവതിനുമിഹ മഹാമൂലമുണ്ടായബന്ധോ
നേരേ സുഗ്രീവനങ്ങുള്ളതിലഴകൊടു കൂറുണ്ടെനിക്കും വച്ചാരേ
വാരാളും നാട്ടുമേതദ്ധനവുമരിയ ദാരങ്ങളും കേൾ പറിച്ചാൻ
പാരാതേ നീ, പരംബന്ധുവിനമൃതകിടാത്തോനെയാക്കീടുവേണ്ടു

എന്നു ഭഗവാൻ സമാധാനം പറയുന്നതും ശ്രദ്ധേയം ആകുന്നു. സുഗ്രീവൻ പലവിധത്തിൽ ദീനനാകുന്നു. അവനെ നാട്ടിൽനിന്നോടിച്ച് ഉപദ്രവിച്ചു. തൽപത്നിയെ അപഹരിച്ചു. ഇവയാണു ബാലിയുടെ തെറ്റുകൾ. സ്വന്തം അനുജനുപോലും ഉതകാത്ത ഒരാൾ മറ്റൊരാൾക്ക് എത്രമാത്രം സഹായിക്കും? "ബന്ധുവിനമൃതകിടാത്തോനെയാക്കീടുവേണ്ടു" എന്ന ഭാഗത്തിൽ കവി ഗഹനമായ ഒരു ലോകതത്വത്തെ അടക്കിയിട്ടുണ്ട്.

"വോർ തോഞ്ഞീടുന്നസഖ്യം ജഗതിനിയതമന്യോന്യസാപേക്ഷമത്രേ"

എന്ന ഭഗവദ്വാക്യവും തത്വഗർഭിതമായ ഒന്നാകുന്നു. രണ്ടു പേർക്കും അന്യോന്യം കാര്യം ഉണ്ടായിരിക്കണം; എങ്കിൽ മാത്രമേ സഖ്യത്തിനു വിലയുള്ളു. ഇവിടെ ബാലിക്കു രാമനെക്കൊണ്ട് ഒന്നും സാധിക്കേണ്ടതില്ല; സുഗ്രീവനാണെങ്കിൽ പലതും ഉണ്ട്. അപ്പോൾ സുഗ്രീവനെക്കൊണ്ടു രാമനും കാര്യം നേടാവുന്നതാണ്. തങ്ങളെക്കൊണ്ട് ഒരു കാര്യവും ഇല്ലാ

ത്ത വലിയ പ്രഭുക്കന്മാരുടെ സേവ നിഷിദ്ധം എന്നാണു കവിയുടെ ആശയം.

ബാലിയുടെ അപരാധങ്ങളെക്കുറിച്ചു വാല്മീകിരാമായണത്തിൽ വിസ്തരിക്കുന്നുണ്ടു്. ഭഗവാൻ തെറ്റുകളെക്കുറിച്ചു ദീൎഘമായ വിചാരണ ചെയ്തതിന്റെ ശേഷമാണു്, ധൎമ്മരഹസ്യവേദിയായ ഒരു പ്രാഡ്വിവാകനെപ്പോലെ ബാലിക്കു വധശിക്ഷ വിധിക്കുന്നതു്.

൧. തദേതൽ കാരണം പശ്യ യദൎത്ഥം ത്വം മയാ ഹതഃ
ഭ്രാതുൎവൎത്തസി ഭാൎയ്യായാം ത്യക്ത്വാ ധൎമ്മം സനാതനം

* * * *

൨. ഔരസീം ഭഗിനീം വാപി ഭാൎയ്യാം വാപ്യനുജസ്യ യഃ
പ്രചരേത നരഃ കാമാത്തസ്യ ദണ്ഡോ വധഃ സ്മൃതഃ

* * * *

൩. സുഗ്രീവേണ ച മേ സഖ്യം ലക്ഷ്മണേന യഥാതഥാ
ദാരരാജ്യനിമിത്തം ച നിശ്രേയസകരഃ സമേ

* * * *

൪. സൎവ്വഥാ ധൎമ്മ ഇത്യേവ ദ്രഷ്ടവ്യസ്തവ നിഗ്രഹഃ

ഇത്യാദി ഭാഗങ്ങളിൽനിന്നു ബാലിവധം ധൎമ്മമെന്നു സമൎത്ഥിച്ചിരിക്കുന്നുവെന്നു കാണാം. ഇവയെല്ലാം ധൎമ്മശാസ്ത്രരഹസ്യങ്ങൾതന്നെയാണു്. പുനവും ഈ സന്ദൎഭത്തിൽ ശ്രീവാല്മീകിയെ നല്ലപോലെ സ്മരിച്ചിട്ടുണ്ടു്.

പൂഥപ്യാം നാനാമൃഗൌഘാനവനിപതികൾ നേരേ പറഞ്ഞൊന്നു (കൊണ്ടോ
നിത്യം കൊല്ലുന്നിതെന്നൊന്നിതവിയ മൃഗയാധൎമ്മമോൎത്തില്ലയോ നീ

ഇത്യാദി ഭാഗങ്ങൾ ഉദാഹരിക്കപ്പെടാം. രാമൻ ബാലിയെ

---

൧. സാരം:—ദുഷ്ടനായ നീ സ്വന്തം ഭ്രാതൃപത്നിയുമായി രമിക്കുന്നു. ഇതുതന്നെ വധഹേതു.

൨. സാരം:—ഭ്രാതൃപത്നിയുമായി രമിക്കുന്നവനു വധമാണു ശിക്ഷ.

൩. സാരം:—എനിക്കു ലക്ഷ്മണനോടെന്നപോലെ സുഗ്രീവനോടു ഇഷ്ടമുണ്ടു്. അതു ദാരരാജ്യനിമിത്തമാകുന്നു; ശ്രേയസ്സു ഉണ്ടാകും.

൪. എല്ലാംകൊണ്ടും നിന്റെ വധം യുക്തംതന്നെ.

വധിച്ചതു ന്യായമായി എന്നു സമൎത്ഥിക്കുന്നതിന് ഈ മാതിരി ന്യായങ്ങൾ മതിയാകുമോ എന്നു സംശയമാണ്.

വിശിഷ്ടമായ മനോധൎമ്മത്തെ പ്രകാശിപ്പിച്ചുകൊണ്ടാണു പുനം 'ബാലിവധം' എന്ന ഭാഗത്തെ ഉപസംഹരിക്കുന്നതു്. ഒടുവിൽ ഭഗവാൻ ബാലിയ്ക്കു

വിത്താപത്യാദിരാഗത്തെയുമരിഗതരോഷത്തെയും വച്ചിദാനീം
മുക്തിം ചെയ്‌വാനുപായം കരുതുക മരണാവസ്ഥയ്ക്കു വന്നുവല്ലോ

എന്നു ധൎമ്മോപദേശം ചെയ്യുന്നു.

ഞാനെന്നും കാന്തയെന്നും പെരുകിനധനമെന്നും മമാപത്യമെന്നും
കാണപ്പെട്ടോ ഹന്തമോഹിച്ചനുദിനമുഴലാമെന്നതിൽ കാൎയ്യമൊള്ള
പ്രാണൻപോയാലിവററാൽ കരുതുമളവിലൊന്നും തനിക്കാവീലാത്മ-
ത്രാണം ചെയ്യാനൊട്ടക്കത്തൊരുവനമൃതകാമ്യേകളത്തൊൎക്കണമേ നീ

എന്നും മററും ഉള്ള ഭഗവാന്റെ ഉപദേശങ്ങളെക്കൊണ്ടു ബാലി ജ്ഞാനിയായിബ്ഭവിക്കുന്നു. ഒടുവിൽ ആ ഭക്തൻ ഭഗവൽസ്വരൂപത്തെ കണ്ടു പരമാനന്ദനിമഗ്നനായിത്തന്നെ മുക്തിയെ പ്രാപിക്കുന്നു. ആസന്നമരണനായ ബാലി സ്വാപരാധങ്ങളെക്കുറിച്ചു പശ്ചാത്തപിക്കുന്നതും, ഒടുവിൽ പുത്രനെ വിളിച്ചു ഭഗവാനേയും സുഗ്രീവനേയും ഏല്പിക്കുന്നതും മററും ബാലിവധത്തിലെ ഹൃദയാകൎഷകങ്ങളായ ചില ഭാഗങ്ങളാകുന്നു. പുനത്തിന്റെ നൂതനമായ മനോധൎമ്മവിലാസം ഈ സന്ദൎഭങ്ങളിലൊക്കെ ഭംഗിയായി പ്രകടിപ്പിച്ചിട്ടുള്ളതാകുന്നു.

രാവണനും മാരീചനും ആയുള്ള സംഭാഷണത്തെക്കുറിച്ചും ഇവിടെ ചിന്തിക്കേണ്ടതുണ്ടു്. സീതയെ അപഹരിക്കുന്നതിനു സഹായിക്കണമെന്നുള്ള രാവണന്റെ അഭ്യൎത്ഥനം ഭക്തനും ധൎമ്മജ്ഞനും ആയ മാരീചനു് അല്പവും രുചിക്കുന്നില്ല. ഈ ദുൎമ്മാൎഗ്ഗത്തിൽ പ്രവേശിക്കാതിരിക്കുന്നതിനു മാരീചൻ രാവണനോടു് ഉപദേശിക്കുന്നു.

നല്ലൊന്നല്ലേതുമേനിൻ തൊഴിലിതു പരകീയാംഗനാസംഗമത്തി-
ന്നല്ലീ! കോപ്പിട്ടതിക്കോപ്പിനു നരകമൊഴിഞ്ഞൊന്നു ശേഷിപ്പതുണ്ടോ

ഈ വിധമുള്ള മാരീചന്റെ ഉപദേശങ്ങൾ ധൂൎത്തപ്രഭുവായ രാവണനു കോപത്തെയാണു ജനിപ്പിക്കുന്നതു്.

ഇക്കാണായമരാമരങ്ങളുമൊട്ടരാശൈലാശ്മകൂടങ്ങളും
പക്ഷിവ്രാതവുമിമ്മൃഗങ്ങളുമമീജന്തുക്കൾ മററുള്ളതും
രക്ഷാനാഥ! ഭവാനുമന്വിതഭയോ ഞാൻതാനുമെന്നല്ലഹോ
മൽകണ്ണിങ്കലകപ്പെടുന്നതഖിലം ശ്രീരാമചന്ദ്രായതേ!

എന്നു മാരീചൻ ഭഗവന്മാഹാത്മ്യത്തെ വൎണ്ണിക്കുന്നതും രാവണനു രുചിക്കുന്നില്ല. ഒടുവിൽ ഭക്തശിഖാമണിയായ മാരീചൻ ഭഗവാന്റെ കയ്യുകൊണ്ടുതന്നെ മരണത്തെ വരിക്കുന്നതു നല്ലതെന്നു നിശ്ചയിക്കുന്നു. "ഉണ്ട ചോററിനു നന്ദികേടു കാണിച്ചു രാവണന്റെ കൈകൊണ്ടു മരിക്കുന്നതിലും ഉണ്ട ചോററിനു നന്ദി കാണിച്ചു രാഘവസായകമേററു മരിക്കുന്നതു തന്നെ നല്ലതെന്നു മാരീചൻ നിശ്ചയിച്ചു." "ഉണ്ട ചോററിനുപകാരമെന്നുടൽ ജുഹോമി രാമശരപാവകെ" എന്ന മാരീചന്റെ ഈ നിശ്ചയം ഒരു മഹത്തായ ധൎമ്മത്തെത്തന്നെ ഉപദേശിക്കുന്നു. പ്രഭുക്കന്മാർ എത്രമാത്രം ധൎമ്മരഹിതന്മാരായാലും കൊള്ളാം, അവൎക്ക് ആപത്തു വരുന്ന സന്ദൎഭത്തിൽ മരിച്ചിട്ടെങ്കിലും കഴിയുന്ന സഹായം ചെയ്യേണ്ടതു് ആശ്രിതന്മാരുടെ ധൎമ്മമാകുന്നു. ഈ ധൎമ്മത്തെ സ്മരിച്ചുകൊണ്ടു് ഇവിടെ മാരീചൻ ചെയ്തതു മഹത്തായ ഒരു ആത്മത്യാഗമാകുന്നു. ഭക്തനായ മാരീചനു രാമന്റെ കൈകൊണ്ടു മരിച്ചു മുക്തിയെ പ്രാപിക്കണമെന്നു് ആഗ്രഹമുണ്ടു്. അതിനും ഇതു തന്നെ മാൎഗ്ഗം. ഒടുവിൽ മരണസമയത്തു മാരീചൻ ലക്ഷ്മണനെ വിളിച്ചു കരഞ്ഞതും മററും തിന്ന ചോററിന്റെ കൂറു് കാണിക്കാൻ വേണ്ടിയാകുന്നു.

ധൎമ്മോപദേശവിഷയത്തിൽ പുനത്തിനു് എത്രമാത്രം ശ്രദ്ധയുണ്ടെന്നു നാം കണ്ടുവല്ലോ. വ്യവഹാരജ്ഞാനം, ശിവേതരക്ഷതി, സദ്യഃപരനിർവൃതി, എന്നിവ സൽകാവ്യനിഷേവണംകൊണ്ടു ലഭിക്കേണ്ട ഗുണങ്ങളാകുന്നു. രാമായണചമ്പുവിന്റെ പരിശീലനംകൊണ്ടു് ഈ ഗുണങ്ങൾ ആൎക്കും കിട്ടുന്നു. ശാസ്ത്രതത്വങ്ങൾ പ്രായേണ സുകുമാരമതികൾക്കു ശുഷ്കങ്ങളായിട്ടു തോന്നുകയുള്ളൂ. കാന്താസമ്മിതമായ ഉപ

ദേശത്തിൻെറ ചാതുൎയ്യംകൊണ്ടു് അവൎക്കു സുധാസ്യന്ദസൌന്ദൎയ്യത്തെ പ്രദാനംചെയ്യണം. അതാണു കവിയുടെ മിടുക്കു്. രസപുഷ്ടമാണെങ്കിലും കൃത്യാകൃത്യോപദേശവിമുഖമാണെങ്കിലും അപ്രകാരമുള്ള കാവ്യം അഭിലഷണീയമല്ല; അതുപോലെ ധൎമ്മോപദേശസഹിതമെങ്കിലും വിരസമായാൽ ആ കൃതി കാവ്യപദത്തെ അധിരോഹണം ചെയ്യുന്നില്ല. ഉൽകൃഷ്ടമായ കാവ്യത്വം ലഭിക്കുന്നതിനു രസത്തിൻേറയും ധൎമ്മോപദേശത്തിൻേറയും സമ്മേളനം ആവശ്യമാകുന്നു. ഈവിധമുള്ള ഒരു ഉന്നതപദവിയെയാണു രാമായണചമ്പു അധിരോഹണം ചെയ്തിരിക്കുന്നതു്.

ഇനി രസത്തെ പുരസ്കരിച്ചുകൊണ്ടു് ഈ പ്രബന്ധത്തെക്കുറിച്ചു വിമൎശിക്കുന്നതു യുക്തമായിരിക്കുമെന്നു വിശ്വസിക്കുന്നു. ശ്രീവാല്മീകിമഹൎഷിയുടെ മുഖസരസിരുഹത്തിൽനിന്നു ആദ്യമായി നിൎഗ്ഗളിച്ച 'മാനിഷാദ'ത്യാദി പദ്യമധുധാരിക കരുണമയമാകയാൽ രാമായണം കരുണപ്രധാനമായ ഒരു കാവ്യമാണെന്നു ചില ആചാൎയ്യന്മാർ പറയുന്നുണ്ടു്. ഈ അഭിപ്രായത്തിൻെറ യാഥാൎത്ഥ്യം എങ്ങിനെയിരുന്നാലും രാമായണത്തിൽ സൎവ്വരസങ്ങൾക്കും സ്ഥാനം ഉണ്ടെന്നുള്ളതിനു സംശയമില്ല.

* രസൈഃ ശൃംഗാരകരുണഹാസ്യരൌദ്രഭയാനകൈഃ
വീരാദിഭീ രസൈൎയ്യുക്തം കാവ്യമേതദഗായതാം

എന്നു വാല്മീകിരാമായണത്തിൽതന്നെ പറഞ്ഞിരിക്കുന്നു. രാമായണംപ്രബന്ധത്തിൻെറ ഓരോ അംശത്തിലും ഓരോ രസത്തിനായിരിക്കും പ്രാധാന്യം. പരശുരാമവിജയം രാവണോത്ഭവം ബാലിവധം യുദ്ധം മുതലായവ വീരപ്രധാനങ്ങളായ ഭാഗങ്ങളാകുന്നു. ഈ കാവ്യത്തിൽ ശൃംഗാരപ്രാധാന്യത്തിനും കുറവില്ല. സംഭോഗവിപ്രലംഭങ്ങൾക്കു് ഒരുപോലെ സ്ഥാനം കല്പിക്കപ്പെട്ടിരിക്കുന്നു. വിവാഹാനന്തരം മന്ദാക്ഷരാഗോ

---

* സാരം:—രാമായണം വീരം ശൃംഗാരം കരുണം ഹാസ്യം രൌദ്രം മുതലായ രസങ്ങളോടുകൂടിയ കാവ്യമാകുന്നു.

ദയസുമധുര'യായ സീതാദേവിയോടൊന്നിച്ചു സംക്രീഡമാനനായ ശ്രീരാമചന്ദ്രഭഗവാനെ രസചക്രവൎത്തിയായ ശൃംഗാരം സേവിക്കുന്നതിന്റെ സ്വഭാവത്തെ വൎണ്ണിച്ചുകൊണ്ടാണു 'വിഷ്ണുനാഭിഷേകം' ആരംഭിക്കുന്നതു്. വിപ്രലംഭശൃംഗാരത്തിനു രാമായണത്തിൽ ഉള്ള സ്ഥാനം പറയേണ്ടതായിട്ടില്ലല്ലോ. ഹാസ്യത്തെക്കുറിച്ചു വിചാരിച്ചാൽ പുനത്തിന്റെ വിരുതു മുഴുവൻ ഈ രസത്തിലാണെന്നു തോന്നും. ആരേയും 'കളിപ്പി'ക്കുവാൻ പുനത്തിനു നല്ല വാസനയാണു്. ജളന്മാരെയാണു കയ്യിൽ കിട്ടുന്നതെങ്കിൽ പുനം ഒരിക്കലും അവരെ വെറുതെ വിട്ടയയ്ക്കുകയില്ല. സീതാസ്വയംവരം പട്ടാഭിഷേകം മുതലായ ഉത്സവങ്ങളിൽ നാനാദേശങ്ങളിൽനിന്നു വന്നുകൂടുന്ന പലതരക്കാരായ ജനങ്ങളിൽനിന്നു ധൂൎത്തന്മാരായ മന്ത്രവാദിപ്രഭൃതികളെ തിരഞ്ഞെടുത്തു കവി അവരെ കളിയാക്കുന്ന കാഴ്ച കാണേണ്ടതുതന്നെയാണു്. ഭൎത്തൃപരിത്യക്തയായ സീതയുടേയും ആസന്നമരണനായ ബാലിയുടേയും സ്ഥിതികളെ വൎണ്ണിക്കുന്ന ഭാഗങ്ങൾ ആരേയും കരയിപ്പിക്കുന്നവയാകുന്നു. ശൂൎപ്പണഖ ലളിതാരൂപവിശേഷത്തെ കളഞ്ഞു രാക്ഷസീരൂപത്തെ വഹിക്കുന്ന സന്ദൎഭത്തിൽ കവി ആ വികൃതവിഗ്രഹത്തെ വൎണ്ണിക്കുന്ന ഭാഗം ഭയജനകമെന്നല്ലാതെ പറയുവാനില്ല. ഇവിടെ കവിതയ്ക്കും ശൂൎപ്പണഖയ്ക്കും ഒരുപോലെയാണു് ആകൃതിയും പ്രകൃതിയും മാറുന്നതു്. സരസമായ ശൃംഗാരത്തിൽനിന്നു രൂക്ഷമായ ഭയാനകത്തിലേക്കു പ്രവേശിച്ചപ്പോൾ കവിതയ്ക്കു പെട്ടെന്നുണ്ടായ ഈ വ്യത്യാസം വിസ്മയകരമാകുന്നു. രൌദ്രാദിരസങ്ങളും അവിടെയവിടെ കല്പിക്കപ്പെട്ടിട്ടുണ്ടു്. ശൂൎപ്പണഖ രാമലക്ഷ്മണന്മാരുടേയും സീതയുടേയും വൃത്താന്തം പറഞ്ഞുകേൾപ്പിക്കുന്നസന്ദൎഭത്തിൽരാവണനുണ്ടായ ഭാവഭേദത്തെ വൎണ്ണിക്കുന്ന ഭാഗം ഉദാഹരിക്കപ്പെടാം. ഇപ്രകാരം വിചാരിച്ചാൽ ഈ മഹാപ്രബന്ധം സൎവ്വരസങ്ങൾക്കും ആസ്പദമാണെന്നു തെളിയുന്നതാണു്.

പുനത്തിനു ശൃംഗാരത്തിനോടാണു് അധികം അഭിരു

ചിയെന്ന് എടുത്തുപറയേണ്ടിയിരിക്കുന്നു. രസരാജതരംഗിതങ്ങളായ സന്ദർഭങ്ങളിൽ പുനത്തിൽ കാണുന്ന വൈഭവം നിസ്തുല്യമാകുന്നു. സജീവങ്ങളായ കല്പനകളെക്കൊണ്ടു മോടിപിടിപ്പിച്ചിട്ടുള്ള ശൃംഗാരത്താൽ സുമധുരിതങ്ങളായ ഭാഗങ്ങൾ ഈ പ്രബന്ധത്തിൽ അസംഖ്യങ്ങളാകുന്നു. അവയിൽ ഒന്നു മറ്റൊന്നിനേക്കാൾ താഴ്ന്നതെന്നു പറയാവുന്നതല്ല. മറ്റു കവികൾ പേരിനു മാത്രം എന്തെങ്കിലും പറഞ്ഞുവെന്നു വരുത്തിക്കൂട്ടി കഴിഞ്ഞുമാറുന്ന സന്ദർഭങ്ങളിൽ പുനം കാണിക്കുന്ന പ്രഭാവം ഒന്നു വേറെതന്നെയാണ്. ഋശ്യശൃംഗമഹർഷിയെ ആനയിക്കുന്നതിനു 'മുഗ്ദ്ധാലങ്കാരശൃംഗാരത്തോടു'കൂടി 'വാരനാരീകദംബം' പുറപ്പെടുന്ന ഒരു ഗദ്യം ഈ പ്രബന്ധത്തിലുണ്ട്. ഈ ഗദ്യംതന്നെ മുൻപറഞ്ഞ പ്രഭാവത്തിന് ഉദാഹരിക്കപ്പെടാം. സീതാസ്വയംവരം അഹല്യാമോക്ഷം എന്നി ഭാഗങ്ങൾ ശൃംഗാരസുന്ദരങ്ങളാകുന്നു. 'കണ്ടാലതിഘോരയായ' ശൂർപ്പണഖയെ കവി ലളിതാവേഷം കെട്ടിക്കുന്നത് ഒരു ദീർഘഗദ്യംകൊണ്ടാകുന്നു. ഇത്ര മനോഹരമായ ഒരു ഭാഷാഗദ്യം വേറെ ഉണ്ടെന്നു തോന്നുന്നില്ല. ബാണയുദ്ധം പ്രബന്ധത്തിൽ ഉഷയുടെ സൌന്ദര്യത്തെ വർണ്ണിച്ചിരിക്കുന്ന ഗദ്യവും ഗുണപുഷ്ടികൊണ്ട് ഈ ഗദ്യത്തിനോടു സദൃശമല്ലെന്നുതന്നെ പറയേണം. ലോകത്തിലെ സകല സുന്ദരപദാർത്ഥങ്ങളേയും ഏകത്ര ശേഖരിച്ചു വാരിക്കോരി ലോഭമില്ലാതെ ചിലവിട്ടുകൊണ്ടാണ് ഇവിടെ കവി 'ശൂർപ്പണഖയെ' ലളിതയായി സൃഷ്ടിച്ചിരിക്കുന്നത്. ഈ ഗദ്യത്തിന്റെ കല്പനയിൽ കവി കാണിച്ചിരിക്കുന്ന മനോധർമ്മവിലാസം സഹൃദയന്മാർ അനുഭവിച്ചുതന്നെ അറിയേണ്ടതാകുന്നു.

ഉദ്യാനപ്രവേശം ആകപ്പാടെ ശൃംഗാരനിമഗ്നമായ ഒരു ഭാഗമാകുന്നു. ഈ ഭാഗത്തെക്കുറിച്ച് അല്പംകൂടി വിമർശിക്കാം. രാവണൻ സീതയുടെ അടുക്കലേക്കു ശൃംഗാരക്കോപ്പുകൂട്ടി പോകുന്നതും വിവിധനയങ്ങളെ ഉപയോഗിച്ച് ആ സതിരത്നത്തെ വശീകരിക്കുവാൻ ശ്രമിക്കുന്നതും ആയ കഥാം

കേരള സാഹിത്യ അക്കാദമി

ശം ഉദ്യാനപ്രവേശത്തിൽ അടങ്ങിയിരിക്കുന്നു. ഇത്രമാത്രം കല്പനാചാതുൎയ്യത്തോടുകൂടി ഒരു കവിയും ഈ ഭാഗത്തെ വൎണ്ണിച്ചിട്ടുള്ളതായി കണ്ടിട്ടില്ല. ഇവിടെ അഴകിയ രാവണനെ കവി സ്വന്തം വാഗ്വിലാസംകൊണ്ടു് ഒന്നുകൂടി അഴകു പിടിപ്പിക്കുന്നു.

വിദ്യുജ്ജിഹ്വാ വിളിച്ചീടിഹ സകലകലാസുന്ദരം ചന്ദ്രദേവം
മുഗ്ദ്ധം തൂവെണ്ണിലാവിൻനിറമൊഴിവു വരുത്തേണമസ്യാം നിശായാം
മുക്താമാണിക്യമാലാമഴ കൊട്ടുകൊട്ടനീ ചാരുതാരാഗണാനാ-
മിത്ഥം മാനിച്ചു തൂനാം ഗണമപി സവിധേ വേണമസ്മാദൃശാനാം
സ്വൎവ്വേശ്യാഃ ഗന്ധഹീനം ചമക്ജനകജാസന്നിധൌനാം പുറപ്പെ-
ട്ടവ്യാക്ഷേപം നടക്കുംപൊഴുതുവഴി തെളിച്ചീടുവാനഗ്രഭാഗേ

* * * *

പാടേണം പാൎശ്വഭാഗേ മധുമധുരഗിരാ നാരദൻ താൻ വിശേഷി-
ച്ചാടേണം മുൻപിലാമ്മാറമരപുരചകോരാക്ഷിമാരാത്തരാഗം

എന്നും മറ്റും നേരത്തെക്കൂട്ടിത്തന്നെ രാവണൻ പരിചാരികമാൎക്കും പരിചാരകന്മാൎക്കും ഓരോ നിയോഗങ്ങൾ കൊടുക്കുന്നു. ഓരോ കോപ്പും എടുത്തുകൊണ്ടു് അവർ പുറപ്പെടുന്ന കോലാഹലം ഒരു സരസഗദ്യംകൊണ്ടാണു വൎണ്ണിക്കുന്നതു്. ഈ സന്ദൎഭത്തിൽ സരസകവിചൂഡാമണിയായ കുഞ്ചനെ സ്മരിക്കുന്നതു യുക്തമായിരിക്കും.

അടിപ്പിൻ മുതലമെല്ലാം തളിപ്പിൽ കാമിനീവൃന്ദം
വഹിപ്പിനാലവട്ടം കൈവിളക്കും ചാമരജാലം
മണപ്പുരാഞ്ചിത ചാരുമലർപ്പൂസഞ്ചയം വാരി
വിതപ്പിനെന്നുടെ മെയ്യിൽ പനിപ്പാനീയസംയുക്തം
അമരമാനിനീമാരുമസുരമാനിനീമാരു-
മകരമാനുഷനാഗാപ്സരസാം മാനിനിമാരും
വളകൾ കാതിലമാലാതളകൾ പൂമലർമാലാ-
വലികൾ നാസികാരത്നമിളകും മൌക്തികഹാരം
ഉളക്കത്താലിയും മിന്നും മടക്കത്താലിയും നല്ലം
പതക്കം തോൾവള മുത്തുവിരൽക്കു മോതിരജാലം
ധരിപ്പിനീവകമാറും മഹാദിവ്യാഭരണങ്ങൾ

(ലങ്കാമൎദ്ദനം)

ഇവിടെ സ്വതന്ത്രമായ മനോധർമ്മത്തോടുകൂടി പുനം കാണിച്ചുകൊടുത്ത വഴിയേ സഞ്ചരിക്കുകയേ കുഞ്ചൻനമ്പിയാർ ചെയ്തിട്ടുള്ളു എന്നു കാണുവാൻ വിഷമതയില്ല. നമ്പിയാരും, രാവണന്റെ സീതയുടെ അടുക്കലേക്കുള്ള യാത്രയെ വളരെ മോടി പിടിപ്പിക്കുന്നുണ്ട്.

മറവചിലടം പനിനീർക്കുപ്പികൾ വെട്ടിയുടച്ചു തളിച്ചു തളിച്ചും
ചൊവ്വാതാശു കൊടുത്തു കൊടുത്തും നല്ലകലമ്പൻപെട്ടി തുറന്നും
മുല്ലപ്പൂമണിമാലയെടുത്തും കസ്തൂരിക്കുളിപിഞ്ഞാണങ്ങളി-
ലൊക്കെനിറച്ചു വടിച്ചും തേച്ചും പട്ടുകളോരോന്നെത്ര മനോഹര-
മാഭരണൌഘം തപ്പാക്കുകളിൽ മുന്നിൽ പലപല വിലസീടുന്നു

ഇത്യാദി സന്ദർഭങ്ങളിൽ പുനംതന്നെയാണു നമ്പിയാരെ താഴ്ത്തിവയ്ക്കുന്നതെന്നു സഹൃദയന്മാർക്കു നിഷ്പ്രയാസം മനസ്സിലാക്കാവുന്നതാണ്.

കേരളസാഹിത്യ അക്കാദമി

യാത്രയ്ക്കൊരുങ്ങിയ രാവണൻ തന്നെ സഹായിക്കുന്നതിനു നക്ഷത്രത്തെ ഓരോന്നിനേയും പ്രത്യേകം പ്രത്യേകം വിളിച്ച് അപേക്ഷിക്കുന്നതു ഉദ്യാനപ്രവേശത്തിലെ രസപുഷ്ടമായ ഒരു ഭാഗമാകുന്നു.

മുന്നം പൌലോമിതൻപേലവകരതളിരാൽ മാനിതം നല്ല പുത്തൻ-
പൊന്നിൻകണ്ണാടികൊണ്ടെഴുകൊടു തിരുമുൽക്കാഴ്ചവച്ചീടുവാൻ നീ
വന്നീടെൻ പൂർണ്ണചന്ദ്രപ്രഥമമഹിഷി! മേളം കലർന്നിങ്ങുപാരം
ധന്യേ! സീതാപ്രസാദത്തിനു തുണപെടുമാറാശ്വതി വിശാഖേ!
മുഗ്ദ്ധേ! ദൂരത്തുനില്ക്കാതരികിൽ വരികെടോ ജാനകീദർശനേ നീ-
യത്രേ മിത്രം നിരസ്താമയമിതിനു തുണച്ചീടു മുല്ലാടിദാനീം
കയ്ത്താരിൽ ചേർത്തുമേന്മേൽ പുതിയ പരിമളം പോസ്സരന്നോരുപൂന്തേൻ-
കസ്തൂരീകർമ്മപ്പൂവരണിഭരണിയാം മാനിനീമൌലിമാലേ?

* * * *

പൊൽത്താർ ബാണപ്പടക്കോട്ടിലിൽ മികവുപുകഴ്കൊണ്ട പൂർണ്ണേന്ദു (സാന്ദ്ര-
പ്രീത്യാ ചേർത്തും പുണർന്നീടിനനിരുപമമംഗല്യശൃംഗാരധാമാ
ആസ്തും മാണിക്യമാലാ പുനരിയമയി നിൻ പാണിയിൽ പ്രാണനാഥാ-
ഗാത്രാലോകേ പുളപ്രാട്ടതമിതു മദനദ്രോഹിണേ രോഹിണീമേ

ഇപ്രകാരം സീതയെ സ്വാധീനമാക്കുന്നതിനു രാവണൻ നക്ഷത്രങ്ങളോടു സഹായിക്കുവാൻ അപേക്ഷിക്കുന്നു. സീതയുടെ

മുൻപിൽവച്ച് കവി രാവണനെക്കൊണ്ടു ഒരു മഹാരാജാവിൻെറ വേഷമാണു കെട്ടിക്കുന്നതു്. ഈ സന്ദർഭത്തിൽ ജളന്മാരെ കളിയാക്കുന്നതിൽ കവിയ്ക്കുള്ള പാടവവും, രാവണൻെറ മഹാരാജത്വവുംകൂടി വളരെ യോജിച്ചു പെരുമാറുന്നു.

മുങ്ങിപ്പൊങ്ങീട്ടമൈരാവതമദമലിനേ ദിവ്യഗംഗാപ്രവാഹേ
ഭംഗ്യാസീതേ കുളിയ്ക്കാമമരതരുതരും വാസസീ മാനനീയേ
ശംഖധ്വാനാഭിരാമംഗമനമതിമനോഹാരിതേവാരലക്ഷ്മീ-
രംഗം മാണിക്യരത്നോപലമയമബലേ മാമകീനം പ്രഭാവം

*　　*　　*　　*

സ്വർഗ്ഗസ്ത്രീവർഗ്ഗമല്ലോ തവവിളിപണിചെയ്യുന്നതെന്നേപ്പണന്നാൽ
മിക്കപ്പോഴും തലോടും ചരണസരസിജം പൂർണ്ണപീയൂഷധാമാ

എന്നു ഒരിയ്ക്കൽ രാവണൻ സ്വപ്രതാപത്തെ വർണ്ണിക്കുന്നു. ഗംഗാനദിയിലെ സ്നാനം കല്പവൃക്ഷങ്ങളുടെ പരിചാരണം (തേവാരത്തിനു) വാദ്യഘോഷങ്ങളോടുകൂടിയുള്ള യാത്ര എന്നിവ തന്നോടു ചേന്നാൽ ഉണ്ടാകുന്ന സൌഭാഗ്യങ്ങളാണെന്നു രാവണൻ പറയുന്നു. ഗംഗയിലെ ജലത്തിനു ഐരാവതമദമലിനതകൊണ്ടു സൌരഭ്യം കല്പിച്ചതു ശ്ലാഘനീയമായിരിക്കുന്നു. വാദ്യഘോഷത്തിനു വേണ്ട ശബ്ദപ്രൌഢി ശംഖധ്വാനാഭിരാമത്തിനും ഉണ്ടു്. ഈ പ്രതാപഘോഷണത്തിലൊന്നിലും സീതയുടെ മനസ്സു ഇളകുന്നില്ലെന്നു രാവണനു മനസ്സിലാകുന്നതോടുകൂടി അടുത്ത നിമിഷത്തിൽ രാമനെ രാവണൻ ആക്ഷേപിച്ചുതുടങ്ങുന്നു.

അഗ്രേ കള്ളമഹാമുനിക്കു ചുമട്ടും കെട്ടിപ്പിരട്ടും പടി-
ച്ചുഗ്രാത്മാവഴിമേൽവധിച്ചു വിധവാംവൃദ്ധാം കൃശാം താടകാം
ചൊൽകൊള്ളും കരളിക്കുതിത്തു വിരുതും കെട്ടിത്തിമത്തിത്രയും
മുഷ്കാലപ്പുഴവില്ലൊടിച്ചു പിടിപെട്ടാൻ നിന്നെനിവ്യാകുലം

എന്ന പദ്യത്തിൽ പ്രകാശിപ്പിച്ചിരിക്കുന്ന ആക്ഷേപം ആഴംകൂടിയ ഒന്നാകുന്നു. താടകാവധം ശിവചാപഭഞ്ജനം എന്നിവ ശ്രീരാമൻെറ പ്രതാപത്തെ കുറിക്കുന്ന രണ്ടു സംഭവങ്ങളാണല്ലൊ. ഇവ രണ്ടും നിസ്സാരങ്ങളാകുന്നു എന്നാണു രാവണൻെറ പക്ഷം. 'വൃദ്ധാം കൃശാം' എന്ന വിശേഷണങ്ങളെക്കൊ

ണ്ടു താടകയെ കൊല്ലുവാൻ ആൎക്കും കഴിയുമെന്നു സമൎത്ഥിച്ചിരിക്കുന്നു. പഴവില്ലൊടിച്ചതിലും രാമനെ മാനിക്കേണ്ടതായി ഒന്നും ഇല്ല. രാമൻ വളരെ ബലവാനാണെന്നും മററും ഘോഷിക്കുന്നതു നിരൎത്ഥമെന്നു സാരം.

രാമൻ പാൎത്താൽ മനുഷ്യപ്പുഴു രജനിചരാധീശ്വരൻ ഞാൻ കൊട്ടുംകാ-
ടാവാസസ്ഥാനമോൎത്താലവനഴകിയ ലങ്കാപുരീമാദൃശാനാം
സാമാന്യം ഭൂഷപൂവട്ടുകളുടുപുടവച്ചാൎത്തു നന്നാണ്ടുടുപ്പാൻ
പാൎമേൽ പാരുഷ്യമേറും മരവിരിദയിതേ തങ്ങളിൽ കാണുഭേദം

എന്നു രാവണൻ തനിക്കും രാമനും തമ്മിലുള്ള വ്യത്യാസത്തെ ഘോഷിക്കുന്നതും രസമായിട്ടുണ്ടു്. എല്ലാംകൊണ്ടും രാമനു ഒരു യോഗ്യതയുമില്ലെന്നും താൻ വളരെ വിശിഷ്ടനാണെന്നും രാവണൻ സമൎത്ഥിക്കുന്നു. ഈ സന്ദൎഭത്തിലും കുഞ്ചനെ ഒന്നു സ്മരിക്കേണ്ടതുണ്ടു്.

"സ്വൎഗ്ഗസ്ത്രീവൎഗ്ഗമത്രെ തവവിളിപണിചെയ്യുന്നതെന്നോൎക്കുന്നാൽ..."

* * * *

എന്ന ഭാഗത്തിന്റെ ഒരു സരസവ്യാഖ്യാനമാണു്,

വിളിപണിസകലം ചെയ്തിപ്പാനും
കളിചിരിപൂണ്ടു വിനോദിപ്പാനും
അസുരസുരാപ്സരോമാനിനിമാരു-
ണ്ടനവധിയവർ പിരിയാതെ വസിക്കും.

(ലങ്കാമൎദ്ദനം)

എന്ന ഭാഗം. കുഞ്ചൻനമ്പിയാർ ഒരു 'വിനുക്കപണി' ചെയ്തിട്ടുണ്ടെന്ന വ്യത്യാസമേയുള്ളു.

രാമനവൻ ഭുവനൈകനിതാന്തൻ
മാമുനിമാരുടെ കുടിലുകൾതോറും
നാമവുമോതി നടന്നുമിരന്നും
ഭുക്ഷിച്ചിലിലായാൽ മറെറാരു കാട്ടിൽ
കഴിച്ചീലിനുടനേ മറെറാരു കാട്ടിൽ

* * * *

നിത്യം മറെറാരു കാട്ടാളിയുമിഹ
പൊരുതുള്ളവനൊരു ഭേദവുമില്ല

ഇത്ര്യാദി രാവണൻ രാമനെ ആക്ഷേപിക്കുന്ന ഭാഗത്തിലും കുഞ്ചൻ പുനത്തിനു കടപ്പെട്ടിട്ടുണ്ടു്. 'രാമവുമോതി നടനുമിരന്നും' ഇത്ര്യാദി ഭാഗങ്ങളിൽ കുഞ്ചൻെറ മെച്ചം പുനത്തിനു കിട്ടിയില്ലെന്നു സമ്മതിക്കണം ; എന്നാൽ 'മേഷ്ഠാലപ്പുഴയിൽ ല്ലോടിച്ചു'തിലും മററും പുനം തന്നെ മെച്ചം തട്ടിയെടുക്കുന്നു. പെട്ടന്നു, രാമനെ ആക്ഷേപിക്കുന്നതുകൊണ്ടു ഫലമില്ലെന്നു രാവണൻ മനസ്സിലാക്കുന്നു. പിന്നീടു സ്വന്തം ദീനതയെക്കുറിച്ചു വിലപിക്കുകയാണു് ആ വിടപ്രഭു ചെയ്യുന്നതു്. ഈ ദീനപാരവശ്യപ്രകടനവും നിഷ്ഫലമായിബ്ഭവിക്കുന്നു. രാവണനെക്കൊണ്ടു പരിഹാസരസികനായ കവി സീതയുടെ മുൻപിൽ ഒരു കുരങ്ങാട്ടം കളിപ്പിക്കുകയാണു് ഉദ്യാനപ്രവേശംകൊണ്ടു ചെയ്യുന്നതു്. ആകപ്പാടെ ഉദ്യാനപ്രവേശം രസമയം തന്നെ. എവിടെ നോക്കിയാലും ഫലിതം; എവിടെ നോക്കിയാലും നൂതനകല്പനകൾ; രാമായണചമ്പുവിലെ ഏററവും ഹൃദയംഗമമായ ഭാഗങ്ങളിൽ ഒന്നാണു ഉദ്യാനപ്രവേശമെന്നേ ചുരുക്കത്തിൽ പറയുവാനുള്ളു.

സുഗ്രീവസഖ്യത്തിൽ ശ്രീരാമൻെറയും അംഗുലിയാങ്കത്തിൽ സീതയുടേയും വിരഹപാരവശ്യത്തെ കവി നല്ല നൈപുണ്യത്തോടുകൂടി വർണ്ണിച്ചിരിക്കുന്നു.

> കമലപ്പൊയ്കകൾ കാണാംനേരം
> കണ്ണുംപൊത്തി നടന്നു രാഘവൻ
> മലയസമീരണനേൽക്കുംനേരം
> മരണത്തിന്നു നിലത്തു കിടന്നും
> ചെമ്പകമലർകണ്ടമ്പതു വീത്തും
> ശോകംപൂണ്ടുമശോകവിലാസേ

എന്ന ഭാഗം നോക്കുക. എന്തു പറഞ്ഞാലും കൊള്ളാം; അതിലൊക്കെ കവിയുടെ സ്വന്തം ഒരു കല്പന കാണാം. 'കണ്ണും പൊത്തി നടക്കുന്ന'തും 'മരണത്തിന്നു നിലത്തു കിടക്കുന്ന'തും മററും കവിയുടെ ഈ സ്വന്തം കല്പനയാകുന്നു.

> അരച്ചാരുടനേ വഴമുൾച്ചുഴപ്പാഞ്ഞിതിടയിൽ
> നിശ്വാസവേഗമിയലുന്നു

അശ്രുജലകണാവൃമൊരുമിച്ചൊഴുകുമന്നിമിഴിയി-
    ലൃച്ഛരതി ചിലപൊഴുതൊരോരോന്നു
അചിരപ്രഭാപടലരുചിരംപയോദനിര
    കളിചിതം നിരീക്ഷ്യതളരുന്നു
അപശരണമനുജനൊടു പഴവഴികൾ പറയുമള-
    വെരിപൊരിയിൽ മനമുരുകിടുന്നു
സ്വച്ഛന്ദമാരുതനെ നിശ്ശങ്കിതം കിമപി
    ദുശ്ശീലനെന്നു പറയുന്നു
തച്ചരണതളിരൊഴിയെ നിശ്ചയമിതൊരു നിനവു
    വിശ്വസിഹിനഹിനഹി മറന്നു
തുണപെട്ടരാത്രികളിലിണ വേറിരുന്നുയിർ
    പിണയുന്ന കോകതരുണാനാം
തുഹിനകരനുദയഗിരിമുകളിൽ വരുമളവുദവ
    ദഹനനിതിമനസികരുതുന്നു.

എന്നു കവി വൎണ്ണിച്ചിരിക്കുന്ന ഭാഗം 'പെരമലിയുമരിയശില പോലും' എന്നവിധം ഉള്ളതാണു. ഇവിടെ കവിയുടെ സുകുമാരപദഘടനാപാടവത്തെക്കൂടി വായനക്കാർ മനസ്സിലാക്കേണ്ടതാകുന്നു. ലാളിത്യപ്രസാദാദിഗുണങ്ങളും കവിയ്ക്കു് അത്യന്തം വശംവദങ്ങളാണെന്നു് ഈ ഉദ്ധരിച്ച ഭാഗത്തിൽനിന്നു വെളിവാകും. വിരഹിണിയായ സീതയുടെ ചിത്രത്തെ കവി എഴുതിഫലിപ്പിച്ചിരിക്കുന്നതിലും നമ്മുടെ ദൃഷ്ടി പതിയേണ്ടതായിട്ടുണ്ടു്.

മുങ്ങിത്താണെന്നപോലേമലിനതയിൽ നിലത്തേപ്പൊടിച്ചാർത്തിൽ വീണി-
ട്ടങ്ങാടിങ്ങാടുഴന്നോമനകെട്ടമൊരു വാർകുന്തളീകന്ദളീകാം
തിങ്ങീടും കണ്ണുനീരാം നവതുഹിനപയോബിന്ദുവൃന്ദങ്ങൾ തങ്ങി-
ത്തങ്ങിപ്പോൽപ്പൂവുപോലേ പകലിരവുമകണ്ണീടുമാസ്യാഭിരാമാം
അശ്രാന്തം കണ്ണുനീർവാൎത്തുടനുറവുപിടിച്ചുഴിമേൽ വാച്ചലാവും
തുച്ഛേറാമംഗരാഗം പൊലിമയൊടു പിരണ്ടോരു വക്ഷോജഭാരാം
ഉൾച്ചൂടേറ്റംതഴച്ചങ്ങിരവുപകൽ വിളൎത്തീടുമോമൽകപോലേ
വച്ചീടും കയ്ത്തലം മൂടിനചടുലതരശ്വാസദാവാഗ്നിധൂമാം

ഈ ഭാഗം ഒരിയ്ക്കൽ വായിക്കുന്ന വായനക്കാരുടെ മനസ്സിൽനിന്നു സീതയുടെ ഈ വിരഹഖിന്നമായ ആകൃതി ഒരിക്കലും മാഞ്ഞുപോകുന്നതല്ല. പൊടിപിരണ്ട കേശം കണ്ണുനീർ വീ

ന്ന മുഖം വിളുത്ത കപോലം മുതലായവയുടെ ചിത്രം വരയ്ക്കുന്നതിൽ കവിയുടെ സങ്കല്പതൂലിക നല്ല വൈഭവം പ്രകടിപ്പിച്ചിരിക്കുന്നു.

മുല്ലേ നീ കൊല്ലുവാനോ മുകുളയസി ദശഗ്രീവദംഷ്ട്രാഗ്രഭീമം
ഫുല്ലം പൂമൊട്ടുകണ്ടെൻ മനമഗതി ഭയപ്പെട്ടതിന്നൊന്നുമുണ്ടോ
അല്ലേ! തിയ്യിട്ടിടുന്നു ചെവിയിൽ നിശിചരസ്ത്രൈണഘോരാട്ടഹാസാൻ
വെല്ലുന്നാടോപമിടേറിന മധുമദശൃംഗാരി ഭൃംഗീനിനാദം

ഇത്യാദി സീതാവിലാപഭാഗവും വായനക്കാരെ രസിപ്പിച്ചുകൊണ്ടു കരയിപ്പിക്കുന്ന ഒന്നാകുന്നു. ഈ പദ്യത്തിന്റെ പൂർവ്വാദ്ധത്തിൽ 'ദശഗ്രീവദംഷ്ട്രാഗ്രഭീമം' എന്നും ഉത്തരാദ്ധത്തിൽ 'നിശിചരസ്ത്രൈണഘോരാട്ടഹാസാൻ' എന്നും പ്രയോഗിച്ച കവിയുടെ മനോധമ്മവിലാസത്തിനു് ആരും നമസ്കരിക്കണം. രാവണന്റെ ദംഷ്ട്രയേയും രാക്ഷസികളുടെ അട്ടഹാസത്തേയുംകാൾ ഭയത്തെ ജനിപ്പിക്കുന്നതായി ലങ്കയിലിരിക്കുന്ന സീതയ്ക്കു ലോകത്തിൽ ഒന്നും ഇല്ല. അതുകൊണ്ടു മുല്ലപ്പൂവിനേയും ഭൃംഗശബ്ദത്തേയും തത്സദൃശമായി കല്പിച്ചതു സന്ദർഭത്തിനു് അത്യന്തം അനുകൂലവും രസപോഷജനകവും ആയിബ ഭവിച്ചിരിക്കുന്നു.

'സീതാപരിത്യാഗം' മുഴുവൻ കരുണാത്മകമാകുന്നു. ഒരിടത്തു രാമന്റെ വിലാപം; മറ്റൊരിടത്തു ലക്ഷ്മണന്റെ വിഷാദം; വേറൊരിടത്തു സീതയുടെ സങ്കടം; എന്നുവേണ്ട 'സീതാപരിത്യാഗം' എന്ന ഭാഗത്തിലേക്കു പ്രവേശിക്കുന്ന വായനക്കാരുടെ കണ്ണുനീരു തോരുന്നതിനു് അവസരം ലഭിക്കുന്നില്ല. നിരപരാധിനിയും പ്രേമസർവ്വസ്വവും വിശേഷിച്ചു ഗർഭിണിയും ആയ സീതയെ ഭയങ്കരമായ കാട്ടിൽ കൊണ്ടെക്കളയുക എന്ന സംഗതി ധമ്മജ്ഞനായ രാമചന്ദ്രനു വിചാരിക്കാവുന്ന ഒന്നല്ല. എന്നാൽ എന്തു ചെയ്യും? 'ലോകാപവാദാൽ ഭയം' എന്ന വാക്യത്തിന്റെ സാരം ആർ നിഷേധിക്കുവാൻ ശക്തനാകുന്നു? ഒടുവിൽ സീതയെ പരിത്യജിക്കുന്നതിനുതന്നെ നിശ്ചയിച്ചു രാമചന്ദ്രൻ ലക്ഷ്മണനെ വിളിച്ചു് അതിനു് ഏപ്പാ

ട ചെയ്യുന്നു. ശ്രീരാമഭഗവാനു സീതയിൽ ഉള്ള പ്രണയം എത്രമാത്രം അഗാധവും വിശുദ്ധവും ആണെന്നു കവി ഈ സന്ദർഭത്തിൽ കാണിച്ചിട്ടുണ്ട്. ലക്ഷ്മണനു രാമാജ്ഞ കേൾക്കുന്നതിനു ഹിതമില്ല. എന്നാൽ ജ്യേഷ്ഠന്റെ കല്പനയാകകൊണ്ട് അതിനെ കേൾക്കാതെ എന്തു ചെയ്യും? ഭർത്താവു വഞ്ചിക്കുമെന്നു സ്വപ്നത്തിലും വിചാരമില്ലാത്ത സീത ഉത്സാഹത്തോടുകൂടി വനത്തിലേക്കു യാത്രയാകുന്നു.

ഖേദിച്ചീടരുതാരും വെറുതേ നാലുദിനത്തിനകത്തുവരുന്നുണ്ടേണിമതി
വദനേ ശുകപോതത്തിനു പാലും പഴവും കൊടുനീബാലേ!

എന്നു തന്റെ യാത്ര അവസാനത്തേതാണെന്ന് അറിയാതെ പാവപ്പെട്ട സീത സഖികൾക്കു ഓരോ നിയോഗങ്ങൾ കൊടുക്കുന്നു. 'നാലുദിനത്തിനകത്തു വരും' എന്നു സീത വിചാരിക്കുന്നു. എന്നാൽ ഈശ്വരഹിതമോ? എത്രയോ ദൂരെ സീതയെ എന്നന്നേക്കും അകററുന്നതായിരിക്കുന്നു! സീതയ്ക്കു പുത്രിയെപ്പോലെ വളർത്തിയിട്ടുള്ള ലതകളേയും മററും വിട്ടുപോകുവാൻ വളരെ സങ്കടമുണ്ട്.

മാകന്ദാർഭകമാഴ്കാതേഭിസ്സാകം മേവുക പിച്ചകവല്ല്യാ ചെമ്പകമേ
ഞാനമ്പൊടു വന്നുണ്ടിമ്പം ചേരും നിൻപൂച്ചൂടുവതിന്നുടനിന്നും കൈത
കളെ ഞാൻ കൈതവമല്ല പറഞ്ഞീടുന്നതു

ഇത്യാദിഭാഗങ്ങളിൽനിന്നു സീതയ്ക്കു അവയോടുള്ള വാത്സല്യാധിക്യം മനസ്സിലാക്കാം. ഈ ഭാഗം ആരുടെ ഹൃദയത്തേയും ദ്രവിപ്പിക്കുന്ന ഒന്നാകുന്നു. ലക്ഷ്മണൻ തയാറാക്കിയ തേരിൽ കരേറി സീത കാട്ടിലേക്കു തിരിക്കുന്നു. 'മേലേമേലേവന്നണഞ്ഞിടിനനമുമലരിൻ ചാർത്തുകൊണ്ടാത്തശോഭങ്ങളായ' പാദപങ്ങളേയും 'ലീലാലോല'മായ മൃഗകുലത്തേയും കണ്ടുകണ്ട് ഉത്സാഹത്തോടുകൂടി സീത പോകുന്നു. ക്രമേണ ഓരോ ദൃശ്യങ്ങൾ കാണുകയും സീതയുടേയും ലക്ഷ്മണന്റെയും മനഃസ്ഥിതി മാറുകയും ചെയ്യുന്നു. രാമാജ്ഞയെ സീതയോടു പറയണം; ദേവിയെ അനാഥയായി കാട്ടിൽ തള്ളിവിട്ടു പോകണം; ഇക്കാര്യങ്ങൾ എങ്ങിനെ ചെയ്യും? ചെയ്യാതിരിക്കും? ഇ

താണു ലക്ഷ്മണന്റെ സങ്കടത്തിനു ഹേതു. ഒരു വശത്തു ഉൽകടമായി അടിച്ചു മുൻപോട്ടു കയറുന്ന ജ്യേഷ്ഠഭക്തി; മറുവശത്തോ? ഭയങ്കരമായ അധൎമ്മം ചെയ്യുന്നതിനുള്ള മടി; ഇവയുടെ നടുവിൽ അകപ്പെട്ട ലക്ഷ്മണൻ വല്ലാതെ കുഴങ്ങുന്നു. ജ്യേഷ്ഠഭക്തിക്കു ജയം കിട്ടാതെ നിവൃത്തിയില്ലല്ലൊ. ഒടുവിൽ ലക്ഷ്മണൻ

"പോരാതെ ഭവതീംകളഞ്ഞു വരുവാനെന്നോടു ചൊല്ലീടിനാൻ"

എന്നു രാമാജ്ഞയെ സീതയോടു പറയുന്നു. അനന്തരം ഉള്ള സാധ്വിയായ സീതയുടെ സ്ഥിതിയെ കവിവാക്കിൽ തന്നെ പറയുന്നതു നന്നായിരിക്കും.

എന്നീവണ്ണം ഗിരം കേട്ടുളവിലശനിസമ്പാതശങ്കാമകാണ്ഡേ
ഖിന്നാമോഹിച്ചുവീണാളുശതി വെറുനിലത്താതുരാകാതരാക്ഷീ

ഈ ദൌസ്ഥ്യമാണു കുറെ നേരത്തേക്കു സീതയെ വശപ്പെടുത്തിയതു്. ലക്ഷ്മണന്റെ ദീൎഘമായ പരിചരണംകൊണ്ടു സീത ക്രമേണ മോഹസ്ഥിതിയിൽനിന്നു വേറുപെട്ടു എന്നുതന്നെ പറയാം. അനന്തരം സീത ലക്ഷ്മണന്റെ അടുക്കൽ ശ്രീരാമനോടു പറയുന്നതിന്നു് ഒരു സന്ദേശം പറഞ്ഞയക്കുന്നു. ഈ സന്ദേശം പ്രൌഢവും ഗംഭീരവും ആയ ഒന്നാണു്. ശ്രീരാമന്റെ വിഷാദാഗ്നിക്കു സീതയുടെ വാക്കുകൾ ഒരു ഘൃതധാരയായിരുന്നുവെന്നുകൂടി പറയാം.

ഈ സന്ദൎഭത്തിലൊക്കെ കവി കാളിദാസരെ നല്ലപോലെ അനുകരിച്ചിരിക്കുന്നു. സന്ദേശഭാഗത്തിൽ അധികവും കാളിദാസപദ്യങ്ങളെ ഭാഷപ്പെടുത്തി ചേൎത്തിരിക്കുന്നു.

ലക്ഷ്മണൻ സീതയെ വിട്ടുപിരിഞ്ഞുപോകുന്ന ഭാഗം അത്യന്തം സങ്കടകരമായ ഒന്നാകുന്നു.

ഏതസ്മാൽ കുറതെത്രയും മുനിവരൻ വല്മീകജന്മാ തപം
ചെയ്യീടുന്ന തപോവനം വഴിയിതല്ലൊ തത്ര ചെന്നീടുവാൻ
നാഥേ! കേവലമാജ്ഞശാസനമിദം കേൾക്കെന്നിയെ മററു ചെ-
റേറത്തും നിനുപകാരമൊന്നുമൊരുനാളും ചെയ്യീലനിൎണ്ണിയതാം

എന്നു ലക്ഷ്മണൻ സീതയോടു പ്രാൎത്ഥിക്കുന്നതും,

ശ്രുത്വം നമേ നിന്നോട്ടുവൈമനസ്യം
സാധോ സുമിത്രാസുത മുഞ്ച ഖേദം

എന്നു സീത ലക്ഷ്മണനെ സമാശ്വസിപ്പിക്കുന്നതും ആയ ഭാഗങ്ങൾ അശ്രു കരയാതെ വായിക്കാവുന്നതല്ല. വനത്തിലുള്ള നദീവൃക്ഷലതാദികളോടും മുനികളോടും ദേവതകളോടും ദേവിയെ രക്ഷിക്കുന്നതിനു പ്രത്യേകം പ്രത്യേകം ലക്ഷ്മണൻ പ്രാൎത്ഥിക്കുന്നു. ലക്ഷ്മണനു സീതയിൽ ഉള്ള നിഷ്കപടമായ ഭക്തിസ്നേഹബഹുമാനങ്ങൾ എത്രമാത്രം വിപുലങ്ങളാണെന്നു കവി ഇവിടെ സ്പഷ്ടമാക്കുന്നു.

ജാതശ്രമാം കമലഗന്ധധൃതാധിവാസൈഃ
ശീലതപമപ്രാഗ്ഹരണ തരംഗവാതൈഃ
ദേവീ യഥാ ചസവനായ വിഗാഹതേ ത്വാം
ഭാഗീരഥി! പ്രശമയ ക്ഷണമംബുവേഗം

ഇതാണു ലക്ഷ്മണന്റെ ഗംഗാദേവിയോടുള്ള പ്രാൎത്ഥന. സീതയ്ക്കു ശരീരക്ലേശമുണ്ടായാൽ സൌരഭ്യമുള്ള തരംഗവാതങ്ങളെക്കൊണ്ടു അതിനെ തീൎക്കണം. ദേവി സ്നാനത്തിനായി വരുമ്പോൾ ഒഴുക്കിന്റെ ശക്തിയും കുറയ്ക്കണം; ഇത്രയുമാണു ഗംഗ സീതയ്ക്കുവേണ്ടി അനുഗ്രഹം ചെയ്യേണ്ടതു്. ഈ പ്രാൎത്ഥന അധികം സന്ദൎഭോചിതമായിരിക്കുന്നു എന്നു പറയേണ്ടതില്ലല്ലോ.

യേകേചിദത്ര മുനയോ നിവസന്ത്യരണ്യേ
വിജ്ഞാപയാമിശിരസാ പ്രണിപത്യതേഭ്യഃ
സ്ത്രീത്യുജ്ഝിതേത്യശരണേതി കുലോന്നതേതി
ദേവീ സദാഭവതാമനുകമ്പനീയാ

എന്നു ലക്ഷ്മണൻ വനവാസികളായ മുനികളോടു പ്രാൎത്ഥിക്കുന്നു. സ്ത്രീ പരിത്യക്ത അനാഥ ഉൽകൃഷ്ടകുലജാത എന്നിങ്ങനെ ഏതുകൊണ്ടും രക്ഷണീയയാണു സീതയെന്നു സാരം. അനാഥസംരക്ഷണം മഹത്തുക്കളുടെ ധൎമ്മവുമാണല്ലോ.

ഇപ്രകാരം സീതയെ രക്ഷിക്കുന്നതിനു് ഈശ്വരന്മാരോടു വേണ്ട പ്രാൎത്ഥനകൾ ചെയ്തു ലക്ഷ്മണൻ പിരിയുന്നു.

ജ്യേഷ്ഠഭ്രാതുരധീനസ്യ മന്ദഭാഗ്യസ്യ സാമ്പ്രതം
ലക്ഷ്മണസ്യ പ്രണാമോസ്തു പാദയോരയം പതിവ്രതേ!

എന്നു ഒടുവിൽ സീതയെ പ്രണമിച്ച ലക്ഷ്മണൻ പോകുന്നു. ഈ ശ്ലോകം ചെറിയതാണെങ്കിലും അൎത്ഥംകൊണ്ടു വളരെ വിസ്തരത്തെ വഹിക്കുന്നുണ്ട്. ഒന്നാംപാദംകൊണ്ടു ലക്ഷ്മണൻ തന്റെ പരതന്ത്രതയെ കാണിച്ചു. തനിക്കു മനസ്സില്ലാതെ ജ്യേഷ്ഠനുവേണ്ടിയാണ് ഈ അധൎമ്മം പ്രവൎത്തിച്ചതെന്നു അൎത്ഥം. ശ്രീരാമനു വേറെയും സോദരന്മാരുള്ള സ്ഥിതിക്ക് അവരോട് ആരോടും പറയാതെ തന്നോടുമാത്രം ഇക്കാൎയ്യം പറയുന്നതിന് എന്താണു കാരണം എന്ന ചോദ്യത്തിനു 'മന്ദഭാഗ്യസ്യ' എന്നുതന്നെ സമാധാനം. ഭാഗ്യശൂന്യതകൊണ്ടാണു തനിക്ക് ഈ കൎമ്മം ചെയ്യേണ്ടിവന്നതെന്നു സാരം. 'നിന്നെ അവസാനമായി ഞാൻ ഇതാ നമസ്കരിക്കുന്നു. നീ നിന്റെ വത്സലനായ ലക്ഷ്മണനെ അനുഗ്രഹിക്കണമേ' എന്നാണു ലക്ഷ്മണന്റെ ആശയം.

ഇവ്വിധം പ്രാൎത്ഥനയും മററും ചെയ്തു വിഷാദത്തോടുകൂടി ലക്ഷ്മണൻ സീതയെ വിട്ടുപോകുന്നു. അനന്തരം

"കൂരിരുൾപോലെ നിറഞ്ഞുള്ള കണ്ടും
ഘോരശാപവചനാദം കേട്ടും
പേടികലൎന്ന്"

അനാഥയായിബ്ഭവിച്ച സീതയുടെ ദൌസ്ഥ്യത്തെ വൎണ്ണിക്കുന്ന കവി, വാസ്തവത്തിൽ ഇതുവരെ പണിതുവെച്ച കരുണാഹൎമ്മ്യത്തിനു ഒരു മകുടം ചാൎത്തുകയാണു ചെയ്യുന്നതു.

കല്യാണാകര വേളികഴിഞ്ഞനേരം ചൊല്ലിയ മന്ത്രവുമോൎമ്മ മറന്നോ
ബാലതസൎവ്വമകന്നു സുഖിച്ചൊരുകാലമിരുന്നതുമോൎമ്മ മറന്നോ
കനിവൊടു സൎവ്വമുപേക്ഷിച്ചുടനെ വനഭുവിവന്നതുമോൎമ്മ മറന്നോ
അടവിയിലോരോ കല്ലുംമുള്ളുമതിങ്കൽനടന്നതുമോൎമ്മ മറന്നോ
അദ്ധ്വപരിശ്രമമുൾക്കൊണ്ടങ്ങുന്നാൾ നിദ്രവരാതതുമോൎമ്മ മറന്നോ
ത്രിസ്ഥിൽ ചാടെനടന്നുഴലിയനേരം ചോരയതിൽ വീണതുമോൎമ്മ മറന്നോ
ആശ്രയമേകിയലക്ഷ്മണനെന്നെയെടുത്തയി കാൎയ്യവണങ്ങിയതോൎമ്മ മറന്നോ

ഇത്യാദി പൂൎവ്വസംഭവങ്ങളെ സ്മരിപ്പുകൊണ്ടുള്ള സീതയുടെ വി

ലാപം തള്ളിത്തിങ്ങിക്കലങ്ങിപ്പെരുകുമഴലിന്റെ ഒരു കൂലങ്കഷമായ പ്രവാഹമാകുന്നു. ഒരിക്കലും കരകയറുവാൻ പാടില്ലാത്ത ഒരു അഗാധമായ ശോകാവേഗത്തിൽ കവി വായനക്കാരേയും സീതയേയും പിടിച്ച് ആഴ്ത്തുന്നു. സീതയുടെ ഈ ദുഃഖം ആ വനത്തിന്റെ സ്ഥിതിയെത്തന്നെ മാററിമറിച്ചിരിക്കുന്നു.

വനലക്ഷ്മികളും ഖേദമിണങ്ങി
നദികളിൽ വെള്ളം ഝടിതി കലങ്ങി
ദിനകരനപ്പോൾ ജലധിയിൽ മുങ്ങി
മാരുതദേവനുമുടനേ മങ്ങി
ഹരിണികൾ മുറവിളി ഝടിതി തുടങ്ങി
പക്ഷികൾനാദം കരുണം പൊങ്ങി

സീതയുടെ ദുഃഖം വനത്തിലുള്ള സകല ചരാചരങ്ങളേയും ഒന്നുപോലെ അസ്വസ്ഥങ്ങളാക്കി എന്നു ഈ ഭാഗത്തിൽനിന്നു കാണാം.

നൃത്തം മയൂരാഃ കുസുമാനി വൃക്ഷാ
ദർഭാനുപാത്താൻ വിജഹുർഹരിണ്യഃ
തസ്യാഃ പ്രപന്നേ സമദുഃഖഭാവ-
മത്യന്തമാസീദ്രുദിതം വനേപി

എന്നു കാളിദാസർ ഈ സന്ദർഭത്തെ വർണ്ണിച്ചിരിക്കുന്നതു് ഇവിടെ സ്മരിക്കേണ്ടതാകുന്നു. വനത്തിൽ ഒരു ജീവിപോലും സീതയുടെ ദുഃഖത്തിൽ പങ്കുകൊള്ളാതെയില്ല. അചിരേണ വാല്മീകിയുടെ ആശ്രമത്തിൽ ചെന്നുചേരുന്നതോടുകൂടി സീതയുടേയും വായനക്കാരുടേയും അശ്രുപതനത്തിന് അല്പം ഒരു വിശ്രമം ലഭിക്കുന്നു.

വചനീയവചോവിഷാഗ്നിദഗ്ദ്ധ
ശ്രവസി തദ്ഗദിതേന നിർവൃതേ തേ
രഘുവീരമുഖാനവേക്ഷണാർത്തേ
നയനേ ചാജലതനൂഖാവലോകാൽ

എന്നു പുത്രലാഭത്താൽ ഉള്ള സീതയുടെ സന്തോഷത്തെ കവി വർണ്ണിക്കുന്നു. അപവാദശ്രവണഹാലാഹലംകൊണ്ടു ദഹി

ച്ചു സീതയുടെ ചെവികൾക്കു കുട്ടികളുടെ രുദിതം നിർവൃതിയെ കൊടുത്തു. അതുപോലെ ഭർത്തൃമുഖാവലോകനം ഇല്ലാതിരിക്കുന്ന നേത്രങ്ങൾക്കു തച്ഛായാവഹങ്ങളായ പുത്രമുഖങ്ങൾ ആനന്ദകരങ്ങളായിബ്ഭവിച്ചു. വിരഹിണികളായ സ്ത്രീകൾക്കു സർവ്വപ്രകാരേണയും പുത്രദർശനം സന്തോഷകരമാകുന്നു. ഈ സ്ഥിതി സീതയ്ക്കു ആശ്രമത്തിൽ ആശ്വാസത്തെ പ്രദാനംചെയ്തു.

കരുണകല്ലോലിതമായ അഗ്നിപ്രവേശം നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്ന മറെറാരു ഭാഗമാകുന്നു. ശ്രീരാമന്റെ വിലാപം സീതയുടെ കഷ്ടത മുതലായവയുടെ ഒരു ശരിയായ ചിത്രം ഇവിടേയും കവി നല്ല മനോധർമ്മത്തോടുകൂടി വരയ്ക്കുന്നുണ്ട്. സീത അഗ്നിപ്രവേശം ചെയ്യുന്നതിനു ശ്രീരാമൻ കല്പിക്കുന്നു. തീയ്യൊക്കെക്കൂട്ടി. ആളുകൾ കൂടിക്കഴിഞ്ഞു. തീയ്യാളിക്കത്തുന്നു. സീത ഇതാ തീയ്യിൽ ചാടിച്ചാടിയില്ലെന്നുള്ള നിലയായി. പെട്ടെന്നു രാമന്റെ ഭാവം മാറുന്നതു നോക്കുക.

ആർത്തിപിടിച്ചു തലമുടറി-
പരവശനായീ രഘുകുലവീരൻ
പെരുകിന ചിന്താസന്തതിശാലി
വപുവുടെമദ്ധ്യേ പെട്ടുവീർപ്പിട്ടും
വാട്ടൊടു നീളെത്തിരുമിഴിയുഗളേ
ബാഷ്പചയങ്ങൾ നിറഞ്ഞുതുളുങ്ങീ
മേദിനിയിൽച്ചൂടേറു മനോജ്ഞം
താമ്രാധരമലർ കിതവനവാടീ
സവിധേനിന്നവരോടുരിയാട്ടം
പവമാനജനൊടുമില്ല തദാനീം.

ഇതാണു ഈ സന്ദർഭത്തിൽ രാമചന്ദ്രന്റെ സ്ഥിതി. ഗംഭീരതയും പ്രൌഢിയും വീര്യവും ഒക്കെ എവിടെയോ പോയി. കേവലം ചപലനെപ്പോലെ ശ്രീരാമൻ വിലപിക്കുന്നു. പരിശുദ്ധമായ പ്രേമത്തിന്റെ കരകവിച്ചിൽ നോക്കുക.

ചെറുതേനമ്മൊഴി പോയതുമൂലം
വെറുതേ ജന്മ മദീയമിതയ്യോ
വാനരവീരനെ ബാണംകൊണ്ടൊരു-
ബാലിയെ വെന്നതു വിഫലംതന്നെ
പവനതനൂജപരാക്രമഭംഗികൾ
പഴുതേ പോയിതു പലവകപാർത്താൽ
വമ്പുതുടർന്നൊരു വരുണൻ തന്നോ-
ടമ്പുതൊടുത്തതു വിഫലംതന്നെ.

ഇപ്രകാരം മുൻപു ചെയ്തിട്ടുള്ള വ്യാപാരങ്ങളുടെ വൈഫല്യത്തെക്കുറിച്ചു ശ്രീരാമൻ അനുതപിക്കുന്നു. ഇവിടെയെല്ലാം കരുണംതന്നെ നിരർഗ്ഗളമായി ഒഴുകുന്നു.

സ്വാഹാദേവി പുണർന്ന പുണ്യലഹരീസർവ്വസ്വമേ നിസ്തുഷ-
പ്രാകാശ്യേന നിതാന്തമന്ധതമസം നീക്കുന്ന ഭാഗ്യാംബുധേ!
മാഴ്കീടാതെ ദയാനിധേ മഖഭുജാമേകം മുഖാംഭോജമേ
ലോകാധീശ്വര! ലോഹിതാശ്വ! ഭവതേ തസ്മൈ നമഃ കുർമ്മഹേ

എന്നു അഗ്നിഭഗവാനോടു പ്രാർത്ഥിച്ചുകൊണ്ടു സീത തീയ്യിൽ ചാടുന്ന ഭാഗം രോമാഞ്ചജനകമാകുന്നു.

ഹനുമാൻ മുൻപു സീതയെ കണ്ടപ്പോൾ ദേവിയുടെ സ്ഥിതി വളരെ കഷ്ടതയിലായിരുന്നു. ഇപ്പോൾ ശ്രീരാമസമീപത്തുവെച്ചു കാണുന്ന സീതയുടെ സ്ഥിതി അങ്ങിനെയല്ല. ഇപ്പോഴത്തെ സീതയിൽ മുൻപറഞ്ഞ കഷ്ടതയുടെ സ്പർശം അല്പവും ഇല്ല. ഭർത്തൃയുക്തയായ ഒരു സ്ത്രീയുടെ സകല സൌഭാഗ്യങ്ങളും രാമസമീപസ്ഥയായ സീതയിൽ കാണുന്നു. ഈ സംഗതി ഹനുമാനേയും ശങ്കാകുലിതനാക്കി. ഹനുമാന്റെ വാക്കിൽ ഈ സംഗതി വ്യക്തമാക്കാം.

തസ്യാനീളെ നിലത്തടിന്നു പൊടിയാമെത്താനിവൃമാരേച്ചറിനൊ-
ന്നത്രേശുഷ്കപലാശജാലജടിലാഭോഗം നറുംകൈശികം
അസ്യാവാർകുഴൽ കാൺകപിന്നെ നിരവേ ചിക്കിച്ചമച്ചുള്ളള-
ന്മത്താളീസ്വനിതേനമഞ്ജുളമിദം മുന്നേവളല്ലെന്നമേ.
മദ്ധ്യേമാച്ചുപിരണ്ടതെന്നിമഹിതം മട്ടൊന്നു കണ്ടീലഞാൻ
പുത്തൻപൂൺപു പുരാവിയോഗവിധുരേ തസ്യാ ലലാടാന്തരേ
അസ്യാ നൂതനശീതഭാനുസുഭഗേ പാറുന്നിതിന്നോറിമേൽ

കസ്തൂരീമയചിത്രകാങ്കുരമിയം മുന്നേവളല്ലെന്നുമേ.
സന്താപേന വിലോളിതാ പുരരിപോരുജ്ജ്വാലമാലാഗ്നിനാ
വെന്തിട്ടും മലർബാണവില്ലിനുപമാനം തന്നതഭ്രൂലതാ
ചെന്താർബാണരസാമൃതാപ്തിലഹരീം വെല്ലുന്ന ചില്ലീപരി
സ്പന്ദം നന്നിതു വിഭ്രമാഞ്ചിതമിയം മുന്നേവളല്ലെന്നുമേ.
ദുഃഖംകൊണ്ടു കരഞ്ഞതീവകലുഷം ബാഷ്പാംബുവാതെത്രയു
ൾക്കൺമുക്കതദീയമെത്രദയനീയം പാർത്തുകാണുംവിധൌ
ചൊൽക്കൊള്ളും നവവിഭ്രമങ്ങളുമണിഞ്ഞതസ്യാമഷീഭൂഷിതം
മല്ക്കൺകാൺമതു വാണിനിർണ്ണയമിയം മുന്നേവളല്ലെന്നുമേ.

എന്നു ഹനുമാൻ സീതയുടെ രണ്ടു സ്വഭാവങ്ങളേയും വർണ്ണിക്കുന്നു. ഇപ്രകാരം സംഭവിച്ച സ്ഥിതിഭേദത്തിനു കാരണം സീത പറയാൻ തുടങ്ങുമ്പോൾതന്നെ തടയുന്നു. ആകപ്പാടെ സീതയുടെ സ്ഥിതി വളരെ കഷ്ടതയിലാകുന്നു. ഈ ഭാഗത്തിലൊക്കെയും കവി ഉൽകൃഷ്ടമായ മനോധർമ്മവൈഭവത്തെ പ്രകാശിപ്പിച്ചിട്ടുണ്ടെന്നു സഹൃദയന്മാൎക്ക് അനുഭവപ്പെടുന്നതാണ്. ആകപ്പാടെ അഗ്നിപ്രവേശവും ശോകമയം എന്നുതന്നെ പറയണം.

സ്വൎഗ്ഗാരോഹണവും കരുണരസകന്ദളിതമായ ഒരു ഭാഗമാകുന്നു. ശ്രീരാമൻ ഹനുമദ്വിഭീഷണാദികളെ വേർപിരിയുന്ന ഭാഗം ആരുടെ മനസ്സിനേയും അലിയിപ്പിക്കാതിരിക്കയില്ല.

കരുണത്തിൽ കാളിദാസരുടേയും ഭവഭൂതിയുടേയും നിലയല്ല പുനത്തിനുള്ളതു്. കാളിദാസരുടെ വായനക്കാർ ശോകാവേശത്തോടുകൂടി കണ്ണിൽനിന്നു പരിമിതങ്ങളായ ഏതാനും ബാഷ്പകണങ്ങൾ മോചിക്കുന്ന സന്ദർഭത്തിൽ ഭവഭൂതിയുടെ വായനക്കാർ ധാരധാരയായി തടവു കൂടാതെ അശ്രു വർഷിക്കുന്നു. എന്നാൽ അപാരമായ ശോകസമുദ്രത്തിന്റെ തള്ളിത്തള്ളി പൊങ്ങിവരുന്ന തരംഗമാലയിൽ മുങ്ങി അശരണന്മാരായിബ്ഭവിക്കുകയാണ് ഈ സന്ദർഭത്തിൽ പുനത്തിന്റെ വായനക്കാർ ചെയ്യുന്നതു്. സീതയും രാമനും (സീതാപരിത്യാഗം-അഗ്നിപ്രവേശം) ശോകാശ്രുവ്യാമോഹാദികളെക്കൊണ്ടു

ഇങ്ങനെ ഒരു ലോകം സൃഷ്ടിച്ച കവി, വായനക്കാരേയും അവർ അറിയാതെ അപ്രകാരമുള്ള ഒരു ലോകത്തിലേക്ക കൊണ്ടുപോകുന്നു. ഇതാണു പുനം ചെയ്യുന്നത്. മഹത്തായ കല്പനാശക്തിയുള്ള ഒരു മഹാകവിയാണു പുനം എന്നു ഈ സംഗതി തെളിയിക്കുന്നു.

രസലോകത്തിന്റെ ഏതംശത്തിലും പുനത്തിന്റെ ആധിപത്യത്തിനു ഒരു കുറവുമില്ല. സന്ദർഭത്തിന് അനുകൂലമായി വായനക്കാരുടെ ചിത്തവൃത്തിയെ അനുവദിക്കുന്നതിനു പുനത്തിന് ഒരു ക്ലേശവുമില്ല. കാവ്യകലയുടേയും ലോകവ്യവഹാരത്തിന്റേയും മർമ്മങ്ങളെ നല്ലതുപോലെ ഗ്രഹിച്ച ഔചിത്യബോധത്തോടും മനോധർമ്മത്തോടുംകൂടി പ്രയോഗിക്കുവാൻ കഴിയുന്നവൎക്ക മാത്രമേ രസത്തിന്റെ കാൎയ്യത്തിൽ വിജയം ലഭിക്കുകയുള്ളു. ഈ വിജയശ്രീയാൽ പുനം സ്വയംവൃതനാകുന്നു. വായനക്കാരുടെ മനോവൃത്തിയെ എങ്ങിനെ ആക്കിവെയ്ക്കുവാനും പുനത്തിനു കഴിയും. താൻ വിചാരിക്കുന്നതുപോലെ വായനക്കാരെ ചിരിപ്പിക്കുവാനും കരയിപ്പിക്കുവാനും വിസ്മയിപ്പിക്കുവാനും ഭയപ്പെടുത്തുവാനും പുനത്തിനു ഒരു ക്ലേശവുമില്ല. ഏതെങ്കിലും ഒരു രസത്തിന്റെ കാൎയ്യത്തിൽ പ്രത്യേകം മെച്ചം കയ്യുലാക്കിയിരിക്കുന്ന മഹാകവികൾ പലരും ഉണ്ട്. എന്നാൽ ഇതരരസങ്ങളുടെ കാൎയ്യത്തിൽ അവരുടെ നില അത്രയും ഉയൎന്നതല്ല. ശൃംഗാരത്തിൽ അതിചതുരനായ കാളിദാസൻ്, വീരരൌദ്രങ്ങളെ സംബന്ധിച്ച ആ മേന്മയില്ലെന്നു പണ്ഡിതന്മാർ പറയുന്നതു നിരൎത്ഥമല്ല. വീരത്തിൽ അതിവീരനായ മുരാരിയെ ശൃംഗാരം തൊട്ടു തെറിച്ചിട്ടുണ്ടോ എന്നു ഭൂതക്കണ്ണാടി ഉപയോഗിച്ചുതന്നെ നോക്കണം. വീരരൌദ്രങ്ങളുടെ കാൎയ്യത്തിൽ ക്ഷേമേന്ദ്രനു ക്ഷേമം കാണുന്നില്ല. എഴുത്തച്ഛൻ ചിരിക്കുകയും കുഞ്ചൻനമ്പിയാർ കരയുകയും ചെയ്യുന്ന സന്ദർഭങ്ങൾ എത്രയോ ദുർല്ലഭങ്ങൾ. ഇതാണു പല മഹാകവികളുടേയും സ്ഥിതി. ഇതിൽ ആരേയും കുറപ്പെടു

ണ്ടുവാനില്ല. ഇങ്ങിനെ വരുന്നതു സാധാരണമാണ്. ഈ കുറവു തട്ടാത്ത ഒരു മഹാകവിയാണു പുനം. ഏതു രസവും പുനത്തെ തനിയെ ഭജിക്കുന്നു. പുനത്തിന്റെ കൃതിയിൽ ഹൃദയത്തെ പതിപ്പിക്കുന്നവർ 'വേദ്യാന്തരനിഗ്ഗളിത'മായ ആനന്ദത്തിന് അതിഥികളായിബ്ഭവിക്കുന്നു.

നഗരം അർണ്ണവം ശൈലം വനം ആശ്രമം നായാട്ട രാജ്യഭരണം കുമാരോദയം വിവാഹം യാഗം യുദ്ധം സൂര്യചന്ദ്രോദയാസ്തമയങ്ങൾ ഇതു ഉദ്യാനം നദി മുതലായി, ഒരു മഹാകാവ്യത്തിൽ, ഏതിനെക്കുറിച്ചെല്ലാം വർണ്ണിച്ചിരിക്കണമെന്ന് ആചാര്യന്മാർ വിധിച്ചിട്ടുണ്ടോ അവയുടെ എല്ലാം വർണ്ണനം രാമായണംപ്രബന്ധത്തിൽ അടങ്ങിയിരിക്കുന്നു. പേരിനുമാത്രം എന്തെങ്കിലും കൂട്ടിക്കൂട്ടി വർണ്ണനമായി എന്ന് അഭിമാനിക്കുന്നതു പുനത്തിനു ഹിതമല്ല. വർണ്ണനത്തെ സംബന്ധിച്ചിടത്തോളം ശ്രീഹർഷമാഘമങ്ഖകബാണാദികളാണു പുനത്തിന്റെ ഗുരുക്കന്മാർ. മററു കവികൾക്കു ഒരു വഴിയും കൊടുക്കാത്തവയാണു പുനത്തിന്റെ വർണ്ണനകൾ. 'ബാണോച്ഛിഷ്ടം' എന്നു സംസ്കൃതപണ്ഡിതന്മാർ പറയാറുണ്ട്. അതുപോലെ 'പുനോച്ഛിഷ്ടം' എന്നും പറയാവുന്നതാണെന്നു തോന്നുന്നു. പുനത്തിന്റെ വർണ്ണനകൾ അത്രമാത്രം സർവ്വങ്കഷങ്ങളാകുന്നു. വർണ്ണ്യവസ്തുവിന്റെ ഏതു ചെറിയ അംശത്തിലും പുനത്തിന്റെ ദൃഷ്ടി പതിയും. പുനത്തിന്റെ വാഗ്‌വിലാസസ്പർശത്താൽ, എത്രമാത്രം വൈരൂപ്യത്തോടുകൂടിയ വസ്തുവും ഏററവും ഹൃദയംഗമമാകുന്നു. കണ്ടാലതിവികൃതിയായ ശൂർപ്പണഖയെ അതിമോഹിനിയായി വർണ്ണിക്കുന്ന ഭാഗംതന്നെ ഈ അഭിപ്രായത്തിന്റെ യാഥാർത്ഥ്യം വെളിവാക്കുന്നതാണ്. വർണ്ണനങ്ങൾ അധികവും ഗദ്യങ്ങളെക്കൊണ്ടു നിർവ്വഹിക്കുന്നു. പദ്യങ്ങളിൽ ഉള്ളതിൽ കൂടുതൽ വർണ്ണനാടോപം ഗദ്യങ്ങളിൽ കാണുവാൻ കഴിയുന്നു.

കവിയുടെ വർണ്ണനാപാടവം അതിപ്രകടമായി കാണു

ന്ന ഒരു ഭാഗമാകുന്നു ലങ്കാപുരിദഹനം. ഒരിക്കൽ വായിച്ചാൽ പിന്നെ ഈ ഭാഗം ആരും മറന്നുപോകുമെന്നു തോന്നുന്നില്ല. അത്രയ്ക്കു കവിയുടെ ചാതുൎയ്യം കരകവിഞ്ഞൊഴുകുന്ന ഒന്നാണ് ഈ വൎണ്ണനം. ഒരു വലിയ നഗരത്തിനു തീ പിടിച്ചാൽ അവിടെ ഉണ്ടാകുന്ന 'ബഹള'ങ്ങൾ വാസ്തവത്തിൽ ഊഹഗോചരങ്ങൾകൂടിയല്ല. ഇപ്രകാരം ദുരവസ്ഥയോടുകൂടിയ ലങ്കയുടെ ഒരു രൂപം കവി എങ്ങിനെ നമ്മെ കാണിക്കുന്നു എന്നു നോക്കുക.

ഒരിടത്തു,

ഗൃഹകളിലോടിയൊളിച്ചുവിരണ്ടീ-
ട്ടനുണ്ടല്ലോ വൃദ്ധന്മാരുംവൃദ്ധസ്ത്രീകളു-
മിളയകിടാങ്ങളും.

മറ്റൊരിടത്തു,

ജാനകിപോന്നിഹ വന്നതുകൊണ്ടേ
ഹാനികുലത്തിനു മെത്തും നൂനം
മെല്ലെപ്പറവിനിതങ്ങറിയുമ്പോ-
ളില്ലൊരു കില്ലുദശാസ്യനു തരിവും

ഇത്യാദി ജനങ്ങളുടെ വിലാപം.

വന്നുപിടിക്കും വഹ്നിപൊലിപ്പാൻ
മണിഭവനങ്ങളിലോടിച്ചാടിയു-
മണിമതിൽതന്മേൽ നീളെ നടന്നും
കോൾവഴിയുള്ളവർ വാഴകുഴച്ചും
കുത്തിയമന്നു കുത്തിമറിച്ചും
നീരും കുടവുമെടുത്തു നടന്നും
തിയ്യടിയിൽ പുക്കൊട്ടു കമഴ്ന്നും

ഇതാണു വേറെയൊരിടത്തെ സ്ഥിതി. എന്തു ചെയ്താൽ തിയ്യിന്റെ വായിൽനിന്നു രക്ഷ പ്രാപിക്കാമെന്നു വിചാരിച്ചു സംഭ്രമവ്യാകുലന്മാരായി ക്ലേശിക്കുന്ന ഒരു തരക്കാരുടെ സ്വഭാവമാണ് ഇവിടെ വൎണ്ണിച്ചിരിക്കുന്നതു്. വേറെ ഒരിടത്തെ സ്ഥിതി ഇതിലും പരിതാപജനകമാകുന്നു.

ചതുരംഗം ചൂതരചാളെന്നു തുടങ്ങിന നന്മ
രസങ്ങളിലമ്മ മരിച്ചതുമറിയാതെ പാൎത്തി

ട്ടരചെന്നും വച്ചരചെന്നും കണ്ണിമയാ
തേനോക്കിയിരുന്നും വീമ്പുപറഞ്ഞും

ചിലർ കഴിച്ചുകൂട്ടുമ്പോളാണു മണിഗൃഹപംക്തികൾ വെന്തെരിയുന്നതു്.

കരികുലനിനദം കുഹചന ഭാഗേ
മുഴകിന തുരഗനിനാദം കുഹചന
ഭയപരശിശുജനരോദം കുഹചന
കരയും കേളിമൃഗൌഘം കുഹചന
തിയ്യിൽ മറിഞ്ഞുകിടക്കുന്നു ചിലർ
നദികളിലോടിച്ചാടുന്നു ചിലർ
പത്തുദിശന്തേ പായുന്നു ചിലർ
പത്തായങ്ങൾ പൊളിക്കുന്നു ചിലർ
പാത്രം കെട്ടിയെടുക്കുന്നു ചിലർ
പൊന്നും പണവുമൊളിക്കുന്നു ചിലർ
നിലവിളികൊണ്ടു കലുക്കുന്നു ചിലർ
മുറവിളികൊണ്ടു നടുങ്ങുന്നു ചിലർ

എന്നുള്ള സ്ഥിതി അകപ്പാടെ സംഭ്രമജനകമാകുന്നു. ഒരിടത്തും ഒരാൾക്കും സ്വസ്ഥതയില്ല. എവിടെ നോക്കിയാലും തീ പിടിച്ചിട്ടുള്ള ബഹളംതന്നെ. ചുരുക്കത്തിൽ ലങ്ക മുഴുവൻ വിലാപമയം ആയിരിക്കുന്നു എന്നേ പറയുവാനുള്ളു.

കർപ്പൂരത്താൽ കത്തിയെഴുന്നു വെൺകൊറ്റക്കുട വെന്തുതുടങ്ങീ
കസ്തൂരിച്ചിറ ചുട്ടുതിളച്ചു കളഭപ്പൊയ്ക വരണ്ടുചമഞ്ഞു
കുങ്കുമമാലയിലങ്കിപിണഞ്ഞു മാരക്കളരികൾ നീറിപ്പോയീ
മരതകവേദിക പൊരികനലായീ

മഹാവിഭവശാലിനിയായ ലങ്കയുടെ സ്ഥിതി എത്രമാത്രം ദയനീയമായിരിക്കുന്നു. കസ്തൂരിയും കളഭവും മററും പാത്രങ്ങളിലാക്കി സൂക്ഷിക്കുകയല്ല ലങ്കയിൽ ചെയ്യുന്നതു്. അവയെക്കൊണ്ടു് ഓരോ പൊയ്കതന്നെ നിർമ്മിച്ചിരിക്കുന്നു. കർപ്പൂരംകൊണ്ടാണു തറയും ഉണ്ടാക്കിയിരിക്കുന്നതു്. ലങ്കയിലെ ഐശ്വര്യത്തിന്റെ സ്വഭാവം ഈ വർണ്ണനത്തിൽനിന്നു ഗ്രഹിക്കാവുന്നതാണു്. അരനിമിഷംകൊണ്ടു് ഇപ്രകാരമുള്ള വൈഭവം എല്ലാം വെന്തു ഭസ്മമായിപ്പോയി. തീ പിടിച്ച ലങ്കയുടെ

എല്ലാ അംശത്തിലും കവിയുടെ ദൃഷ്ടി പതിഞ്ഞിരിക്കുന്നു. ആ അംശങ്ങളെ നൂതനമനോധമ്മത്തോടുകൂടിയാണു കവി നമുക്കു കാണിച്ചുതരുന്നതു്. ഇവിടെ സ്വഭാവോക്തിയെയാണു കവി പ്രധാനമായി സ്വീകരിച്ചിരിക്കുന്നതെന്നുകൂടി മനസ്സിലാക്കേണ്ടതുണ്ടു്. അതിശയോക്ത്യാദിസ്പശം ഇല്ലാതെ ഹൃദയംഗമമായി വണ്ണിക്കുവാൻ കവിക്കുള്ള വിരുതു് ഈ ഭാഗത്തിൽനിന്നു തെളിയുന്നു.

സ്വഭാവസുന്ദരമായ വണ്ണനത്തിനു് ഒരു ഭാഗംകൂടി താഴെ ഉദാഹരിച്ചുകൊള്ളുന്നു.

ഭോജ്യവ്യഞ്ജനമതു വച്ചേച്ചു-
ങ്ങാജ്യഘടം നീ കൊണ്ടാകന്യേ!
പുല്ലിനു പോയില്ലാരും നാളേ-
ക്കില്ലിന്നൊക്കൊരു മണ്ണംപോലും
ഖണ്ഡനമിന്നുരു വിട്ടില്ലല്ലീ!
ദണ്ഡമെടോതവ മകനേ ചീലം
ദണ്ഡൊടിവോളമടിപ്പാൻ തോന്നും
പിണ്ഡമിതൊന്നിനുമാകാന്ത്യനം.

വനവണ്ണനത്തിൽ ഉൾപ്പെട്ടതാണു് ഈ ഭാഗം. വനത്തിൽ ഉള്ള ചില ആശ്രമങ്ങളിലെ ഋഷിമാരുടെ സംഭാഷണമാണു് ഇവിടെ ഉദ്ധരിച്ച ഭാഗത്തിൽ അടങ്ങിയിരിക്കുന്നതു്. മുനിമാർ പുല്ലിനു് ആവശ്യപ്പെടുന്നതും ഗുരു ഖണ്ഡനം പഠിക്കാത്ത ശിഷ്യനെ ശാസിക്കുന്നതും ആശ്രമത്തിൻെറ നിലയ്ക്കു വളരെ യോജിച്ചിരിക്കുന്നു. ഇപ്രകാരം വണ്ണനങ്ങൾക്കു തന്മയത്വം വരുത്തുവാൻ പുനത്തിനു് അതിസാമത്ഥ്യമുണ്ടു്:

വായുവില്ലാതെ ആയപ്പോൾ ഉള്ള ലോകസ്ഥിതിയെ വണ്ണിക്കുന്നതിൽനിന്നു് അല്പം ഭാഗം എടുത്തു ചേത്തുകൊള്ളുന്നു. കവിയുടെ നാനാമുഖമായ അവലോകനസ്വഭാവം ഗ്രഹിക്കുവാൻ ഈ ഭാഗം പ്രയോജനകരമായിരിക്കും.

പാരിൽപെരുകിന കസ്തൂരിക്കും പരിമളസാരം നഷ്ടിപിടിച്ചു
പുഴുകിൻചാതുരി വിഴകിപ്പോയീ ചെപ്പാതിന്മണമുച്ചിയിൽ മാഞ്ഞു
മലയാദ്രീന്ദ്രനു മഹിമകുറഞ്ഞു പനാഗസുഭഗമാമണംമാറി

പങ്കജവിപിനേ ഭംഗികുറഞ്ഞു മല്ലികമാലകൾ കിന്നചമഞ്ഞു
ചെന്താർബാണനു ബന്ധുമുടിഞ്ഞു * * * * *
നീരദപാളികളംബരമാർഗ്ഗേ നിശ്ചലമായി നടന്നീലെങ്ങും
വിവിധമഹാപ്രഭ മന്ദിരനികരേ വെഞ്ചാമരനിര വെറുതേയായീ
പക്ഷികുലത്തിനു നഭസി പറപ്പാൻ പക്ഷപുടത്തിനു കെൽപ്പുകുറഞ്ഞു
കുതിരകളിളകാഞ്ഞംബരമാർഗ്ഗേ കതിരവനുടനേ യാത്രമുടങ്ങീ

ലോകത്തിന്റെ സൌന്ദര്യത്തെ അറിഞ്ഞ് ആസ്വദിക്കുന്നതിനും അതിനെ യഥോചിതം വർണ്ണിച്ച് മറ്റുള്ളവരെ രസിപ്പിക്കുന്നതിനും പുനം അദ്വിതീയനാണ്. വായുവില്ലാതായപ്പോൾ ലോകത്തിലെ രമണീയപദാർത്ഥങ്ങളിൽ കവിയുടെ ദൃഷ്ടി ആദ്യം പതിഞ്ഞതിന് ഇതുതന്നെ കാരണം. സുന്ദരപദാർത്ഥങ്ങൾക്കു നേരിട്ട അസുന്ദരതയാണ് ഇവിടെ കവി വർണ്ണിച്ചിരിക്കുന്നത്.

പലരുമകാണ്ഡേ പാതികളിച്ചും
പാതി ഭജിച്ചും പാതി ഭുജിച്ചും

എന്നിങ്ങിനെ പലരുടെ സ്ഥിതികളെ വർണ്ണിച്ചിരിക്കുന്നതും ഫലിതംതന്നെയായിരിക്കുന്നു. ഈ വർണ്ണനത്തിനു കവി താഴെ പറയുന്നവിധം മകുടം ചാർത്തുന്നു.

ഞാണില്ലാതൊരു വീണകൾപോലെ
കുതിരകളറ്റ മണിത്തേർപോലെ
ചിറകുമുറിഞ്ഞ ഖഗാവലിപോലെ
നരവരരില്ലാനാട്ടുകൾപോലെ
പരിമളമില്ലാമലർനിരപോലെ
നീരില്ലാതസരസ്സുകൾപോലെ
തിരിയില്ലാതൊരു കുണ്ഡംപോലെ
അറിവില്ലാതകകാന്യകൾപോലെ
വൈധവ്യംവന്നരുവയർപോലെ
കഷ്ടം ശിവശിവ കഷ്ടം കഷ്ടം
ത്രിഭുവനമൊക്കെക്കശ്മലമാസീൽ

വായുവില്ലാതായാൽ ലോകത്തിനു നേരിടുന്ന ദുസ്ഥിതിയെക്കുറിച്ച് ഇതിലധികം വർണ്ണിക്കാവുന്നതല്ല. ഈ ദുസ്ഥിതിയുടെ ഒരു ശരിപ്പകർപ്പ് ഇവിടെ കവി എഴുതിക്കാണിച്ചിരിക്കുന്നു.

കേരള സാഹിത്യ അക്കാദമി

ലോകകണ്ടകനായ രാവണനെ ശ്രീരാമചന്ദ്രൻ വധിച്ചതിനുശേഷം മൂന്നു ലോകങ്ങൾക്കും ഉണ്ടായ മംഗളസ്ഥിതിയെ 'പട്ടാഭിഷേക'ത്തിൽ കവി വളരെ ചാതുൎയ്യത്തോടുകൂടി വൎണ്ണിച്ചിരിക്കുന്നു. രാവണന്റെ ഉപദ്രവംനിമിത്തം സകലലോകത്തിനും നേരിട്ട സങ്കടത്തെ വൎണ്ണിച്ച കവി, പിന്നീട് ഉണ്ടായ സ്വാസ്ഥ്യത്തെ വൎണ്ണിക്കുന്നതിന് അല്പവും പിശുക്ക കാണിച്ചിട്ടില്ല. എവിടെ നോക്കിയാലും ആഹ്ളാദചിഹ്നമല്ലാതെ കാണുവാനില്ല. ഇതായി ലോകത്തിന്റെ നില.

സദസി ബൃഹസ്പതി പലനാൾകൂടിപ്പുരളും പലകയുമെഴുനള്ളിച്ചു
പലനാൾകൂടിപ്പവനനിദാനീം പണ്ടേപ്പോലെ വീയിതു പാർമേൽ
പലനാൾകൂടി മഹേന്ദ്രനിദാനീം പച്ചത്തഴനിഴൽ വിളയിപ്പിച്ചു
പാവകദേവൻ പലനാൾകൂടി പ്രാജ്യവഷൾകൃതി കേട്ടുസുഖിച്ചു

ബൃഹസ്പതി വായു ഇന്ദ്രൻ അഗ്നി എന്നിവർ വളരെക്കാലം രാവണോപദ്രവത്താൽ മുടങ്ങിക്കിടന്ന തങ്ങളുടെ ജോലികളെ യഥാപൂൎവ്വം ചെയ്തുതുടങ്ങി. സ്വൎഗ്ഗത്തിലെ സ്ഥിതി അത്യന്തം ആഹ്ളാദകരമായിരിക്കുന്നു.

"വിണ്ണോർ വീരരണിഞ്ഞുതെളിഞ്ഞുമഹേന്ദ്രസഭായാമഴകിയിരിക്കയു-
മുപനിഷദൎത്ഥവിവേചനകലവിയുമുടനുടനവരോടൊരു കലഹവു-
മുപവനമദ്ധ്യേ കളിയും ചിരിയും ചത്വരവീഥിയിലൊത്തുനടക്കയു-
മറുകറുകൺകലകൊണ്ടു കുറിക്കയുമിരുൾ കുഴൽമദ്ധ്യേനറുമലരണികയു-
മംബുജമുഖികൾ മണിത്തറയേറവുമംബരമാൎഗ്ഗേ നൽപ്പെരുമാറവും
മല്ലിക്കയറും മെല്ലെച്ചിരിയും മല്ലീമലരും ചില്ലീനെറിവും
പുടവയുടുക്കയുമടവുപടിക്കയുമാന്ദോളികയും ഡോളായന്ത്രവും"

ഇതൊക്കെയാണു സ്വൎഗ്ഗത്തിലെ സ്ഥിതികൾ. ദേവേന്ദ്രന്റെ സഭയിൽ മുൻപിലത്തെപ്പോലെ ഉപനിഷദൎത്ഥങ്ങളെക്കുറിച്ചുള്ള വാദങ്ങൾ തുടങ്ങി. കാമിനീകാമുകന്മാരുടെ നാനാപ്രകാരങ്ങളായ വിലാസങ്ങളും സ്വൎഗ്ഗത്തിൽ വിളങ്ങി. ഭൂലോകത്തിലെ സ്ഥിതിയും പഴയതുപോലെ മംഗളകരമായിബ്ഭവിച്ചു. നിശിചരർ 'പൂവും നീരും മുട്ടി'ച്ച ക്ഷേത്രങ്ങളിൽ യഥാപൂൎവ്വം പൂജാദികൎമ്മങ്ങൾ തുടങ്ങി. ബ്രാഹ്മണാദികൾക്കും സ്വസ്വധൎമ്മങ്ങൾ നിൎവ്വഹിക്കുന്നതിനു തടവില്ലാതെയായി. ഋഷി

കളുടെ തപസ്സു വദ്ധിച്ചു. ഈ സ്ഥിതികളെ കവി അനന്യസാധാരണമായ വാഗ്വിലാസത്തോടുകൂടി വൎണ്ണിച്ചു ഫലിപ്പിച്ചിരിക്കുന്നു. 'സൂചി കടത്തുവാൻ ഇടം കിട്ടിയാൽ അവിടെ തുമ്പ കടത്തുക' എന്നൊരു പഴഞ്ചൊല്ലുണ്ട്. വൎണ്ണനങ്ങളിൽ ഇതുതന്നെയാണു പുനത്തിന്റെ നയം. അല്പം മനോധൎമ്മം കാണിക്കുവാൻ ഒരു സൌകൎയ്യം കിട്ടിയാൽ മതി; കവി അവിടെ മനോധൎമ്മംകൊണ്ടു ഒരു പുതിയ ലോകത്തെത്തന്നെ രചിക്കുന്നു. ശത്രുരൂപേണ ചെയ്യുന്ന വൎണ്ണനങ്ങളിൽ ഒക്കെ കവിയുടെ ഈ സ്വഭാവം തെളിഞ്ഞുവിളങ്ങുന്നുണ്ട്.

ഉപമ സ്വഭാവോക്തി രൂപകം ശ്ലേഷം മുതലായ അലങ്കാരങ്ങൾക്കു കവിക്കു് അല്പവും ലോഭം ഇല്ല. നൂതനങ്ങളായ ആശയകല്പനകളെക്കൊണ്ടു മോടിപിടിപ്പിച്ചിട്ടുള്ള ഈ വക അലങ്കാരങ്ങളുടെ ഒരു കേളീവനമാണു രാമായണംപ്രബന്ധം. ഇതരകവികളിൽനിന്നു പുനത്തിനുള്ള പ്രത്യേകതയെ കാണിക്കുന്ന ഒരു പുതിയ രസികത്വം ഏതു കല്പനയിലും കാണും. ഒരിടത്തും ശുഷ്കത കാണുകയില്ല.

ഉപമയിലും സ്വഭാവോക്തിയിലും കവിക്കുള്ള വൈഭവത്തെ പ്രകാശിപ്പിക്കുന്നതിനു, മുൻപു ഉദ്ധരിച്ചിട്ടുള്ള പല അംശങ്ങളും മതിയാകുമെന്നു വിശ്വസിക്കുന്നു.

മററു കവികൾ ഒരു ഉപമ പ്രയോഗിച്ചു തൃപ്തിപ്പെടുന്ന സന്ദൎഭങ്ങളിൽ പത്തു ഉപമകൾ പ്രയോഗിച്ചാലും പുനത്തിനു അലംഭാവം വരുന്നില്ല.

പീയൂഷത്തെളി തന്നിൽ വിളങ്ങും
കർപ്പൂരപ്പൊടി തൂകിനപോലെ
ത്രൈലോക്യത്തിൻ പുഞ്ചിരിപോലെ
പാൽക്കടൽപോന്നു പരന്ന കണക്കേ
വെൺകുളിയൊരൊരുത്തെച്ച കണക്കെ
മുത്തുകൾകൊണ്ടു വിതച്ച കണക്കെ

എന്നു കവി ചന്ദ്രികയെ വൎണ്ണിച്ചിരിക്കുന്നു. ഇവിടെ ഉപമകൾക്കു നല്ല സൌന്ദൎയ്യവും സൌലഭ്യവും ഉണ്ടെന്നു പറയേണ്ട

തില്ലല്ലൊ. ഈ മാതിരി ഭാഗങ്ങൾ ഈ പ്രബന്ധത്തിൽ വളരെയുണ്ട്. പുറം ഇടയ്ക്കിടക്ക ചില ചില്ലറ ഉപമകൾ ഉപയോഗിച്ചുകാണുന്നു. അത്ഥരസികത്വംകൊണ്ട് അവ വളരെ ആസ്വാദ്യങ്ങളാകുന്നു. രാക്ഷസന്മാർ ഹനുമാന്റെ വാലിനു തുണി ചുററി തീ പിടിപ്പിച്ചതു 'ഫണാഗ്രമുയത്തും കാലപ്പാമ്പിനു പൂൺ പണിയുന്ന കണക്കെ'യാണെന്നു കവി കല്പിക്കുന്നു. ഇതു വിചാരസരസമായ ഒരു കല്പനയാണ്. ഈ ഉപമയിൽനിന്നു ലങ്കയുടെ നാശം അടുത്തു എന്നുകൂടി ഗ്രഹിക്കേണ്ടതുണ്ട്. സീത അഗ്നിയിൽ ചാടുന്നതു 'തൂവെണ്ണിലാവിൻ നടുവിലൊരു ചകോരക്കിടാവെന്നപോലെ'യാണു. തീയ്യിൽ ചാടുന്നതിനു സീതക്ക സന്താപമുണ്ടായില്ലെന്നു മാത്രമല്ല ആഹ്ളാദം ഉണ്ടായി എന്നുകൂടി ഈ ഉപമകൊണ്ടു സിദ്ധിക്കുന്നു. ഇതിൽനിന്നു സീതക്ക് ആത്മപരിശുദ്ധിയിൽ ഉള്ള വിശ്വാസം എത്രമാത്രം ഉറപ്പേറിയതാണെന്നു വിചാരിക്കാം. ആകാശത്തിൽനിന്നു മഴക്കാലത്തു ജലധാരകൾ വീഴുന്നതു 'വ്യോമവിതാനേതുക്കിട്ടം ചില കോമളമുക്താമാലകൾ' പോലെയാണെന്നു കവി കല്പിക്കുന്നു. അനുഭവത്തിൽ രസികത്വം കൂടിയ ഒരു കല്പനയാണ് ഇതെന്നു സ്പഷ്ടമാകുന്നു. 'ദയിതാവിരഹക്ലാന്തനായ' രാമനു വഷകാലം വന്നപ്പോൾ 'പേന്നഗഭീതനു വല്മീകാവാസക്രിയ' സംഭവിച്ചതുപോലെയായിയെന്നു കവി പറയുന്നു. പാമ്പെന്നു കേട്ടാൽ പേടിച്ചുവിറയ്ക്കുന്ന ഒരുത്തൻ, അനവധി പാമ്പുകളുള്ള ഒരു പുററിൽ പാക്കേണ്ടിവന്നാലത്തെ കഥ എത്രമാത്രം ഭയസംഭ്രമജനകമായിരിക്കും! മഴക്കാലം എന്നു കേട്ടാൽ ഭയപ്പെടുന്നവരാണല്ലൊ വിരഹികൾ. അവക്ക്, അതു് അനുഭവത്തിൽ വന്നാലത്തെ കാഷ്ടം എത്ര കഷ്ടമാകുന്നു! രാമന്റെ ഈ കഷ്ടസ്ഥിതി ഈ ഉപമയിൽനിന്നു വ്യക്തമാകുന്നു. ഈവിധം സരസസരസങ്ങളായ ഉപമകളെ ഇടയിലിടയിൽ പല സന്ദർഭങ്ങളിലും ഉപയോഗിച്ചിട്ടുള്ളതിന്റെ രസികത്വം വായനക്കാർ അറിയേണ്ടതാണ്.

വാസ്തവം ആലോചിച്ചാൽ കാളിദാസരുടെ ഉപമാചാതുര്യം പുനത്തിനുണ്ടെന്നു സഹൃദയന്മാർ സമ്മതിക്കുമെന്നാണെ ന്റെ വിശ്വാസം.

കനകഹരിണവേഷം വഹിച്ച മാരീചൻ സീതയുടെ സമീപത്തിൽ ചെന്നു നാനാചേഷ്ടാവിലാസങ്ങൾ കാണിക്കുന്ന ഭാഗം സ്വഭാവോക്ത്യലങ്കാരത്തിന്റെ ഒരു പരമമായ ഉദാഹരണമാകുന്നു. മനോഹരമായ ഒരു ഹരിണത്തിന്റെ വിലാസങ്ങളെ ഇവിടെ കവി നല്ല തന്മയത്വത്തോടുകൂടി കാണിച്ചിരിക്കുന്നു. സ്വഭാവോക്തികൊണ്ട് അസാധാരണഭംഗി ലഭിച്ചിട്ടുള്ള ഭാഗങ്ങൾ വേറെയും ഉണ്ട്. അഗ്നിപ്രവേശോദ്യതയായ സീതയുടെ സ്ഥിതിയെ വർണ്ണിക്കുന്നത് അപ്രകാരമുള്ള ഒരു ഭാഗമാകുന്നു. സ്വഭാവോക്തി വാസ്തവത്തിൽ ഫലിപ്പിക്കുവാൻ ക്ലേശമുള്ള ഒരു അലങ്കാരമാകുന്നു. ഉള്ളതു് അതുപോലെ പറഞ്ഞാൽ സഹൃദയദൃഷ്ട്യാ സ്വഭാവോക്തിയാകുകയില്ല. കവി അല്പം ഒരു കൂട്ട് അതിൽ ചേൎക്കണം; എന്നാൽ അങ്ങിനെ ചെയ്തു എന്നു തോന്നിക്കയുമരുതു്. ഭാവനാരസികത്വവും ഔചിത്യബോധവുംതികഞ്ഞ കവികൾക്കു മാത്രമേ ഇങ്ങിനെ ചെയ്യാൻ കഴിയുകയുള്ളൂ. ഈ വിശിഷ്ടഗുണങ്ങൾ പുനത്തിന്റെ സ്വഭാവോക്തിയിൽ കാണാവുന്നതാണ്.

രൂപകശ്ലേഷാദ്യലങ്കാരങ്ങൾ ഈ മഹാകൃതിയിൽ അവിടെയവിടെ ധാരാളമുണ്ട്. ശ്ലേഷംകൊണ്ടുള്ള നാനാമുഖങ്ങളായ പ്രയോഗങ്ങൾ സംസ്കൃതഗദ്യങ്ങളിൽ അധികമായി കാണുന്നു. അവയ്ക്കു പ്രത്യേകം ഉദാഹരണങ്ങൾ കാണിക്കേണ്ടതില്ല.

പുനം ഫലിതത്തിൽ അതിസമൎത്ഥനാണ്. നമ്പൂതിരിമാൎക്കു ജന്മനാ ഫലിതത്തിനു വാസന കൂടും. ഒരു നമ്പൂരി പിന്നെ സരസനായ കവികൂടിയാണെങ്കിൽ ഫലിതത്തിനു കാണുന്ന സാമൎത്ഥ്യം വളരെ അധികമാകുന്നു. ചെറുശ്ശേരി മഹിഷമംഗലം പീവൊള്ളി വെൺമണി നടുവം മുതലായവരുടെ കൃതികൾ എത്രമാത്രം ഫലിതപ്രധാനങ്ങളാണെന്നു പറയേ

ങ്ങളില്ലല്ലോ. പുനം ഫലിതംകൊണ്ടു് ഇവരെയൊക്കെ ജയിച്ചുനില്ക്കുന്നു. ആരേയും ചിരിച്ചു മണ്ണുകപ്പിക്കുന്ന ഫലിതങ്ങൾ രാമായണചമ്പുവിൽ സുലഭങ്ങളാകുന്നു.

'വേദാന്തം വശമാക്കണം ദൃഢ—
മുപനിഷദർത്ഥം കാണരുതത്രേ'

എന്നതു് ഒരു ഫലിതമാകുന്നു. ഒരു ശിഷ്യനു വേദാന്തം പഠിക്കണമെന്നുണ്ടു്; എന്നാൽ അയാൾക്കു ഉപനിഷത്തു എന്നു കേൾക്കരുതത്രേ!

'രക്ഷഃകുമാരം പിടിച്ചിട്ടു വെട്ടുന്നമന്ത്രാനു
മുഷ്ടിപ്രാകനത്തോരു പാഥേയഭാരം ഗളേകെട്ടി
യേററിക്കൃതാന്താലയത്തിന്നയച്ചാൻ'

എന്നതും ഒരു ഫലിതം തന്നെ. വഴിയാത്ര ചെയ്യുന്നവർ വഴിക്കു ശാപ്പാടിനു് എന്തെങ്കിലും ചില കയ്യിൽ എടുക്കുക പതിവാണു്. ഇവിടെ രക്ഷഃകുമാരൻ കാലപുരത്തിലേക്കു യാത്ര പോകുന്നു. അപ്പോൾ ഒരു പാഥേയംകൂടെ എടുക്കണമല്ലോ. ഹനുമാന്റെ മുഷ്ടികൾകൊണ്ടുള്ള സമ്മാനമാണു് ഈ പാഥേയം. 'ഗളേകെട്ടിയേററി' എന്ന പ്രയോഗം പ്രത്യേകം ശ്രദ്ധിക്കണം. ആവശ്യപ്പെടാതെ ഹനുമാൻ കെട്ടിത്തലയിൽ വച്ചതാണു് ഈ പാഥേയം എന്നു അർത്ഥം. 'യമഭടന്മാരെ നക്കത്തൊണ്ണാണോ മേലാൽക്കൊണ്ടാടേണ്ടു'ന്നതു് വേറൊരു ഫലിതമാകുന്നു. സർവ്വവിഭവപൂർണ്ണതകൊണ്ടു ഓണസ്സദ്യയ്ക്കു ഒരു മെച്ചം പ്രത്യേകമുണ്ടു്. ഈ പ്രകാരമൊരു സദ്യയാണു രാക്ഷസന്മാരെക്കൊണ്ടു യമഭടന്മാർക്കു ലഭിച്ചതു്. 'പുലരിയിലലറും പൂങ്കോഴിക്കൊരു ശാപം' നൽകുന്നതും ഒരു സരസപ്രയോഗമാകുന്നു. രാത്രി സുഖമായി കഴിച്ചുകൂട്ടുന്ന യുവതീയുവാക്കന്മാർക്കു വെളുപ്പാൻകാലത്തുള്ള കോഴിയുടെ ശബ്ദം വാസ്തവത്തിൽ ഒരു അരുചിച്ചതന്നെയാണു്. ഇപ്രകാരം അലറുന്ന കോഴികളെ ശപിക്കാത്ത യുവാക്കന്മാർ കാണുകയില്ല. അവരുടെ ശാപത്തിനു ശക്തിയില്ലാത്തതു കോഴികളുടെ നല്ല കാലംതന്നെ. 'പുലികൾക്കൊക്കെപ്പുലകുളി' നല്കുന്നതു ഒരു നൂ

തനപ്രയോഗമാണ്. എല്ലാപ്പുലികളും ചത്താൽ പുലകുളിക്കാൻ ചില പുലികൾ എങ്ങിനെയുണ്ടാകുമെന്നു ആലോചിക്കേണ്ടതില്ല. 'കോലകാലാഭിധ ശിവനുമെനിക്കും തദാ വന്നു കൂടും' എന്ന ഫലിതവും സരസമാകുന്നു. ഇതുവരെ ശിവൻ മാത്രമേ കാലകാലൻ ആയിരുന്നുള്ളു. ഇന്നുമുതൽ ഞാനും (രാവണൻ) ആ പേരിനെ അർഹിക്കും.

'കേട്ടീലല്ലീപനസക്കുരുകൾ
മനസാവാചാ തിന്നിട്ടുള്ളത്'

'മനസാവാചാ' തിന്നുക ഒരു നല്ല പ്രയോഗമാണ്. തിന്നണമെന്നു വിചാരിച്ചിട്ടും പറഞ്ഞിട്ടും ഉണ്ട്. എന്നാൽ അതിനു കഴിഞ്ഞിട്ടില്ല. ഇതുവരെ അനുഭവിച്ചില്ലെന്നു അർത്ഥം.

'കൊങ്കണരാജൻ തൻപ്രിയമാരുടെ
.........ശ്രോത്രരമിക്കാറായി'

എന്നുള്ള കുഞ്ചൻനമ്പിയാരുടെ ഫലിതം നോക്കുക. ഇവിടെ 'മനസാതിന്നു'ന്നതിന്റെ ഒരു പകപ്പുതന്നെയാണു 'ശ്രോത്ര രമിക്കു'ന്നതു.

ഇവിടെ ഉദ്ധരിച്ചവ അവിടെയവിടെ ഇടക്കു കാണുന്ന ചില ഫലിതശകലങ്ങൾ മാത്രമാകുന്നു. പുനത്തിന്റെ നിസ്തുല്യമായ ഫലിതവിലാസം വർണ്ണനാത്മകങ്ങളായ ഭാഷാഗദ്യങ്ങളിൽ തടവില്ലാതെ ഒഴുകുന്നതു കാണാം. ചാക്യാന്മാർ ഈവക ഫലിതങ്ങളെക്കൊണ്ടാണു സദസ്സിൽ അധികം ശോഭിക്കുന്നതു. ഫലിതത്തിൽ പുനം കുഞ്ചനും വഴികാണിച്ചു കൊടുത്തിട്ടുണ്ട്.

പുനത്തിന്റെ സംബുദ്ധികളുടെ ചാതുര്യം ഒരിക്കലും മറക്കാവുന്നതല്ല. അസാധാരണമായ അർത്ഥപുഷ്ടിയെ വഹിക്കുന്ന സരസസംബുദ്ധികൾ രാമായണചമ്പുവിൽ അതിസുലഭങ്ങളാകുന്നു.

'കാകുൽസ്ഥൻ തൻപ്രസാദാമൃതകിരണശരൽകാലമേ!'.....
'വീരശ്രീനവകേളീസൌധവലഭീപര്യങ്കമേ!'
'........................ ...[illegible]
നിസ്തുല്യാപോന്നലിച്ചീടിന വിമലശരൽപൂർണ്ണപീയൂഷധാരേ!'

ഇത്യാദി സംബുദ്ധികൾ ഉദാഹരിക്കപ്പെടാം. ഇവ എല്ലാം ഉദ്ദേശിക്കുന്ന അൎത്ഥത്തെ അതിഭംഗിയായി പ്രകാശിപ്പിക്കുന്നവയായിരിക്കുന്നു.

'വീര്യശ്രീതൻകടാക്ഷഭ്രമരനവനവോദ്യാനമേ!'

'രക്ഷോവംശത്തിനുള്ളിൽകലരുമൊരു കളങ്കാങ്കുരാഭോഗമേ!'

ഇത്യാദി പ്രയോഗങ്ങളും സരസങ്ങൾതന്നെ. വിചാരരസികന്മാൎക്ക് ഇവ അത്യന്തം ഹൃദയംഗമങ്ങളായിരിക്കുമെന്നുമാത്രമേ പറയുവാനുള്ളൂ.

വെൺമണിയുടെ സംബുദ്ധികൾക്കു പ്രത്യേകം ഒരു രസികത്വം കാണുന്നുണ്ട്. പുനത്തിന്റെ അനുകരണംകൊണ്ടാണ് വെൺമണിക്ക് ഈ മെച്ചം കിട്ടിയതെന്നു സ്പഷ്ടമാകുന്നു.

'കാഞ്ചനാരവിന്ദഭ്രമൽഭ്രമരകാമ്യകടാക്ഷമോക്ഷേ!'

ഇത്യാദി വെൺമണിയുടെ പ്രയോഗങ്ങളിൽ കാണുന്ന സാരസ്യം പുനത്തിന്റെ ശിഷ്യത്വംകൊണ്ടു ലഭിച്ചതാകുന്നു.

സ്ഥൂലമോ സൂക്ഷ്മമോ ആയ ഏതു ഭാവത്തേയും, വിശാലമായ അൎത്ഥം അടക്കി ചുരുക്കത്തിൽ വൎണ്ണിക്കുന്നതിനു പുനത്തിനു സാമൎത്ഥ്യം ഇല്ലെന്നു പറയാവുന്നതല്ല. ചെറിയ വാക്യങ്ങളിൽ മഹത്തായ ഭാവവികാരതരംഗങ്ങളെ നിഗൂഹനം ചെയ്യുന്നതിനു പുനത്തിനു ക്ലേശമില്ല.

ആകല്പൈന്റെ ദ്രവം തദീയം വചനമണികുഴൽത്താരൊരാളം മൌലിയേത്തൊ-
ട്ടാകല്പ്പം നിണ്ടകൺകൊണ്ടവളെമുഴവനേ പാൎത്തുവൈദഗ്ദ്ധ്യശാലീ

കൃത്രിമമായി ലളിതാഃവഷം കെട്ടി സമീപത്തു വന്ന ശൂൎപ്പണഖയെ ഭഗവാൻ ഒന്നു നോക്കി എന്നാണ് ഈ ഉദ്ധരിച്ച ഭാഗത്തിന്റെ സാരം. എന്നാൽ ഈ നോട്ടത്തിൽ അടങ്ങിയിരിക്കുന്ന അൎത്ഥം അതിഗംഭീരമാകുന്നു. 'വൈദഗ്ദ്ധ്യശാലി' എന്ന പദത്തിന്റെ അൎത്ഥം ഇവിടെ പ്രത്യേകം വിചാരിക്കണം. എങ്കിൽ മാത്രമേ നോട്ടത്തിന്റെ ഗഹനത മനസ്സിലാകുകയുള്ളൂ. കൃത്രിമങ്ങളേയും അകൃത്രിമങ്ങളേയും തിരിച്ചറിയുന്നതിനു സാമൎത്ഥ്യമുള്ളവൻ എന്നു 'വൈദഗ്ദ്ധ്യശാലി' എ

ന്ന പദത്തിന് അൎത്ഥം. ശൂൎപ്പണഖയുടെ വേഷത്തിന്റേയും വിചാരത്തിന്റേയും കൃത്രിമത ഭഗവാനു ഒരു നോട്ടംകൊണ്ടു തന്നെ മനസ്സിലാകുന്നു. "നീ ദുഷ്ടയും വികൃതയും ആയ ഒരു രാക്ഷസിയല്ലേ; ശുഭാംഗിയായ ഒരു സുന്ദരിയാണ് അല്ലേ" എന്ന ചോദ്യം ആണു ശ്രീരാമന്റെ 'ചെറുകണ്ണും നീണ്ട കൺകൊണ്ടുള്ള' നോട്ടത്തിൽ സ്ഫുരിക്കുന്നതു്. ഇപ്രകാരമാണു കവി മഹത്തായ ഭാവവികാരചിത്രങ്ങൾ അല്പവാക്യങ്ങൾകൊണ്ടു വരയ്ക്കുന്നതു്.

ഭൂവിൽപ്പെണ്ണിനുമില്ലതാദൃശമഹോലാവണ്യമെല്ലാമഹി-
ദേവസ്ത്രീകളവൾക്കു താളിപിഴിയാൻപോലും തരംപോരുമോ

എന്നു ശൂൎപ്പണഖ സീതയുടെ സമുജ്ജ്വലമായ സൌന്ദൎയ്യത്തെ രാവണനോടു വൎണ്ണിച്ചുപറയുന്നു. 'താളി പിഴിയുക' എന്ന പദത്തിന്റെ പ്രയോഗംകൊണ്ടു ദേവസ്ത്രീകൾക്കു സീതയുടെ ദാസ്യത്തിനും അധികാരമില്ലെന്നു സ്പഷ്ടമാക്കി. ഇതാണു ചുരുക്കി വൎണ്ണിക്കുന്ന സ്വഭാവം. ഇപ്രകാരമുള്ള വൎണ്ണനങ്ങൾ ഈ പ്രബന്ധത്തിൽ അവിടവിടെ കാണാവുന്നതാണ്. ചുരുക്കിപ്പറയുവാൻ പുനം അസമൎത്ഥനല്ലെന്നു മാത്രമേ ഇത്രയും പറഞ്ഞതിൽനിന്നു ധരിക്കേണ്ടതുള്ളൂ.

ശബ്ദങ്ങൾ പുനത്തിന്റെ പുറകേ പോകുന്നവയാണ്. ഒരിടത്തും അവയെ അന്വേഷിച്ചു പുനം ക്ലേശിച്ചിട്ടില്ല. ഗദ്യമോ പദ്യമോ ഭാഷയായാൽ ദ്വിതീയാക്ഷരപ്രാസം പ്രായേണ ഉപയോഗിച്ചിരിക്കും. സംസ്കൃതമായാൽ അനുപ്രാസാദികൾക്കാണു സ്ഥാനം. ഏതു ഭാഷയിലായാലും ഔചിത്യബോധത്തോടുകൂടിയ ശബ്ദഘടനയിൽ പുനത്തിനു വളരെ ശ്രദ്ധയുണ്ട്.

താടകതാനുമൊരാടൽ കലൎന്നാൾ
ശങ്കരവില്ലിനു ശങ്കപിണഞ്ഞു
വിബുധവിരോധി വിരാധനുഴന്നു
ശൂൎപ്പണഖാനെറി കീഴ്പോട്ടായി
മരീചനു മഴലുരീചക്രേ
സുഗ്രീവോപി സമഗ്രമദോദ്ധൽ

ഈ മാതിരി ശബ്ദാലങ്കാരം വൃത്തപ്രായനിബന്ധങ്ങളായ ഭാഷാഗദ്യങ്ങളിൽ അധികം കാണാം.

ദുർവ്വാസാമുനിഗർവ്വുകലർന്നു ഗൌതമനുടനേ ഗീതമിയന്നു
വാല്മീകിക്കൊരു വാങ്മയമുദ്ഭ്രദങ്കരിതംദമമംഗിരസ്സാഹ്വദി
പുലഹൻ പലരോടു കലഹമിയന്നു ദിൿപാലന്മാർ ദർപ്പമിയന്നു
ധർമ്മപതിക്കൊരു ധർമ്മമിയന്നു നിരൃതിപുളച്ചു നിരതിശയാത്മാ

ഇങ്ങിനെ ശബ്ദങ്ങളെ ആവർത്തിക്കുന്നതിനു പുനത്തിനു വളരെ ശ്രദ്ധയുണ്ടു്.

ഭോജനരാധിപതിക്കുമിദാനീം ഭോജനമെങ്ങും കിടയാതായീ
അംഗമഹീശനുമഷ്ടിലഭിക്കാഞ്ഞംഗമശേഷം കൃശതമമായീ
കാലിംഗേശനുമേറുനടപ്പാൻ കാലിനു ശക്തി കുറഞ്ഞുതുടങ്ങീ
കാശിനരേന്ദ്രനുമിക്കാലത്തൊരു കാശിനു മുതലില്ലാതെ ചമഞ്ഞു
കുന്തളനരപതി കുന്തിക്കുവെരാൻ കുന്തവുമേന്തി നടന്നുതുടങ്ങീ
(കാർത്തവീര്യാർജ്ജുനവിജയം)

ഇത്യാദി ഭാഗങ്ങളിൽ കുഞ്ചൻനമ്പിയാർ മുൻപു കാണിച്ച പുനത്തിന്റെ ശബ്ദാലങ്കാരത്തിന്റെ ഛായയെ സ്വാതന്ത്ര്യമായി സ്വീകരിച്ചിരിക്കുന്നു. ഗൌതമൻ ഗീതം, വാല്മീകി വാങ്മയം, ദിൿപാലന്മാർ ദർപ്പം, ധർമ്മപതി ധർമ്മം, നിരൃതി നിരതിശയം, എന്നീ പദങ്ങളുടെ ഘടന നോക്കുക. ഭോജന ഭോജന, അംഗ അംഗ, കാലിംഗ കാല്, കാശി കാശ്, കുന്തളം കുന്തം, എന്നീ പദങ്ങളുടെ ഘടനയും അതുപോലെതന്നെയിരിക്കുന്നു.

'നല്ലതേഷഭരതഃ കൃതീശുഭരതസ്സവൈവ സഹജഃസ്ഫുടം'
'ഭസ്മദിഗ്ഘനിടിലരുചിരായജടിലസ്യപദാഗമമഹോത്സവം'
'ചിന്താരിലനിശം വിചിന്ത്യഭരതോ നിവൃത്തിനിരതോധുനാ'
'സുഗ്രീമഗ്രീവമഹംകരിഷ്യേ'
'വൈരാകരനികരയശശ്ചന്ദ്രഹാ ചന്ദ്രഹാസം'
'താരേതാരാധിനാഥപ്രതിനിധിവദനേ!'

എന്നിവ വിശിഷ്ടങ്ങളായ ചില ശബ്ദാലങ്കാരശകലങ്ങളാകുന്നു. അക്ലിഷ്ടമായ കവിയുടെ ശബ്ദഘടനാപാടവം ഇവയിൽ തെളിഞ്ഞുകാണുന്നു.

'കുസുമശരൻതൻ കലമണിവില്ലിനു
കലദേശികനാം പുരികക്കൊടിമേൽ'
'കംബുവരദ്യുതി ഡംബരകമ്പനലമ്പടമായ
ഗളാന്തരസീമനി'
'അഞ്ജനകലഗിരി മഞ്ജിമതിരളം
കഞ്ജരപടലികളങ്ങൊരുഭാഗേ'
'കാന്തിഭ്രമാകരം മാകരംകുണ്ഡലദ്വന്ദ്വവും
'ഉദഞ്ചലദ്യുതികളിച്ചാർത്തുപൊങ്ങുമൊ
രളിച്ചാർത്തുകണ്ടു കലയുന്നു."

എന്നിവയും ശബ്ദസുന്ദരങ്ങളായ ചില ഭാഗങ്ങളാകുന്നു. ഇവിടെയൊക്കെ കവിയിൽ കാണുന്ന ശബ്ദസ്വാധീനശക്തി വിസ്മയജനകമാകുന്നു. ഗുരുവിനെ ശിഷ്യന്മാർ എന്നപോലെയും രാജാവിനെ ഭൃത്യന്മാർ എന്നപോലെയും സദാ കവിയെ പദങ്ങൾ തനിയെ അനുഗമിക്കുകയാണു ചെയ്യുന്നതു്. ഖണ്ഡകങ്ങളാണു കവിയുടെ നിരതിശയമായ പദസ്വാധീനശക്തിയെ കാണിക്കുന്നവ. പുനത്തിന്റെ രസനാരംഗത്തിൽ സർവ്വവിധാഡംബരവിഭവവിജൃംഭിതയായി നൃത്തമഹോത്സവത്തെ കൊണ്ടാടുന്ന ശബ്ദബ്രഹ്മദേവതയുടെ ഭൂഷാപരമ്പരകളിൽ നിന്നു നിർഗ്ഗളിക്കുന്ന മധുരമായ ശബ്ദപ്രവാഹത്തിന്റെ പ്രതിദ്ധ്വനിയാണു ഖണ്ഡകങ്ങളിൽ സാർവ്വത്രികമായി പരിലസിക്കുന്നതു്. ഇപ്രകാരമുള്ള ശബ്ദപ്രതാപം രാമായണചമ്പുവിന്റെ ഒരു വിശേഷഗുണമാകുന്നു.

ചമ്പുക്കളിൽനിന്നു പല പഴയ പദങ്ങളേയും ഗ്രഹിക്കുവാനുണ്ടു്. അവയിൽ ചില പദങ്ങൾ ചമ്പുക്കളിൽമാത്രം ഉള്ളവയാകുന്നു. കാണക്കാണ, ഒക്കത്തക്ക, ക്ലവീട്ട, ഉലാവുക, കലമ്പൻ, പെരുമാൻ, ചെറുമൻ, കയ്യൻ, മമ്മാ, ഏഴ്ഗം, ഒവ്വാം, താച്ചി, മിടമ, പുരാൻ, നല്ലൻ, നറുങ്ങു, വെടിയിളക്കുക, ആനപ്പൊളി, കളികളിപ്പിക്കുക, തലയ്ക്കേറുക, പുടവുഴങ്ങുക, മിട്ടാൽ, ഇട്ടേറു, പരിവട്ടം കെട്ടുക, പടപിശകുക, വെൽവാ, ഒല്ലാ, മാണി, പലവു, അമ്മേപ്പോ, മേളു, ഗണപതിവയ്ക്കുക, മുതലായവ പഴമൊ ഭംഗിയുള്ള പദങ്ങളാകുന്നു. ഇന്നത്തെ പ

ച്ചമലയാളത്തിൽക്കൂടി ഈ വക പദങ്ങൾക്ക പ്രവേശം കാണു ന്നില്ല. ചമ്പുക്കളിൽനിന്ന് ഈ വക പദങ്ങളേയും ശൈലിക ളേയും ശേഖരിച്ച് അവയ്ക്കു ശരിയായി അത്ഥനിണ്ണയം ചെ യ്തു ചേക്കുന്നതു നമ്മുടെ നിഘണ്ടുവിൻെറ പുഷ്ടിക്ക വളരെ ആവശ്യമാകുന്നു. ഈ വക ഭാഷാപദങ്ങളെ വിസ്മരിച്ചുകൊ ണ്ടു രചിക്കപ്പെടുന്ന നിഘണ്ടു ആ പേരിനെ അഹിക്കുമോ എന്നു സംശയമാണ്. ആശയങ്ങളെ പ്രകാശിപ്പിക്കുവാൻ ഭാഷയിൽ പദങ്ങൾ കുറവാണെന്നു പറയുന്നവർ ഈ വക പ ദങ്ങളിലേക്ക ദൃഷ്ടിവയ്ക്കുന്നതു നന്നായിരിക്കും.

ഇനി ഈ പ്രബന്ധത്തിലെ ഭാഷാരീതിയെക്കുറിച്ചു വി ചാരിക്കാം.

1. ശുദ്ധസംസ്കൃതം.
2. പ്രൌഢമണിപ്രവാളം.
3. ലളിതമണിപ്രവാളം.
4. (സംസ്കൃത)പ്രാകൃതം.
5. പച്ചമലയാളം.
6. ഭാഷാപ്രാകൃതം.

എന്നു ആറുവിധം ഭാഷാരീതികൾ രാമായണംപ്രബന്ധ ത്തിൽ കാണുന്നു. ഇവിടെ സംസ്കൃതപദങ്ങൾ അധികമാ യും കുറവായും ഉള്ള രീതികളെ പ്രൌഢവും ലളിതവും ആയ മണിപ്രവാളമെന്നു ഗണിച്ചിരിക്കുന്നു. ഇവയിൽ ആദ്യത്തെ മൂന്നു രീതികൾക്കും ഉദാഹരണങ്ങൾ മുൻപു ഉദ്ധരിച്ചിട്ടുള്ള പല ഭാഗങ്ങളിൽനിന്നു ഗ്രഹിക്കാവുന്നതാണ്. ഭാഷാപ്രാകൃ തത്തിനു ഒരു ഉദാഹരണം താഴെ ചേക്കുന്നു.

ഭൂവാ! നല്ലവിശേഷം കേൾനീ നമ്മുടെ തമ്പ്രാനെന്തൊരു പാക്യം
തിരുമെയ്കണ്ടാൽ പൊന്നിൻകുടമത്തു കാണിമുയിപ്പില്ലാത കരുത്തൻ
ചങ്ങാതീകേൾ നായന്മാക്കിന്നവനെന്നുണ്ടോ പാക്യം നന്നൊരു
കണപതിഹോമം ചെയ്യുന്നതുപോൽ തവശികൾ നല്ലതരത്തിലനേകം
വന്നിട്ടുണ്ടപോകവിരത്തു പ്രാമ്മർചെപിക്കയുമോതുകയും പിലർ
പൂശിക്കയുമാഴ്ക്കാപ്പുകൾ കാണാം..............................

പ്രൌഢമണിപ്രവാളപദ്യങ്ങൾ എഴുതി തഴമ്പുപിടിച്ച ഒരു തൂലികയിൽനിന്നാണ് ഈ വക ഭാഗങ്ങൾ ഉണ്ടായിട്ടുള്ളതെന്നു വിചാരിക്കുവാൻ വിഷമം തോന്നുന്നു. ആകപ്പാടെ പൊതുവേ വിചാരിച്ചാൽ പ്രൌഢി കൂടിയ മണിപ്രവാളമാണ് ഈ ചമ്പുപ്രബന്ധത്തിൻെറ ജീവനായ ഭാഷാരീതി എന്നുതന്നെ പറയണം. അവ്യുൽപന്നന്മാർക്കു ഗുരുജനസഹായത്തോടുകൂടിയല്ലാതെ ഈ പ്രബന്ധത്തിൽ പ്രവേശിക്കാവുന്നതല്ല. ഇരിമ്പുകൊണ്ടു വേലി ചുററും കെട്ടിയിട്ടുള്ള കരിമ്പിൻതോട്ടമാണു രാമായണചമ്പു. അതിനകത്തു കയറണമെങ്കിൽ വ്യുൽപത്തിയാകുന്ന ശക്തിമേറിയ ആയുധം കയ്യിൽ വേണം. ഒരു ഭാഷയിലെ കൃതി വായിച്ചു രസിക്കുന്നതിനു വേറെയൊരു ഭാഷയുടെ ജ്ഞാനം അനാവശ്യമല്ലേ എന്നു ചോദിക്കുന്നവരുടെ അഭിപ്രായത്തിൽ ചില യുക്തികളും ന്യായങ്ങളും കണ്ടേക്കാം! എന്നാലും ഈ വക കൃതികളുടെ രൂപം ഇനി മറെറാന്നാക്കിത്തീർക്കാവുന്നതല്ലല്ലോ. അവയെ ഉപേക്ഷിക്കുന്നതും അയുക്തം തന്നെ. സംസ്കൃതവും ഭാഷയും തമ്മിൽ അകത്തെയും പുറത്തെയും ഇണങ്ങി പെരുമാറുന്നതായാൽ അപ്രകാരമുള്ള ഒരു സാഹിത്യത്തിന് എത്രമാത്രം ഉൽകർഷപാരമ്യത്തെ പ്രാപിക്കുവാൻ കഴിയുമെന്നതിനു തികഞ്ഞ ഉദാഹരണമാണു രാമായണചമ്പു.

ചമ്പുക്കളിലെ മണിപ്രവാളരീതിയൊന്നു വേറെയാകുന്നു. കേവലം സംസ്കൃതത്തിലും ഭാഷയിലും ഉള്ള പദങ്ങളെ ഘടിപ്പിക്കുന്നതുകൊണ്ടു് ആ രീതിയുടെ സ്വാദു ലഭിക്കുകയില്ല. കഥകളികളുടെ ഭാഷാരീതി സംസ്കൃതപ്രചുരമായ ഒന്നാണ്. എന്നാൽ അതിനു ചമ്പുക്കളുടെ രീതിക്കുള്ള അനുഭവൈകവേദ്യമായ ആ സ്വാരസ്യം കിട്ടിയിട്ടില്ല.

"ഹരിണേക്ഷണേ ക്ഷമ്യ ഇതി പറഞ്ഞുംകൊണ്ടുരുതരമായി
കരഞ്ഞുംകൊണ്ടതിചപലാവിരണ്ടുവീണാൻ തവപദയോഃ
പരമദയാതോയമയേ പരിപാലിതവാംസ്ത്വാംസ്ത്വാം"

എന്ന ശ്ലോകം ഒരു കഥകളിയിലുള്ളതാകുന്നു. വാസ്തവത്തിൽ

എളുപ്പത്തിൽ കവിതയെഴുതാവുന്ന ഒരു വികൃതഭാഷയാണെന്നു ഈ രീതിയെക്കുറിച്ചു പറയാം. ഈ ദോഷം സ്ഥൂലമായ പദഘടനയെ ആശ്രയിച്ചിരിക്കുന്നു. പദങ്ങളുടെ സംഘടനയിൽ ഉള്ള പ്രത്യേക നിഷ്കർഷ ചമ്പുപ്രബന്ധകർത്താക്കന്മാരുടെ ഒരു വിശിഷ്ടഗുണമാകുന്നു. ഈ ഗുണംകൊണ്ടാണു രാമായണചമ്പുവിന് ഇത്രമാത്രം പ്രൌഢിയും സൌകുമാര്യവും ലഭിച്ചിരിക്കുന്നതു്. വാസ്തവത്തിൽ മധുരമധുരഭാഷാസംസ്കൃതാന്യോന്യസമ്മേളനസുരഭിലമായ കാവ്യവാണീവിഭൂതിയുടെ നൂതനാംശങ്ങളാണു ചമ്പുക്കൾ. ഈ രീതിയുടെ സ്വാദു അറിഞ്ഞിട്ടുള്ള പണ്ഡിതന്മാർ ചമ്പുക്കളെ കയ്യിൽനിന്നു താഴെ വയ്ക്കുന്ന സമയം ചുരുങ്ങും.

ചമ്പുക്കളുടെ പ്രതാപഭാസ്കരൻ അസ്തംഗതനായതിന്റെ ശേഷവും ദീർഘകാലം അവയുടെ ഭാഷാരീതി ഭാഷാലോകത്തെ ഭരിച്ചിരുന്നു. ചൊല്ലൂർനാഥസ്തോത്രം മുതലായവയിൽ ചമ്പുക്കളുടെ ഭാഷാരീതിതന്നെ കാണുന്നു. ചമ്പുക്കളുടെ അഭിവൃദ്ധി നിലച്ചതിന്റെശേഷം ഉണ്ടായിട്ടുള്ള ഒരു കാവ്യമാകുന്നു ചന്ദ്രോത്സവം. ഈ കാവ്യത്തിലെ ഭാഷാരീതി ചമ്പുക്കളുടേതുതന്നെ. ചേലപ്പറമ്പിന്റെ ഭാഷാരീതി ചമ്പുക്കളുടേതിൽനിന്നു ഭിന്നമല്ല. അടുത്തകാലത്തു ജീവിച്ചിരുന്ന കേരളവർമ്മ വലിയ കോയിത്തമ്പുരാൻ ചമ്പുക്കളുടെ ഭാഷാരീതിയെ വളരെ ആദരിച്ചിട്ടുള്ള ഒരു മഹാകവിയാകുന്നു. അവിടത്തെ ശാകുന്തളം പത്മനാഭപദപത്മശതകം മുതലായ കൃതികൾ ഉദാഹരിക്കപ്പെടാം. ഇതിൽനിന്നൊക്കെ ചമ്പുക്കളുടെ ഭാഷാരീതിക്കു ഭാഷാലോകത്തിൽ മഹത്തായ പ്രതിഷ്ഠ കിട്ടിയിരുന്നു എന്നു മനസ്സിലാക്കുവാൻ ക്ലേശമില്ല. ലീലാതിലകത്തിൽ ഉദാഹരിക്കപ്പെട്ടിട്ടുള്ള പല പദ്യങ്ങളിലും ചമ്പുക്കളുടെ ഭാഷാരീതിയുടെ സ്വാദു ഉണ്ടു്. ഭാഷാചമ്പുക്കളുടെ ആവിർഭാവത്തിനു മുൻപുതന്നെ, ഏറെക്കുറെ തത്തുല്യമായ ഒരു ഭാഷാരീതി പക്ഷേ പ്രചരിച്ചിരുന്നിരിക്കാം എന്നു

ഉത്ഘം തോന്നുന്നു. ഇതിന്റെ വാസ്തവം എങ്ങിനെയെങ്കിലും ഇരിക്കട്ടെ; ഗൈർവ്വാണീകൈരളിമാർ അകമേയും പുറമേയും ഇണങ്ങി കയ്യുകോർത്തുപിടിച്ചുകൊണ്ടു വിഹരിക്കുന്ന സൌഭാഗ്യം അനുഭവിക്കണമെന്നുള്ള സഹൃദയന്മാർക്കു ചമ്പുക്കളേയും വിശേഷിച്ചു രാമായണംപ്രബന്ധത്തേയുംകാൾ വലിയ അനുഗ്രഹം വേറെ കിട്ടുന്നതല്ല.

നമ്മുടെ ഗണനയെ അർഹിക്കുന്ന പല ദോഷങ്ങളും രാമായണം പ്രബന്ധത്തിൽ ഉണ്ട്. എല്ലാ ചമ്പുക്കളിലും കാണുന്ന ഒരു പ്രധാന ദോഷമാണ് യതിഭംഗം. ഈ ദോഷം രാമായണം പ്രബന്ധത്തിന്റെ പല ഭാഗങ്ങളേയും കർണ്ണശല്യകരങ്ങളാക്കുന്നുണ്ട്. സംസ്കൃതവൃത്തങ്ങളിൽ ഈ ദോഷം സുസഹമല്ല.

"സോപാനാന്തസ്ഥായിനം മാരുതിയെ മഹിതവെണ്ണീററിൽ**"

ഇവിടെ മാരുതിയെ (മാ–രുതിയെന്നു) വെട്ടിമുറിച്ചതു കഷ്ടമായി. രാക്ഷസന്മാരുടെ ബാണംകൊണ്ടു മാരുതിക്ക് ഉണ്ടായിട്ടുള്ള മുറിവുകൾ കാലാന്തരേണ ഉണങ്ങുന്നവയാണ്. ഈ മുറിവു അങ്ങിനെയുള്ള ഒന്നല്ല.

"കിഷ്കിന്ധായുവരാജനോടൊരുനിയോഗം പൂണ്ടുടൻ"

ഇവിടെ 'നിയോ' എന്നിടത്തു യതി നില്ക്കുന്നു. അതിനാൽ 'ഗംപ്പൂണ്ടുടൻ' എന്നു വായിക്കണം.

"പൂമാതിൽ മകളും തെളിഞ്ഞു മലമാതും വെൽക**"

ഇവിടെ 'മാരുതി'യുടെ മുറിവു 'മലമാതിനും' പററിയിരിക്കുന്നു.

"പ്രൌഢൻ താഴെപ്പതിഞ്ഞൻപിനൊടു ചുവട്ടുറച്ചുന്നി**"

ഇവിടെ 'അൻപിനെ' രണ്ടാക്കിയതും നന്നായില്ല. ഈ മാതിരി യതിഭംഗങ്ങൾ പല പദ്യങ്ങളിലും കാണുന്നു. ഇവ ശ്രവണസൌഭാഗ്യത്തെ ഹരിക്കുന്നവതന്നെയാകുന്നു.

ഭാഷാസംസ്കൃതപദഘടനയിലുള്ള നിരങ്കുശതയാണു മറെറാരു ദോഷം. മുഴുസ്സംസ്കൃതപദ്യത്തിന്റെ ആരും കാണാ

ത്ത കോണിൽ ചിലപ്പോൾ വല്ല ഭാഷാപദവും ഉപയോഗിക്കും. അതുപോലെ പച്ച മലയാളത്തിന്റെ അടുത്തു സംസ്കൃതക്രിയാപദവും ചേക്കും. ഇതാണു നിരങ്കുശതയുടെ സ്വഭാവം.

'അമിതധൃതിസുമതിയുമസാവീൽ'
"ശതശോവിഭിന്നപഥമഥ സൌമതേയതതി
ഥയമാഗ്ഗ്ണായനടതകൊണ്ടു"
"മാരീചനുമഴലൂരീചക്രേ"

ഈ ഭാഗങ്ങളിൽനിന്നു മുൻപറഞ്ഞ നിരങ്കുശതയുടെ സ്വഭാവം മനസ്സിലാക്കാം. 'അസാവീൽ' 'ഊരീചക്രേ' എന്ന ക്രിയാപദങ്ങൾ നിരങ്കുശമായിട്ടാണു് ഉപയോഗിച്ചിരിക്കുന്നതു്.

സമസ്തപദത്തിൽ വിശേഷണം ചേക്കുക, ഭാഷയിലും സംസ്കൃതത്തിലും ഉള്ള പദങ്ങൾക്കു ക്ലിഷ്ടമായവിധം സമാസം ഉണ്ടാക്കേണ്ടിവരിക എന്നിവ നിസ്സാരമല്ലാത്ത ചില ദോഷങ്ങളാകുന്നു.

'മുഷ്ക്കരതരനാം ബാലിവധത്തിനു'

എന്ന പ്രയോഗം നോക്കുക. മുഷ്ക്കരതരൻ എന്ന പദം ബാലിയെയാണു വിശേഷിപ്പിക്കേണ്ടതു്. ഘടനയുടെ വൈകൃത്യംകൊണ്ടു് അതു 'വധത്തെ' വിശേഷിപ്പിക്കുന്നതായിഭ്രമിപ്പിച്ചിരിക്കുന്നു.

'വലമഥനൻതൻ കരഭുവിമിന്നും
വജ്രാപാതഭയേനനിഗൂഢം'

ഇതും മുൻപു കാണിച്ചതുപോലെയുള്ള ഒരു വികൃതപ്രയോഗമാണു്. വലമഥനന്റെ കയ്യിൽ മിന്നുന്നതു വജ്രമാണു, ഭയമല്ല. മിന്നും എന്ന പദം വജ്രത്തോടു ചേരുന്നതല്ല. സമസ്തപദം സ്വീകരിച്ചതുകൊണ്ടു ഈ ക്ലേശം നേരിട്ടതാണു്.

'പകലിരവുമകിണ്ണീട്ടമാസ്യാഭിരാമാം'
'അധരമണിയെമടേൽക്കുന്ന നിശ്വാസതാപാം'
'ക്രെയ്തലചംമൂടിന വട്ടലതരശ്വാസദാവാഗ്നിധൂമാം'

എന്നീ ഭാഗങ്ങളിലും മുൻപു പറഞ്ഞ ദോഷങ്ങൾ പ്രകടമായിക്കാണുന്നു. 'മകിണ്ണിട്ടന്' അസ്യംകൊണ്ട് അഭിരാമ എന്നാണ് അത്ഥം കിട്ടേണ്ടതു്. 'ആസ്യത്തെ പ്രത്യേകം പദംതന്നെ ആക്കണം. ഇപ്പോഴത്തെ സ്ഥിതിയിൽ 'മകിണ്ണി' ട്ടമെന്ന പദം 'അഭിരാമ'യോടു ചേരുന്നു. ഈ ദോഷം മററു രണ്ടുദാഹരണങ്ങളിലും കണ്ടുകൊള്ളേണം.

'പോരം തെളിഞ്ഞിതകകാമ്പുനമുക്കുമതാഴം'

ഇവിടെ 'അകകാമ്പു' സുഖമുള്ള പ്രയോഗമല്ല. ഭാഷയുടെ സ്ഥിതിക്കു 'അകക്കാമ്പു' ആകണം. ഇതുപോലെ 'മനകാമ്പും'' ഈ പ്രബന്ധത്തിൽ ധാരാളമുണ്ടു്.

അതിദൈൎഘ്യം കൂടിയ സമാസങ്ങൾ സംസ്കൃതഗദ്യങ്ങളിൽ അധികമായി കാണുന്നു. ബാണാദികാവ്യമാൎഗ്ഗങ്ങളിൽ പരിചയം സമ്പാദിച്ചിട്ടുള്ളവർ ഇതിനെ ഒരു ദോഷമായി ഗണിക്കുകയില്ലായിരിക്കാം. എന്നാൽ അവയിൽ സമാസക്ലേശം അധികമായിട്ടുണ്ടെന്നുള്ളതു് ആരും സമ്മതിക്കുകതന്നെ ചെയ്യും.

സാധാരണ വായനക്കാൎക്കു് അനുഗമിക്കുവാൻ വിഷമത തോന്നാത്തക്കവിധം ആശയങ്ങളെ ദൈൎഘ്യത്തോടുകൂടി ഘടിപ്പിക്കുന്നതു ചിലർ ഒരു ദോഷമായി ഗണിച്ചേക്കുവാൻ ഇടയുണ്ടു്.

നിൎഭയരായ്നിജകാലം പാൎത്തിഥ
നീരുത്തിടിന മുഖ്യമഹീസുര-
വൎണ്ണശുഭാഞ്ജലി പൂൎണ്ണമഹോദക-
വിക്ഷേപങ്ങളിലംബരമാൎഗ്ഗേ
ചിന്നിപ്പൊങ്ങിന സലിലകണങ്ങൾ ശ-
രങ്ങൾകണക്കേ ചെന്നുതെറിച്ചൊരു-
മന്ദേഹാഖ്യമഹാസുരർ വീണുമ-
രിച്ചതുകണ്ടൊരു മന്ദേഹതളുവി
മാററിനിന്നു കിഴക്കൻദിക്കിൽ
കാഞ്ചനകുംഭമെടുത്തതുകണക്കേ
തെളിവിലുദിക്കും ദിനകരമുഖലക-

രാഗ്രം തട്ടിപ്പോട്ടകൊട്ടത്തുവി-
ളഞ്ഞുപിരിഞ്ഞ സുവൎണ്ണസരോരുഹ-
സൌധസുധാസികകൾക്കാണ്ടീടിന
ലക്ഷ്മിമിഴിനിഴൽ നാട്ടകൾതോറും
വീട്ടകൾതോറും പലവകപലവഴി
ചെന്നചിതേന നിറഞ്ഞുതുടങ്ങി.'

രാവണൻെറ വധാനന്തരം എല്ലാ ദിക്കിലും ഐശ്വൎയ്യമുണ്ടായി എന്നേ പറയേണ്ടതുള്ളു. അതിനു ബ്രാഹ്മണരുടെ സന്ധ്യാവന്ദനം മന്ദേഹന്മാരുടെ മരണം സൂൎയ്യൻെറ ഉദയം താമരയുടെ വികാസം ലക്ഷ്മീദേവിയുടെ സുസ്ഥിതി എന്നിവയെ കൂട്ടിയിണക്കി ഒരു ദീൎഘകല്പന കവി ചെയ്തിരിക്കുന്നു. ആശയത്തിൻെറ ദൈൎഘ്യംകൊണ്ടു സാധാരണക്കാൎക്ക് അതിനെ അനുഗമിക്കുവാൻ ക്ലേശം കാണും. എന്നാൽ വിചാരരസികന്മാരായ സഹൃദയന്മാർ ഈ വിധമുള്ള ആശയപ്രവാഹത്തെ കവിയുടെ ഗുണമായിട്ടേ കരുതുകയുള്ളു.

'ഭുവനവിജയിനാ രാവണാരാതിതന്നോട്' എന്നും മറ്റും സംസ്കൃതത്തെ അനുസരിച്ചു ഭാഷയിൽ വിഭക്തിപ്പൊരുത്തം വരുത്തുന്നതു അധികംപേരും ദോഷമായിട്ടേ ഗണിക്കുകയുള്ളു. ഈ മാതിരി പ്രയോഗങ്ങൾ ചമ്പുക്കളിൽ സുലഭങ്ങളാണ്.

'ശ്രീമന്മാടനൃപാലവംശസുകൃതക്കാമ്പിന്നു സീമന്തിനി-
സീമന്തപ്പൂവുമാലികക്കു വിലസല്ലാവണ്യലീലാനിധേ:'

(രാജരത്നാവലീയം)

ഇത്യാദി പ്രയോഗങ്ങൾ നോക്കുക. ഈ ദോഷങ്ങളെ അത്ര സാരമായി ഗണിക്കുവാനുണ്ടോ എന്നു സംശയമാണ്.

ചില സന്ദൎഭങ്ങളിൽ കവിയുടെ ഔചിത്യദൃഷ്ടി അപഥത്തിൽ ചാടിയിട്ടുള്ളതായി കാണാം.

ചൊല്ലാം നി:ന്നാട്ട സീതാമരുളുകിലധുനാ ഗമ്യതാം ഭാൎഗ്ഗവോസൌ
കല്യാത്മാചാപരത്നത്രുടനമിതു വധൂരത്നലാഭാൽ പ്രസോഢാ
ചൊല്ലേണം ദന്ദ്വയുദ്ധം ഝടിതിവിതരകേളന്യഥാ രണ്ടുമിപ്പോ
ളല്ലായ്കിൽ കാൽപിടിച്ചീടയിമമ ഗുരുകാരുണ്യവാനാശ്രിതേഞാൻ'

(പരശുരാമവിജയം)

എന്നു ഭാൎഗ്ഗവനെക്കൊണ്ടും

'കൊള്ളാവൊന്നിപ്രമേയം പരമമുനിവരന്നാഗ്രഹം പെണ്ണിലോ
പോൽ
കൊള്ളിക്കോനിൻതപസ്സും ജടയുമയിട്ടൂഢം കള്ളയോഗീശ്വരൻനീ'

എന്നു രാമനെക്കൊണ്ടും പറയിക്കുന്ന ഭാഗം ഔചിത്യശൂന്യതയ്ക്കു ഉദാഹരിക്കപ്പെടാവുന്നതാണ്. ലൌകികവിഷയവിരക്തനായി മഹാത്യാഗിയായിരിക്കുന്ന പരശുരാമനെക്കൊണ്ട് ഒരു ധൂൎത്തനായ വിടന്നു ചേരുന്ന ഈ വാക്കുകൾ പറയിച്ചതു് അയുക്തമായിരിക്കുന്നു. 'സീതയെ തന്നാൽ നിന്നെ വിടാം' എന്നു പരശുരാമന്റെ വാക്കു നിസ്സല്യമായ വിടചാപല്യത്തെ കാണിക്കുന്നു. ഈവിധം പരശുരാമന്റെ മാഹാത്മ്യത്തിനു കോട്ടം തട്ടിച്ചതു ക്ഷമിക്കാവുന്ന അപരാധമല്ല. ശ്രീരാമന്റെ വിനയഗാംഭീൎയ്യാദിഗുണങ്ങൾക്കും വാട്ടം തട്ടിയിരിക്കുന്നു.

(ഫ) തൽഗതിം മതിമതാം വരേപ്സിതാം
പുണ്യതീൎത്ഥഗമനായ യക്ഷ്മേ
പീഡയിഷ്യതി നമാം ഖിലീകൃതാ
സ്വൎഗ്ഗപദ്ധതിരഭോഗലോലുപം

എന്നു കാളിദാസർ പരശുരാമന്റെ മാഹാത്മ്യത്തെ വൎണ്ണിക്കുന്നു. ഇതിൽനിന്നു സ്വൎഗ്ഗസുഖത്തേക്കൂടി വളരെ നിസ്സാരമായിട്ടാണു ആ മഹാത്യാഗി ഗണിക്കുന്നതെന്നു മനസ്സിലാക്കാം.

(വ) രാഘവോപി ചരണൌ തപോനിധേഃ
ക്ഷമ്യതാമിതിവദൻ സമസ്പൃശൽ

എന്നു ശ്രീരാമന്റെ വിനയാദിഗുണങ്ങളേയും കാളിദാസർ പ്രകാശിപ്പിക്കുന്നു. ഇപ്രകാരം ശുദ്ധാത്മാക്കളായ രാമന്മാരെക്കൊണ്ടു മുൻപു കാണിച്ചവിധം ഒരു സംഭാഷണം ചെയ്യിച്ചതു് ഒരു സാധാരണകവിക്കു പോലും പററാത്ത തെററാകുന്നു.

---

(ഫ) സാരം:— മേൽജീവിതത്തെ തീൎത്ഥസേവയോടുകൂടി കഴിച്ചുകൂട്ടണമെന്നേ എനിക്കു ആഗ്രഹമുള്ളു. ഞാൻ വിരക്തനായി. എനിക്കു സ്വൎഗ്ഗത്തിനും ആഗ്രഹമില്ല.

(വ) രാമൻ തപസ്വിയായ ഭാൎഗ്ഗവന്റെ പാദങ്ങളെ വന്ദിച്ചു.

ഖരവധാനന്തരം ശൂർപ്പണഖ രാവണസദസ്സിൽ ചെന്നു തനിക്കു നേരിട്ട ആപത്തിനെക്കുറിച്ചു പറയുന്ന ഭാഗം അശ്ലീലസ്പൃഷ്ടമായിരിക്കുന്നു.

ഇന്നീയല്ലോ പുരാകൊന്നതു മമദയിതം നിന്നെഞാനിന്നുമാരോട്-
ഭിന്നാമൽകാന്തനാക്കിപ്പരിചൊടു പുണരുന്നുണ്ടുപുണ്യാംബുരാശേ
മുന്നേതന്നേകലസ്ത്രീകളുർമുല പുണരുംഭാഗ്യവാനിന്നുയോഗ്യം
തന്നേതേസോദരീസംഗമമരുതിനിമന്ദോദരീസംഗമേതും

സോദരനായ രാവണനോടു ശൂർപ്പണഖ പറയുന്നതാണ് ഈ ഭാഗം എന്നു് ഓർമ്മിക്കുമ്പോഴാണ് അശ്ലീലദോഷത്തിൻെറ ആധിക്യം വ്യക്തമാകുന്നതു്. 'സോദരീസംഗമം' 'മന്ദോദരീസംഗം' എന്നീ പദങ്ങൾ കുറെ അധികം നഗ്നവും ആയിട്ടുണ്ടു്. വാസ്തവത്തിൽ ശൂർപ്പണഖ അത്ര മൂഢയല്ല.

* പ്രമത്തഃ കാമഭോഗേഷു സ്വൈരവൃത്തോനിരങ്കുശഃ
സമുല്പന്നം ഭയം ഘോരം ബോദ്ധവ്യം നാവബുദ്ധ്യസേ
സക്തം ഗ്രാമ്യേഷു ഭോഗേഷു കാമവൃത്തം മഹീപതിം
ലുബ്ധം ന ബഹുമന്യന്തേ ശ്മശാനാഗ്നിമിവ പ്രജാഃ

(വാല്മീകിരാമായണം)

ഇത്യാദി ശൂർപ്പണഖയുടെ വാക്കിൽനിന്നു അവൾ ധർമ്മത്തെക്കുറിച്ചു ജ്ഞാനമുള്ളവളാണെന്നു മനസ്സിലാക്കാം. ആ വിധമാണു ശ്രീവാല്മീകി അവളെ സൃഷ്ടിച്ചിരിക്കുന്നതു്. ഈ സ്ഥിതിക്കു ഇത്രമാത്രം നീചവും അശ്ലീലദുഷ്ടവും ആയ വാക്ക് അവളെക്കൊണ്ടു പറയിപ്പിച്ചതു് അല്പവും നന്നായില്ല. സഹൃദയന്മാൎക്ക് ഈ ഭാഗം അത്യന്തം വൈരസ്യജനകമായിരിക്കുന്നു.

രാവണവധാനന്തരം സീത തൻെറ മുൻപിൽ വന്ന സന്ദർഭത്തിൽ രാമൻ ദേവിയോടു പറയുന്ന വാക്കുകൾ അനൌചിത്യം തികഞ്ഞവയാകുന്നു.

---

* സാരം:—പ്രമത്തനും കാമനിരതനും ആയി കഴിച്ചുകൂട്ടുന്ന നീ ഭയങ്കരമായ ആപത്തു വന്നിരിക്കുന്ന കഥ അറിയുന്നില്ല. അതു് അറിയേണ്ടതാണ്. ഗ്രാമ്യസുഖപ്രിയനും കാമവൃത്തനും ആയ രാജാവിനെ ചുടുകാട്ടിലെ തീയിനെപ്പോലെയേ ജനങ്ങൾ കരുതുകയുള്ളൂ. മാനിക്കയില്ല.

'ആശ്ലേഷിച്ചെന്നെയൊപ്പിച്ചണികുസുമമരുത്തീട്ടവാനെന്നുചൊല്ലി-
പോയ്ച്ചേർന്നായ്‌രാക്ഷസക്കമ്മരെ രഹസിപറഞ്ഞൊത്തസങ്കേതഭൂമൌ'

* * * * *

'പൊന്മാനെക്കാൺകളിപ്പാനിതുമമ വിരവിൽ കൊണ്ടുവായെവന്നിണ്ണം
നമ്മോടിന്നീയപേക്ഷിച്ചതുമൊരുചതിയെന്നിന്നറിഞ്ഞീടിനേൻ ഞാൻ'

* * * * *

എന്നു ഈ സന്ദർഭത്തിൽ രാമൻ പറയുന്നു. ഇതു അതിരുകടന്ന ഒരു പരുഷവാദപ്രയോഗമായിപ്പോയി. സീത മുൻപേതന്നെ സങ്കേതഭൂമിയിൽവച്ച് രാക്ഷസന്മാരുമായി പറഞ്ഞൊത്തു. അതനുസരിച്ച് 'മാനിനെപ്പിടിച്ചുതരണം' എന്നു പറഞ്ഞു രാമനെ അകററി. ലക്ഷ്മണനേയും സീത മനഃപൂർവ്വം മാററുകയാണു ചെയ്തതു്. ഇപ്രകാരം സ്വന്തം ആഗ്രഹത്തോടുകൂടിത്തന്നെയാണു സീത രാവണനെ പ്രാപിച്ചതു്. ഇതാണു മുൻപു പറഞ്ഞ രാമവാക്യത്തിൻെറ സാരം. 'ജനനംമുതൽ ചതിയറി'യാത്ത സാദ്ധ്വിയായ സീതയോടാണു രാമൻ ഇപ്രകാരം പറയുന്നതു്. വാസ്തവത്തിൽ രാമനു സീതയെക്കുറിച്ച് നല്ല അഭിപ്രായംതന്നെയാണു്. ജനങ്ങളെ ധരിപ്പിക്കുവാൻവേണ്ടി രാമൻ ഇപ്രകാരം പറയുന്നതാണെന്നതിനും സംശയമില്ല. എങ്കിലും ഇത്രയും പാരുഷ്യമേറിയ വാക്കുകൾ ഉപയോഗിക്കുവാൻ പാടില്ല. 'വേശ്യാസീമന്തമേ!' എന്നാണു ഇവിടെ രാമൻ സീതയെ വിളിക്കുന്നതു്. അഗ്നിയിൽ ചാടിയിട്ടും ദഗ്ദ്ധയാകാതിരുന്ന സീതയെ ഈ വാക്കു എത്രമാത്രം ദഹിപ്പിച്ചിരിക്കണം എന്നു പറയാവുന്നതല്ല. ഹനുമാനു സീതയുടെ ശുദ്ധിയിൽ ശങ്ക ജനിക്കുന്നതു യുക്തമാണു്. എന്നാൽ വാസ്തവം എല്ലാം (അംഗദാഗത്തിൻെറ കഥയും മററും) അറിയുന്നവനാണു രാമൻ. ആ രാമൻെറ മുഖത്തുനിന്നാണു് 'വേശ്യാസീമന്തമേ' എന്ന വാഗ്ശൃംഗാരം ഉണ്ടാകുന്നതു്. ഇവിടെ വാല്മീകിയെ സ്മരിച്ചാൽ നമ്മുടെ സംശയങ്ങൾ ഒക്കെ നീങ്ങുന്നതാണു്.

* പ്രാപ്തചാരിത്രസന്ദേഹാ മമ പ്രതിമുഖേ സ്ഥിതാ
ദീപോനേത്രാതുരസ്യേവ പ്രതികൂലാസിമേ ദൃഢാ
കഃപുമാംസ്തു കുലേജാതഃസ്ത്രിയം പരഗൃഹോഷിതാം
തേജസ്വീ പുനരാദദ്യാൽ സുഹൃല്ലോഭേനചക്ഷുഷാ
രാവണാങ്കപരിക്ലിഷ്ടാം ദൃഷ്ടാം ദുഷ്ടേന ചക്ഷുഷാ
കഥംത്വാം പുനരാദദ്യാം കുലം വ്യപദിശന്മഹൽ

(വാല്മീകിരാമായണം)

എന്നു രാമൻ സീതയോടു പറയുന്ന ഭാഗം വളരെ ഗംഭീരമായിരിക്കുന്നു. 'ദീപോനേത്രാതുരസ്യേവ' എന്ന ഭാഗംകൊണ്ടു്, വാസ്തവത്തിൽ എനിക്കാണു നിനക്കല്ല ദോഷം എന്നുകൂടി, രാമന്റെ വാക്കിൽനിന്നു വ്യക്തമാക്കിയിരിക്കുന്നു. ഇവിടെ രാമന്റെ വാക്കുകൾക്കു് അല്പവും പാരുഷ്യമില്ല. അവ ധർമ്മയുക്തങ്ങളായിത്തന്നെയിരിക്കുന്നു. ശ്രീരാമന്റെ ഉത്തമനായകത്വത്തിനു് ഈ വാക്കുകൾ അനുകൂലങ്ങളാകുന്നു. ഇവിടേയും പുത്രന്റെ അപരാധം ക്ഷന്തവ്യങ്ങളായിരിക്കുന്നില്ല.

ഈ വക ദോഷങ്ങൾ എത്രമാത്രം സാരതരങ്ങളാണെങ്കിലും ഈ മഹാപ്രബന്ധത്തിന്റെ പൊതുവേയുള്ള ഗുണോൽകർഷത്തെ അവ അല്പവും ബാധിക്കുന്നില്ലെന്നു പ്രത്യേകം മനസ്സിലാക്കേണ്ടതാകുന്നു. സംസ്കൃതത്തിലും ഭാഷയിലും ഉള്ള ചമ്പുക്കളിൽ രാമായണംതന്നെ പ്രഥമഗണനീയം. സ്വതന്ത്രങ്ങളും നാനാമുഖങ്ങളും നൂതനങ്ങളും ആയ കല്പനകളുടെ ബാഹുല്യംകൊണ്ടും വിശേഷിച്ചു കഥാവസ്തുവിന്റെ സർവ്വാംഗങ്ങളിലും ചെയ്തിരിക്കുന്ന ഗാഢവും വിപുലവും ആയ സംസ്കാരംകൊണ്ടും ഭാഷാരാമായണചമ്പു സംസ്കൃതത്തിലുള്ള രാമായണം

* സാരം:—എന്റെ മുൻപിൽ നില്ക്കുന്ന നിന്റെ ചാരിത്രശുദ്ധിയെക്കുറിച്ചു് എനിക്കു ശങ്ക തോന്നുന്നു. നേത്രരോഗിക്കു വിളക്കുപോലെ നീ എനിക്കു പ്രതികൂലയായിഭവിച്ചിരിക്കുന്നു. സൽക്കുലജാതനും മാനാഭിമാനങ്ങളോടു കൂടിയവനും ആയ ഒരു പുരുഷനും പരഗൃഹോഷിതയായ സ്ത്രീയെ സ്വീകരിക്കയില്ല. രാവണനാൽ സ്പർശിക്കപ്പെട്ടവളും ദുർവ്വികാരത്തോടുകൂടി നോക്കപ്പെട്ടവളും ആയ നിന്നെ സ്വീകരിക്കുന്നതു ശരിയല്ല.

പ്രബന്ധത്തെ വളരെ താഴ്ത്തി വയ്ക്കുന്നു എന്നു സഹൃദയന്മാർ സമ്മതിക്കുന്നതാണ്. കാളിദാസരുടെ ഉപമ, ഭാരവിയുടെ അർത്ഥഗൌരവം, ദണ്ഡിയുടെ പദലാളിത്യം മുതലായ പ്രസിദ്ധഗുണങ്ങളെല്ലാം ഏകത്ര ചേൎന്നു പരിലസിക്കുന്നതു രാമായണചമ്പുവിലാകുന്നു. മൂകന്റെ കല്പനാനൂതനത്വം, ത്രിവിക്രമാദികളുടെ വക്രോക്തിവിലാസം എന്നീ ഗുണങ്ങൾക്കും ഈ പ്രബന്ധം വിഹാരരംഗമാകുന്നു. മേല്പത്തൂരിന്റെ ഭക്തി, എഴുത്തച്ഛന്റെ ശാന്തി, കുഞ്ചന്റെ ഹാസ്യം, ഉണ്ണായിയുടെ പ്രൌഢി എന്നിവയും രാമായണം പ്രബന്ധത്തിൽ യഥോചിതം പരിലസിക്കുന്ന ഗുണങ്ങളാകുന്നു. ഗംഭീരാശയനായ എഴുത്തച്ഛന്റെ മുൻപിൽ, ഗുരുവിന്റെ സമീപത്തു ഭക്തയായ ശിഷ്യയെപ്പോലെയാണു സരസ്വതീദേവി വിനീതയായിട്ടു പെരുമാറുന്നത്. പരിഹാസരസികനായ കുഞ്ചന്റെ അടുക്കൽ വിനോദപ്രിയയായ ഒരു പത്നിയുടേതാണു വാഗ്ദേവതയുടെ നില; ഉണ്ണായിവാരിയരുടെ അടുക്കൽ ബഹുമാനത്തോടുകൂടിയ ഒരു ഭൃത്യയെപ്പോലെ സരസ്വതി വ്യാപരിക്കുന്നു. എന്നാൽ

ഗൃഹിണീ സചിവസ്സഖീമിഥഃ
പ്രിയശിഷ്യാ ലളിതേ കലാവിധൌ

എന്നു കാളിദാസമഹാകവി സന്ദൎഭവശാൽ പറഞ്ഞിട്ടുള്ളതിന്റെ തത്വം അനുസരിച്ചുള്ള പ്രണയിനീധൎമ്മങ്ങളെ എല്ലാം യഥാവസരം നിൎവ്വഹിച്ചുകൊണ്ടു് അനുരാഗപരവശയായി വാഗ്ദേവി സൎവ്വദാ പരിലസിക്കുന്നതു പുനത്തിന്റെ അടുക്കൽ മാത്രമാകുന്നു. ഇതാണു പുനത്തിനും ഇതരകവികൾക്കും ഉള്ള വ്യത്യാസം. രാമായണം പ്രബന്ധത്തിന്റെ ഏതംശത്തിനും ഈ അഭിപ്രായത്തിന്റെ സാധുത്വം തെളിയിക്കുവാനുള്ള ശക്തിയുണ്ടു്. രാമായണത്തിൽ കയ്യുവെച്ചു വിജയം നേടിയിട്ടുള്ളവരായി (സംസ്കൃതത്തിലും ഭാഷയിലും) അസംഖ്യം കവികളുടെ പേർ പറയാവുന്നതാണ്. പുനം അവരെ ഓരോരുത്തരെയും ജയിച്ചിരിക്കുന്ന സന്ദൎഭങ്ങൾ സുലഭങ്ങളാകുന്നു. 'ക

വിജനാദ്ദുഷ്ടാദധ്വപാന്ഥേഃ എന്നു ശ്രീഹർഷമഹാകവി നൈഷധമഹാകാവ്യത്തെക്കുറിച്ചു പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായം രാമായണചമ്പുവിനും യോജിക്കും. എന്തെന്നാൽ പുനത്തിൻെറ മാർഗ്ഗം മററു കവികൾ കണ്ടു കാൽ വെച്ചിട്ടുള്ള ഒന്നല്ല. സർവ്വഥാ ഭാഷയ്ക്കു് അത്യന്തം അഭിമാനജനകമായ ഒരു ദിവ്യനിധിയാണു രാമായണചമ്പു എന്നു പറയാൻ മടിക്കേണ്ടതില്ല.

"വാചാമനന്തസുകൃതൈകവശ്യസ്യൈവ മൂല്യം"

(സം. ഭാരതചമ്പു)

എന്ന് അനന്തഭട്ടൻ സ്വകൃതിക്കു വില നിശ്ചയിക്കുന്നതായി (ഭാരതചമ്പുവിൽ) കാണുന്നു. ഈ വാക്യത്തെ അല്പം വ്യത്യാസപ്പെടുത്തി

"വാചാം പുനസ്യ ഭുവനത്രയമേവ മൂല്യം"

എന്നാക്കിയാൽ പുനത്തിൻെറ രാമായണചമ്പുവിൻെറ നിലയ്ക്കു് അതു യോജിക്കുന്നതാണ്. എന്തെന്നാൽ സ്വർഗ്ഗാദി ലോകത്രയംതന്നെ പുനത്തിൻെറ വാക്പ്രപഞ്ചത്തിൻെറ ശരിയായ വില. ഇത്ര മാത്രം ഭാവനാരസികനും സർവ്വതന്ത്രസ്വതന്ത്രനും അനുഗൃഹീതനും ആയ ഒരു മഹാകവി വേറെ ഉണ്ടായിട്ടില്ല.

അധികേരളമഗ്ര്യഗിരഃ കവയഃ
കവയന്തു വയന്തു ന താൻ വിനുമഃ
പുളകോദ്ഗമകാരിവചഃ പ്രസരം
പുനമേവ പുനഃ പുനരാനുമഹേ

എന്നു പണ്ഡിതകവികേസരിയായ ഉദ്ദണ്ഡൻ നമ്മുടെ കവിയെക്കുറിച്ചു ചെയ്തിരിക്കുന്ന പ്രശംസയെ വീണ്ടും വീണ്ടും അഞ്ജലിബന്ധത്തോടും പുളകസമുദ്ഗമത്തോടുംകൂടി സ്മരിക്കാതിരിക്കുവാൻ സഹൃദയന്മാർക്കു സാധിക്കുന്നതല്ല. ഇതിലുമധികം ഉന്നതമായ എന്തൊരു സൌഭാഗ്യമാണ് ഒരു കവിക്കു ലഭിക്കുവാനുള്ളതു്.!

പുനത്തിൻെറ പ്രബന്ധങ്ങളുടെ അടുത്തു നില്ക്കുവാനുള്ള

സൌഭാഗ്യം മഹിഷമംഗലത്തിന്റെ നൈഷധചമ്പുവിനാണു ലഭിച്ചിരിക്കുന്നത്. സംസ്കൃതത്തിൽ ഒരു ഭാണവും ആശൌചഗ്രന്ഥവുംകൂടി ഈ കവി നിൎമ്മിച്ചിട്ടുണ്ട്. ജ്യോതിഷം സംബന്ധിച്ചും ചില ഗ്രന്ഥങ്ങൾ മഹിഷമംഗലം രചിച്ചിട്ടുള്ളതായി കാണുന്നു. കാവ്യമാലയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള കൊടിവിരഹത്തിന്റെ കൎത്താവു് ഒരു മഹിഷമംഗലമാണ്; ഈ കവി നൈഷധചമ്പുകൎത്താവിൽനിന്നു ഭിന്നനാകുന്നു. ഈ കൊടിവിരഹം മേപ്പത്തൂർ ഭട്ടതിരിയുടെ കൃതിയാണെന്നു ചിലർ പറയുന്നതു ശരിയല്ല. മഹിഷമംഗലത്തിന്റെ കൃതികളിൽ ഇഷ്ടദേവതയായ വലയാധീശ്വരിയുടെ (ഊരകത്തു ഭഗവതി—പെരുമനം) സ്തോത്രം കാണാവുന്നതാണ്.

നൈഷധചമ്പുവിൽ പൂൎവ്വം ഉത്തരം എന്നു രണ്ടു ഭാഗങ്ങൾ അടങ്ങിയിരിക്കുന്നു. ഓരോ ഭാഗവും പ്രത്യേകം ഓരോ സ്തുതികൊണ്ടാണ് തുടങ്ങുന്നത്. ദമയന്തീസ്വയംവരം കഴിഞ്ഞു നളൻ സുഖമായിരിക്കുന്നതുവരെയുള്ള കഥാംശം പൂൎവ്വഭാഗത്തിലും ശേഷമുള്ളതു് ഉത്തരാംശത്തിലും അടങ്ങിയിരിക്കുന്നു. നളന്റെ രാജ്യഭരണം ഹംസത്തിന്റെ ദൌത്യം വിരഹം വിവാഹം മുതലായവയെ ഒന്നാംഭാഗത്തിൽ കവി വളരെ പ്രൌഢിയോടും ചാതുൎയ്യത്തോടുംകൂടി വൎണ്ണിക്കുന്നുണ്ട്. രാജസദസ്സിലേക്കു പ്രവേശിക്കുവാൻ ദമയന്തിയെ തയാറാക്കുന്നതു അതിപ്രൌഢകമനീയമായ ഒരു സംസ്കൃതഗദ്യംകൊണ്ടാകുന്നു. ശബ്ദാൎത്ഥാലങ്കാരങ്ങളുടെ സൎവ്വവിധാഡംബരങ്ങളും ഇത്രമാത്രം തികഞ്ഞു പരിലസിക്കുന്ന ഒരു ഗദ്യം ഭാഷയിൽ പുനത്തിന്റെ കൃതികളിലേ കാണുകയുള്ളൂ. ബാണൻ സുബന്ധു മേപ്പത്തൂർ മുതലായ സംസ്കൃതകവികളുടേ നായികാവൎണ്ണനാത്മകങ്ങളായ ഗദ്യങ്ങളുടെ സാഹോദൎയ്യത്തെ ഈ ഗദ്യത്തിനു കല്പിക്കാവുന്നതാണ്. നളന്റെ ചൂതുകളി പരാജയം വനയാത്ര ദമയന്തിയുടെ വിരഹം മുതലായവ ഉത്തരഭാഗത്തിൽ വൎണ്ണിച്ചിട്ടുള്ള കഥാംശങ്ങളാകുന്നു. പുനത്തെപ്പോലെ മഹിഷമംഗലവും ഗദ്യങ്ങളെക്കൊണ്ടു വൎണ്ണനങ്ങളെ നിൎവ്വഹിക്കുന്നു.

പുനം വെട്ടിയിട്ടുള്ള ചമ്പുപ്രബന്ധാധ്വാവിൽക്കൂടിയാണ മഹിഷമംഗലത്തിൻെറ സഞ്ചാരം. ഭാഷയുടെ രീതി വർണ്ണനത്തിൻെറ സ്വഭാവം അൎത്ഥകല്പന മുതലായവയിലെല്ലാം പുനത്തിനു മഹിഷമംഗലം വളരെ കടപ്പെട്ടിരിക്കുന്നു. മഹിഷമംഗലം സ്വതന്ത്രകവിയല്ലെന്ന് ഇതുകൊണ്ട് അൎത്ഥമാക്കേണ്ടതില്ല; പുനം കാണിച്ചു കൊടുത്തിരിക്കുന്ന മാൎഗ്ഗത്തെ ലംഘിക്കാത്ത ഒന്നാണ മഹിഷമംഗലത്തിൻെറ സ്വാതന്ത്ര്യം.

വിവാഹത്തിനു നാനാദേശങ്ങളിൽനിന്നു വന്നുചേൎന്നിരിക്കുന്ന നാനാജാതി ജനങ്ങളുടേയും രാജാക്കന്മാരുടേയും ചാപല്യങ്ങളെ കവി നല്ല ഫലിതചാതുൎയ്യത്തോടുകൂടി വൎണ്ണിച്ചിരിക്കുന്നു. 'ഇന്നത്തേടം' കഴിച്ചു കൂട്ടുവാൻ ബുദ്ധിമുട്ടുന്ന രാജാക്കന്മാർ രാത്രിയെ യുഗശതസദൃശിയായി കല്പിക്കുന്നതും മറ്റും മഹിഷമംഗലത്തിൻെറ ഫലിതസന്താനങ്ങളാകുന്നു. ദമയന്തീപരിണയത്തിനു വന്ന എല്ലാ രാജാക്കന്മാരേയുംകൊണ്ടു കവി വിവാഹം ചെയ്യിക്കുന്നുണ്ട്. നളഭിന്നന്മാരായ രാജാക്കന്മാർ 'ത്രപാനാമധേയ'യായ 'കന്യ'യെയാണ വിവാഹം ചെയ്യുന്നതെന്ന വ്യത്യാസമേയുള്ളു. അലക്ഷ്മീദേവിയെ ആവാഹിച്ചു നളൻ ആടുന്ന 'അഖിലഗിനാശോദന്തം നാടകം' ത്തിൻെറ സ്വഭാവത്തേയും കവി സരസമായി വൎണ്ണിച്ചിരിക്കുന്നു. ദമയന്തിയുടെ വനസഞ്ചാരക്ലേശത്തെ വൎണ്ണിക്കുന്ന ഭാഗം ആരുടെ ഹൃദയത്തേയും ദ്രവിപ്പിക്കുന്ന ഒന്നാകുന്നു.

നൈഷധചമ്പുവിൽ ഗുണപുഷ്ടികൊണ്ട് ഉത്തരഭാഗം തന്നെ മുൻപിട്ടു നില്ക്കുന്നതായി തോന്നുന്നു.

'ഘോരേദൈവാപരോധാംബുധിയിൽ മുഴുകി മാഴ്കീടുമെന്നോടുകൂടി-
പ്പോരേണ്ടാ നിങ്ങളാരും വ്രജത സഖികളേ! കൎമ്മമതാദൃശം മേ
നേരേ കാന്തേന ചേൎന്നുനളനൊടു സുഖമേ വാണ ഞാനിങ്ങിനെ കാ-
ന്താരേ പോകെന്നുവന്നു ശിരസിലിഖിതമെന്തിന്നിയെന്നും നജാനേ.'

എന്നും മറ്റും ദമയന്തി സ്വസഖികളോടു യാത്ര പറഞ്ഞു വനത്തിലേക്കു പുറപ്പെടുന്ന ഭാഗം ആരുടെ മനസ്സിനേയും ആകൎഷിക്കാതിരിക്കയില്ല.

'കാന്താരേ! ഹന്തമാം ബന്ധുരവിപുലമഹാസിന്ധുരേന്ദ്രാതിഘോരേ
കാന്താരേ പേർത്തുമിട്ടേച്ചിഹ സപദി ഭവാനെങ്ങുപോയീ ഗുണാബ്ധേ
താന്താനാഞ്ഞൊരുവട്ടം നിജഗമനവിധൌ യാത്രയും ചൊല്ലിയേച്ചേ
താന്താമെന്നെപ്പിരിഞ്ഞിട്ടൊരുപദമിളക്കു പണ്ടു നീ പുണ്യരാശേ!'

ഇത്യാദി ദമയന്തീവിലാപവും അങ്ങിനെ തന്നെ. ദമയന്തീവിലാപത്തിൽനിന്നും രസപുഷ്ടമായ ഒരു പദ്യംകൂടി താഴെ ചേർക്കാം.

'നാഥേ! നീ ഖേദിയാതേ വരിക വരിക നിൻ ദുർദ്ദശാം നീക്കി നിന്റെ
പാദൌ സംവാഹയാമി പ്രണയിനി! നയനേ മാകുരു ബാഷ്പപൂരം
ചേതോരമ്യാമിവർണ്ണം തവ വചനസുധാമാധുരീമെന്നു കർണ്ണേ
ജാതാനന്ദേന കേൾക്കുന്നിതു ധരണിഭുജാം പുണ്യമേ നൈവജാനേ.'

ശബ്ദത്തിന്റെ പ്രൌഢിക്കും ഈ പദ്യത്തിൽ കുറവില്ല.

'അസ്തഗിരിശിഖരമസ്തകസീമനി ഭാസ്കരഭഗവാൻ മറയുന്നേരം' എന്ന് ആരംഭിക്കുന്ന ഒരു സന്ധ്യാവർണ്ണനം ഉത്തരഭാഗത്തിൽ ഉണ്ട്. ഈ ഗദ്യം അത്യന്തം മനോഹരമാണെന്നു മാത്രമേ ചുരുക്കത്തിൽ പറവാനുള്ളൂ.

'കലയന്തി കരേ മാലാം തുലയന്തീ രതിം രുചാ
ദമയന്തി ഗതാ രംഗം നമയന്തീ മുഖാംബുജം'

ഇതു ശബ്ദംകൊണ്ടും അർത്ഥംകൊണ്ടും സുന്ദരമായ ഒരു പദ്യമാകുന്നു. ഈ പദ്യത്തിലെ ഒന്നാംപാദംകൊണ്ടു (കയ്യിൽ മാലവഹിച്ചു) നായികയുടെ വിവാഹോചിതമായ തല്ക്കാലവേഷത്തേയും രണ്ടാമത്തതുകൊണ്ടു ശരീരസൌന്ദര്യാധിക്യത്തേയും കവി കാണിച്ചു. നാലാംപാദംകൊണ്ടു കുലസ്ത്രീസാധാരണമായ ലജ്ജയെക്കുറിച്ചു. വിചാരചതുരന്മാർക്കു രോമാഞ്ചജനകങ്ങളായ പല പദ്യങ്ങളും ഈ ചമ്പുവിൽ ഉണ്ട്.

'പൊറാതൊരാധി മാനസേ ചകോരമേ ചകോരമേ'
'ഞാനുടനഴിച്ചു കുന്തൽ മമ മൂട്ടമോ പെരുത്തു ചൂട്ടമേ'
'ശംസമേ നളനെയിന്നു കണ്ടിതോ
ഹംസമേ! ഖഗകുലാവതംസമേ'

എന്നും മറ്റും ശബ്ദസൌന്ദര്യം തികഞ്ഞ പ്രയോഗങ്ങളും ഈ ചമ്പുപ്രബന്ധത്തിൽ ധാരാളം കാണുന്നുണ്ട്. മഹിഷ

മംഗലത്തിൻെറ ദണ്ഡകങ്ങളിൽ നിസ്തുല്യമായ ശബ്ദവിലാസം കാണാവുന്നതാണ്.

ഭാഷയുടെ ഗുണദോഷങ്ങളെ സംബന്ധിച്ചിടത്തോളവും രാമായണചമ്പുവിനെക്കുറിച്ചു പുറപ്പെടുവിച്ച അഭിപ്രായങ്ങൾ നൈഷധചമ്പുവിനും യോജിക്കും. ദുസ്സഹങ്ങളായ യതിഭംഗാദിദോഷങ്ങൾ നൈഷധചമ്പുവിൽ കാണാവുന്നവയാണ്. രാമായണം പ്രബന്ധം എന്ന പോലെ, ഈ ചമ്പുവും അവ്യുല്പന്നന്മാൎക്കു രസിക്കാവുന്ന ഒന്നല്ല.

'നഹി ഗുളഗുളികായാഃ കാപി മാധുര്യഭേദഃ'

എന്ന് ഈ കവി ഒരു സന്ദൎഭത്തിൽ പറഞ്ഞിരിക്കുന്നതിൻെറ യാഥാൎത്ഥ്യം പൊതുവേ നൈഷധചമ്പുവിനും യോജിക്കും. ഈ ചമ്പു ചാക്യാന്മാർ ഉപയോഗിച്ചു വന്നിരുന്നുവോ എന്നു സംശയമാണ്. മഹിഷമംഗലത്തിനു ഈ ഒരു സൽസന്താനത്തിൻെറ ജനകത്വംകൊണ്ടു പൂൎണ്ണമായ കൃതാൎത്ഥതയെ വഹിക്കാവുന്നതാണ്.

നവീനകാലത്ത് ഉണ്ടായിട്ടുള്ള ഭാഷാപ്രബന്ധങ്ങളെ സ്വതന്ത്രങ്ങൾ പരതന്ത്രങ്ങൾ എന്നു രണ്ടായി വിഭജിക്കാം. ഇവയിൽ സ്വതന്ത്രങ്ങളായവയുടെ സംഖ്യ വളരെ ചെറിയതാകുന്നു. ഉഷാകല്യാണം ഗൌരീപരിണയം (ലക്ഷ്മീപുരത്തു രവിവൎമ്മ) സുജാതോദ്വാഹം (ഉള്ളൂർ പരമേശ്വരയ്യർ) പാലാഴിമഥനം (പി. ശങ്കരൻ നമ്പിയാർ) എന്നിങ്ങിനെ ചുരുക്കം ചിലവയുടെ പേരുകൾ മാത്രമേ ഈ ഇനത്തിൽ സ്മരണീയങ്ങളായി തോന്നുന്നുള്ളു. വാസ്തവത്തിൽ ചമ്പുപ്രബന്ധാരാമത്തിൻെറ വസന്തോത്സവം കഴിഞ്ഞുപോയതായിത്തന്നെ വിചാരിക്കാം.

സൎവ്വൎത്തുമോഹനങ്ങളായ ചൈത്രരഥനന്ദനാദ്യാരാമഭൂമികളിൽ ഇരുന്ന് ആത്മനിൎവൃതി അനുഭവിക്കുന്നവൎക്കു പെട്ടെന്ന് ഈ ലോകത്തിലുള്ള വല്ല പൂന്തോട്ടങ്ങളിലേക്കോ, വ്യോമഗംഗാതരംഗങ്ങളിൽ വിഹരിക്കുന്നവൎക്കു ഭൂമിയിലെ വല്ല ക

മലിനികളിലേക്കോ പ്രവേശിക്കേണ്ടി വരുമ്പോൾ ഉണ്ടാകുന്ന മനസ്ഥിതിഭേദമാണ പ്രാചീനചമ്പുക്കളിൽനിന്ന നവീനങ്ങളിലേക്ക കടക്കുന്ന നമുക്ക സംഭവിക്കുന്നതു്. അത്രമാത്രം പുരാതനങ്ങളും നൂതനങ്ങളും ആയ പ്രബന്ധങ്ങൾക്ക വ്യത്യാസമുണ്ടു്. ഭാഷയുടെ രീതി ആശയങ്ങളുടെ ഗതി കല്പനകളുടെ സ്വഭാവം മുതലായവയിലെല്ലാം ഈ വ്യത്യാസം തെളിഞ്ഞു കാണാം. ഇന്നത്തെക്കാലം ചമ്പുക്കൾക്കു് അനുകൂലമല്ലെന്ന വിചാരിക്കുമ്പോൾ ഇത്രയുമെങ്കിലും സ്വതന്ത്രപ്രബന്ധങ്ങൾ ഉണ്ടായല്ലോ എന്ന വിചാരിച്ച് ആഹ്ലാദിക്കുവാനേ അവകാശമുള്ളു. പൂർവ്വപ്രബന്ധങ്ങളാണ നമ്മുടെ കവികളെ ചമ്പുസരണിയിലേക്കു് ആകർഷിച്ചതെന്നതിന സംശയമില്ല. ഈ ആകർഷണത്തിന്റെ ഫലം കാലത്തിന യോജിച്ചവിധം ആസ്വാദ്യമായിട്ടുണ്ടെന്ന പറയണം.

കേരളസാഹിത്യ അക്കാദമി

നവീനചമ്പുക്കളിൽ ഉഷാകല്യാണം തന്നെ പ്രഥമസ്ഥാനത്തെ അർഹിക്കുന്നു. ഭാഷയുടേയും ആശയങ്ങളുടേയും ലാളിത്യവും പ്രസന്നതയും ഈ കൃതിയുടെ വിശിഷ്ടഗുണങ്ങളാകുന്നു. ഉഷാകല്യാണത്തിലെ ഗദ്യങ്ങളുടെ രീതിക്ക പഴയതിൽനിന്ന വലിയ മാററം കാണുന്നു.

> “ഇരവുപകലുമിത്തരം ചിത്തരംഗത്തിലത്യന്തസന്താപമേകുന്ന ചെന്താർശരാടോപമാകുന്ന ചെന്തീകെടുത്തീടുവാനെപ്പൊഴും കെല്പെഴും ബാഷ്പബിന്ദുക്കൾ നേത്രങ്ങളിൽ നിന്നു വാൎത്തും വിയൎത്തും ഭൃശം കൂൎത്തുമൂൎത്തുള്ള മാരന്റെ നാരാചബാണങ്ങളേല്പാതിരിപ്പാനൊരുപ്പോലെ പൂമെയ്യിലഞ്ചാതെ രോമാഞ്ചമാകുന്നൊരു നൽകഞ്ചുകം ചേൎത്തണിഞ്ഞും മെലിഞ്ഞും നികാമാൎത്തയായിട്ടു മത്തന്വിയാൾ പരിമളമിളകുന്ന പൂങ്കാവനത്തിങ്കലും ഫുല്ലനാളീകപാളീ വിളങ്ങുന്ന കേളീതടാകത്തിലും മത്തഭൃംഗാളി തുള്ളിക്കളിക്കുന്ന വല്ലിക്കുടീരത്തിലും നന്മണിശ്രേണി ചേണാർന്നു മിന്നുന്ന പൊന്മാളികക്കുള്ളിലും പ്രേമമാളീടുമാളീജനം തന്നിലും പൊന്മണിത്താലി മാലാദിഭൂഷാവിശേഷത്തിലും രമ്യമാം മററശേഷത്തിലും ചിത്തവൈരസ്യത്തോടും****”

ഗദ്യത്തിന്റെ രീതി, എത്രമാത്രം മാറിയിട്ടുണ്ടെന്ന് ഈ ഉദാ

ഹരണത്തിൽ നിന്നു ഗ്രഹിക്കാം. വൃത്തച്ഛായയുടെ ബന്ധത്തിൽനിന്നു മുക്തി ലഭിച്ചതാണു നവീനഗദ്യത്തിന്റെ ഒരു പരിഷ്കാരം. ഇവിടെ ഉദ്ധരിച്ചിട്ടുള്ള ഭാഗത്തിനു ലാളിത്യപ്രസാദാദി ഗുണങ്ങൾ തികച്ചുമുണ്ടെന്നു കാണാമല്ലോ. അൎത്ഥരസികത്വത്തിനും കുറവില്ല. രവിവൎമ്മകവിരാജന്റെ ഒരു പ്രധാനകൃതിയാണു് ഉഷാകല്യാണം. സഹൃദയന്മാൎക്കു് ഈ കാവ്യത്തെ വിസ്മരിക്കുവാൻ കഴിയുന്നതല്ല. സംസ്കൃതത്തിന്റെ പിടിയിൽനിന്നു വിടുവിച്ചു എന്നതു, ചമ്പുക്കളെ സംബന്ധിച്ചു് രവിവൎമ്മ തമ്പുരാൻ ചെയ്ത കാലോചിതമായ ഒരു പരിഷ്കാരമാകുന്നു. ഉഷാകല്യാണത്തിന്റെ സഹോദരസ്ഥാനത്തു നില്ക്കുവാൻ അൎഹത ഗൌരീപരിണയത്തിനു ഉണ്ടു്. ഈ കൃതി ഏതാനും ഭാഗം കാവ്യമഞ്ജരിയിൽ ആണു പ്രസിദ്ധപ്പെടുത്തി കണ്ടിട്ടുള്ളതു്. ഇതിൽനിന്നു രണ്ടു പദ്യങ്ങൾ താഴെ ചേൎക്കുന്നു.

'ചിത്രം ചിത്രം മദനപരിപന്ഥിക്കുമുത്തേറെനല്കാ-
നത്തന്വംഗീമുലയിലണിയും മുത്തുമാലാം വെടിഞ്ഞാൾ
ബദ്ധാഭോഗം പുനരപി തഥാ രാഗഭാരം വളൎത്താൻ
മുഗ്ദ്ധാപാംഗീ ഗിരിമകൾ കളഞ്ഞീടിനാളംഗരാഗം.
ആനത്തോലാണുടുക്കുന്നതു പരമതുകൊണ്ടെന്തു ചന്ദ്രാവതംസ-
ന്നൂനംക്കൂടാതെ പീതാംബരനമനഘനദ്ദേവനെസ്സേവചെയ്യും
കുന്നൻകാളപ്പുറത്തിപ്പശുപതിയെഴുന്നള്ളുംവിധൌ കണ്ടുപോയാൽ
മാനിച്ചീടുന്നു ജംഭാരിയുമിഭവരനിൽനിന്നിറങ്ങീട്ടുവേഗം.'

ഇവയിൽ ഒന്നാംപദ്യത്തിന്റെ വൈചിത്ര്യവും രണ്ടാമത്തേതിന്റെ ഭാവഗഹനതയും സഹൃദയന്മാരെ ആകൎഷിക്കുന്ന ഗുണങ്ങളാണു്. രണ്ടാംപദ്യത്തിലെ 'പീതാംബരൻ' 'പശുപതി' 'ജംഭാരി' എന്നീ പദങ്ങളുടെ അൎത്ഥം വിശേഷിച്ചു ചിന്തിക്കേണ്ടതുണ്ടു്. വിശേഷപ്പെട്ട പട്ടുടുക്കുന്ന പ്രഭുവായ ഭഗവാൻകൂടി തോലുടുക്കുന്ന ദരിദ്രനായ ശിവനെ വന്ദിക്കുന്നു എന്നു 'പീതാംബര' പദത്തിൽനിന്നു് അൎത്ഥം ധരിക്കണം. അതിൽനിന്നു ശിവന്റെ പ്രഭാവോൽകൎഷം തെളിയുന്നു. ജംഭാരിപദം ഇന്ദ്രന്റെ പരാക്രമാധിക്യത്തെ ദ്യോതിപ്പിക്കുന്നു. അത്ര ബലവാനായ ഇന്ദ്രനും ശിവനെ വണങ്ങുന്നു എന്നു സ്വ

രം. ഈ മാതിരി ഗഹനങ്ങളായ ആശയങ്ങൾ ഗൌരീപരിണയത്തിൽ ധാരാളം കാണുന്നു. ഗദ്യങ്ങളിലും പ്രസാദാദിഗുണങ്ങൾ തികഞ്ഞു പരിലസിക്കുന്നുണ്ട്.

ഹിന്ദുരാജാക്കന്മാരുടെ അന്തഃഛിദ്രം നിമിത്തം രാജ്യം അന്യാധീനമായിബ്ഭവിച്ച ഇന്ത്യാചരിത്രാംശമാണു സുജാതോദ്വാഹത്തിലെ ഇതിവൃത്തം. ജയചന്ദ്രൻെറ പുത്രിയായ സുജാതയുടെ വിവാഹമാണ് ഈ ചമ്പുവിലെ മർമ്മഭാഗം. ഹിന്ദുരാജാക്കന്മാരുടെ തൊഴുത്തിൽക്കുത്തു രാജ്യത്തിന് എത്ര വലിയ ആപത്തായിട്ടാണു പരിണമിച്ചതെന്ന് ഈ കാവ്യം പഠിപ്പിക്കുന്നു.

പുരാതനചമ്പുക്കളെ ആസ്വദിച്ച് ആസ്വദിച്ച് അനുഭവിച്ചിട്ടുള്ള ആനന്ദലഹരി സുജാതോദ്വാഹകർത്താവിൻെറ തലയ്ക്കു നല്ലപോലെ പിടിച്ചിട്ടുണ്ട്. അവയിലെ ഗുണങ്ങളെ അനുകരിക്കുവാൻ ഈ ചമ്പുവിൻെറ കർത്താവു നല്ലപോലെ ശ്രമിച്ചിരിക്കുന്നു. പഴയ ചമ്പുക്കളുടെ ഗുണങ്ങളെ വിസ്മരിക്കാതെ നൂതനമായ പരിഷ്കാരം സ്വീകരിച്ചിട്ടുണ്ടെന്നുള്ളതു സുജാതോദ്വാഹത്തിൻെറ ഒരു ഗുണമാകുന്നു.

സുജാതോദ്വാഹത്തിൽ രചനയ്ക്കു പ്രൌഢിയും ഗാംഭീര്യവും കൂടും.

'കൊണ്ടാടിക്കൊണ്ടനന്തോപരി നിഖിലജഗത്താപശാന്തിയ്ക്കുബദ്ധോൽ
കണ്ഠാഭോഗം വയററിൽ കമലമൊട്ടു ശയിക്കുന്ന കാർമ്മേഘവാർഷ്ണേ'.

* * * * *

എന്നു ആരംഭിക്കുന്ന ഭാഗംതന്നെ ഉദാഹരിക്കപ്പെടാം. 'അനന്തോപരി' 'താപശാന്തി' 'കമലം' എന്നീ പദങ്ങളിൽ ഭഗവൽപരവും മേഘപരവും ആയ അർത്ഥത്തെ ഘടിപ്പിക്കുന്നതിൽ കവിക്ക് ഒരു ക്ലേശവുമില്ല. ഈ മാതിരി പ്രൌഢകല്പനകൾക്കു സുജാതോദ്വാഹത്തിൽ കുറവില്ല.

സുജാതയുടെ വിവാഹം മഹമ്മദന്മാരുടെ ആക്രമണം മുതലായവ വളരെ തന്മയത്വത്തോടുകൂടി ഈ ചമ്പുവിൽ വർണ്ണി

ക്കപ്പെട്ടിരിക്കുന്നു. നൂതനങ്ങളായ മനോധർമ്മങ്ങളും സരസങ്ങളായ ഫലിതങ്ങളും സുജാതോദ്വാഹത്തിൽ ധാരാളമുണ്ട്. സർവ്വഥാ സഹൃദയന്മാർക്ക് ആരാധനീയമായ ഒരു കാവ്യമാണു സുജാതോദ്വാഹം എന്നു പറയാൻ മടിക്കേണ്ടതില്ല. പ്രശസ്തപണ്ഡിതനായ സി. പി. പരമേശ്വരൻപിള്ള അവർകൾ ഈ ചമ്പുവിനെക്കുറിച്ചു ഭാഷാപോഷിണിയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള നിരൂപണത്തിലേക്കു വായനക്കാരുടെ ശ്രദ്ധയെ ഈ സന്ദർഭത്തിൽ ക്ഷണിച്ചുകൊള്ളുന്നു.

പാലാഴിമഥനം പി. ശങ്കരൻനമ്പിയാരവർകളുടെ ബാല്യകാലത്തിലെ കൃതിയാകുന്നു. കവി ഭാഷാരീതികൊണ്ടുകൂടി പുരാതനചമ്പുക്കളെ അനുകരിച്ചിരിക്കുന്നു എന്നതു് ഈ പ്രബന്ധത്തിന്റെ ഒരു പ്രത്യേകതയാണു്. പഴയ ചമ്പുക്കളിൽ ഉള്ള അതിപരിചയമാണു് ഈ കൃതിയെഴുതുവാൻ കവിയെ പ്രേരിപ്പിച്ചതു്. "കാതോളം നീണ്ടകണ്ണിൻ മുനകളുടെ കളിക്കുത്തരങ്ങൾക്കിജായാഃ" ഇത്യാദി പ്രയോഗങ്ങൾ, പൂർവ്വചമ്പുക്കളിൽ പരിചയിച്ചു നല്ല തഴക്കം വന്നിട്ടുള്ളവർക്കല്ലാതെ ലഭിക്കുകയില്ല.

രാമായണ(ഭോജ)വും ഭാരത(അനന്തഭട്ട)വും ഭാഷപ്പെടുത്തിയിട്ടുള്ള രണ്ടു ചമ്പുക്കളാകുന്നു. കടത്തനാട്ടു കൃഷ്ണവാരിയർ ചുനക്കര ഉണ്ണിക്കൃഷ്ണവാരിയർ എന്നിവരാണു പരിഭാഷകന്മാർ. മൂലത്തിന്റെ പദലാളിത്യം പാകമാധുര്യം അർത്ഥസൌഷ്ഠവം മുതലായ ഗുണങ്ങൾ ഭാഷാരാമായണചമ്പുവിൽ കൃഷ്ണവാരിയർ കഴിയുന്നതും പ്രതിബിംബിപ്പിച്ചിട്ടുണ്ടു്. ഇന്നത്തെ ഭാഷയ്ക്കു യോജിക്കാത്ത ചില വികലപ്രയോഗങ്ങൾ ഉണ്ടെന്നു മാത്രമേ ഈ കൃതിയ്ക്കു് ഒരു ദോഷം പറയുവാനുള്ളൂ. ഈ ചമ്പു 'കവനോദയ'ത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. അനന്തഭട്ടന്റെ ഭാരതചമ്പു ഭാഷപ്പെടുത്തി ഫലിപ്പിക്കുവാൻ സാമാന്യക്കാർക്കു സാധിക്കുകയില്ല. ഈ വിധം ഉള്ള ഒരു കൃതിയെ കോട്ടം ഒന്നും തട്ടിക്കാതെ ഭംഗിയായി

ഭാഷപ്പെടുത്തിയതിൽ ഉണ്ണിക്കൃഷ്ണവാരിയരെ അധികം ശ്ലാഘിക്കേണ്ടതുണ്ട്. മൂലത്തിൻെറ ജീവനായ വൈചിത്ര്യത്തെ കളയാതെ ഭാഷയിലും പകൎത്തി വയ്ക്കുന്നതിന്ന പരിഭാഷകൻ പല സന്ദൎഭങ്ങളിലും ക്ലേശം അനുഭവിച്ചിട്ടുണ്ടെന്നു കാണാം. എന്നാൽ ഈ ക്ലേശം പരാജയത്തിലല്ല അവസാനിച്ചിരിക്കുന്നതെന്നു പറയുവാൻ സന്തോഷമുണ്ട്. ഭാഷയ്ക്ക് ഈ ഭാരതചമ്പു ഒരു വിലകൂടിയ സമ്പത്തായിരിക്കുമെന്നു നിസ്സംശയം പറയാം.

സൽകവിവരിഷ്ഠനായ കവിയൂർ വെങ്കിടാചലയ്യർ അവർകളും ഭാരതചമ്പു ഭാഷപ്പെടുത്തിയിട്ടുണ്ട്. ഈ ഭാഷാന്തരം മുഴുവൻ പ്രസിദ്ധപ്പെടുത്തി കണ്ടിട്ടില്ല. വെങ്കിടാചലയ്യരുടെ ഭാഷയ്ക്കു ശുദ്ധിയും പ്രസാദാദിഗുണങ്ങളും കൂടുതലായിട്ടുണ്ട്.

രാജസൂയം കിരാതം മുതലായ പ്രബന്ധങ്ങളെ (മേപ്പത്തൂർ) ഭാഷപ്പെടുത്തി കവനകൌമുദിയിൽ പ്രസിദ്ധപ്പെടുത്തുന്നുണ്ട്. ഇത് അത്യന്തം അഭിനന്ദനീയമായ ഒരു സാഹിത്യവ്യവസായമാകുന്നു. ഭാഷാപ്രബന്ധങ്ങളിൽ ഗദ്യസ്ഥാനത്തു വിവിധങ്ങളായ ദ്രാവിഡവൃത്തങ്ങളെ ഉപയോഗിച്ചുകാണുന്നു. ഈ നയം സഹൃദയന്മാൎക്ക് എത്രമാത്രം സമ്മതമാകുമെന്നു കണ്ടുതന്നെ അറിയണം.

പരേതനായ വയ്ക്കര മൂസ്സ് നിരനുനാസികം പ്രബന്ധം ഭാഷയാക്കിയിട്ടുണ്ട്. ഈ ഭാഷാന്തരത്തിന്നു ന്യൂനതയൊന്നും പറയുവാനില്ല. വിശ്വഗുണാദൎശത്തിൻെറ അല്പം ഭാഗം ഭാഷയാക്കി പ്രസിദ്ധപ്പെടുത്തിക്കണ്ടിട്ടുണ്ട്. പരിഭാഷകൻ ലക്ഷ്മീപുരത്തു രവിവൎമ്മയാകുന്നു. കാവ്യമഞ്ജരിയിൽ ആണു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത്.

ഇത്രമാത്രമേ ഭാഷപ്പെടുത്തിയിട്ടുള്ള ചമ്പുക്കളെക്കുറിച്ചു പറയേണ്ടതുള്ളു.

ഇപ്പോൾ സംസ്കൃതത്തിലും ഭാഷയിലും ഉള്ള ചമ്പുക്കളെക്കുറിച്ച് ഇവിടെ ദീൎഘമായ ഒരു വിമൎശനം ചെയ്തുവല്ലോ. ഈ നിരൂപണത്തിൽനിന്ന്,

(൫) സംസ്കൃതചമ്പുക്കൾക്കും ഭാഷാപ്രബന്ധങ്ങൾക്കും ഉള്ള അടുപ്പവും അകലിച്ചയും

(൬) സംസ്കൃതചമ്പുക്കളേക്കാൾ ഭാഷാപ്രബന്ധങ്ങൾക്കുള്ള ഗുണഭൂയിഷ്ഠത

(൭) ഭാഷയിൽ ചമ്പുക്കൾ അർഹിക്കുന്ന സ്ഥാനത്തിന്റെ സ്വഭാവം

എന്നിവയെ അല്പമെങ്കിലും മനസ്സിലാക്കാമെന്നു വിശ്വസിക്കുന്നു. ഭാഷയ്ക്കു സംസ്കൃതത്തോടു സംഭവിച്ചിരിക്കുന്ന ബന്ധംനിമിത്തം സാഹിത്യത്തിന്നു ഉൽക്കർഷമോ അപകർഷമോ ഏതാണു ലഭിച്ചിരിക്കുന്നതെന്നും ഈ വിമർശനം തെളിയിക്കുന്നതാണ്. സംസ്കൃതപരിചയം കുറയുന്നവർക്കു പൂർവ്വികമായ ഒരു മഹാസാഹിത്യസമ്പത്തിന്റെ മാധുര്യത്തെ അല്പമെങ്കിലും അറിയുന്നതിനും തദ്വാരാ അവരുടെ ദൃഷ്ടി അതിലേക്കു ആകർഷിക്കപ്പെടുന്നതിനും ഈ വിമർശനം അല്പമെങ്കിലും സഹായിച്ചാൽ എനിക്കു ധാരാളം കൃതാർത്ഥതയ്ക്കു അവകാശമുണ്ടാകുന്നതാണ്.

നമ്മുടെ സാഹിത്യം ചമ്പുക്കളുടെ ഛത്രച്ഛായയിൽ ദീർഘകാലം നിർബ്ബാധമായി സ്ഥിതിചെയ്തിരുന്നു. ഇക്കാലത്തു നൂറിൽ അധികം പ്രബന്ധങ്ങൾ ഉണ്ടായിട്ടുണ്ട്. അവയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളവയുടെ എണ്ണം ചെറിയതാകുന്നു. പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പല പ്രബന്ധങ്ങളിലും വേണ്ട സംസ്കാരശുദ്ധി കാണുന്നില്ല. മുൻകാലത്തു ചാക്യാന്മാർ ചമ്പുക്കളുടെ അഭിവൃദ്ധിക്കു സഹായിക്കുകയും അവയെ സംരക്ഷിക്കുകയും ചെയ്തിരുന്നു. ഇനി അവർക്കു അങ്ങിനെ ചെയ്തിട്ടു പ്രയോജനമില്ല. അതുകൊണ്ടു ഭാഷാപ്രണയികളുടെ ദൃഷ്ടി ചമ്പുക്കളിൽ ശ്രദ്ധയോടുകൂടി നിപതിക്കേണ്ടതത്യാവശ്യമാകുന്നു. കിളിപ്പാട്ടുകൾ തുള്ളൽപ്പാട്ടുകൾ കഥകളികൾ എന്നിവയെ നമുക്കു ഒരിക്കലും ഉപേക്ഷിക്കാൻ പാടില്ലല്ലോ. ഇവയെപ്പോലെത്തന്നെ ചമ്പുക്കളെക്കുറിച്ചും വിചാരിക്കേണ്ടതാകുന്നു. ന

മ്മുടെ ചമ്പുക്കളുടെ ആവിർഭാവകാലം കേരളഭാഷയ്ക്കു ഒരു വസന്തസമാഗമമായിരുന്നു. അക്കാലത്തെ കവികോകിലങ്ങളുടെ സരസകവനഗീതിവിശേഷത്തെ ഏതു രസികനാണ് ഉപേക്ഷിക്കുവാൻ കഴിയുന്നത്?

സർവ്വപ്രകാരേണയും ചമ്പുപ്രബന്ധസമുദായം നമ്മുടെ സാദരമായ ആരാധനയെ അർഹിക്കേണ്ട ഒരു സാഹിത്യസമ്പത്താണെന്നുള്ളതു് ഒരിക്കലും വിസ്മരിക്കാവുന്നതല്ല. ഉന്നതവും വിപുലവും ആയ ആത്മസംസ്കാരത്തേയും കാവ്യരസാസ്വാദനനിർവൃതിയേയും പരമമായ പുരുഷാർത്ഥത്തിൻെറ ലാഭത്തേയും ചമ്പുപ്രബന്ധപരിശീലനംകൊണ്ടു് ആർക്കും സമ്പാദിക്കാവുന്നതാണ്. ഇവതന്നെയാണല്ലോ സാഹിത്യോപാസനത്തിൻെറ മഹനീയങ്ങളായ പ്രയോജനങ്ങൾ.



# ഭാഷാപദ്യസാഹിത്യം.

൧൦൦൦—൧൧൦൦ (കൊല്ലവൎഷം)

൧൧൦൦-ാമാണ്ടോടുകൂടി അവസാനിച്ച നമ്മുടെ ശതവൎഷം പലതുകൊണ്ടും ലോകത്തിൽ പ്രത്യേകസ്മരണയെ അൎഹിക്കുന്ന ഒന്നാകുന്നു. വ്യതീതങ്ങളായ ശതാബ്ദങ്ങളിൽ ഒന്നിനും തന്നെ ചരിത്രത്തിൽ ഇത്രമാത്രം പ്രാധാന്യം ഉള്ളതായി തോന്നുന്നില്ല. ഈ ശതവൎഷത്തിൽ ഉണ്ടായിട്ടുള്ള അത്ഭുതപൂൎവ്വങ്ങളായ പല സംഭവങ്ങളും സംരംഭങ്ങളും ലോകത്തെ സമൂലം ഇളക്കിമറിച്ചിരിക്കുന്നു. മുൻപു മുപ്പതും നാല്പതും കൊല്ലങ്ങൾകൊണ്ടു സംഭവിക്കുന്ന സ്ഥിതിഭേദങ്ങൾ ഈ ശതാബ്ദത്തിൽ മൂന്നും നാലും സംവത്സരങ്ങൾകൊണ്ടു് ഉണ്ടായിട്ടുള്ളതായി കാണാം. കഴിഞ്ഞ ശതവൎഷങ്ങളിൽ ഒന്നിലുംതന്നെ, ലോകത്തിനു്, ഇത്രമാത്രം കണ്ടാൽ അറിയാത്ത മാററം ഉണ്ടായിട്ടില്ല. ഏതു രാജ്യത്തിലും ഉള്ള ജനവൎഗ്ഗത്തിന്റെ ജീവിതാദൎശം മതം ധൎമ്മം ഭാഷ സാമൂഹ്യവ്യവഹാരം മുതലായവയിലെല്ലാം, മുൻപു പറഞ്ഞ മാററത്തിന്റെ ശക്തിയേറിയ വ്യാപാരം ബാധിച്ചിരിക്കുന്നു. ഈ ശതവൎഷത്തിന്റെ ശൈശവദശയിൽ കണ്ട ലോകത്തെ അല്ല അതിന്റെ അന്ത്യകാലത്തു നാം കാണുന്നതെന്നു മാത്രമേ ചുരുക്കത്തിൽ പറയുവാനുള്ളു.

ഇപ്രകാരം സൎവ്വത്ര വ്യാപ്തമായിരിക്കുന്ന സ്ഥിതിഭേദം നമ്മുടെ ഭാഷയേയും ബാധിച്ചിട്ടുണ്ടെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ശക്തിമത്തുകളായ പല സമരങ്ങളും ഈ കാലത്തിൽ നമ്മുടെ ഭാഷാലോകത്തിലും ഉണ്ടായിട്ടുണ്ടു്. ഈ സംരംഭങ്ങൾ ഭാഷയുടെ ആകൃതിക്കും പ്രകൃതിക്കും പല വ്യത്യാസങ്ങളേയും ജനിപ്പിച്ചിരിക്കുന്നു. അതോടുകൂടി പഴയ സാഹിത്യപ്രസ്ഥാനത്തിനു പലതിനും ഉടവു തട്ടി. അവയുടെയിടയിൽ പുതിയവ സ്ഥാനം പിടിച്ചുതുടങ്ങി. ഈ ശതാബ്ദത്തിന്റെ ഉത്തരാൎദ്ധത്തിൽ ആണു് അതിദ്രുതഗതിയിൽ പല വലി

യ മാററങ്ങളും ഉണ്ടായത്. ഒരു പുരുഷായുഷ്കാലംകൊണ്ടു ഭാഷയുടെ സ്ഥിതിഗതികൾക്ക് എത്രമാത്രം മാററം സംഭവിച്ചിട്ടുണ്ടെന്നും, അതുകൊണ്ടു ലഭിച്ചിരിക്കുന്ന ഉൽകർഷാപകർഷങ്ങളുടെ സ്വഭാവം എന്തെന്നും അല്പം വിചിന്തനംചെയ്യുന്നതു യുക്തമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ആയിരാമാണ്ടോടുകൂടി അവസാനിക്കുന്നതും അടുത്തു തുടങ്ങുന്നതുമായ ശതവർഷങ്ങളുടെ സന്ധി ദേശഭാഷയ്ക്ക് അധികം ശോഭനമായ ഒന്നാകുന്നു. സരസ്വതീകടാക്ഷസമ്പന്നനായ കരീന്ദ്രൻ കോയിത്തമ്പുരാൻ സാഹിത്യനൃത്തരംഗമായ ഇരവിവർമ്മൻതമ്പി മുതലായവരാൽ അനുഗൃഹീതമായ ഒരു വിദ്വൽസദസ്സിന്റെ നേതാവും സംഗീതസാഹിത്യാദിസകലകലാനിപുണനും ഭക്തശിഖാമണിയും ആയ സ്വാതിതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ട് ഈ കാലത്താണു നാടുവാണിരുന്നത്. പൂർവ്വകലകളെ പ്രകാശിപ്പിച്ചു പോഷിപ്പിക്കുക എന്നത് അവിടത്തെ പരിപാവനങ്ങളായ വ്രതങ്ങളിൽ ഒന്നായിരുന്നു. പ്രസിദ്ധവിദ്വാനും മഹാകവിയും ആയിരുന്ന കൊടുങ്ങല്ലൂർ ഇളയതമ്പുരാന്റെ ജീവിതകാലവും ഇതുതന്നെയാണ്.

ഇക്കാലത്ത് അഭിവൃദ്ധിയെ പ്രാപിച്ചിട്ടുള്ള ഭാഷാസാഹിത്യത്തിന്റെ ഒരു പ്രധാനശാഖ കഥകളിയാകുന്നു. കവികൾക്കു കഥകളിയോട് ഇക്കാലത്ത് അസാമാന്യമായ അഭിരുചിയുണ്ടായിരുന്നതായി കാണുന്നു. ഈ അഭിരുചിയുടെ ഫലമായി പല കഥകളികളും ഭാഷയിൽ ഉണ്ടാകുവാൻ ഇടയായി. ജനങ്ങൾക്കും കഥകളിയോടു പ്രീതിയുണ്ടായിരുന്നു. കഥകളിയെ പോഷിപ്പിക്കുന്നതിനു നമ്മുടെ മഹാരാജാക്കന്മാരും പ്രത്യേകം ശ്രമിച്ചിരുന്നു എന്നുകൂടി പറയേണ്ടതുണ്ട്.

പല കവികളും കഥകളികൾ നിർമ്മിച്ചിട്ടുണ്ടെന്നു മുൻപു പറഞ്ഞുവല്ലോ. എന്നാൽ അവർക്ക് എല്ലാവർക്കും വിജയം ലഭിച്ചിട്ടുണ്ടെന്നു പറയാവുന്നതല്ല; അതിനുള്ള സൌഭാഗ്യം ചുരു

ക്കം ചില കവികൾക്കു മാത്രമേ കിട്ടിയിട്ടുള്ളു. ഈ സൌഭാഗ്യം കൈവന്നിട്ടുള്ള രണ്ടു മഹാകവികളാണു (കിളിമാനൂർ) കവീന്ദ്രൻ കോയിത്തമ്പുരാനും ഇരവിവൎമ്മൻതമ്പിയും. രാവണവിജയം (കോയിത്തമ്പുരാൻ) ദക്ഷയാഗം ഉത്തരാസ്വയംബരം കീചകവധം (തമ്പി) എന്നിവയാണ് ഇവരുടെ പ്രധാനകൃതികൾ.

ഈ കൃതികൾ പണ്ഡിതന്മാൎക്കും പാമരന്മാൎക്കും സംഗീതകുശലന്മാൎക്കും സാഹിത്യരസികന്മാൎക്കും ഒരുപോലെ പരിചിതങ്ങളാകുന്നു. ഇവയ്ക്കു ഭാഷയിൽ നല്ല പ്രതിഷ്ഠയും ലഭിച്ചിട്ടുണ്ടു്. ആടിക്കാണുന്നതിനും പാടിക്കേൾക്കുന്നതിനും വായിച്ചു രസിക്കുന്നതിനും ഒന്നുപോലെ പ്രയോജനപ്പെടുന്നവയാണ് ഈ കൃതികൾ. രാവണവിജയത്തിൽ കോയിത്തമ്പുരാന്റെ സംഗീതനൈപുണ്യവും സാഹിത്യമൎമ്മജ്ഞതയും വാഗ്വിലാസചാതുൎയ്യവും ഒരുപോലെ പരിലസിക്കുന്നുണ്ടു്. മനോധൎമ്മത്തിനും കുറവില്ല. തമ്പിയുടെ കൃതികൾക്കുള്ളതിനേക്കാൾ പ്രൌഢിയും ഗാംഭീൎയ്യവും രാവണവിജയത്തിനു കൂടും. രസാനുഗുണങ്ങളായ പദങ്ങളുടെ കല്പനയിൽ കോയിത്തമ്പുരാൻ അതിവിരുതനാകുന്നു. ശ്രവണഹൃദയങ്ങൾക്കു് ഒരുപോലെ മാധുൎയ്യപ്രദമാണു രാവണവിജയം. ലാളിത്യം പ്രസന്നത പദപരിപാകത മുതലായ ഗുണങ്ങൾ തമ്പിയുടെ കൃതികളിൽ അധികം കാണുന്നു. രാവണവിജയത്തിനുള്ളതുപോലെ പ്രചാരവും പ്രതിഷ്ഠയും ദക്ഷയാഗാദികൃതികൾക്കും ഉണ്ടു്. ഈ കൃതികളിലെ പാട്ടുകൾ, അക്ഷരജ്ഞാനം ഇല്ലാത്ത പാമരന്മാർകൂടി ധാരാളം പാടിരസിക്കുന്നുണ്ടെന്നുള്ള സംഗതി മറക്കത്തക്കതല്ല. ശബ്ദപ്രതാപം ആശയഗഹനത മുതലായവയെ കാണിക്കുന്ന പല പദ്യങ്ങളും ഗീതങ്ങളും കോയിത്തമ്പുരാന്റേയും തമ്പിയുടേയും മുൻപു പേർപറഞ്ഞ കൃതികളിൽ ഉണ്ടു്. ഉത്തരാസ്വയംബരം കീചകവധം എന്നിവയിലെ പല ഗീതങ്ങളും എത്രമാത്രം ആലോചനാമധുരങ്ങളും ശ്രവണസുഭഗങ്ങളും ആണെന്നു പറഞ്ഞു് അറിയിക്കാവുന്നതല്ല. കോട്ടയത്തു തമ്പുരാനേ

യും ഉണ്ണായിവാരിയരേയും കഴിഞ്ഞാൽ പിന്നീട് ഉണ്ടായിട്ടുള്ള കഥകളികർത്താക്കന്മാരിൽ, കോയിത്തമ്പുരാനും തമ്പിക്കും തന്നെ പ്രഥമസ്ഥാനം കൊടുക്കാവുന്നതാണ്. ഇവരുടെ കൃതികൾക്കു ലഭിച്ചിട്ടുള്ള പ്രതിഷ്ഠ ഒരിക്കലും പ്രചലിക്കുന്ന ഒന്നല്ല.

നിലാസുരവധം പ്രഭാവതീസ്വയംബരം പാരിജാതഹരണം ശാകുന്തളം മുതലായ ആട്ടക്കഥകളുടേയും വിദ്വാൻ കോമ്പിയച്ചൻ ചിററൂർ സുബ്രഹ്മണ്യശാസ്ത്രി മകംനാൾ കോയിത്തമ്പുരാൻ മുതലായ കവികളുടേയും പേരുകൾ ഇവിടെ സ്മരിക്കേണ്ടതായിട്ടുണ്ട്. ഈ സന്ദർഭത്തിൽ നമ്മുടെ സാദരമായ സ്മരണയെ അർഹിക്കുന്ന ഒരു മഹാകവിയാകുന്നു കേരളവർമ്മ വലിയ കോയിത്തമ്പുരാൻ. ധ്രുവചരിതം പരശുരാമവിജയം ഹനുമദൂതഭവം എന്നിവ അവിടത്തെ കൃതികളാകുന്നു. ഇവ ഒരുവിധത്തിലും താഴ്ന്നുനില്ക്കുന്നവയല്ല. സാഹിത്യത്തിൽ എന്നപോലെ സംഗീതത്തിലും നിരുപമമായ നൈപുണ്യം അവിടത്തേക്കു ഉണ്ടായിരുന്നു എന്ന് ഈ ആട്ടക്കഥകൾ തെളിയിക്കുന്നു. അർത്ഥവിഷയത്തിൽ വലിയ കോയിത്തമ്പുരാനുള്ള നിഷ്കർഷയെക്കുറിച്ചു പ്രത്യേകം പറയേണ്ടതില്ലല്ലോ. എന്നാൽ ശബ്ദസാമ്രാജ്യത്തിലും അവിടത്തേക്ക് അസാമാന്യമായ ആധിപത്യശക്തിയുണ്ടായിരുന്നു എന്നുതന്നെ പറയണം. അവിടത്തെ കഥകളികളിൽനിന്ന് ഈ അഭിപ്രായത്തിൻെറ സാധുത്വം മനസ്സിലാക്കാം. ഗുണപൌഷ്കല്യത്താൽ അവിടത്തെ കൃതികളിൽ പരശുരാമവിജയം മുൻപിട്ടുനില്ക്കുന്നതായി തോന്നുന്നു. പാടിക്കേൾക്കുന്നതിനു മനോഹരങ്ങളായ പല ഗീതങ്ങളും ധ്രുവചരിതത്തിൽ ഉണ്ട്. സാഹിത്യത്തിൽ ഉന്നതസ്ഥാനത്ത് എന്നും പ്രശോഭിക്കുന്നവയാണു വലിയ കോയിത്തമ്പുരാൻെറ ഈ കൃതികൾ എന്നു പറയുവാൻ ഒന്നുകൊണ്ടും മടിക്കേണ്ടതില്ല.

ദുര്യോധനവധം വയസ്കര നാരായണൻ മൂസ്സിൻേറയും മുചുകുന്ദമോക്ഷം വൈക്കത്തു പാച്ചുമൂത്തതിൻേറയും കൃതികളാ

കുന്നു. ഇവയിൽ ആടിക്കണ്ടാൽ മുഷിച്ചിൽ ഉണ്ടാകുന്ന ഒന്നല്ല ദുര്യോധനവധം. വേഷക്കാർ എത്രയുണ്ടായാലും മതിയാകാത്തതു് ഈ കഥകളിയുടെ ഒരു ദോഷമാകുന്നു. ഭക്തന്മാരെ മുചുകുന്ദമോക്ഷം വളരെ രസിപ്പിക്കും.

ഇലത്തൂർ രാമശാസ്ത്രി പൂന്തോട്ടത്തു നമ്പൂതിരി എന്നിവരുടെ പേരുകൾ ഇവിടെ മറക്കാവുന്നവയല്ല. ആയില്യം തിരുനാൾ മഹാരാജാവു തിരുമനസ്സിലെ സേവകനായിരുന്നു് ഉജ്ജ്വലമായ പാണ്ഡിത്യംകൊണ്ടും ഉൽകടമായ കവനവൈഭവംകൊണ്ടും രണ്ടാമത്തെ ഉദ്ദണ്ഡനായി ശോഭിച്ചിരുന്ന മഹാകവിയായിരുന്നു ഇലത്തൂർ ശാസ്ത്രികൾ. ജലന്ധരാസുരവധം ശാസ്ത്രികളുടെ കൃതിയാകുന്നു. നമ്മുടെ കഥകളികളുടെ കൂട്ടത്തിൽ ഈ കൃതിക്കു് അത്യന്തം ശോഭനമായ ഒരു സ്ഥാനം ലഭിക്കുമെന്നതിനു സംശയമില്ല. പൂന്തോട്ടത്തു നമ്പൂതിരി ലബ്ധപ്രതിഷ്ഠനായ ഒരു മഹാകവിയാകുന്നു. ഈ മഹാകവിയുടെ സ്യമന്തകം സഹൃദയാരാധിതമായ ഒരു കൃതിതന്നെയാണു്.

കഥകളി കേരളീയൎക്കു് അത്യന്തം ഹിതകരവും പ്രൌഢവും ആയ ഒരു വിനോദമാകുന്നു. സംഗീതം സാഹിത്യം ആംഗ്യം കായികാഭ്യാസം മുതലായവയുടെ സമ്മേളനത്തോടുകൂടി ഒരു പ്രത്യേകരീതിയിൽ ഉള്ള കഥകളി കേരളത്തിൽ അല്ലാതെ വേറെ വല്ല ദേശത്തും ഉണ്ടെന്നു തോന്നുന്നില്ല. ശാസ്ത്രീയമായ സംസ്കാരത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചിട്ടുള്ള ഒന്നാണു് ഈ കല. ചാക്യാന്മാരുടെ കൂടിയാട്ടത്തിൽനിന്നു് അങ്കുരിതമായി, ക്രമേണ ജനസമുദായത്തിന്റെ അഭിരുചിയും ഗതിയും അനുസരിച്ചു്, പരിഷ്കൃതവും വികസിതവും ആയ അവസ്ഥയെ പ്രാപിച്ചിട്ടുള്ള നാട്യകലയുടെ പരിണതരൂപത്തെയാണു കഥകളി കാണിക്കുന്നതു്. നാട്യകലയിൽ കേരളീയൎക്കുള്ള സ്ഥാനം അദ്വിതീയമാണെന്നുള്ളതിനു കഥകളിയെക്കാൾ വലിയ തെളിവു് ആവശ്യമില്ല. പൂൎവ്വകാലത്തു കഥകളിയെ അതിന്റെ യോഗ്യതയനുസരിച്ചു വിപ്രോന്മാരും പ്രഭുക്ക

ന്മാരും ആദരിച്ചിരുന്നു. അതുകൊണ്ടു് ഈ കലയ്ക്കു വേണ്ടിട ത്തോളവും പുഷ്ടിയുണ്ടാകുവാൻ ഇടയായി. മഹാരാജാക്ക ന്മാരും പ്രഭുക്കന്മാരും കഥകളിയുടെ കാൎയ്യത്തിൽ പ്രത്യേകം ശ്രദ്ധിച്ചുവന്നു. തിരുവിതാംകൂർ കൊച്ചി കോഴിക്കോടു കട ത്തനാടു കോട്ടയം മുതലായ ദേശങ്ങളിലെ രാജാക്കന്മാർ കഥ കളിക്കു് ഔന്നത്യം സമ്പാദിച്ചുകൊടുക്കുവാൻ വളരെ ശ്രമം ചെയ്തിട്ടുണ്ടു്. അവർ സ്വന്തം രാജധാനികളിൽ കഥകളി ക്കാരെ താമസിപ്പിച്ചു സൎവ്വചിലവുകളും കൊടുത്തു് അവരെ സംരക്ഷിച്ചുവന്നു. ഈ രാജാക്കന്മാർ പലരും കഥക ളി നിൎമ്മിച്ചിട്ടുള്ള പ്രൌഢകവികൾ കൂടിയാകുന്നു. സൂക്കില്ലസ്സ നമ്പൂതിരിക്കു് ഉണ്ടായിരുന്നതായി ഇന്ദുലേഖാകൎത്താവു വിവരി ക്കുന്ന കഥകളിഭ്രാന്തു്, വാസ്തവത്തിൽ ഇന്നും മലബാറത്തി ലെ പല വലിയ ജന്മികൾക്കും ഉണ്ടു്. ഇതു ഗുണമായാലും ദോഷമായാലും കഥകളിയുടെ പരിപോഷണത്തിനു സഹായ കരമായിത്തന്നെ ഭവിച്ചു. മഹാരാജാക്കന്മാരും പ്രഭുക്കന്മാ രും ആദരിക്കുന്ന ഒരു കലയ്ക്കു് ഒരു രാജ്യത്തിൽ (ജനങ്ങളുടെ യിടയിൽ) സുസ്ഥിതി ലഭിക്കാതെയിരിക്കുവാൻ നിവൃത്തിയി ല്ല. ഇപ്രകാരമാണു് ഇക്കാലത്തു കഥകളിക്കു വേണ്ടിടത്തോള വും ഔന്നത്യം ലഭിച്ചതു്.

അടുത്ത അല്പം കാലമായി കേരളീയൎക്കു കഥകളിയോടു വിരക്തി ജനിച്ചുകാണുന്നു. കാരണം എന്തുതന്നെയായാലും ഈ സ്ഥിതി ശോഭനമല്ല. ക്രമേണ ക്ഷീണിച്ചു ക്ഷീണിച്ചു് ശത വൎഷാവസാനദശയോടുകൂടി കഥകളി അധികവും മൃതപ്രായ മായ ഒരു നിലയിൽ എത്തിയിരിക്കുന്നു. കഥകളിയുടെ അ ഭാവത്തോടുകൂടി ഏററവും പ്രൌഢവും സുന്ദരവും ശാസ്ത്രീയ വും ആയ ഒരു വിശിഷ്ടകല നമുക്കു നഷ്ടപ്പെടുന്നു എന്നതിനു സംശയമില്ല. ഭഗവൽകഥാശ്രിതങ്ങളാകയാൽ വിനോദി പ്പിച്ചുകൊണ്ടു് ആത്മശുദ്ധിയെ പ്രദാനം ചെയ്യുന്നതിനുള്ള ശ ക്തി കഥകളികൾക്കുണ്ടു്. അപ്പോൾ കഥകളികൾ നശിക്കു ന്നതോടുകൂടി ആത്മസംസ്കാരലാഭത്തിനുള്ള ഒരു സരസമാൎഗ്ഗം

അടഞ്ഞുപോകുന്നു എന്നുകൂടി നാം ഓർമ്മിക്കണം. സർവഥാ പുനർജ്ജീവിപ്പിച്ച സംരക്ഷിക്കപ്പെടേണ്ട ഒരു കലയാണ കഥകളി എന്നതിനു സംശയമില്ല.

കഥകളിയെ പുനർജ്ജീവിപ്പിച്ച പരിഷ്കരിക്കുവാനുള്ള ഒരു പരിശ്രമം ചിലർ തുടങ്ങിയിരിക്കുന്നതിനെക്കുറിച്ച രണ്ടു വാക്കു പറയേണ്ടതുണ്ട്. കണ്ടിടത്തോളവും ഈ ശ്രമം ഫലപ്രദവും ശോഭനവും ആകുമെന്നു തോന്നുന്നില്ല. കഥകളിയിൽ, അതിൻെറ തന്മയത്വം കളഞ്ഞ്, നാടകത്തിൻെറ ധമ്മങ്ങളിൽ ചിലതിനെക്കൂടി ചേർക്കുകയാണ് ഈ പരിഷ്കാരം ചെയ്യുന്നത്. ഈ ദുർന്നയംനിമിത്തം, കഥകളിയുടെ നിലയിൽനിന്നു വിട്ടു നാടകസ്ഥാനത്തിൽ വേണ്ടവിധം എത്തിച്ചേരാത്ത ഒരു 'മിശ്രത' കഥകളിയെ ബാധിച്ചിരിക്കുന്നു എന്നു പറയാം. ഏതു കലയ്ക്കും ഒരു തന്മയത്വം ഉണ്ട്. അതുതന്നെയാണ് അതിൻെറ ജീവൻ. ഈ തന്മയത്വം സൂക്ഷ്മങ്ങളും സ്ഥൂലങ്ങളും ആയ പല ധമ്മങ്ങളുടേയും ഒരു പ്രത്യേകരീതിയിൽ ഉള്ള സമ്മേളനം കൊണ്ട് ഉണ്ടാകുന്നു; അതിൽത്തന്നെ നില നില്ക്കുന്നു; അതിൻെറ നാശത്തിൽ നശിക്കുകയും ചെയ്യുന്നു. സൂക്ഷ്മങ്ങളും സ്ഥൂലങ്ങളും ആയ സ്വന്തം ധമ്മങ്ങളെ അന്യഥാകരിച്ചിട്ടു യാതൊരു കലയുടേയും തന്മയത്വത്തെ സംരക്ഷിക്കുവാൻകഴിയുന്നതല്ല. ധമ്മങ്ങൾ മാറുംതോറും തന്മയത്വം ക്ഷയിക്കുന്നു. ഈ വിധം തന്മയത്വം കുറയുന്നതോടുകൂടി ആ കല മറ്റൊന്നായി പരിണമിക്കുന്നു. ഇപ്രകാരം ഒരു അന്യഥാത്വം ആകുന്നു ഈ പരിഷ്കാരം കൊണ്ടു കഥകളിക്ക് ഉണ്ടായിട്ടുള്ളതെന്നു പറയാം. വേഷങ്ങൾ, ഭാഷണങ്ങൾ, മുതലായവകൊണ്ടു കഥകളിയെ 'നാടകീ'കരിക്കുന്ന നയത്തെ കലാമമ്മജ്ഞന്മാരായ സഹൃദയന്മാർ ആദരിക്കുമെന്നു പറയുവാൻ നിവൃത്തിയില്ല. കഥകളിയെ അതിൻെറ രൂപത്തിൽ അന്ത്യശ്വാസം വലിക്കുവാൻ അനുവദിക്കുന്നതുതന്നെ ഇതിനേക്കാൾഭേദം. ഈ സൽകലയെ, അതിൻെറ ജീവനായ തന്മയത്വത്തോടുകൂടി ആരാധിക്കുവാൻ വൈമനസ്യമുള്ളവർ, വിസ്മരിക്കുന്നതുതന്നെ നന്നായിരിക്കും.

പുരാണേതിഹാസാദിരൂപമായ സാഹിത്യത്തിൽ നമുക്ക് എത്രമാത്രം അഭിവൃദ്ധിയുണ്ടായിട്ടുണ്ടെന്ന് ഇനി വിചാരിക്കേണ്ടിയിരിക്കുന്നു. സാഹിത്യത്തിന്റെ ഈ ശാഖയ്ക്കു നല്ല വെടിപ്പും തടിപ്പും ലഭിച്ചിട്ടുണ്ടെന്നു പറയണം. പഞ്ചമവേദമായ മഹാഭാരതം ആദിമഹാകാവ്യമായ വാല്മീകിരാമായണം എന്നീ മഹാകൃതികൾക്ക് ഈ ശതവർഷത്തിലാണു ഭാഷാന്തരങ്ങൾ ലഭിച്ചിട്ടുള്ളത്.

മഹാകവിയായ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ ഭാഷപ്പെടുത്തിയിട്ടുള്ള മഹാഭാരതത്തെ സംബന്ധിച്ച് അല്പം വിശാലമായി നിരൂപണം ചെയ്യേണ്ടതുണ്ട്.

അകമേയും പുറമേയും അധികം മാഹാത്മ്യം ലഭിച്ചിട്ടുള്ള ഒരു സാഹിത്യസമ്പത്താകുന്നു മഹാഭാരതം. സപാദലക്ഷം ഗ്രന്ഥങ്ങൾ ഇതിൽ അടങ്ങിയിരിക്കുന്നു എന്നു പറഞ്ഞാൽത്തന്നെ ഈ മഹാഗ്രന്ഥത്തിന്റെ സ്ഥൈല്യം ഏകദേശം മനസ്സിലാക്കുവാൻ കഴിയും. വിശ്വവന്ദ്യമായ ഭഗവദ്ഗീത സനത്സുജാതീയം വിദുരവാക്യം സഹസ്രനാമം മുതലായ വിജ്ഞാനസാമ്രാജ്യങ്ങൾ മഹാഭാരതമഹാലോകത്തിന്റെ ചില കോണകോണങ്ങൾമാത്രമാകുന്നു. ഇതുകൊണ്ടുതന്നെ ഈ മഹാകൃതിക്കുള്ള ആഭ്യന്തരമാഹാത്മ്യത്തിന്റെ രൂപം ഊഹിക്കാം. മഹാഭാരതത്തിന്റെ മാഹാത്മ്യത്തെ തൽകർത്താവിന്റെ ഭാഷയിൽ തന്നെ പ്രകാശിപ്പിക്കുന്നതു യുക്തമായിരിക്കും.

'നാലുവേദങ്ങളുംഗോപനിഷത്തൊത്തറിവാനുമേ
ഇയ്യാഖ്യാനമറിഞ്ഞീടാതൊരുപണ്ഡിതനായ്വരാ
അർത്ഥശാസ്ത്രമിതെന്നല്ല ധർമ്മശാസ്ത്രമിതുത്തമം
കാമശാസ്ത്രമിതാം വ്യാസശ്രീമഹർഷിവിനിർമ്മിതം
ഇബ് ഭാരതം കേൾക്കിലന്യശ്രാവ്യകാവ്യം രുചിച്ചിടാ
കയിൽനാദം കേൾക്കിലുഗ്രധ്വാംക്ഷധ്വനി കണക്കിനെ
ഇതിഹാസമിതിന്മേൽനിന്നുതിരും കവിബുദ്ധികൾ
പഞ്ചഭൂതത്തിൽ നിന്നിപ്രപഞ്ചസൃഷ്ടിത്രയപ്പടി
ഇയ്യാഖ്യാനം വിഷയമായ്പ്പുരാണം നില്പു വിപ്രരേ!
അന്തരിക്ഷം വിഷയമായ് നാൽവഴിപ്പ്രജപോലവേ

ഇഷ്ഷാഖ്യാനത്തിലൊക്കാത്ത കഥയൊന്നില്ല ഭൂമിയിൽ
ആഹാരമൊന്നുമില്ലാതെ ദേഹനില്പുകണക്കിനേ
ഇഷ്ഷാഖ്യാനം കവിവരന്മാൎക്കൊക്കുമുപജീവനം
അഭിവൃദ്ധിക്കുമോഹിപ്പോൎക്കിളിജാതേശ്വരൻപടി
ഇക്കാവ്യത്തിലുമേ മെച്ചമാക്കാൻ കവികളില്ലിഹ
സൽഗൃഹസ്ഥനിലും മാറുള്ളാശ്രമം മൂന്നുമാംവിധം.'

ഈ മഹാസാഹിത്യത്തെ സംബന്ധിച്ചിടത്തോളവും ഈ അഭിപ്രായം ഒട്ടും അധികമായിട്ടുള്ളതല്ല. അത്രമാത്രം സൎവ്വവിധതത്വധൎമ്മഭണ്ഡാഗാരമായിട്ടുള്ള ഒരുകൃതിയാണുമഹാഭാരതം. സനത്സുജാതീയം ഗീത മുതലായ ഭാഗങ്ങളിൽ അതിഗഹനങ്ങളായ ആദ്ധ്യാത്മികതത്വങ്ങളുടെ സൎവ്വരഹസ്യങ്ങളും അടങ്ങിയിരിക്കുന്നു. സൎവ്വതോമുഖങ്ങളായ ലൌകികതത്വങ്ങളേയും ഉപദേശിക്കുന്ന ഒന്നാണു് അതിവിസ്തൃതമായ ശാന്തിപൎവ്വം. അനുശാസനവും പ്രൌഢിയും ഗാംഭീൎയ്യവും തികയുന്ന ഒന്നുതന്നെ. ഗഹനതകൂടിയ വിഷയങ്ങൾ വരുമ്പോൾ അവയെ സരസസരസങ്ങളായ ഉപാഖ്യാനങ്ങളെക്കൊണ്ടു സുഗമങ്ങളാക്കുക എന്നതു മഹാഭാരതത്തിൻെറ ഒരു പ്രത്യേകഗുണമാകുന്നു. രസപുഷ്ടങ്ങളായ വളരെ ഉപാഖ്യാനങ്ങൾ മഹാഭാരതത്തിൽ ഉണ്ടു്.

* വ്യാസഗിരാംനിൎയ്യാസം
സാരം വിശ്വസ്യ ഭാരതം വന്ദേ.

എന്നുമഹാകവിയായ ഗോവൎദ്ധനാചാൎയ്യർ പറഞ്ഞിരിക്കുന്നതു വളരെ വാസ്തവമാകുന്നു.

ജടാതടിദ്ഭാമഹതം നമാമഃ
കൃഷ്ണം മഹാഭാരതവാരിമേഘം
സൽകേകിനോ യസ്യ നിശമ്യ ശബ്ദാൻ
മത്താഃ പ്രനൃത്യന്തി മഹാഗഭീരാൻ.

എന്നാണു മറെറാരു മഹാകവി മഹാഭാരതകൎത്താവിനെ സ്തു

---

* സാരം:—ശ്രീവേദവ്യാസഭഗവാൻെറ വാക്പ്രവാഹരൂപമായ ഭാരതത്തിൽ സൎവ്വലോകങ്ങളുടേയും സാരാംശം എല്ലാം അടങ്ങിയിരിക്കുന്നു.

തിച്ചിരിക്കുന്നത്. മിന്നൽപിണരുകളെപ്പോലെയുള്ള ജടകളെ വഹിച്ചിരിക്കുന്ന കൃഷ്ണരൂപത്തോടുകൂടിയ വ്യാസഭഗവാൻ ഒരു മേഘംതന്നെയാകുന്നു. ഈ മേഘം പെയ്യുന്ന ജലമാണു മഹാഭാരതം. ഈ മേഘത്തിൻെറ ഗംഭീരശബ്ദം കേട്ടിട്ടു സത്തുക്കളാകുന്ന മയിലുകൾ ആഹ്ലാദിച്ചു നൃത്തം ചെയ്യുന്നു. മഹാഭാരതകർത്താവിൻെറ ഈ യോഗ്യതയെ ആരും സമ്മതിക്കുകതന്നെ ചെയ്യും. ജലം ലോകത്തിൽ സസ്യാദികൾക്ക് ഏതുവിധം ജീവചൈതന്യപ്രദമാകുന്നുവോ അതുപോലെ സകല ധർമ്മങ്ങൾക്കും ഉപജീവനാകരമായ ഒന്നാണു മഹാഭാരതം എന്നുകൂടി ഇവിടെ നാം മനസ്സിലാക്കേണ്ടതുണ്ട്. ദേശകാലാദിഭേദമില്ലാതെ പൊതുവേ മനുഷ്യസമുദായത്തിന് അംഗീകരിക്കാവുന്നവയും അംഗീകരിക്കേണ്ടവയും ആയ എത്രയെത്ര ധർമ്മങ്ങളാണ് ഈ മഹാകൃതിയിൽ അടങ്ങിയിരിക്കുന്നതെന്നു പറയാറുന്നതല്ല. മനുഷ്യസമുദായത്തിന്, വിശേഷിച്ചും പൌരസ്ത്യർക്ക് ഇതിനെക്കാൾ വലിയ ഒരു സാഹിത്യസമ്പത്തു വേറെ ഇല്ലെന്നുതന്നെയാണു പറയേണ്ടതു്.

മഹാഭാരതത്തിൻെറ ഈവിധമുള്ള യോഗ്യതയെ പാശ്ചാത്യപണ്ഡിതന്മാരും ആദരിക്കുന്നുണ്ട്. "മഹാഭാരതം ഒരു ഗ്രന്ഥമല്ല; അനവധി ഗ്രന്ഥങ്ങൾ അടങ്ങിയിട്ടുള്ള ഒരു ഗ്രന്ഥശാലയാകുന്നു" എന്ന് ഒരു പണ്ഡിതൻ പറയുന്നു. ഈ അഭിപ്രായം വളരെ യഥാർത്ഥംതന്നെ. വിവിധങ്ങളായ അനവധി ഗ്രന്ഥങ്ങൾ ഉള്ള ഒരു വലിയ ഗ്രന്ഥശാലയുടെ പരിചയംകൊണ്ടു് ഉണ്ടാകുന്ന ജ്ഞാനം മഹാഭാരതം പഠിക്കുന്നതുകൊണ്ടു ലഭിക്കുന്നു. മഹാഭാരതം വായിച്ചുപഠിക്കാത്ത ഒരു പൌരസ്ത്യൻെറ സ്ഥിതി, രക്ഷാകർത്താക്കന്മാർ ഇല്ലാത്ത ഒരു കുട്ടിയുടേതിനു സമമാണെന്നു വേറെ ഒരു പണ്ഡിതൻ അഭിപ്രായപ്പെടുന്നു. ഈ അഭിപ്രായവും യുക്തംതന്നെ. മാതാപിതാക്കന്മാരുടെ ദൃഷ്ടിയിൽ വളരുവാൻ ഇടയാകാത്ത ഒരു കുട്ടി വഴികളിൽ (തെരുവുകളിൽ) അലഞ്ഞുനടന്ന് അനാഥമായി പല 'നാനാവിധ'ങ്ങളും കാണിച്ച് അധഃപതിക്കുന്നു. ഇതു പെ

യ്യണം; ഇതു ചെയ്യരുതു്; എന്നു നമ്മെ ശാസിച്ചു നല്ലവഴികളിൽക്കൂടി നടത്തി നമ്മുടെ ധമ്മശ്രദ്ധയെ പോഷിപ്പിക്കുന്ന ഒരു രക്ഷാകത്താവാണു മഹാഭാരതം. ഈ രക്ഷാധികാരിയുടെ ദൃഷ്ടിയിൽ ധമ്മജ്ഞാനത്തിനു വളച്ചു ലഭിക്കുവാൻ ഇടയാകാതെ വരുന്നവർ മൂഢന്മാരും അനാഥന്മാരും ആയി കാടുകയറി നശിക്കുന്നു. ഇത്രയും പ്രസ്താവിച്ചതിൽനിന്നു മഹാഭാരതപരിചയം നമുക്കു് ഒരിക്കലും ഒഴിച്ചുവെയ്ക്കാവുന്ന ഒന്നല്ലെന്നു വ്യക്തമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ഇപ്രകാരം പ്രാധാന്യമേറിയ മഹാഭാരതത്തെ സംസ്കൃതാനഭിജ്ഞന്മാരായ കേരളീയരെ പരിചയപ്പെടുത്തുന്ന വിഷയത്തിൽ പൂവ്വവിദ്വാന്മാർ ശ്രമിക്കാതിരുന്നിട്ടില്ല. കണ്ണശ്ശഭാരതം ഭാരതമാല ഭാരതം കിളിപ്പാട്ടു മുതലായ കൃതികൾ അവരുടെ ശ്രമത്തിന്റെ സന്താനങ്ങളാകുന്നു. ഇവയെല്ലാം മഹാഭാരതത്തിന്റെ സംഗ്രഹരൂപങ്ങളാണു്. ഇവയുടെ കത്താക്കന്മാർ യഥേഷ്ടം മൂലത്തിലെ പല ഭാഗങ്ങളേയും ചുരുക്കുകയോ അല്ലെങ്കിൽ ഉപേക്ഷിക്കുകയോ ചെയ്തിട്ടുണ്ടു്. അതിനാൽ മൂലത്തിന്റെ യഥാത്ഥരൂപം കാണിക്കുന്നതിനു് ഇവ അസമത്ഥങ്ങളാകുന്നു. കൽക്കത്തയിൽ, പ്രഥിതഭാഗനായ പ്രതാപചന്ദ്രറായി വളരെ ക്ലേശം അനുഭവിച്ചു മഹാഭാരതം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയപ്പോൾ, ഈ മഹാഗ്രന്ഥത്തെ (മൂലം) ഒരു ചെറിയ അത്ഥത്തോടുകൂടി മലയാളാക്ഷരത്തിൽ പ്രസിദ്ധപ്പെടുത്തുന്നതിനു ചില പണ്ഡിതന്മാർ ശ്രമിക്കുകയുണ്ടായി. 'ജ്ഞാനപ്രകാശിക' എന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയ ഭാരതത്തിന്റെ ഈ പ്രസിദ്ധീകരണം പൂണ്ണമായതായി അറിയുന്നില്ല. ഈ മഹത്തായ പരിശ്രമത്തെ എത്രമാത്രം അഭിനന്ദിച്ചാലും മതിയാകുകയില്ല. മഹാഭാരതത്തെസ്സംബന്ധിച്ചിടത്തോളം നമുക്കുള്ള സമ്പാദ്യമിത്രമാത്രമാകുന്നു. ഇത്രയും പറഞ്ഞതിൽനിന്നു മഹാഭാരതത്തിന്റെ ഒരു സമഗ്രമായ രൂപം കേരളീ വളരെ അക്ഷമയോടുകൂടി ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു സമ്പത്താണെന്നു തെളിയുന്നുണ്ടല്ലോ.

ഈ സന്ദർഭത്തിലാണു് വ്യവസായസമ്പന്നനായ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ മഹാഭാരതം ഭാഷപ്പെടുത്തുവാൻ ഉദ്യമിച്ചതു്. ഭാരതം ഭാഷയാക്കുക എന്നതു് അത്യന്തം ദുഷ്കരമായ ഒരു കാൎയ്യമാകുന്നു. ഈ ഗ്രന്ഥത്തിന്റെ വൈപുല്യം തന്നെ ആരേയും സംഭ്രമിപ്പിക്കുമെന്നതിനു സംശയമില്ല. അസാധാരണമായ ഉത്സാഹം പരിശ്രമം ക്ഷമ വൈദുഷ്യം മുതലായ ഗുണങ്ങൾ ഉള്ളവൎക്കല്ലാതെ ഇപ്രകാരം ഒരു വ്യവസായത്തിൽ ഏൎപ്പെടാവുന്നതല്ല. വലിയ പണ്ഡിതന്മാൎക്കുകൂടി ആശയം മനസ്സിലാക്കുവാൻ ക്ലേശം ഉണ്ടാകുന്ന പല ഭാഗങ്ങളും അവിടെയവിടെയായി ഭാരതത്തിൽ ഉണ്ടു്. വ്യാസഭഗവാൻ നിൎമ്മിച്ച മഹാഭാരതം എഴുതിയതു വിഘ്നേശനായ ഗണപതിയായിരുന്നു എന്നും, ലേഖകന്റെ അൎത്ഥഗ്രഹണത്തിനു വിഷമതയെ ജനിപ്പിക്കുന്ന പല പദ്യങ്ങളും കവി മനഃപൂൎവ്വം ഇടയ്ക്കിടയ്ക്കു അതിൽ ചേൎത്തിട്ടുണ്ടെന്നും കാണുന്നു. ആവക ഭാഗങ്ങളുടെ അൎത്ഥം ആൎക്കും ദുർഗ്രഹങ്ങൾ തന്നെ.

'ഭാരതവ്യപദേശേന

ഹ്യാമ്നായാൎത്ഥശ്ച ദൎശിതഃ'

എന്നു മഹാഭാഗവതത്തിൽ കാണുന്നതിൽനിന്നു വേദാൎത്ഥം മുഴുവൻ ഭാരതത്തിൽ സംഗ്രഹിച്ചിട്ടുണ്ടെന്നു മനസ്സിലാക്കാം. അതുകൊണ്ടു വേദങ്ങളിലും അവയുടെ ഭാഷ്യങ്ങളിലും നല്ല പരിചയമുള്ളവൎക്കു മാത്രമേ ഭാരതത്തിന്റെ സാരം മുഴുവൻ ഗ്രഹിക്കുവാൻ കഴിയുകയുള്ളു. ഗീത സനൽസുജാതീയം വിദുരവാക്യം മുതലായ പ്രൌഢഗംഭീരങ്ങളായ ഭാഗങ്ങളുടെ ആശയം എത്ര വലിയ പണ്ഡിതന്മാൎക്കും വ്യാഖ്യാനസഹായംകൂടാതെ മനസ്സിലാകുന്നതല്ല. ഇടക്കിടയിൽ വൈദികങ്ങളായ വാക്യങ്ങളും (പ്രയോഗങ്ങളും) മന്ത്രങ്ങളും മററും ഭാരതത്തിൽ ധാരാളമുണ്ടു്. മുൻപു, ഭാരതത്തിനു പല വ്യാഖ്യാനങ്ങളും ഉണ്ടായിട്ടുണ്ടെങ്കിലും 'നീലകണ്ഠീയം' എന്നൊന്നു മാത്രമേ സുലഭമായി കാണുന്നുള്ളു. ഇതിൽനിന്നൊക്കെ മഹാഭാരതം ഭാഷപ്പെടു

ത്തുവാൻ ഉദ്യമിക്കുന്ന ഒരാളിന്റെ ക്ലേശം എത്രമാത്രം ബാഹുമുഖവും വിപുലവും ആണെന്ന് ഊഹിക്കാം; ഭാഷപ്പെടുത്തേണ്ടതോ? ഏററവും കൃശയായ കൈരളിയിലേക്കും! ഈ സംഗതികൾ എല്ലാം വിചാരിച്ചാൽ കുഞ്ഞിക്കുട്ടൻതമ്പുരാന്റെ ശ്രമം പരാജയത്തിൽ പര്യവസാനിച്ചാൽത്തന്നെയും അവിടത്തെ കുററം പറയുവാൻ ആൎക്കും മനസ്സു വരുന്നതല്ല.

ഈവക ക്ലേശങ്ങൾ എല്ലാം ഇരുന്നിട്ടും ഭാരതം ഭാഷപ്പെടുത്തുന്ന വിഷയത്തിൽ കുഞ്ഞിക്കുട്ടൻതമ്പുരാന്നു പൂൎണ്ണമായ വിജയമാണു ലഭിച്ചിരിക്കുന്നതെന്നു കാണുമ്പോൾ അവിടത്തെ എത്രമാത്രം പ്രശംസിച്ചാലും മതിയാകുന്നതല്ല. അധികം ആഴമുള്ളതും ഇടയ്ക്കിടയ്ക്കു അപകടമുണ്ടാകുന്ന പാറകളോടുകൂടിയതും അന്തമില്ലാത്തതും ആയ ഒരു കടലിനോടു ഭാരതത്തെ ഉപമിക്കാം. മഹാവിദ്വാന്മാൎക്കുകൂടി ഈ കടലിനെ തരണം ചെയ്യുന്നതിനു കപ്പലിന്റെ സഹായം ആവശ്യമാകുന്നു. ഈ വിധം ഉള്ള ഒരു മഹാസമുദ്രത്തെ കപ്പലിന്റേയോ പൊങ്ങുതടിയുടേയോ കൂടെ സഹായമില്ലാതെ കയ്യുകൊണ്ടു നീന്തിക്കടക്കുകയാണു കുഞ്ഞിക്കുട്ടൻതമ്പുരാൻ ചെയ്തിട്ടുള്ളതു്. സാക്ഷാൽ സമുദ്രത്തെ കുടിച്ചുവററിച്ച അഗസ്ത്യനേയും, ചാടിക്കടന്ന ഹനുമാനേയുംകാൾ കൂടുതൽ വൈഭവം, മഹാഭാരതസമുദ്രം കയ്യുകൊണ്ടു നീന്തിക്കടന്ന കുഞ്ഞിക്കുട്ടൻതമ്പുരാൻ, കാണിച്ചിട്ടുണ്ടെന്നുതന്നെ പറയണം.

ഭാരതം വൃത്താനുവൃത്തമായിട്ടാണു ഭാഷപ്പെടുത്തിയിട്ടുള്ളതു്. ഈവിധമുള്ള ഭാഷാന്തരം കവിക്കു വളരെ സ്വാതന്ത്ര്യഭംഗത്തേയും ക്ലേശത്തേയും ജനിപ്പിക്കുന്നു. മൂലത്തിലെ വിസ്തൃതമായ ആശയത്തെ പരിമിതമായ ഭാഷയിൽ പ്രകാശിപ്പിക്കുന്നതിനു വൃത്താനുവൃത്തനിയമം, വിശേഷിച്ചും ചെറിയ വൃത്തങ്ങളിൽ, ഒരു വലിയ തടസ്ഥംതന്നെയാണ്. ഈ നിയമം ഭാഷാന്തരത്തിൽ സ്വീകരിക്കുന്നതു സൎവ്വത്ര ശ്ലാഘ്യമാകുകയില്ല. വാസ്തവമിപ്രകാരമാണെങ്കിലും ഭാരതം ഭാഷാന്തരത്തിൽ വൃത്താനുവൃത്തനിയമം സ്വീകരിച്ചതു യുക്തമായിയെന്നുതന്നെ പറയ

ണനം. ഇപ്പോൾത്തന്നെ അതിസ്ഥൂലമായ ഗ്രന്ഥത്തെ, ഇതിലും അധികം സ്ഥൂലമാക്കാതിരിക്കുന്നതിനു വൃത്താനുവൃത്തനിയമനിബ്ബന്ധംകൊണ്ടാണു സാധിച്ചതു്.

മുൻപു പല പ്രൌഢകൃതികളേയും ഭാഷയാക്കി തഴമ്പു പിടിച്ചിട്ടുള്ള ഒരു കയ്യാണു ഭാരതത്തിൻെറ കാൎയ്യത്തിൽ പെരുമാറിയിട്ടുള്ളതു്. മൂലത്തിൻെറ ആശയത്തെ അതുപോലെ ഭാഷയിലും പകൎത്തുന്നതിൽ കുഞ്ഞിക്കുട്ടൻതമ്പുരാൻ സാമാന്യം നല്ല സാമൎത്ഥ്യം കാണിച്ചിട്ടുണ്ടു്. മൂലശ്ലോകത്തിലെ (സംസ്കൃത)പദം മലയാളികൾക്കു മനസ്സിലാകുന്നതാണെങ്കിൽ ആ പദംതന്നെ ഭാഷയിലും വെയ്ക്കും; അല്ലെങ്കിൽ മൂലപദത്തിനു ശരിയായ ഭാഷാപദം ചേൎക്കും. രണ്ടുകൊണ്ടും അൎത്ഥം വിശദമായില്ലെങ്കിൽ കൂടുതൽ പദങ്ങൾ പ്രയോഗിക്കും. സാമാന്യേന ഇതാണു ഭാഷപ്പെടുത്തുന്ന വിഷയത്തിൽ കുഞ്ഞിക്കുട്ടൻ തമ്പുരാൻ സ്വീകരിച്ചിട്ടുള്ള നയത്തിൻെറ സ്വഭാവം. ഭാഷയ്ക്കു നല്ല ഒഴുക്കും പഴക്കവും കാണും. അൎത്ഥത്തിനു അൎത്ഥവും പദത്തിനു പദവും കൊടുത്തു സംസ്കൃതപദ്യങ്ങളെ ഭാഷയാക്കുന്നതിനു പരിഭാഷകനുള്ള സാമൎത്ഥ്യം നിസ്തുല്യമാകുന്നു. ഒരു പദം മൂലശ്ലോകത്തിൻെറ ഒരു സ്ഥാനത്തു പ്രത്യേകയോഗ്യതയോടുകൂടിയിരിക്കുന്നതാണെങ്കിൽ ഭാഷയിലും അതുപോലെയുള്ള സ്ഥാനത്തുതന്നെ ആ പദത്തേയോ അൎത്ഥത്തേയോ പ്രയോഗിച്ചിരിക്കും. ഇക്കാൎയ്യത്തിൽ പരിഭാഷകനു വളരെ ശ്രദ്ധയുണ്ടു്. മൂലത്തെ അതിശയിക്കത്തക്ക മെച്ചമുള്ള പല പദ്യങ്ങളേയും ഭാഷയിൽ കാണാം. അൎത്ഥം അറിയാൻ ക്ലേശമുള്ള പല സന്ദൎഭങ്ങളിലും മൂലപദങ്ങളെ അതുപോലെ ഭാഷയിലും പ്രയോഗിക്കാൻ പരിഭാഷകനു മടിയില്ല. ചില ഉദാഹരണങ്ങൾ താഴെ ചേൎത്തുകൊള്ളുന്നു.

മൂലം.

യദാശ്രൌഷമൎജ്ജുനം ദേവദേവം
കിരാതരൂപം ത്ര്യംബകം തോഷ്യയുദ്ധേ

അവാപ്യവന്തം പാശുപതം മഹാസ്ത്രം
തദാനാശംസെ വിജയായ സഞ്ജയ!

യദാശ്രൌഷം ത്രിദിവസ്ഥം ധനഞ്ജയം
ശക്രാൽ സാക്ഷാൽ ദിവ്യമസ്ത്രം യഥാവത്.
അധീയാനം ശംസിതം സത്യസന്ധം
തദാനാശംസെ വിജയായ സഞ്ജയ!

യദാശ്രൌഷം കാലകേയാസ്തതസ്തേ
പൌലോമാനോ വരദാനാച്ചദൃപ്താഃ
ദേവൈരജേയാ നിർജ്ജിതാഃ പാർത്ഥേന
തദാനാശംസെ വിജയായ സഞ്ജയ!

(ആദിപർവ്വം)

ഭാഷ.

എന്നോ കേട്ടു ദേവകൈരാതരുദ്രൻ
തന്നെപ്പോരിൽ പ്രീതനാക്കീട്ടു പാർത്ഥൻ
നന്ദ്യാവാങ്ങീ പാശുപതാസ്ത്രമെന്നാ-
യന്നേ തീർന്നു സഞ്ജയാ മേ ജയാശ.

എന്നോ കേട്ടു വിണ്ണിലും ബ്രഹ്മചര്യം
ഭിന്നിപ്പിക്കാതർജ്ജുനൻ നിഷ്ഠയോടെ
ഇന്ദ്രൻ തന്നോടസ്ത്രജാലം ഗ്രഹിച്ചെ-
ന്നന്നേ തീർന്നു സഞ്ജയാ മേ ജയാശ.

എന്നോ കേട്ടു വരശക്ത്യാസുരർക്ക-
മവദ്ധ്യന്മാർ കാലകേയാസുരന്മാർ
പൌലോമന്മാരിവരെജ്ജിഷ്ണുവെന്നെ-
ന്നന്നേ തീർന്നു സഞ്ജയാ മേ ജയാശ.

ഇവിടെ മൂലത്തിന്റെ ആശയം, അല്പവും ക്ലേശംകൂടാതെ ഭാഷയ്ക്കും ലഭിച്ചിരിക്കുന്നു. 'യദാശ്രൌഷം' 'തദാനാശംസേ' എന്നീ പദങ്ങളെ മൂലത്തിൽ ഉപയോഗിച്ചിരിക്കുന്ന സ്ഥാനത്തുതന്നെ, അവയുടെ അർത്ഥത്തെ ഭാഷയിലും പ്രയോഗിച്ചിരിക്കുന്നു. ഇതിൽനിന്നു മൂലകാരന്റെ ആശയമർമ്മം പരിഭാഷകൻ മനസ്സിലാക്കിയിട്ടുണ്ടെന്നു കാണാം. 'തദാനാശംസേ വിജയായ സഞ്ജയ' എന്ന മൂലത്തിന് 'അന്നേ തീർന്നു സഞ്ജയാ മേ ജയാശ' എന്ന ഭാഷയും നന്നായിട്ടുണ്ട്. ഈ ഭാഗം

ശബ്ദഭംഗിയിൽ മൂലത്തെ അതിശയിക്കുന്നു. ഇവിടെ 'യദാ' 'തദാ' എന്ന മൂലപദങ്ങൾക്ക് 'എന്നോ' 'അന്നേ' എന്ന ഭാഷ മതിയായിട്ടില്ലെന്ന് ഒരു കുററം വേണമെങ്കിൽ പറയാം. 'എപ്പോൾ കേട്ടു അപ്പോൾതന്നെ ജയത്തിൽ. ആശയില്ലാത്തവനായിബ്ഭവിച്ചു' എന്ന അൎത്ഥത്തിനാണു ശക്തിയുള്ളതു്. അതുകൊണ്ടു് ഈ ആക്ഷേപം കേവലം നിരൎത്ഥമല്ല.

മൂലം

ഭീഷ്മേശാന്തനവേ രാജൻ സ്ഥിതേ പുരുഷസത്തമേ
സ്വച്ഛന്ദമൃത്യുകെ രാജൻ കഥം കൃഷ്ണോച്ചിതസ്ത്വയാ
അശ്വത്ഥാമ്നിസ്ഥിതേ വീരേ സൎവ്വശാസ്ത്രവിശാരദേ
കഥം കൃഷ്ണസ്ത്വയാ രാജന്നൎച്ചിതഃ കുരുനന്ദന!
ദുൎയ്യോധനേ ച രാജേന്ദ്രേ സ്ഥിതേ പുരുഷസത്തമേ
കൃപേ ച ഭരതാചാൎയ്യേ കഥം കൃഷ്ണസ്ത്വയാച്ചിതഃ

(സഭാപൎവ്വം)

ഭാഷ

ഭീഷ്മൻ ശാന്തനവൻ ഭൂപ പുരുഷന്മാരിലുത്തമൻ
സ്വച്ഛന്ദമൃത്യു നില്ക്കുമ്പോളെന്തേ പൂജിച്ചുകണ്ണനെ?
സൎവ്വശാസ്ത്രജ്ഞനാം വീരനശ്വത്ഥാമാവിരിക്കവേ
കുരുനന്ദന രാജൻ താനെന്തേ പൂജിച്ചുകണ്ണനെ?
രാജേന്ദ്രൻ പുരുഷശ്രേഷ്ഠൻ ദുൎയ്യോധനനിരിക്കവേ
കൃപാചാൎയ്യനുമുള്ളപ്പോളെന്തേ പൂജിച്ചുകണ്ണനെ ?

മൂലത്തിലെ രസവും വിശേഷിച്ചു പ്രസാദാദിഗുണങ്ങളും ഇവിടെ ഭാഷയിലും അതുപോലെത്തന്നെ പകൎന്നിരിക്കുന്നു. അൎത്ഥത്തിന്നു് അസ്പഷ്ടതയോ ക്ലിഷ്ടതയോ ഭാഷയിൽ സംഭവിച്ചിട്ടില്ല.

മൂലം

കഥം ഹ്യരാജാദാശാൎഹോ മദ്ധ്യേ സൎവ്വമഹീക്ഷിതാം
അൎഹണാമൎഹതി തഥാ യഥാ യുഷ്മാഭിരൎച്ചിതഃ

ഭാഷ.

രാജാവല്ലാത്ത ദാശാൎഹൻ രാജാക്കന്മാർ നടക്കഹോ
അൎഹണയ്ക്കൎഹനോ നിങ്ങളൎഹണം ചെയ്യുമാതിരി

അവാപ്യവന്തം പാശുപതം മഹാസ്ത്രം
തദാനാശംസെ വിജയായ സഞ്ജയ!

യദാശ്രൗഷം ത്രിദിവസ്ഥം ധനഞ്ജയം
ശക്രാൽ സാക്ഷാൽ ദിവ്യമസ്ത്രം യഥാവത്.
അധീയാനം ശംസിതം സത്യസന്ധം
തദാനാശംസെ വിജയായ സഞ്ജയ!

യദാശ്രൗഷം കാലകേയാസ്തതസ്തേ
പൌലോമാശ്ചാന്യേ വരദാനാച്ച ദൃപ്താഃ
ദേവൈരജേയാ നിർജ്ജിതാഃ പാർത്ഥേന
തദാനാശംസെ വിജയായ സഞ്ജയ!

(ആദിപർവ്വം)

ഭാഷ.

എന്നോ കേട്ടു ദേവ കൈരാതരുദ്രൻ
തന്നെ പ്പോരിൽ പ്രീതനാക്കീട്ടു പാർത്ഥൻ
നന്ദ്യാവാങ്ങീ പാശുപതാസ്ത്രമെന്നാം
അന്നേതീർന്നു സഞ്ജയാ മേ ജയാശ.

എന്നോ കേട്ടു വിണ്ണിലും ബ്രഹ്മചര്യം
ഭിന്നിപ്പിക്കാതർജ്ജുനൻ നിഷ്ഠയോടെ
ഇന്ദ്രൻ തന്നോടസ്ത്രജാലം ഗ്രഹിച്ചെ-
ന്നന്നേതീർന്നു സഞ്ജയാമേ ജയാശ.

എന്നോ കേട്ടു വരശക്ത്യാസുരർക്ക-
മവദ്ധ്യന്മാർ കാലകേയാസുരന്മാർ
പൌലോമന്മാരിവരെജ്ജിച്ചുവെന്നെ-
ന്നന്നേതീർന്നു സഞ്ജയാമേജയാശ.

ഇവിടെ മൂലത്തിന്റെ ആശയം, അല്പവും ക്ലേശംകൂടാതെ ഭാഷയ്ക്കും ലഭിച്ചിരിക്കുന്നു. 'യദാശ്രൗഷം' 'തദാനാശംസേ' എന്നീ പദങ്ങളെ മൂലത്തിൽ ഉപയോഗിച്ചിരിക്കുന്ന സ്ഥാനത്തു തന്നെ, അവയുടെ അർത്ഥത്തെ ഭാഷയിലും പ്രയോഗിച്ചിരിക്കുന്നു. ഇതിൽനിന്നു മൂലകാരന്റെ ആശയമർമ്മം പരിഭാഷകൻ മനസ്സിലാക്കിയിട്ടുണ്ടെന്നു കാണാം. 'തദാനാശംസേ വിജയായ സഞ്ജയ' എന്ന മൂലത്തിന് 'അന്നേ തീൎന്നു സഞ്ജയാമേ ജയാശ' എന്ന ഭാഷയും നന്നായിട്ടുണ്ട്. ഈ ഭാഗം

മൂലം.

നാസതോ വിദ്യതേ ഭാവോ നാഭാവോ വിദ്യതേ സതഃ
ഉഭയോരപി ദൃഷ്ടോന്തസ്ത്വനയോസ്തത്വദർശിഭിഃ

*  *  *  *

യ ഏനം വേത്തി ഹന്താരം യശ്ചൈനം മന്യതേ ഹതം
ഉഭൌ തൌ ന വിജാനീതോ നായം ഹന്തി ന ഹന്യതേ

ഇത്യാദി ഗഹനതരാശയങ്ങളോടുകൂടിയ ഗീതാപദ്യങ്ങളെ,

ഭാഷ.

ഇല്ലാത്തതുണ്ടാവില്ലുള്ളതില്ലാതാവില്ലൊരിക്കലും
ഇതുരണ്ടിന്റെയുമുള്ളന്തം തത്വദർശികൾ കണ്ടതാം

*  *  *  *  *

ഇവനെക്കൊല്ലുവോനെന്നും ഹതനെന്നും ധരിപ്പവൻ
അറിയുന്നില്ലിരുവരും കൊല്ലാ കൊല്ലപ്പെടില്ലിവൻ

എന്നും മററും സംസ്കൃതത്തിന്റെ കലപ്പുകുറഞ്ഞവിധം ഭാഷയാക്കുവാൻ അധികംപേർക്കു കഴിയുന്നതല്ല. മൂലത്തിന്റെ അർത്ഥത്തെ പരിഭാഷകൻ ഇവിടെ അതുപോലെതന്നെ ഭാഷയിൽ പകർത്തിയിരിക്കുന്നു. ഇപ്രകാരമുള്ള സന്ദർഭങ്ങളിൽ വളരെ ക്ലേശമനുഭവിക്കുന്ന കവിക്ക്, 'അഥയസ്സുതേ'ത്യാദി ഭാഗങ്ങളിലേക്കു കടക്കുമ്പോൾ വളരെ ആശ്വാസം തോന്നുന്നതാണ്.

മൂലം.

ദാനം ദാക്ഷ്യം ശ്രുതം വീര്യം ഹ്രീഃ കീർത്തിർബുദ്ധിരുത്തമാ
സന്നതിഃ ശ്രീർധൃതിസ്തുഷ്ടിഃ പുഷ്ടിശ്ച നിയതാച്യുതേ

(സഭാപർവ്വം)

ഭാഷ.

ദാനം ദാക്ഷ്യം ശ്രുതം ശൌര്യം ഹ്രീകീർത്തിമതിയാംമതി
സന്തതിശ്രീതുഷ്ടിപുഷ്ടിധൃതിയുണ്ടിവകണ്ണനിൽ

ഇപ്രകാരം കവിയെ സഹായിക്കുന്ന സന്ദർഭങ്ങൾ മഹാഭാരതത്തിൽ സുലഭങ്ങളാകുന്നു. 'സന്തതി' എന്ന പാഠമാണ് ഇവിടെ പരിഭാഷകൻ സ്വീകരിച്ചിരിക്കുന്നത്. 'സന്നതി' എ

ന്നാണു ശരിയായ പാഠമെന്നു തോന്നുന്നു. അഹങ്കാരം അല്പ്പവും ഇല്ലാത്ത നില-താഴ്മ-എന്നു 'സന്നതി' പദത്തിന് അൎത്ഥം. ഈ അൎത്ഥം സന്ദൎഭത്തിനു വളരെ യോജിച്ചിരിക്കുന്നു.

മൂലത്തിന്റെ മൎമ്മം മുഴുവൻ ഗ്രഹിച്ച്, ഭാഷയിൽ പ്രകാശിപ്പിക്കുന്നതിനു തമ്പുരാൻ വളരെ ശ്രമം സഹിച്ചിട്ടുണ്ട്. പല വ്യാഖ്യാനങ്ങളുടെ സഹായത്തേയും അവിടുന്ന് ആശ്രയിച്ചിട്ടുണ്ടെന്നു തെളിയുന്നു. പല സന്ദൎഭങ്ങളിലും ഈ ശ്രമം ഭാഷാന്തരത്തിനു സാഫല്യത്തെ പ്രദാനം ചെയ്തിരിക്കുന്നു.

മൂലം.

പശ്യൈതാം പാണ്ഡുപുത്രാണാമാചാൎയ്യ മഹതീം ചമൂം
വ്യൂഢാം ദ്രുപദപുത്രേണ തവ ശിഷ്യേണ ധീമതാ

ഭാഷ.

കണ്ടാലും പാണ്ഡവരുടെയാചാൎയ്യ പെരുതാം പട
ധീമാൻ ദ്രുപദജൻ നിന്റെശിഷ്യൻ വ്യൂഹം ചമച്ചിതാ

ദുൎയ്യോധനൻ ദ്രോണരോടു പറയുന്നതാണ് ഈ ഭാഗം. 'അങ്ങു പാണ്ഡവന്മാരുടെ വലിയ പടയെ കണ്ടാലും' എന്നാണ് ഇവിടെ സാമാന്യേന സംഗതമായ അൎത്ഥം. ഈ സന്ദൎഭത്തിൽ 'പാണ്ഡുപുത്രാണാമാചാൎയ്യ' എന്ന ആചാൎയ്യപദത്തെ 'പാണ്ഡുപുത്രാണാം' എന്ന പദത്തോടും സംബന്ധിപ്പിക്കാം. പാണ്ഡുപുത്രന്മാരുടെ ഗുരുഭൂതനായുള്ളവനേ! എന്ന് ആചാൎയ്യപദത്തിന് അൎത്ഥം. 'എന്റെ ശത്രുക്കളായ പാണ്ഡവന്മാരെ അങ്ങു ധനുൎവ്വേദമഭ്യസിപ്പിച്ചു സമൎത്ഥന്മാരാക്കിയതാണ് ഈ ആപത്തിനൊക്കെ കാരണ'മെന്നുകൂടി ദുൎയ്യോധനനു ആശയം ഉണ്ട്. 'പാണ്ഡവരുടെയാചാൎയ്യ' എന്ന ഭാഷ ഈ അൎത്ഥത്തെക്കൂടി സ്പഷ്ടമാക്കുന്നു. മൂലത്തിലെ ധീമാൻ ദ്രുപദപുത്രൻ ശിഷ്യൻ എന്നീ പദങ്ങളുടെ ആശയശക്തി ആ പദങ്ങൾകൊണ്ടു മാത്രമേ വെളിവാകുകയുള്ളൂ. അതുകൊണ്ടു ഭാഷയിൽ ആ പദങ്ങളെത്തന്നെ പ്രയോഗിച്ചു ദ്രോണരെ വധിക്കാനായി ജനിച്ചവനായിരുന്നിട്ടും, ആ ദ്രോണരിൽനിന്നു ധനുൎവ്വേദരഹസ്യം പഠിച്ചതുകൊണ്ടാണു ധീമാൻ എന്നു ധ്വനിപ്പിക്കുന്നു (മൂല

ത്തിൽ) വിശേഷണം കൊടുത്തതു്. ശത്രുനാമമായ ദ്രുപദപദം കേൾക്കുമ്പോൾ ദ്രോണനു് മനഃക്ഷോഭം ഉണ്ടാകണം. അതിനുവേണ്ടി 'ദ്രുപദപുത്രനെ' എന്ന പദം പ്രയോഗിച്ചിരിക്കുന്നു. സ്വശത്രുവിനുകൂടി വിദ്യാപ്രദാനം ചെയ്തുകൊണ്ടു ദ്രോണരുടെ ഹൃദയവിശാലതയും ഇവിടെ വ്യഞ്ജിതമായി. ഈമാതിരി സന്ദർഭങ്ങളിൽ മൂലപദങ്ങളെത്തന്നെ ഭാഷയിലും ഉപയോഗിക്കുന്ന കവിയുടെ സാഹിത്യമർമ്മജ്ഞതയെ സവിശേഷം ശ്ലാഘിക്കേണ്ടതാകുന്നു.

ചുരുക്കം ചില സന്ദർഭങ്ങളിൽ അബദ്ധങ്ങളായ പാഠങ്ങളെ സ്വീകരിക്കേണ്ടി വന്നിട്ടുണ്ടു്. ദ്രുതതരമായ ഗതിയിൽ പരിഭാഷകനു സ്ഖാലിത്യം സംഭവിച്ചിട്ടുള്ള സന്ദർഭങ്ങളും ഇല്ലാതെയില്ല.

തഥൈവ സാ ച ഭർത്താരഃ ദുഃഖശീലമുപാചരത്
ഉപായൈഃ ശ്വേതകാകീയൈഃ പ്രിയകാമാ യശസ്വിനീ

എന്ന പദ്യത്തിന്റെ ഭാഷയിൽ

വെള്ളക്കാക്കപ്രയോഗംകൊ-
ണ്ടുള്ളിണക്കി യശസ്വിനീ

എന്നു കാണുന്നു. 'ശ്വേതകാകീയ' പദത്തിനു 'വെള്ളക്കാക്ക' എന്ന അർത്ഥം ശരിയല്ലെന്നു തോന്നുന്നു. "ശ്വാവിനെപ്പോലെ ഉണർച്ചയോടും മാനിനെപ്പോലെ ഭയത്തോടും കാകനെപ്പോലെ ലക്ഷണങ്ങളറിഞ്ഞുംകൊണ്ടു ശുശ്രൂഷിച്ചു" എന്നു ശ്വേതകാകപദത്തിനു (മുൻപു പറഞ്ഞ) 'ജ്ഞാനപ്രകാശിക' എന്ന ഭാഷാവ്യാഖ്യാനത്തിൽ അർത്ഥം പറഞ്ഞുകാണുന്നു. സംസ്കൃതവ്യാഖ്യാതാക്കന്മാരുടെ അർത്ഥവും ഇതിൽനിന്നു ഭിന്നമല്ല. ഇപ്രകാരം ഉള്ള ന്യൂനതകൾ ചില സന്ദർഭങ്ങളിൽ കാണുന്നുണ്ടെങ്കിലും അവയൊന്നും ഭാഷയുടെ പൊതുവെയുള്ള മാഹാത്മ്യത്തെ ഹനിക്കുന്നതല്ല.

ആകപ്പാടെ വിചാരിച്ചാൽ ഭാരതം ഭാഷായസ്സംബന്ധിച്ചിടത്തോളവും കുഞ്ഞിക്കുട്ടൻതമ്പുരാൻ ചെയ്ത പരിശ്രമം അ

കേരളസാഹിത്യ അക്കാദമി

മാനുഷം എന്നുതന്നെ പറയണം. എഴുത്തച്ഛൻ കുഞ്ചൻ മുതലായ പൂർവ്വമഹാകവികൾക്കുകൂടി സാധിക്കാത്ത ഒരു വലിയ കാര്യം അവിടുന്നു ഭാരതംഭാഷാന്തരംകൊണ്ടു സാധിച്ചിരിക്കുന്നു. മനുഷ്യലോകത്തിൻെറ പൊതുവെയുള്ള ഒരു തത്വഭണ്ഡാഗാരമാണു മഹാഭാരതം. ഈ കൃതിയെ ഭാഷപ്പെടുത്തിയ കുഞ്ഞിക്കുട്ടൻതമ്പുരാൻ കേരളീയൎക്കു ചെയ്തുകൊടുത്ത അനുഗ്രഹം ഒരിക്കലും വിസ്മരിക്കാവുന്നതല്ല. കൃശവും അധുനാതനവും ആയ നമ്മുടെ പദ്യസാഹിത്യത്തിനു ഭാരതംഭാഷ അകത്തും പുറത്തും അസാധാരണമായ പരിപുഷ്ടിയെ പ്രദാനംചെയ്തിരിക്കുന്നു. കുടിലുകളിലും കൊട്ടാരങ്ങളിലും ഒന്നുപോലെ ജനങ്ങൾ ആദരിച്ചുവരുന്ന ഈ മഹാകൃതി ഭാഷയുടെ ശാശ്വതമായ ഒരു സമ്പത്താകുന്നു. കേരളവ്യാസൻ എന്ന പേരിൽ അവിടുത്തെ ജനങ്ങൾ ആരാധിച്ചുവരുന്നതു യുക്തംതന്നെ ഇതിൽ കൂടുതൽ ഔന്നത്യവും ജന്മസാഫല്യവും ഒരു കവിയ്ക്കു ലഭിക്കേണ്ടതായിട്ടില്ല.

ഭാരതത്തെപ്പോലെതന്നെ പ്രാധാന്യത്തെ അൎഹിക്കുന്ന മറെറാരു മഹാകൃതിയാണു വാല്മീകിരാമായണം. ഇതിൽ ഇരുപത്തിനാലായിരം ഗ്രന്ഥങ്ങൾ അടങ്ങിയിരിക്കുന്നു. ആദിമഹാകാവ്യമായ വാല്മീകിരാമായണത്തിനു വേദസദൃശമായ മാഹാത്മ്യമാണു കല്പിക്കപ്പെട്ടിരിക്കുന്നതു്. ഭാരതംപോലെ ഈ മഹാകാവ്യവും ഭക്തിയോടുകൂടി ഹിന്ദുക്കളാൽ ആരാധിക്കപ്പെട്ടുവരുന്നു.

* വിഹിതഘനാലങ്കാരം
വിചിത്രവൎണ്ണാവലീമയസ്ഫുരണം
ശക്രായുധമിവ വക്രം
വല്മീകഭവം കവിം വന്ദേ

* സാരം:-ഘനാലങ്കാരമായതും, (ഘനം=ഗുരുതരം; മേഘം.) വിചിത്രവൎണ്ണങ്ങൾ (ഭംഗിയുള്ള പല നിറങ്ങൾ; വൎണ്ണങ്ങൾ.) സ്ഫുരിക്കുന്ന ഇന്ദ്രധനുസ്സുപോലെ വക്രവും, (വക്രോക്തിസുന്ദരം) ആണു രാമായണകാവ്യം.

എന്നു ഗോവൎദ്ധനാചാൎയ്യർ പറയുന്നതിൽനിന്നു വാല്മീകിരാമായണത്തിലെ സാഹിത്യപ്രസ്ഥാനം എത്രമാത്രം ഉൽകൃഷ്ടമാണെന്നു മനസ്സിലാക്കാം.

വാല്മീകിമാദ്യം പ്രണമഃ കവിം തം
ജഗദ്ധിതായാതിപവിത്രഹൃദ്യാം
സരസ്വതീം യോ വിതതാന ദിവ്യാം
ഭഗീരഥഃ സിന്ധുമിവേഹ ലോകേ

എന്നു മറെറാരു മഹാകവി (സുഭദ്രാഹരണകൎത്താവു നാരായണൻനമ്പൂതിരി) രാമായണത്തെക്കുറിച്ചു പറഞ്ഞിരിക്കുന്നതും അന്വൎത്ഥമാകുന്നു. വാല്മീകിയും ഭഗീരഥനും തുല്യന്മാരാകുന്നു. ഒരാൾ ദേവലോകത്തിൽനിന്നു സരസ്വതിയേയും മറെറയാൾ ഗംഗയേയും ഭൂമിയിൽ അവതരിപ്പിച്ചു. തന്മൂലം ജനങ്ങൾക്കു സംസാരക്ലേശത്തിൽനിന്നു മോചനത്തിനു മാൎഗ്ഗം ലഭിച്ചു. ദിവ്യത്വം ശുദ്ധി സംസാരക്ലേശമോചനശക്തി മുതലായവ ഗംഗയ്ക്കെന്നപോലെ രാമായണത്തിനും ഉണ്ടെന്നു മനസ്സിലാക്കണം.

ഇപ്രകാരം വിശിഷ്ടമായ രാമായണത്തിനു പല രൂപങ്ങളും ഭാഷയിൽ മുൻപു ഉണ്ടായിട്ടുണ്ടു്; എന്നാൽ വൃത്താനുവൃത്തവും സമഗ്രവും ആയ ഒരു ഭാഷാന്തരം മഹാകവി വള്ളത്തോൾ നാരായണമേനവന്റെ പരിശ്രമംകൊണ്ടാണു ലഭിച്ചതു്. കുഞ്ഞിക്കുട്ടൻതമ്പുരാന്റെ ഭാരതം എന്നപോലെത്തന്നെ നാരായണമേനവന്റെ രാമായണവും ഭാഷയുടെ ഒരു അക്ഷയനിധിയായി ഭവിച്ചിരിക്കുന്നു.

രാമായണംമൂലത്തെ ഭാഷപ്പെടുത്തുന്ന ഒരു കവിക്കു വളരെ ബുദ്ധിമുട്ടുകൾ ഉണ്ടു്; അവ ഭാരതം ഭാഷപ്പെടുത്തുന്ന കവിക്കുള്ളതുപോലെ കൎക്കശങ്ങളല്ലായിരിക്കാം; എങ്കിലും സാധാരണക്കാൎക്കു് അധൈൎയ്യത്തെ പ്രദാനംചെയ്യുന്നവയാകുന്നു. പാഠങ്ങളുടെ വിവിധത്വംനിമിത്തം ശുദ്ധമായ പാഠം തിരഞ്ഞെടുക്കുന്നതാണു് ഒരു വലിയ ക്ലേശം; വാല്മീകിയുടെ അനുഷ്ടുപ്പുകളുടെ ആശയവൈപുല്യവും ഭംഗിയും ഭാഷയിലേക്കു പകൎത്താവുന്നവയല്ല. ആശയം ഒന്നിനു മറെറാന്നായി പരിണ

മിക്കുക, കുറയുക മുതലായ പല ദോഷങ്ങളും പരിഭാഷയെ ബാധിക്കുവാൻ ഇടയുണ്ട്. ഈവക ക്ലേശങ്ങളെ ഒക്കെയും നാരായണമേനോവൻ ഒരുവിധം ജയിച്ചിട്ടുണ്ടെന്നുതന്നെ പറയണം.

പ്രസാദം ലാളിത്യം മുതലായ ഗുണങ്ങൾകൊണ്ട് ആൎക്കും രുചിക്കുന്ന ഒന്നാണു രാമായണംഭാഷ. ക്ലിഷ്ടത, അൎത്ഥഹാനി മുതലായ ചില ദോഷങ്ങൾ രാമായണം ഭാഷയുടെ ആദിഭാഗങ്ങളിൽ ദുസ്സഹമായി കാണുന്നുണ്ട്; എങ്കിലും ക്രമേണ ഈവക ദോഷങ്ങൾ തീരെ നീങ്ങിയിരിക്കുന്നു. രാമായണംപരിഭാഷയുടെ മദ്ധ്യഭാഗം കഴിഞ്ഞാൽ ശേഷമുള്ളതു് ഒരു പരിഭാഷയാണെന്നു തോന്നുകയില്ല. അത്രമാത്രം ഭാഷയ്ക്കു് അക്ലിഷ്ടതയും രമണീയതയും ഉണ്ട്. രാമായണംഭാഷയെ ഒന്നുകൊണ്ടും കേരളീയൎക്കു വിസ്മരിക്കുവാൻ കഴിയുന്നതല്ല.

കേരള സാഹിത്യ അക്കാദമി

ഭാഗവതം ഭാഷ (ഗാഥ) വാസിഷ്ഠം സ്കാന്ദപുരാണം ഹാലാസ്യമാഹാത്മ്യം ദേവീഭാഗവതം കൽകിപുരാണം ശങ്കരവിജയം വിഷ്ണുപുരാണം എന്നീ മഹാഗ്രന്ഥങ്ങളുടെ പേരുകളും ഇവിടെ സാദരം സ്മരിക്കേണ്ടതായിട്ടുണ്ട്. സംസ്കൃതത്തിൽനിന്നു ഭാഷപ്പെടുത്തിയിട്ടുള്ള ഈവക ഗ്രന്ഥങ്ങൾ ഭാഷാപ്രണയികളുടേയും വിശേഷിച്ച ഭക്തന്മാരുടേയും പ്രീതിബഹുമാനങ്ങളെ അൎഹിച്ചിട്ടുള്ളവയാകുന്നു. നമ്മുടെ പദ്യസാഹിത്യത്തിന്റെ പുഷ്ടിയെ വൎദ്ധിപ്പിക്കുന്നതിന് ഇവിടെ പറഞ്ഞ ഗ്രന്ഥങ്ങൾ ചെയ്തിട്ടുള്ള സഹായത്തിന് അതിരു കല്പിക്കാവുന്നതല്ല. കൊച്ചുണ്ണിത്തമ്പുരാൻ അകത്തൂട്ടി ദാമോദരൻകൎത്താവു ചാത്തുക്കുട്ടി മന്നാടിയാർ ശാമുമേനോൻ കാത്തുള്ളി അച്യുതമേനവൻ പി. നാരായണപ്പിഷാരടി മുതലായ മഹാകവികളുടെ അക്ഷീണപരിശ്രമംനിമിത്തമാണു നമുക്കീ സാഹിത്യനിധികൾ ലഭിച്ചതു്. ഇവരെ എത്രമാത്രം അഭിനന്ദിച്ചാലും മതിയാകുകയില്ല.

ഭാരതം രാമായണം എന്നീ മഹാഗ്രന്ഥങ്ങളെപ്പോലെ പ്രാധാന്യമേറുന്ന ഒന്നാണു ഭാഗവതം. മറ്റൊരുനിലയിൽ

രാമായണത്തേയും ഭാരതത്തേയും കാൾ ഭാഗവതത്തിന്നു വൈശിഷ്ട്യം കൂടുമെന്നു പറയണം. ലൌകികസുഖാനുഭോഗലോലുപന്മാരായ ക്ഷുദ്രരാജാക്കന്മാരുടെ ചരിതത്തിനാണു ഭാരതത്തിൽ പ്രാധാന്യം കൊടുത്തിരിക്കുന്നതു്. ഭഗവൽഭക്തിയെ സംബന്ധിച്ചിടത്തോളവും അല്പം താഴ്ന്നതാണു ഭാരതത്തിന്റെ നില. ധർമ്മപ്രധാനമായ ഒരു മഹാകാവ്യമാണു വാല്മീകിരാമായണം. എന്നാൽ അടിതൊട്ടു മുടിവരെ ഒരുപോലെ ഭക്തിക്കു പ്രാധാന്യം കല്പിച്ചു രചിക്കപ്പെട്ടിട്ടുള്ളതു ഭാഗവതം മാത്രമാകുന്നു. ഭക്തന്മാർക്കു് ഇത്രമാത്രം രുചികരമായ ഒരു പുരാണം വേറെയില്ല. ഭക്തിയെ പ്രധാനമായി മുൻനിറുത്തിക്കൊണ്ടാണു സകലധർമ്മങ്ങളേയും വിവരിച്ചിരിക്കുന്നതെന്നുള്ളതാണു ഭാഗവതത്തിന്റെ വിശേഷം. അർത്ഥത്തിന്റെ അഗാധതയും കാർക്കശ്യവും പ്രൌഢിയും രസികത്വവും ഭാഗവതത്തിനു കൂടും. 'വിദ്യാവതാം ഭാഗവതേ പരീക്ഷാ' എന്നു അഭിജ്ഞന്മാർ പറയുന്നതു ഭാഗവതത്തിന്റെ സ്ഥിതി മനസ്സിലാക്കിയിട്ടുതന്നെയാണു്. ഇപ്രകാരം മാഹാത്മ്യം ഏറിയ ഭാഗവതത്തെ മുഴുവൻ ഭാഷാഗാഥയാക്കി ഭക്തന്മാരെയും സഹൃദയന്മാരേയും അനുഗ്രഹിച്ച കൊച്ചുണ്ണിത്തമ്പുരാൻ ഈ ഒരു മഹാകൃതിയുടെ കർത്തൃത്വംകൊണ്ടുതന്നെ കൃതകൃത്യനായി ഭവിച്ചിരിക്കുന്നു.

വൃത്താനുവൃത്തമായി ഒരു കൃതിയെ ഭാഷപ്പെടുത്തുന്നതിനു കവിക്കു് ഉണ്ടാകുന്ന ക്ലേശങ്ങൾ ഒന്നും കൊച്ചുണ്ണിത്തമ്പുരാനെ ബാധിക്കുവാൻ ഇടയില്ല. ഗാഥയാകകൊണ്ടു കവിക്കു സ്വാതന്ത്ര്യവും സൌകര്യവും കൂടും. ഇതുനിമിത്തം, ആത്മതത്വങ്ങളെക്കൊണ്ടു ദുരവഗാഹങ്ങളായ പല ഭാഗങ്ങളിലേയും ആശയങ്ങളെ ഭാഷയിൽ ഭംഗിയായി പ്രകാശിപ്പിക്കുന്നതിനു കൊച്ചുണ്ണിത്തമ്പുരാനു കഴിഞ്ഞിട്ടുണ്ടു്. ഒരിടത്തും അർത്ഥത്തിനു കാലുഷ്യമോ ക്ലിഷ്ടതയോ സംഭവിച്ചിട്ടുണ്ടെന്നു പറയുവാനില്ല. ആർക്കും സുഗ്രഹമാകുന്നു. ഇതാണു ഭാഗവതംഗാഥയുടെ സ്വാ

ധാരണസ്വഭാവം. സ്ത്രീകൾക്കും കുട്ടികൾക്കുംകൂടി പാടിരസിക്കുന്നതിനും അതേസമയത്തുതന്നെ ഭഗവൽസ്മരണംകൊണ്ടു ആത്മശുദ്ധി ലഭിക്കുന്നതിനും ഒരു പുതിയ മാൎഗ്ഗത്തെ ഭാഗവതഗാഥ വെട്ടിത്തുറന്നു തന്നിരിക്കുന്നു. ഭാഷയുള്ളിടത്തോളംകാലം കേരളീയർ ഈ മാൎഗ്ഗത്തെ അത്യന്തം ഭക്തിയോടുകൂടി ആദരിക്കുന്നതാണ്.

യോഗവാസിഷ്ഠം പ്രൌഢിയും പുഷ്ടിയും കൂടിയ ഒരു (ആത്മ)ശാസ്ത്രമാകുന്നു. സാഹിത്യഗുണംകൊണ്ടാണെങ്കിൽ ഇതിനെ ജയിക്കുവാനുള്ള ശക്തി ഇതിനുമാത്രമേയുള്ളൂ എന്നാണു പറയേണ്ടത്. ആത്മശാസ്ത്രതത്വങ്ങൾ കൎക്കശങ്ങളാണ്. അവയിൽ പ്രായേണ ലൌകികന്മാൎക്ക് ഒരു രസവും തോന്നുകയില്ല. ഈവിധം കഠിനവും രസശൂന്യവും ആയിത്തോന്നുന്ന ഗഹനമായ ഒരു ശാസ്ത്രത്തെ സൎവ്വഹൃദയാകൎഷകവും അതിമധുരവും ആയ ഒരു മഹാകാവ്യം ആക്കുകയാണു വാസിഷ്ഠകൎത്താവു ചെയ്തിരിക്കുന്നത്. സാഹിത്യപരിചയജനിതമായ ആത്മനിൎവൃതിയുടെ പാരമ്യത്തെ പ്രാപിക്കണമെന്ന് ആഗ്രഹിക്കുന്നവർ വാസ്തവത്തിൽ വാസിഷ്ഠംതന്നെയാണു പാരായണം ചെയ്യേണ്ടത്. വാസിഷ്ഠത്തിലെ കവിത, സൎവ്വവിഷയവിരക്തയായി ആൎക്കും അടുക്കുവാൻ പാടില്ലാത്ത അനന്യപ്രഭാവത്തോടും ഗാംഭീൎയ്യത്തോടുംകൂടി പരിലസിക്കുന്ന മുക്തയായ ഒരു യോഗിനിയുടേയും, അതേസമയത്തുതന്നെ സൎവ്വവിധാലങ്കാരഭാസുരയായി ആരേയും മധുരതരവിലാസങ്ങൾകൊണ്ട് ആകൎഷിച്ചു തന്നിൽ രമിപ്പിച്ചു ലയിപ്പിച്ചു പരമാനന്ദത്തെ പ്രദാനം ചെയ്യുന്ന ഒരു രമണിയായ കാമിനിയുടേയും, സാദൃശ്യത്തെ വഹിക്കുന്നു. വാസിഷ്ഠോച്ഛിഷ്ടമല്ലാതെ വേറെയൊരു അലങ്കാരം കാണുമെന്നു തോന്നുന്നില്ല. വാസിഷ്ഠത്തിൽനിന്ന് എടുത്തു മിനുക്കുപണി ചെയ്തു തിളക്കിയിട്ടുള്ളവയാണു കാളിദാസരുടെ പല പ്രസിദ്ധങ്ങളായ ഉപമകളും. ഭവഭൂതിയും വാസിഷ്ഠത്തോടു വളരെ കടപ്പെട്ടിരിക്കുന്നു. ഇതൊന്നാലോചിക്കയില്ലെങ്കിലും തന്നെയും ഒരു സഹൃദയനു വിസ്മരിക്കാവുന്നതല്ല വാസിഷ്ഠം.

അതിലെ കവിതാഗുണംതന്നെ സഹൃദയഹൎഷോന്മാദജനകമാകുന്നു. ഇപ്രകാരമുള്ള വാസിഷ്ഠത്തിനു വേണ്ടവിധം പൂൎണ്ണമായ ഒരു ഭാഷാന്തരം നമുക്കു ലഭിച്ചിട്ടില്ല. നമുക്കു ലഭിച്ചിട്ടുള്ള ഭാഷാവാസിഷ്ഠം മൂലത്തിന്റെ ഒരു സംഗ്രഹമാകുന്നു. വാസിഷ്ഠത്തിനു വൃത്താനുവൃത്തമായ ഒരു ഭാഷാന്തരം ഇടക്കാലത്തു് ഉണ്ടാകുവാൻ തുടങ്ങി. ഭാഗ്യദോഷത്താൽ ആ ശ്രമത്തിനു വേണ്ട വിജയം ഉണ്ടായില്ല. 'ഉള്ളതുകൊണ്ടു് ഓണം' എന്നു പറയുന്നതുപോലെ, നമുക്കു തല്ക്കാലം ഈ വാസിഷ്ഠംകൊണ്ടു തൃപ്തിപ്പെടുകയേ നിവൃത്തിയുള്ളു. സാക്ഷാൽ വാസിഷ്ഠത്തിന്റെ സ്വാദും സ്ഥൂലമായ രൂപത്തിന്റെ സ്വഭാവവും ഈ ഭാഷാവാസിഷ്ഠംകൊണ്ടു് അറിയുവാൻ കഴിയും. ദേവീഭാഗവതവും ഹാലാസ്യമാഹാത്മ്യവും ഭക്തന്മാർ എന്നും ആദരിക്കുന്ന രണ്ടു മഹാകൃതികളാണു്. കൽക്കിപുരാണം സ്കാന്ദപുരാണം എന്നിവയെ ഭാഷപ്പെടുത്തിയതിൽ വിദ്വദ്വരേണ്യനും പ്രൌഢകവിയും ആയ കടുവിൽ ശങ്കരക്കുട്ടിമേനവൻ വിജയിയായി ഭവിച്ചിരിക്കുന്നു എന്നുതന്നെ പറയാം. പുരാണങ്ങൾ എല്ലാം തത്വരത്നഖനികളാണു്. അവയുടെ കൂട്ടത്തിൽ വിഷ്ണുപുരാണത്തിന് ഉന്നതമായ സ്ഥാനം കല്പിക്കപ്പെട്ടിരിക്കുന്നു. വാസനയും വൈദുഷ്യവും വിശേഷിച്ചു ഭക്തിയും തികഞ്ഞ വിശിഷ്ടകവിയായ ഇരിങ്ങാലക്കുട നാരായണപിഷാരടിയാണു വിഷ്ണുപുരാണം ഭാഷപ്പെടുത്തിത്തന്നിട്ടുള്ളതു്. മററു പുരാണങ്ങളെപ്പോലെയുള്ള സ്ഥൌല്യം ഇല്ലെങ്കിലും വിഷ്ണുപുരാണത്തിന്റെ പ്രകൃതിക്കു ഗാംഭീൎയ്യം കൂടും. മൂലത്തിന്റെ ഗുണങ്ങളെ പിഷാരടി ഭാഷയിലും സാമൎത്ഥ്യത്തോടുകൂടി പകൎത്തിയിട്ടുണ്ടു്.

സാഹിത്യപ്രണയികളുടെ ഭക്ത്യാദരങ്ങളെ അൎഹിക്കുന്ന ഒരു മഹാകൃതിയാകുന്നു ഭാരതമഞ്ജരി ഭാഷ. 'കവനോദയ' പ്രവൎത്തകനായിരുന്നു് ആയുഷ്കാലത്തിന്റെ അധികം ഭാഗവും ഭാഷാപോഷണയജ്ഞത്തെ ദീക്ഷിച്ചുതന്നെ കഴിച്ചുകൂട്ടിയ മഹാഭാഗനായ കടത്തനാട്ടു് ഉദയവൎമ്മരാജാവു പല കവികളെക്കൊ

ണ്ടും ഭാഷാന്തരം ചെയ്യിപ്പിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതാകുന്നു ഈ കൃതി. ഉദയവർമ്മത്തമ്പുരാൻെറ നാമധേയം ഈ ഒരു വിശിഷ്ടകൃതിയുടെ പ്രസിദ്ധീകരണംകൊണ്ടുതന്നെ സഹൃദയന്മാരുടെ ശാശ്വതാരാധനയെ അർഹിക്കുന്ന ഒന്നായി ഭവിച്ചിരിക്കുന്നു.

ബൃഹൽകഥാമഞ്ജരി രാമായണമഞ്ജരി ഭാരതമഞ്ജരി എന്നീ മൂന്നു കൃതികളും കവിചൂഡാമണിയായ ക്ഷേമേന്ദ്രൻെറ കവിതാലതയിലെ അനൎഘരസസമ്പന്നകളായ മൂന്നു മഞ്ജരികൾ ആകുന്നു. സഹൃദയഭ്രമരങ്ങളെ ആകർഷിച്ച് ആഹ്ലാദിപ്പിച്ച് ഉന്മദിപ്പിക്കുന്നതിനുള്ള ശക്തിവിശേഷം ഈ മൂന്നു മഞ്ജരികൾക്കും ഒരുപോലെയുണ്ട്. ഇവ മൂന്നും മൂന്നു മഹത്തുകളായ കൃതികളെ സംഗ്രഹിച്ചിട്ടുള്ളവയാണെന്ന് ഇവയുടെ പേരുകളിൽനിന്നു മനസ്സിലാക്കാം; എങ്കിലും ഇവ മറെറാരുനിലയിൽ സ്വതന്ത്രകൃതികളാകുന്നു. സംസ്കൃതസാഹിത്യത്തിൽ ഈ മൂന്നു കൃതികൾക്കും ഉന്നതസ്ഥാനംതന്നെ ലഭിച്ചിരിക്കുന്നു.

ഈ മഞ്ജരികളിൽ ഏതെങ്കിലും ഒന്നിനു മററവയേക്കാൾ മെച്ചംകൂടുമെങ്കിൽ അതു ഭാരതമഞ്ജരിയ്ക്കാകുന്നു. അതിവിസ്തൃതമാകകൊണ്ടു മഹാഭാരതം മുഴുവൻ വായിച്ചു പഠിക്കുക എന്നതു് സാധാരണക്കാൎക്കു സാധിക്കുകയില്ല; സൌകൎയ്യവും ക്ലേശക്ഷമതയും അധികമുള്ളവൎക്കുമാത്രമേ അങ്ങിനെ ചെയ്യുവാൻ കഴികയുള്ളു. പരിശ്രമവിമുഖന്മാരും സൌകൎയ്യവികലന്മാരും ആയ സഹൃദയന്മാൎക്കു ഭാരതമഞ്ജരി വലിയ അനുഗ്രഹമാകുന്നു. മഹാഭാരതം മുഴുവൻ പഠിച്ചാൽ ഉണ്ടാകുന്ന പ്രയോജനം ലഭിക്കത്തക്കവിധം, അതിലെ എല്ലാ ഭാഗങ്ങളേയും സംഗ്രഹിച്ചാണു ഭാരതമഞ്ജരി രചിച്ചിരിക്കുന്നതു്. ഈ അഭിപ്രായത്തെ ക്ഷേമേന്ദ്രൻെറ വാക്കിൽ തന്നെ വെളിപ്പെടുത്താം.

> മധ്വചോദൎണ്ണതലേ മഹാഭാരതദിഗ്ദ്വിപഃ
> സമസ്താവയവോ ഹ്യേഷ മുഷ്ടിമേയ ഇവേക്ഷ്യതേ.

മഹാഭാരതത്തിനും ഭാരതമഞ്ജരിക്കും ഉള്ള ബന്ധം ഈ പദ്യ

ത്തിൽനിന്ന മനസ്സിലാക്കാം. ഒരു വലിയ ഗജത്തിന്റെ ആകൃതി മുഴുവൻ ചെറിയ കണ്ണാടിയിൽ പ്രതിബിംബിക്കുന്നു; ഇതുപോലെയാണ മഹാഭാരതം ഭാരതമഞ്ജരിയിൽ പ്രതിഫലിക്കുന്നത്. മഹാഭാരതം മുഴുവൻ ഭാരതമഞ്ജരിയിൽ സംഗ്രഹിക്കുന്ന കാൎയ്യത്തിൽ ക്ഷേമേന്ദ്രൻ നിസ്തുല്യമായ വൈഭവം കാണിച്ചിട്ടുണ്ട്. ഒരുലക്ഷത്തിയിരുപത്തിയയ്യായിരം ഗ്രന്ഥങ്ങൾ മഹാഭാരതത്തിൽ ഉണ്ടെന്ന മുൻപു പറഞ്ഞുവല്ലൊ. ഇവയുടെയെല്ലാം സാരം പതിനായിരം ഗ്രന്ഥങ്ങളിൽ സംഗ്രഹിക്കുകയാണ ക്ഷേമേന്ദ്രൻ ചെയ്തിരിക്കുന്നത്. ആനയെ അളുക്കിൽ അടെയ്ക്കുക എന്നു കേട്ടിട്ടുണ്ട്. ഏറെക്കുറെ അതുപോലെയുള്ള ഒരു പ്രവൃത്തിയാണ ക്ഷേമേന്ദ്രൻ ഇവിടെ ചെയ്തിരിക്കുന്നത്. മഹാഭാരതം മൂലത്തിലെ ഉപാഖ്യാനങ്ങളെ ചുരുക്കുകയും വിസ്തരിക്കുകയും സ്വീകരിക്കുകയും ഉപേക്ഷിക്കുകയും ചെയ്യുന്നതിൽ ക്ഷേമേന്ദ്രൻ ശ്ലാഘനീയമായ ഔചിത്യബുദ്ധി പ്രകാശിപ്പിച്ചിരിക്കുന്നു. ഭഗവൽഗീത, സനത്സുജാതീയം വിദുരവാക്യം മുതലായ പ്രൌഢഭാഗങ്ങളുടെ സാരാംശത്തെ ക്ഷേമേന്ദ്രൻ ഭംഗിയായി സംഗ്രഹിച്ചിട്ടുണ്ട്. അസ്വാതന്ത്ര്യവും ശുഷ്കവും ആയ രീതിയിൽ ഭാരതത്തെസ്സംഗ്രഹിക്കുകയല്ല ക്ഷേമേന്ദ്രൻ ചെയ്തിട്ടുള്ളതെന്നു നാം പ്രത്യേകം ഓൎമ്മിക്കേണ്ടതുണ്ട്. ക്ഷേമേന്ദ്രന്റെ നൂതനവും പരിപാകസുന്ദരവും ആയ കവിതാപ്രസ്ഥാനം ഭാരതമഞ്ജരിയിൽ സൎവ്വത്ര പരിലസിക്കുന്നതു കാണാം. ഈ കവീന്ദ്രന്റെ കാവ്യപ്രസ്ഥാനം മററു കവികൾക്കു ലഭിക്കുന്ന ഒന്നല്ല; ആഡംബരം അല്പവുമില്ലാത്ത പദപ്രയോഗം; പാകതയും പ്രസന്നതയും ശാന്തതയും തികഞ്ഞ ആശയം; വളരെ പരിമിതവും എന്നാൽ അതിമധുരവും ആയ വൎണ്ണനം; ഇവയൊക്കെ ക്ഷേമേന്ദ്രകവിതയുടെ പ്രത്യേകഗുണങ്ങളാകുന്നു. മററു കവികൾ രണ്ടും മൂന്നും സൎഗ്ഗങ്ങൾകൊണ്ടു വൎണ്ണിക്കുന്ന വിഷയങ്ങൾ ക്ഷേമേന്ദ്രൻ ഒന്നോ രണ്ടോ പദ്യങ്ങളേയോ പാദങ്ങളേയോ കൊണ്ടായിരിക്കും വിസ്തരിക്കുന്നത്. എന്നാൽ ഈ ഒന്നോ രണ്ടോ പദ്യങ്ങളി

ലാ പദങ്ങളിലെ കാണുന്ന രസികത്വം ഇതരകവികളുടെ നീണ്ടുതടിച്ച വർണ്ണനങ്ങളിൽ കാണുകയുമില്ല. ചുരുക്കി വർണ്ണിക്കുവാൻ ഒരു സാമർത്ഥ്യം ക്ഷേമേന്ദ്രനു വേറെതന്നെയാണ്. ശബ്ദപ്രതാപം ഇത്രമാത്രം കുറഞ്ഞ ഒരു കവി വേറെ ഉണ്ടോ എന്നു സംശയം തോന്നുന്നു. അനാവശ്യമായി അലങ്കാരഭാരങ്ങളെ വഹിച്ചുവാരിപ്പൂശി നടക്കുന്ന സ്വഭാവം ക്ഷേമേന്ദ്രകവിതാവിലാസിനിക്കു അല്പവും ഹിതമുള്ളൊന്നല്ല. ഈവിധം ഉള്ള ക്ഷേമേന്ദ്രകവിതാഗുണങ്ങളുടെ വിഹാരരംഗമാകുന്നു ഭാരതമഞ്ജരി. ഈ മഹാകൃതിയുടെ പ്രണയനംകൊണ്ടാണു ക്ഷേമേന്ദ്രനു 'വ്യാസദാസൻ' എന്നു അപരാഭിധാനം ലഭിച്ചതെന്നുകൂടി പ്രസ്താവിച്ചുകൊള്ളുന്നു.

ഇത്രയും പ്രസ്താവിച്ചതിൽനിന്നു ഭാഷപ്പെടുത്തേണ്ടതായ ഒരു ഉത്തമസാഹിത്യമാണു ഭാരതമഞ്ജരി എന്നു സ്പഷ്ടമായല്ലോ. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ, കൊട്ടാരത്തിൽ ശങ്കുണ്ണി, കടത്തനാട്ടു കൃഷ്ണവാരിയർ, ടി. നാരായണൻനമ്പി, ടി. എം. രാമൻനമ്പി മുതലായ കവിവരന്മാരാണു ഭാരതമഞ്ജരിയുടെ പരിഭാഷകന്മാർ. ഈ സൽകവികളേയും ഇവരുടെ നേതാവായ ഉദയവർമ്മരാജാവിനേയും ഭാഷാഭാരതമഞ്ജരിയുടെ കാര്യത്തിൽ എത്രമാത്രം അഭിനന്ദിച്ചാലും അധികമാകുന്നതല്ല.

മൂലത്തിന്റെ ഗുണങ്ങളെ ഭാഷയിലും സംരക്ഷിച്ചിട്ടുള്ള കാര്യത്തിൽ മുൻപു പറഞ്ഞ കവികൾ അഭിമാനാർഹന്മാർതന്നെയാകുന്നു. വായനക്കാരെ ക്ലേശിപ്പിക്കുന്ന ഭാഗങ്ങൾ കുറയും. ചില ഉദാഹരണങ്ങൾ കാണിക്കാം.

മൂലം.

അഥായയൌ ഹരപ്ലുഷ്ടസ്മരധൂമൈരിവാവൃതഃ
വിപ്രയുക്തവധൂകാലഃ കാലോ ജലദലാഞ്ഛനഃ
ശിഖണ്ഡിതാണ്ഡവാചാര്യൈർഗ്ഗരജഢ്യാനബന്ധുഭിഃ
ഗർജ്ജിതൈസ്തർജ്ജമഖാനാം സോൽകണ്ഠേവാഭവന്മഹീ
നവാംബുബിന്ദുഭിർവ്യാപ്താ വിരേജുർവനരാജയഃ
ഘനഗർജ്ജിതവിത്രസ്തൈസ്ത്യക്തൈഃ പതിതൈരിവ

* * * *

ചകാശേ കാനനതടീ നൃത്യത്ഭിബ്ബർഹിമണ്ഡലൈഃ
സംരംഭമത്തമേഘാനാം ഭ്രഷ്ടൈരിന്ദ്രായുധൈരിവ

*　　　　*　　　　*

പ്രിയാളപല്ലവാ വാരിധാരാസാരരവം മുഹുഃ
ശുശ്രുവുർവിഷമോദഞ്ചദേകകർണ്ണം കുരങ്ഗകാഃ
പീതാ കദംബകോശേഭ്യോ മധുമത്തസ്സമീരണഃ
ജഗ്രാഹ കേതകിലതാപരാഗപടപല്ലവം(ആരണ്യപർവ്വം)

ഭാഷ.

ഹരൻ ചുട്ടു കാമധൂമം പരന്നപടി കാറെഴും
വിരഹിക്കാലനാം കാലം വിരവോടുപയാതമായ്
മൃദംഗമിത്രമായാടും മയിലിന്നു പണിക്കരാം
ഇടിക്കോളാലൂഴിതാനും കൂടിയുംതണ്ടു തേടിനാൾ
പുതുനീർത്തുള്ളി കാടെല്ലാം പതിഞ്ഞു വിലസുന്നതായ്
കാണായിടികളാൽ ഞെട്ടിവീണ നക്ഷത്രപംക്തിപോൽ

*　　　　*　　　　*　　　　*

കാടു ശോഭിച്ചു മേഘങ്ങളോടും നേരത്തു വീണതാം
ഇന്ദ്രായുധങ്ങളോ എന്നു തോന്നും ബർഹിണകേളിയാൽ

*　　　　*　　　　*

പ്രിയാളത്തളിരിൽപ്പെയ്യും തോയധാരാരവങ്ങളെ
ഒറ്റച്ചെവിയുയർത്തിക്കൊണ്ടേറ്റം കേട്ടിതു മാനുകൾ
കടമ്പിൻ പൂക്കലത്തേനുണ്ടുടൻ മത്തസമീരണൻ
കേതകപ്പൂമ്പൊടിച്ചേലം വീതശങ്കമഴിച്ചുതാൻ

ഇവിടെ മൂലത്തിലെ ആശയങ്ങളെ, വലിയ കുറവൊന്നും കൂടാതെ ഒരു വിധം ഭംഗിയായി ഭാഷയിൽനിന്നും ഗ്രഹിക്കുവാൻ കഴിയും. 'ചുട്ടു കാമധൂമം' 'വിരഹിക്കാലനാം കാലം' ഇത്യാദി പ്രയോഗങ്ങളിൽ ഘടനയ്ക്കു ശുദ്ധി മതിയായിട്ടില്ല. 'മാനു' കൾ എന്ന പ്രയോഗവും ഭംഗിയില്ലാത്ത ഒന്നാണ്. 'മയിലിന്നു പണിക്കരാം' എന്ന ഭാഷയിൽ മൂലത്തിലെ 'താണ്ഡവ' എന്ന പദത്തിനു ഹാനിവന്നതു നന്നായില്ല. 'ആചാര്യ'പദത്തിന്നു 'പണിക്കർ' എന്ന ഭാഷ നന്നായി. സാമാന്യേന ഭാഷ മൂലത്തോടു യോജിച്ചുതന്നെയിരിക്കുന്നു.

മൂലം.

ക്ഷയാദ്ധ്യരോങ്കാരകരാളതാലക്രേങ്കാരവിസ്താരധനുശ്ശിഖസ്യ
ഏകാഹുതിത്വം രിപുസൈന്യമേതൽപ്രയാതുമേകോപഹുതാശനസ്യ

ഭാഷ.

ക്ഷയാദ്ധ്യരോങ്കാരമതായശിഞ്ജാക്രേങ്കാരവുംചാപശിഖാതിഭസ്സും
കലന്നകോപാഗ്നിയിലിന്നു ശത്രുകലത്തെ ഞാനാഹുതിചെയ്തിടുന്നേൻ

ഉത്തരൻെറ വീരവാദമാണ് ഈ പദ്യത്തിൽ അടങ്ങിയിരിക്കുന്നത്. ഭാഷ ഒരു വിധം തരക്കേടില്ലെന്നു മാത്രമേ ഇവിടെ പറയുവാനുള്ളു. മൂലത്തിലെ 'കരാളവിസ്താര'പദങ്ങളും 'ഏകാഹുതി'യും വീരത്തിന് അകത്തും പുറത്തും വീര്യം കൂട്ടുന്നവയാണ്. അവയ്ക്കു ഹാനി വന്നതോടുകൂടി ഭാഷയിലെ വീര്യശ്രീ താളുപോലെവാടിത്തളൎന്നുപോയി. (ഭാഷ) മൃദുവായ ശിഞ്ജാപദം വീരഗതിക്കു തടവ് ഉണ്ടാക്കുന്ന ഒന്നാണ്. ഈ ദോഷം നിസ്സാരമല്ലെങ്കിലും ആകപ്പാടെയുള്ള മൂലാത്ഥത്തിൻെറ രൂപം ഭാഷയിൽനിന്നു ഗ്രഹിക്കുവാൻ കഴിയും.

മൂലം.

സഹസ്രരശ്മിപ്രതിബിംബദീപ്തക്രപാണദാവാനലദുന്നിരീക്ഷ്യ
മഹാരഥവ്യാധശരാന്ധകാരേ സേനാവനേ കിം ഹരിണഃ കരോമി
ഹംഹോനിവൎത്തസ്വജവേനതാവദ്വ്യാപന്നദൃപ്യദ്വിപഘോരഗൎജ്ജഃ
കരാളവേല്ലൽകരവാളധാരഃ പിനഷ്ടിമാം ശത്രുരകാലമേഘഃ

ഭാഷ.

ഘോരാസിദാവാഗ്നി പരന്നതായിപ്പോരാളിമാരായ കിരാതരസ്ത്രം
പാരാതെ വഷിച്ചിരുളാന്ന വീരസേനാവനേ മാനിവനെന്തുചെയ്യും
അമ്പോ മടങ്ങീടുക നീ ക്ഷണത്തിൽ കുംഭീന്ദ്രഗംഭീരരവം കലൎന്നു
വൻപോടരിക്കാൎമ്മുകിൽ ഖഡ്ഗധരതാൻ പെയ്തുമാംകൊല്ലുവതിന്നുമു
(ന്പേ

രണഭീരുവായ ഉത്തരൻെറ വിലാപത്തിൽ ഉള്ളതാണ് ഈ ഭാഗം. ഇവിടെ 'സഹസ്രരശ്മിപ്രതിബിംബദീപ്ത'പദത്തിൻെറ(മൂലം) അത്ഥത്തെ താങ്ങിനില്ക്കുവാൻ 'ഘോര'പദത്തിനു ശക്തി പോരാതിരിക്കുന്നു. 'സഹസ്രരശ്മി'പദത്തെ മൂലത്തിൽ ഉപയോ

ഗിച്ചതു രശ്മികളുടെ ആധിക്യത്തേയും കാഠിന്യത്തേയും കാണിക്കുവാനാകുന്നു. ഭാഷയിൽ ഈ അൎത്ഥത്തിനു മുഴുവൻ ഹാനിതട്ടിയിട്ടുണ്ടു്. 'മഹാരഥ'പദം (മൂലം) കളഞ്ഞതും ഭാഷയ്ക്കു ഇടിവായി. 'സേനാപതി'ത്തിനു മൂലത്തിൽ ഇല്ലാത്ത യോഗ്യത 'വീര'പദംകൊണ്ടു കല്പിച്ചതു് അല്പം ആശ്വാസകരംതന്നെ. 'അമ്പോ മടങ്ങീടുക വീക്ഷണത്തിൽ' എന്ന പാദത്തിനു് അടുത്തതിനോടു ബന്ധം ഇല്ലാതിരിക്കുന്നതു് രചനയുടെ ഒരു ദോഷംതന്നെ. ഭാഷാന്തരം വൃത്താനുവൃത്തമായതുകൊണ്ടാണു് ഈ ദോഷങ്ങൾ സംഭവിച്ചതു്. മൂലത്തിന്റെ വിശാലമായ അൎത്ഥത്തെ ഭാഷയിൽ തിരുകിഞെരുക്കി കടത്തേണ്ടിവന്നപ്പോൾ ചില അംശങ്ങൾക്കു കേടു പററിയെന്നേ വിചാരിക്കുവാനുള്ളു. ആകപ്പാടെ വിചാരിച്ചാൽ മൂലത്തോടു ഭാഷ ഒരു വിധം അടുത്തിട്ടുണ്ടെന്നുതന്നെ കാണാം.

കേരളസാഹിത്യ അക്കാദമി

മൂലം.

ഏകാൎത്ഥിപ്രതിപാദിതാഖിലവസും ശിഷ്യോ ഗുരൂണാമഹം
ത്യാഗേനാമലബാലാന്നിഃവദ്യ ഭഗവൽകൎണ്ണഃ കഥം നിസ്പൃഹം
ദൈന്യാതങ്കകളങ്കിതാനനരുഹോ യാച്ഞാ വിധാവൎത്ഥിനഃ
പ്രത്യാഖ്യാനവികല്പകല്പവലനാഗ്ലാനം മുഖം വീക്ഷിതാം

ഭാഷ.

മന്നെല്ലാമൊരുയാചകന്നരുളിയോരാചാൎയ്യനാൽ ശിക്ഷിതൻ
തന്നെ ദാനമനാദരിച്ചു ബലമായെസ്സ്വരൂപം ഹന്ത ഞാൻ
ദൈന്യംകൊണ്ടു മുഷിഞ്ഞുഹാ വിഫലമായ്പോകുന്ന നേരം പരം
ശൂന്യം പിന്നിലണച്ച യാചകമുഖം കാണാനു മട്ടെങ്ങിനെ

ഇവിടെ ഭാഷയ്ക്കു പറയത്തക്ക കോട്ടം തട്ടിയിട്ടില്ല. 'പ്രത്യാഖ്യാനവികല്പകല്പവലനാഗ്ലാന'മായ 'മുഖ'ത്തിന്റെ വികാരം 'ശൂന്യം പിന്നിലണച്ച യാചകമുഖത്തിനു്' ഉണ്ടാകുവാൻ ഇടയില്ല എന്നൊരു ദോഷമേ പറയുവാനുള്ളു.

ഇവിടെ കാണിച്ച ഉദാഹരണങ്ങൾകൊണ്ടു ഭാരതമഞ്ജരി ഭാഷയുടെ (മൂലത്തിന്റെയും) സാമാന്യസ്വഭാവം മനസ്സിലാകാവുന്നതാണു്. ഭാഷയ്ക്കു ചില ന്യൂനതകൾ തട്ടിയിട്ടുണ്ടെന്നു

തന്നെ പറയണം. വൈദുഷ്യം വാസന പരിശ്രമം മുതലായവയിൽ ഒരേ നിലയിൽ സ്ഥിതിചെയ്യുന്നവരല്ല പരിഭാഷകന്മാർ എന്ന സംഗതി പ്രത്യേകം ഓൎമ്മിക്കേണ്ടതായുണ്ടു്. പാകപ്പിഴ അശക്തി ഘടനാവൈകല്യം മുതലായ ദോഷങ്ങൾ ചില സന്ദൎഭങ്ങളിൽ കാണുന്നതിനു് ഇതുതന്നെ കാരണം. വ്യാകരണാദിശാസ്ത്രങ്ങളെക്കൊണ്ടു ഭാരതമഞ്ജരി ഭാഷപ്പെടുത്തിയ കാലത്തു് ഇന്നത്തെപ്പോലെ സംസ്കാരശുദ്ധി ഭാഷക്കു ലഭിച്ചിട്ടില്ലായിരുന്നു എന്ന വസ്തുതയും മറക്കത്തക്കതല്ല. എന്നാൽ പരിഭാഷകന്മാർ അല്പം കൂടുതൽ ശ്രദ്ധിച്ചിരുന്നു എങ്കിൽ ചില ഭാഗങ്ങൾ കുറെയുംകൂടി നന്നാകാമായിരുന്നു എന്നു തോന്നുന്നു.

മൂലം.

അന്യോ മധുവധൂഗണ്ഡപാണ്ഡിമശ്യാമപണ്ഡിതഃ
കോ ജഹാരാസുരസ്ത്രീണാം സച്ഛായാചോരമഞ്ജനം

*　　　*　　　*　　　*

മാ സാഹസം കുരുഷ്വേതി ത്വല്ലിംഗോ വിഹഗസ്സദാ
വിരൗതി സിംഹദംഷ്ട്രാഗ്രാൽ സ്വയം മാംസം ച ഖാദതി

ഭാഷ.

അന്യനാരസുരസ്ത്രീകൾതൻ നേത്രാഞ്ജിതമഞ്ജനം
കണ്ണുനീരൊഴുകിപ്പിച്ചു തന്നെയൊക്കെക്കളഞ്ഞവൻ

*　　　*　　　*　　　*

ഒരു പക്ഷിഭവാനെപ്പോലരുതെന്നോതുമെപ്പോഴും
സിംഹത്തിൻതേറ്റയിൽ ചെന്നു മാംസം താനേ ഭുജിച്ചിടും

ഇത്യാദി ഭാഗങ്ങൾ ഉദാഹരിക്കപ്പെടാം. മൂലത്തിൽ 'മധുവധൂഗണ്ഡപാണ്ഡിമശ്യാമപണ്ഡിതഃ' 'സച്ഛായാചോരം' എന്നിവ പ്രയോജനമുള്ളവയും രസപരിപോഷകങ്ങളും ആയ പദങ്ങളാണു്. ഭാഷയിൽ ഈ പദങ്ങളുടെ അൎത്ഥത്തിനു സ്ഥാനമേയില്ല. 'മാസാഹസം കുരുഷ്വ' എന്ന ഭാഗത്തിനു 'അരുതെ'ന്നു ഭാഷ, മൂലവുമായി വളരെ അകന്നുനില്ക്കുന്ന ഒന്നാണു്. 'ഖാദതി'പദത്തിനു 'ഭുജിച്ചിടും' എന്ന ഭാഷയും മതിയാകുകയില്ല. പക്ഷി സിംഹത്തിന്റെ തേറ്റയിൽ ചെന്നു കടിക്കുക

യേ ചെയ്യുന്നുള്ളു; മാംസം ഭക്ഷിക്കുന്നതിന്നു ഇടയാകുന്നില്ല; അപ്പോഴേയ്ക്കും അതു ഹനിക്കപ്പെടുന്നു. ഇപ്രകാരമുള്ള സാഹസമാണു പക്ഷി ചെയ്യുന്നത്. ഭാഷയിൽനിന്ന് ഈ അൎത്ഥം കിട്ടുന്നില്ല.

ഈമാതിരി ന്യൂനതകൾ അവിടെയവിടെയുണ്ടെങ്കിലും ഭാരതമഞ്ജരിഭാഷ കൈരളിയുടെ ഒരു ശോഭനമായ ആഭരണമായി പരിലസിക്കുമെന്നതിന്നു സംശയമില്ല. ഈ മഹാകൃതി ഒരു മാസികയായിട്ടാണു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത്. ഈ മഹനീയമായ കാവ്യത്തെ സംസ്കൃതാനഭിജ്ഞന്മാരായ കേരളീയൎക്കു ആസ്വദിക്കുവാൻ കഴിയത്തക്ക വിധം ഭാഷയാക്കി കൈരളിയെ അനുഗ്രഹിച്ച മുൻപറഞ്ഞ വിശിഷ്ടകവികളോടും അവരുടെ നേതാവായിരുന്ന കടത്തനാട്ട് ഉദയവൎമ്മരാജാവിനോടും ഭാഷാപ്രണയികൾ എത്രമാത്രം കൃതജ്ഞത വിചാരിച്ചാലും മതിയാകുന്നതല്ല.

ശോഭനമായ അഭിവൃദ്ധിയെ പ്രാപിച്ചിട്ടുള്ള ഒന്നാണു പുരാണേതിഹാസാദിരൂപമായ സാഹിത്യശാഖയെന്ന് ഇത്രയും പ്രസ്താവിച്ചതിൽനിന്നു മനസ്സിലാകുന്നുണ്ടല്ലൊ. ഈ ശാഖയിൽ ഉണ്ടായിട്ടുള്ള ഗ്രന്ഥങ്ങൾ എല്ലാം സംസ്കൃതത്തിൽനിന്നു ഭാഷപ്പെടുത്തിയിട്ടുള്ളവയാകുന്നു. രാമായണം ഭാരതം ഭാഗവതം വാസിഷ്ഠം മുതലായവയേക്കാൾ അനൎഘങ്ങളായ സാഹിത്യങ്ങൾ നമുക്കു വേറെയില്ല. നമുക്കു പഞ്ചഭൂതങ്ങളോടെന്നപോലെ അത്രമാത്രം അവിഭാജ്യമായ ഒരു ബന്ധമാണ് അവയോടുള്ളത്. എത്രമാത്രം ആവേശത്തോടുകൂടി നൂതനവിചാരധാരാപരമ്പരകൾ നമ്മുടെ മനസ്സിൽ പ്രവഹിച്ചുകൊണ്ടിരുന്നാലും നമുക്ക് ഈ സാഹിത്യശാഖയോടുള്ള അഭിരുചിയും ആദരവും കുറയുന്നില്ലെന്നുള്ളതുതന്നെ അതിന്റെ മാഹാത്മ്യത്തിനു സാക്ഷ്യം വഹിക്കുന്നു. നമ്മുടെ ആത്മാവിനു ശോഭനമായ സംസ്കാരത്തെ ജനിപ്പിച്ചു ഐഹികവും പാരത്രികവും ആയ ശ്രേയസ്സിനെ പ്രദാനംചെയ്തു നമ്മെ കൃതകൃത്യ

ന്മാരാക്കുന്നതിന്ന് ഈ സാഹിത്യശാഖയ്ക്കുള്ള ശക്തി അത്യന്തം അപരിമിതമാകുന്നു. നമുക്ക് അറിയേണ്ട സകലധൎമ്മങ്ങളേയും ഈ ശാഖയിൽ ഉള്ള ഗ്രന്ഥങ്ങളിൽ വിവരിക്കുന്നുണ്ട്. (ഒന്നുംതന്നെ വിട്ടുപോയിട്ടില്ല.) ജ്ഞാനത്തെ അധികരിച്ചിടത്തോളവും ഈ സാഹിത്യശാഖ ഒരു കാമധേനുതന്നെയാകുന്നു. കറക്കുന്നവന്റെ ശക്തിയും രുചിയും അനുസരിച്ച് വേണ്ടതെല്ലാം അതിൽനിന്നു സമ്പാദിക്കുവാൻ കഴിയും. അത്രമാത്രം അതിനു യോഗ്യതയുണ്ട്. വാസ്തവത്തിൽ ഈ സാഹിത്യശാഖയാണു ജനങ്ങളുടെ പൊതുസ്വത്ത്. സ്ത്രീകളും വൃദ്ധന്മാരും പാമരന്മാരും ഈ ശാഖയിലുള്ള ഗ്രന്ഥങ്ങളെ ഭക്തിയോടുകൂടി പതിവായി പാരായണം ചെയ്യുന്നു. മഹാകാവ്യങ്ങൾ നാടകങ്ങൾ സന്ദേശങ്ങൾ ഖണ്ഡകാവ്യങ്ങൾ മുതലായ ഇനങ്ങളിൽ ഉള്ള ഗ്രന്ഥങ്ങൾ എല്ലാം ഒരു പ്രത്യേകനിലയിൽ സ്ഥിതിചെയ്യുന്ന ജനങ്ങളാൽ മാത്രമേ ആദരിക്കപ്പെടുന്നുള്ളു. എന്നാൽ സഹൃദയന്മാരുടെയോ (പള്ളിക്കൂട)വിദ്യാൎത്ഥികളുടെയോ കൂട്ടത്തിൽ സ്ഥാനം ലഭിച്ചിട്ടില്ലാത്തവരാണു മുമ്പു പറഞ്ഞ സ്ത്രീകളും വൃദ്ധന്മാരും മററും. അവൎക്കൊക്കെയും വാസിഷ്ഠം ദേവീഭാഗവതം മുതലായ ഗ്രന്ഥങ്ങളെ ഒരിക്കലും വിസ്മരിക്കുവാൻ കഴിയുകയില്ല. ഇത്രമാത്രം ആദരണീയമായി പൊതുസ്വത്തായിഭ്ഭവിച്ചിരിക്കുന്ന ഈ സാഹിത്യശാഖയുടെ അഭിവൃദ്ധിക്കു വളരെ ക്ലേശം സഹിച്ച കവിവരന്മാർ അത്യന്തം അഭിനന്ദനീയന്മാരാകുന്നു.

ഇത്രയും പറഞ്ഞതിൽനിന്ന് ഈ ശാഖയ്ക്കു പൂൎണ്ണമായ ഔന്നത്യം ലഭിച്ചിട്ടുണ്ടെന്നു വിചാരിക്കരുത്. പുരാണം ഇതിഹാസം ഉപപുരാണം മുതലായവയുടെ വൎഗ്ഗത്തിലുള്ള അനവധിഗ്രന്ഥങ്ങൾ സംസ്കൃതത്തിൽനിന്നു ഭാഷപ്പെടുത്തേണ്ടതായിട്ടുണ്ട്. അവയും സൎവ്വപ്രകാരേണയും പ്രാധാന്യത്തെ അൎഹിക്കുന്നവയാകുന്നു. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാനെപ്പോലെയുള്ള ഒരു മഹാവ്യവസായി ഉണ്ടായിരുന്നെങ്കിൽ ന

മ്മുടെ ഈ ശാഖയ്ക്കു കൂടുതൽ അഭിവൃദ്ധി ലഭിക്കുമായിരുന്നു. അവിടുത്തെ ആകാലികമായ ചരമഗതി ഈ ശാഖയ്ക്ക് ഒരു വലിയ ഭാഗ്യദോഷമായിട്ടാണു പരിണമിച്ചിട്ടുള്ളത്. ശക്തിയുള്ള കവികൾ ഈ സംഗതിയിൽ അവിടുത്തെ അനുകരിക്കുന്നതു യുക്തമായിരിക്കും.

പാന തുള്ളൽപ്പാട്ടു വഞ്ചിപ്പാട്ട് എന്നീ ശാഖകളിൽ പല കൃതികളും ഉണ്ടായിട്ടുണ്ട്. ഈ ശാഖയ്ക്കും ഒരുവിധം നല്ല പുഷ്ടിതന്നെ ലഭിച്ചിരിക്കുന്നു. വൈദുഷ്യം കുറഞ്ഞ സാധാരണക്കാർക്കും ഈ ശാഖയിലുള്ള കൃതികൾ രസിക്കുന്നവയാണ്. യുദ്ധകാണ്ഡം തോരണയുദ്ധം അഷ്ടമി(പാന) ഭൂതനാഥോത്ഭവം ഭദ്രോല്പത്തി എന്നിവ ഇക്കാലത്തു നമുക്കു ലഭിച്ചിട്ടുള്ള പ്രധാനപാനകളാകുന്നു. (കൊച്ചിയിൽ) സുഭദ്രത്തമ്പുരാൻ വൈക്കത്തു നീലകണ്ഠൻമൂത്തതു വൈക്കം സി. എൻ. രാമൻപിള്ള വള്ളത്തോൾ നാരായണമേനവൻ എന്നീ വിശിഷ്ടകവികളാണ് ഇവയുടെ കർത്താക്കന്മാർ. ഭക്തന്മാരേയും സാഹിത്യപ്രണയികളേയും ഒന്നുപോലെ രസിപ്പിക്കുന്നവയാണ് ഈ കൃതികൾ. ഇവ സ്വതന്ത്രങ്ങളാകുന്നു.

ഇവയിൽ തോരണയുദ്ധം അത്യന്തം രസപുഷ്ടമായ ഒരു കൃതിയാകുന്നു. അക്ലിഷ്ടസുന്ദരമായ ഘടന, നൂതനമായ മനോധർമ്മവിലാസം, പദപരിപാകത മുതലായ ഗുണങ്ങൾ ഈ പാനയിൽ തെളിഞ്ഞു പരിശോഭിക്കുന്നു.

പണ്ടു കണ്ണമരത്തു തിരുശിതികണ്ഠനെത്തപംചെയ്തു ഭഗവാനെ
കണ്ടനേരം ഭഗവതിയെക്കൂടെക്കണ്ടു ദേവനോടൊന്നിച്ചതുനേരം
നാരിമാരുടെ കാൽക്കുവണങ്ങിയാൽ ധീരതയ്ക്കു കുറവുണ്ടെന്നോർത്തു ഞാൻ
സർവ്വലോകജനനിയെന്നാകിലും ശർവ്വഭാര്യയെക്കൂടി വണങ്ങീല
എന്തുരാവണ! നിന്നുടെ ചിന്തിതമെന്തെന്നാകിലുമിന്നു പറഞ്ഞാലും
അന്തകാരിപുരാന്തകനിങ്ങിനെ സന്തോഷിച്ചരുൾചെയ്യൊരു നേരത്തു
യാചിച്ചാലല്ലേ പോരായ്കയെന്നോർത്തു യാചിച്ചീല വരങ്ങളെ ഞാനൊന്നും
ദേവൻതന്നെ വിചാരിച്ചു നമ്മുടെ ഭാവമെല്ലാമറിഞ്ഞു വരം നല്കി
ഹന്തവീരനാം ഞാനിന്നു നിന്നുടെയെത്രയും ബഹുമോഹനമായൊരു
നേത്രംകൊണ്ടെന്നെ നോക്കണമെന്നതു മാത്രമൊന്നിന്നിരക്കുന്നു ജാനകീ!

മന്മഥോന്മഥിതമാനസനായ രാവണൻ സീതയോടു സങ്കടം പറയുന്ന ഈ ഭാഗത്തിൽ, ആ രാക്ഷസേന്ദ്രന്റെ അഹങ്കാരം ദുരഭിമാനം അന്തസ്താപം സീതയിലുള്ള ആസക്തി മുതലായവ ഭംഗിയായി പ്രകാശിപ്പിച്ചിരിക്കുന്നു. 'സർവ്വലോകജനനിയാകിലും സ്ത്രീയാകകൊണ്ടു പാർവ്വതിയെക്കൂടി ഞാൻ വന്ദിച്ചില്ലെ'ന്നുള്ള രാവണന്റെ വാക്കിൽ ദുരഭിമാനത്തിന്റെയും അഹങ്കാരത്തിന്റെയും നിസ്സീമമായ ഒരു പ്രസ്ഫുരണമാണു കാണുന്നത്. 'യാചനം നിന്ദ്യമാകകയാൽ ശിവൻ പ്രത്യക്ഷമായി വന്നു അഭീഷ്ടം ചോദിച്ചപ്പോൾ താൻ ഒന്നും വേണമെന്നു പറഞ്ഞില്ലെന്നുള്ള' ഭാഗവും അങ്ങിനെതന്നെ ദുരഭിമാനാദിദോഷദ്യോതകമായിരിക്കുന്നു. 'ആ ഞാൻ ഇതാ നിന്നെ നമസ്കരിക്കുന്നു' എന്നു പറയുന്നതിൽനിന്ന് ആ ദുഷ്ടപ്രൌഢന്നു സീതയോടുള്ള ആസക്തിയുടെ ആധിക്യം വ്യക്തമാകുന്നു. ഈ സന്ദർഭത്തിൽ നമ്മുടെ കവി പ്രകടിപ്പിച്ച മനോധർമ്മം പൂർവ്വാശയത്തിൽനിന്നു ഗൃഹീതമാണെങ്കിലും, അതിനു നല്ല മിനുക്കുപണി ചെയ്തിട്ടുണ്ട്.

* യാച്ഞാദൈന്യപരാഞ്ചി യസ്യ കലഹായന്തേമിഥസ്ത്വം വൃണു-
ത്വം വൃണ്വിത്യഭിതോ മുഖാനി സ ദശഗ്രീവഃ കഥം കഥ്യതെ

എന്നുള്ള ഭട്ടമുരാരിയുടെ പദ്യാംശത്തെ ഇവിടെ കവി സ്മരിച്ചിരിക്കുന്നു. രാക്ഷസന്മാർ അക്ഷകുമാരന്റെ മരണവൃത്താന്തത്തെ രാവണനോടു പറയുന്ന അല്പം ഭാഗം താഴെ ചേർക്കുന്നു.

ഓടിയോടിദ്ദശാനനൻ മേവിടും മേട പുക്കിതു ശേഷിച്ച രാക്ഷസർ
'എന്തു നിങ്ങൾ വിറക്കുന്നു ഭൂതരേ' 'എന്തെന്നാതുമറിഞ്ഞീല ഞങ്ങളും'
'എന്തു സങ്കടമുണ്ടായി നിങ്ങൾക്കു' 'എന്തിതിൽപരമുണ്ടാകവേണ്ടതും'
'മർക്കടാധമനെങ്ങു ഭടന്മാരെ!' 'മർക്കടോത്തമനുദ്യാനേ മേവുന്നു'
'യുദ്ധംചെയ്യുവാൻനിങ്ങൾഗമിച്ചീലേ' 'യുദ്ധംചെയ്യുവാൻഞങ്ങൾഗമിച്ചിതു'
'കൊല്ലുവാൻകഴിവന്നീലേനിങ്ങൾക്കു' 'കൊല്ലുവാൻകുറെയുണ്ടുപരാധീനം'

---

* സാരം:—യാചിക്കുന്നതു് അഭിമാനത്തിനു യോജിച്ചതല്ലെന്നു കരുതി രാവണന്റെ മുഖങ്ങൾ പത്തും തമ്മിൽ 'നീ വരം ചോദിക്കു, നീ വരം ചോദിക്കു' എന്നു പറഞ്ഞു കലഹിച്ചു.

ബന്ധനാ,യിതോ മൎക്കടകീടകൻ' 'ബന്ധനായില മൎക്കടപുംഗവൻ'
'കൂടെപ്പോന്നവരെങ്ങു ഭടന്മാരെ' 'കൂടെപ്പോന്നവർ കാലാലയത്തിങ്കൽ'
'നമ്മുടെ സുതൻ വന്നുതുടങ്ങിലേയാ' 'സമ്മതിച്ചീല പോരുവാനായവൻ'
'തമ്മിൽ സംസാരിച്ചോ നിവൃപന്നിലേതാ' 'തമ്മിൽ സംസാരമുണ്ടായീ (ലേശമേ'
'യുദ്ധമുണ്ടായതില്ലയോ തങ്ങളിൽ' 'യുദ്ധംപണ്ടേ കഴിഞ്ഞുമഹാമതേ'
'നാളെയെന്നുകുറിച്ചു പിരിഞ്ഞിതോ' 'മൂളിയനോട്ട മൎയ്യാദകൂട്ടമോ'
'എന്തുകാരണം പുത്രൻവരാസ്സതി—' 'നെന്തുഞങ്ങളുണൎത്തിച്ചിടേണ്ടതും'
'ഉള്ളവണ്ണമശേഷം കഥിക്കവി'—'നുള്ളിലേറ്റം മടിയുണ്ടു ഞങ്ങൾക്കു'
'കള്ളന്മാരേ! പറയാഞ്ഞാൽ നിങ്ങളെത്തള്ളിയങ്ങു പുറത്തുകളയുവൻ'
'എങ്കിൽഞങ്ങളശേഷമുണൎത്തിക്കാം സങ്കടപ്പെട്ടാലേതും ഫലമില്ല
ലങ്കാനായകാ! നിന്റെ തനുജനെശ്ശങ്കകൂടാതെ കൊന്നു കപിവരൻ
കണ്ടുപേടിച്ചു ഞങ്ങളുടൻതന്നെ മണ്ടിയിങ്ങോട്ടുപോന്നു ധരിപ്പിപ്പാൻ
രണ്ടുനാലെണ്ണം മാത്രം ഗമിച്ചതിലുണ്ടു ശേഷിച്ചിട്ടെന്നു ധരിച്ചാലും'

തന്റെ മകനു വല്ല ആപത്തും വന്നിരിക്കുമോ എന്നുള്ള സംശയവും, തന്മൂലം രാവണനു സമരവൎത്തമാനം അറിയുവാനുള്ള ആഗ്രഹവും, ഭടന്മാൎക്കു യഥാൎത്ഥം പറയുവാനുള്ള മടിയും പരുങ്ങലും എല്ലാം ഇവിടെ കവി നല്ല മനോധൎമ്മത്തോടുകൂടിത്തന്നെ വൎണ്ണിച്ചിരിക്കുന്നു. തന്റെ ചോദ്യങ്ങൾക്കൊന്നിനും വ്യക്തമായ സമാധാനം ഇല്ലാതെ ഒഴിഞ്ഞും കുഴഞ്ഞും അൎത്ഥശൂന്യമായി പറയുന്ന ഭടന്മാരോട് ഒടുവിൽ രാവണൻ കോപിക്കുന്നതും അവർ യഥാൎത്ഥസംഭവം അറിയിക്കുന്നതും എല്ലാം ലോകസ്വഭാവത്തിനു വളരെ യോജിച്ചതന്നെയിരിക്കുന്നു.

വീരവീരകുമാരസുകുമാര മാരസുന്ദര മാമകമായോരു.
ധൈൎയ്യവും തവ ജീവനുംകൊണ്ടു നീ ദൂരത്തേതൊരു ദിക്കിൽ വസിക്കുന്നു
ഇന്ദുസുന്ദരമായോരുനിന്മുഖചന്ദ്രനിൽനിന്നു മന്ദം പൊഴിയുന്ന
മന്ദഹാസമാം ചന്ദ്രിക കാണാഞ്ഞിട്ടെന്റെ നേത്രചകോരങ്ങൾ കേഴുന്നു
എന്തിനായിട്ടിനി മമ ജീവിതമെന്തിനായിട്ടിനി മമ രാജ്യവും
എന്തിനായിട്ടു ഭൂതിയും ഖ്യാതിയും പാൎത്തലത്തിൽ വളൎന്നോരു കീൎത്തിക്കു
പാത്രമായോരു നമ്മുടെ പുത്രനെ ധൂൎത്തനാം കപി കൊന്നെന്നു കേൾക്കു (പോലും
എത്ര ഘോരാസ്സ്യുണ്ടു ശിവശിവ * * * *
ഇത്യാദി രാവണവിലാപവും,

അല്ലെങ്കിൽപ്പുനരിപ്പോളവനെ ഞാൻ നല്ല പാശങ്ങൾകൊണ്ടുവരിഞ്ഞുടൻ
ഉല്ലാസത്തോടു കൊണ്ടിങ്ങുപോരുവനില്ലതിനു നമുക്കൊരു സംശയം
മല്ലലോചനമാകും ശിശുക്കൾക്കുമെല്ലാവർക്കും കളിപ്പതിനായിട്ടു
നല്ല ചങ്ങലയിട്ടുടൻ നമ്മുടെ മുല്ലമുട്ടിലൊരുദിക്കിലിട്ടേക്കാം
പല്ലിളിച്ചു വനങ്ങളിലോരോരോ വല്ലികൾതോറും ഞാന്നുനടക്കുന്ന
ഭല്ലൂകാധമനാകുമവനെ ഞാൻ നല്ല വല്ലികൾകൊണ്ടു വരിഞ്ഞുടൻ
കല്യനാകും ഭവാനുടെ കാൽക്കൽ വച്ചല്ലലെന്നിയേ താണുവണങ്ങുവൻ

എന്നുള്ള ഇന്ദ്രജിത്തിന്റെ പ്രതിജ്ഞയും സ്വാഭാവികവും രസപുഷ്ടവും ആയിട്ടുണ്ടു്. പ്രതാപശാലിയായ തന്റെ പുത്രനെ ധൂർത്തനായ ഒരു കുരങ്ങു കൊന്നു എന്നു കേൾക്കുമ്പോൾ ജനങ്ങൾ എന്തു പറയുമെന്നുള്ളതാണു രാവണനു വലിയൊരു സങ്കടം. രാവണന്റെ ദുരഭിമാനപ്രകാശനത്തിനു കവി ഇവിടേയും സ്ഥാനം അനുവദിച്ചിരിക്കുന്നു. 'മുല്ലമുട്ടിലൊരുദിക്കിലിട്ടേക്കാം' എന്ന ഭാഗത്തിലെ ഫലിതവും സ്വഭാവോക്തിയും അധികം രസകരമായിട്ടുണ്ടു്.

കവി ഭഗവദ്രൂപത്തെ വർണ്ണിക്കുന്ന ഒരു ഭാഗംകൂടി താഴെ ഉദ്ധരിക്കാം. നിർമ്മലമായ ഭക്തിയാൽ കവിയുടെ ഹൃദയം എത്രമാത്രം തരംഗിതമാണെന്നു് ഈ ഭാഗം വെളിവാക്കുന്നു.

ഇന്ദ്രനീലമണിനിഭസുന്ദരസാന്ദ്രശോഭയെ കാണായി മദ്ധ്യത്തിൽ
നിന്നുസൂക്ഷിച്ചനേരം ദശരഥനന്ദനനുടെ വിഗ്രഹം കാണായി
അരുണാംബുദതുല്യജടാധരം ഹരിണാങ്കനു തുല്യമുഖാംബുജം
കരുണാർദ്രകടാക്ഷനിരീക്ഷണപരിതോഷിതവാനരസൈനികം
ശരദിന്ദുവിനിർഗ്ഗതചന്ദ്രികാരമണീയമനോജ്ഞമൃദുസ്മിതം
ദരശോഭിതകണ്ഠസ്ഥലം നിജകരശോഭിതബാണധനുർദ്ധരം
പരിവീതപിശംഗപ്രതിനവരൂപവല്കലകമ്രകടീതടം
ശരണാഗതലോകപരിതാപഹരണൗഷധപാദസരോരുഹം
ഇതി രാഘവരൂപത്തെക്കണ്ടുടൻ പരിതോഷമിയന്നിതെല്ലാവരും

ഇവിടെ പദങ്ങൾ പ്രസാദലാളിത്യാദിഗുണപുഷ്ടങ്ങളായിരിക്കുന്നു എന്നുകൂടി പറയേണ്ടതുണ്ടു്. മുമ്പു് ഉദ്ധരിച്ച ഭാഗങ്ങൾപോലെ രസപുഷ്ടിയോടുകൂടിയവയാണു് ഈ കൃതിയുടെ ഇതരാംശങ്ങളും. മൃദുലപദവിന്യാസസുന്ദരമായ വൈദർഭി ഈ കൃ

തിയിൽ എവിടേയും പരിലസിക്കുന്ന രീതിയാകുന്നു. ദുൎല്ലഭമായി ചില വികലപ്രയോഗങ്ങൾ ഈ കൃതിയിൽ ഉണ്ടെന്നുള്ളതിനെ മറച്ചുവെയ്ക്കുന്നില്ല. 'ശേഷിച്ചിട്ടുണ്ടെ'ന്നു പറയുന്നതിനു പകരം 'ഉണ്ടു ശേഷിച്ചിട്ടു' എന്നു പ്രയോഗിക്കുന്നതു് അല്പവും ഹൃദ്യമല്ല. 'ഇന്ദുസുന്ദരമായോരുനിന്മുഖചന്ദ്രൻ' എന്ന പ്രയോഗവും ഭംഗി കുറഞ്ഞതുതന്നെ. 'ഇന്ദുസുന്ദരം' എന്ന പദത്തിൽനിന്നു ചന്ദ്രനെപ്പോലെ സുന്ദരം എന്നു അൎത്ഥം കിട്ടുന്നു. പിന്നെ 'മുഖചന്ദ്രൻ' എന്നു (വീണ്ടും) രൂപകമായി പ്രയോഗിച്ചതും അനാവശ്യമായിപ്പോയി. ഈ വക ക്ഷുദ്രദോഷങ്ങൾ ഗണനീയങ്ങളല്ല. സൎവ്വഥാ സഹൃദയന്മാരെ രസിപ്പിക്കുന്ന ഒരു സൽകാവ്യമാണു തോരണയുദ്ധംപാന.

യുദ്ധകാണ്ഡം സാമാന്യം വലിയ കൃതിയാണു്. ഈ കൃതിയുടെ കൎത്ത്രി ശ്രീരാമഭഗവാന്റെ ഭക്തയായിരുന്നു എന്നു തെളിയുന്നു. ഭാഷയുടെ രീതിയ്ക്കു്, പ്രസന്നതയും മാധുൎയ്യവും ഉണ്ടു്. ഭൂതനാഥോത്ഭവം അൎത്ഥപുഷ്ടികൊണ്ടു മുൻപിട്ടുനില്ക്കുന്ന ഒരു പാനയാണു്. പ്രൌഢങ്ങളായ പല കല്പനകളും ഈ കൃതിയിൽ കാണുന്നവ കവിയുടെ അസാമാന്യമായ കവനവൈഭവത്തിനു ലക്ഷ്യങ്ങളാകുന്നു. ഈ കൃതിയുടെ ഏതു ഭാഗത്തിലും ശബ്ദപ്രൌഢിയും അൎത്ഥപുഷ്ടിയും ഒരുപോലെ പരിലസിക്കുന്നുണ്ടു്. ഭദ്രോല്പത്തി ഭക്തന്മാരെ പ്രത്യേകിച്ചു രസിപ്പിക്കും. ഈ പാനയിൽ സാഹിത്യഗുണങ്ങൾക്കും കുറവില്ല. അഷ്ടമിപ്പാന വൈക്കത്തു അഷ്ടമിമഹോത്സവത്തെ അധികരിച്ചു രചിച്ചിട്ടുള്ള ഒരു കൃതിയാണു്. അഷ്ടമിമഹോത്സവത്തിന്റെ നാനാമുഖങ്ങളായ വിശേഷങ്ങളെ ഈ കൃതിയിൽ തന്മയത്വത്തോടുകൂടി കവി വൎണ്ണിച്ചു ഫലിപ്പിച്ചിട്ടുണ്ടു്.

'തുള്ളൽ' പലരും സഞ്ചരിക്കുവാൻ ശ്രമിച്ചിട്ടുള്ള ഒരു സാഹിത്യസരണിയാകുന്നു. എന്നാൽ ഈ വഴിയെ പോയിട്ടുള്ളവരിൽ അധികം പേൎക്കു വിജയം കിട്ടിയിട്ടുണ്ടെന്നു തോന്നുന്നില്ല. തുള്ളൽകഥകളെ രചിച്ചിട്ടുള്ള പല കവികൾക്കും പ

രാജയം സംഭവിച്ചുകാണുന്നതിനുള്ള കാരണം അധികം ആലോചിക്കാതെതന്നെ മനസ്സിലാക്കാം. സൎവ്വതന്ത്രസ്വതന്ത്രനും സരസ്വതീവിലാസഭാസുരനും ആയ കുഞ്ചൻനമ്പിയാരുടെ തുള്ളലുകൾ അസാധാരണമായ ഫലിതപ്രാചുൎയ്യത്തോടുകൂടിയവയാകുന്നു. മറെറന്തു ഗുണങ്ങൾ ഉണ്ടെങ്കിലും ഫലിതപുഷ്ടി കൂടി ഇല്ലെങ്കിൽ അപ്രകാരമുള്ള ഒരു തുള്ളൽകഥയോടു ജനങ്ങൾക്ക് അഭിരുചിയുണ്ടാകുവാൻ ഞെരുക്കമാണ്. കുഞ്ചൻനമ്പിയാരെപ്പോലെ അനുഗ്രഹീതമായ വാഗ്വിലാസമുള്ള മഹാകവികൾക്ക് അല്ലാതെ ഫലിതം നിറഞ്ഞ തുള്ളൽകഥകൾ രചിക്കുവാൻ കഴിയുകയില്ലല്ലോ. ഇതുതന്നെ 'തുള്ളലിൽ' കൈവെച്ചിട്ടുള്ള കവികളിൽ പലൎക്കും പരാജയം ഉണ്ടാകുന്നതിനു കാരണം. കൊച്ചുണ്ണിത്തമ്പുരാൻ (കൊടുങ്ങല്ലൂർ) സുന്ദരകാണ്ഡം മുഴവൻ തുള്ളൽപാട്ടായി നിൎമ്മിച്ചിട്ടുണ്ട്. ഇതു സാമാന്യം വലിയ ഒരു കൃതിയാകുന്നു. കരീന്ദ്രൻ കോയിത്തമ്പുരാൻെറ സന്താനഗോപാലം, ശീവൊള്ളി നാരായണൻനമ്പൂരിയുടെ ഘോഷയാത്ര, വെണ്മണി മഹൻനമ്പൂരിയുടെ പാഞ്ചാലീസ്വയംവരം, കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ ഭൂതനാഥോത്ഭവം, പാഴ്ക്കാട്ടു രാമവൎമ്മതിരുമുല്പാടിൻെറ ഭഗവദ്ദൂത്, കരിമ്പററ ഗോവിന്ദമേനവൻെറ ഉത്തരാസ്വയംവരം, പാറമാത്തിൽ ഗോവിന്ദൻനമ്പിയുടെ യയാതിചരിതം, നരസിംഹൻ എമ്പ്രാന്തിരിയുടെ രുഗ്മാംഗദചരിതം, എന്നിവയുടെ പേരുകൾ ഇവിടെ സ്മരിക്കേണ്ടവയാകുന്നു. വ്യാസോല്പത്തി പട്ടാഭിഷേകം (അമ്പാടി കുഞ്ഞികൃഷ്ണപ്പുതുവാൾ) സഹസ്രകലശം തുള്ളൽ (അമ്പലപ്പുഴ മാധവപ്പുതുവാൾ—വൈക്കം സി. എൻ. രാമൻപിള്ള) എന്നീ കൃതികളുടെ പേരുകളും ഇവിടെ എടുത്തുപറയേണ്ടവതന്നെ.

സന്താനഗോപാലവും ഘോഷയാത്രയും കുഞ്ചൻെറ കൃതികളോടു സാദൃശ്യം വഹിക്കുന്നവയാകുന്നു. രചനയുടെ ലാളിത്യം ഫലിതത്തിൻെറ ചാതുൎയ്യം പദങ്ങളുടെ ധാരാളത്വം മുത

ലായവ ഈ രണ്ടു കൃതികൾക്കും ഒന്നുപോലെയുണ്ട്. പ്രൌഢഗംഭീരമായ രാവണവിജയം എഴുതിയ കവിയാണു സന്താനഗോപാലം നിൎമ്മിച്ചതെന്നു തോന്നുകയില്ല; ഭാഷയെ സംബന്ധിച്ചിടത്തോളവും അത്രമാത്രം രചനാസാരള്യം സന്താനഗോപാലത്തിനു് ഉണ്ട്. യാഗം മൃതപുത്രനായ ബ്രാഹ്മണന്റെ ദുഃഖം മുതലായവ എത്രമാത്രം മനോധൎമ്മത്തോടുകൂടിയാണു വൎണ്ണിച്ചിട്ടുള്ളതെന്നു പറയാവുന്നതല്ല. ബ്രാഹ്മണന്റെ വിലാപം ആരേയും കരയിപ്പിക്കുന്ന ഒരു ഭാഗമാകുന്നു. രസപുഷ്ടങ്ങളായ നൂതനകല്പനകൾ ഈ ചെറിയ കൃതിയിൽ എവിടേയും കാണാവുന്നവയാണ്.

കാലേകാളാഗരുശ്യാമളബഹളതമഃകാളകൂടം കരാഗ്രൈഃ
പ്രാലേയാംശൌ നിപീയോരസിനിഹിതപദേ നീലകണ്ഠോപമാഭോ

* * * * (രാവണവിജയം)

എന്നും മററും പ്രൌഢങ്ങളും ഗഹനങ്ങളും ആയ ഭാഗങ്ങൾ എഴുതി പരിശീലിച്ചിട്ടുള്ള ഒരു കയ്യിൽനിന്നു്,

കാച്ചിൽ ചപ്പീടുന്ന കണ്ടച്ചനെന്തിനി-
ത്തേച്ചരത്നത്തിൻ വിലകേട്ടറിയുന്നു?

ഇത്യാദി പച്ചമലയാളത്തിൽ ഫലിതത്തോടുകൂടിയ കല്പനകൾ നിൎഗ്ഗളിക്കുക എന്നത്് അത്യന്തം വിസ്മയകരമാകുന്നു. ഈ ഹൃദയംഗമമായ ചെറിയ കൃതി പൂൎണ്ണമാകാതെ വന്നതു മലയാളികളുടെ വലിയ ഭാഗ്യദോഷംതന്നെ.

ഹാസ്യപ്രിയനായ ശീവൊള്ളിനമ്പൂരി ഫലിതത്തിൽ ആൎക്കും പിറകിൽ നില്ക്കുന്ന ഒരു കവിയല്ല. വെൺമണിയേയും കുഞ്ചനേയും ജയിക്കുന്ന ഫലിതവിലാസത്തോടുകൂടിയ കല്പനകൾ ശീവൊള്ളിയിൽ കാണുന്നുണ്ട്. ഘോഷയാത്രയ്ക്കുള്ള ദുൎയ്യോധനന്റെ പുറപ്പാടുവരേയുള്ള ഭാഗമേ രചിക്കപ്പെട്ടിട്ടുള്ളു. നമുക്കു ലഭിച്ചിട്ടുള്ള ഈ ചെറിയ ഭാഗത്തിൽനിന്നുതന്നെ രസികതാപം തികഞ്ഞ ഒരാളാണു കവിയെന്നു മനസ്സിലാക്കുവാൻ പ്രയാസമില്ല. ഘോഷയാത്രയ്ക്കു് ഉദ്യമിക്കുന്ന ദുൎയ്യോധനന്റെ

കേരള സാഹിത്യ അക്കാദമി

സേവകന്മാരുടെ വട്ടംകൂട്ടുകൾ കവി എങ്ങിനെ വർണ്ണിച്ചിരിക്കുന്നു് എന്നു നോക്കുക.

കിട്ടച്ചാമിഹരിക്കാരന്മാർക്കെട്ടിനു മേലാവെവിടെപ്പോയീ?
പട്ടരു വരുവാനെന്തൊരമാന്തം പട്ടക്കാരനറിഞ്ഞാൽ പണിപോം
പൊട്ടച്ചാക്കുകളന്തകളേവർ-ചെട്ടുഗമിപ്പാനെളുതല്ലെന്നോ
കെട്ടിയ പെണ്ണിനെ മൂളിപ്പാൻ പണിപെട്ടുഴലുന്നോ കണ്ടാലറിയാം
അച്ചികളെന്തിഹ തൂണുകണക്കിൽ നിശ്ചലമാരായ് നിന്നീടുന്നു
പശ്ചിമഗോപുരമതിലുവരയ്ക്കും പച്ചിലപോലും കണ്ടാലറിയാം

ഇവിടെ കൊട്ടാരംസേവകന്മാരുടെ നിയോഗങ്ങൾ നല്ല ഫലിതചാതുര്യത്തോടുകൂടി വർണ്ണിച്ചിരിക്കുന്നു. 'കളന്ത്' എന്ന പദത്തിന്റെ ഔചിത്യം ഇവിടെ പ്രത്യേകം വിചാരിക്കേണ്ടതാണ്.

കൂനൻനാണുവിനായുധമില്ലേ ദാനംചെയ്യോ കള്ളു കുടിപ്പാൻ
ആനക്കോലും തോട്ടിയുമെവിടെ മാനംനോക്കി മിഴിച്ചാൽ മതിയോ?

ഇത്യാദി ഭാഗങ്ങൾ കുഞ്ചൻനമ്പിയാരുടെ ചില വർണ്ണനങ്ങളെ അനുസ്മരിപ്പിക്കുന്നവയാണ്.

ആരണരാരും നമ്മുടെ കൂടെപ്പോരണമെന്നു തുനിഞ്ഞീടേണ്ട
വാരസ്സദ്യപശുദ്ദാനം കളി വാരവധൂജനമീവകയൊന്നും
തീരെസ്സംശയമില്ല കൊട്ടുംകാ-ന്താരംതന്നിൽ കാണുകയില്ല
ചോരിനൊരുത്തനെതിന്താലിവരുടെ കാരിയമെല്ലാം കമ്പിളിതന്നെ

എന്നു തുടങ്ങിയുള്ള ഭാഗങ്ങളും കവിയുടെ കല്പനാവിലാസത്തിനു് ഉദാഹരിക്കപ്പെടാവുന്നവയാകുന്നു. കാട്ടിലേക്കു ദുര്യോധനനോടുകൂടി ബ്രാഹ്മണരാരുംതന്നെ പുറപ്പെടേണ്ടതില്ലെന്നു് ആജ്ഞാപിക്കുന്നത് അവരുടെ സ്വഭാവം അറിഞ്ഞിട്ടുതന്നെയാണ്. ഇതുപോലെ രസകരങ്ങളായ കല്പനകൾ ഘോഷയാത്രയിൽ മിക്ക ഭാഗങ്ങളിലും കാണുവാൻ കഴിയും. സന്താനഗോപാലംപോലെതന്നെ, ഈ കൃതിയും അപൂർണ്ണമായിബ്ഭവിച്ചതു സഹൃദയന്മാർക്കു സങ്കടകരമായിരിക്കുന്നു. ഇവിടെ പേർപറഞ്ഞ ഇതരങ്ങളായ തുള്ളൽക്കഥകളിൽ പല സാഹിത്യഗുണങ്ങളും ഉണ്ട്. അമ്പാടി കുഞ്ഞികൃഷ്ണപ്പൊതുവാൾ

കേരള സാഹിത്യ അക്കാദമി

അമ്പലപ്പുഴ മാധവപ്പുതുവാൾ വെണ്മണി മഹൻനമ്പൂതിരി മുതലായവർ വാസനയും രസികത്വവും തികഞ്ഞു്, പ്രതിഷ്ഠ ലഭിച്ചിട്ടുള്ള വിശിഷ്ടകവികളാകുന്നു. അവരുടെ കൃതികൾക്കു തദനുഗുണമായ യോഗ്യതയും ഉണ്ടെന്നു പറയുവാൻ മടിക്കേണ്ടതില്ല.

സമുദ്രലംഘനം സീതാസന്ദർശനം സീതാസാന്ത്വനം തോരണയുദ്ധം ലങ്കാദഹനം ശ്രീരാമസന്ദർശനം ചൂഡാമണിപ്രദാനം എന്നു് ഏഴു ഭാഗങ്ങൾ സുന്ദരകാണ്ഡംതുള്ളലിൽ അടങ്ങിയിരിക്കുന്നു. ശ്രീരാമഭക്തന്മാരെ അത്യന്തം ആഹ്ലാദിപ്പിക്കുന്ന ഒന്നാണു് ഈ കൃതിയെന്നു് ആദ്യമെ പറഞ്ഞുകൊള്ളുന്നു. രാമായണത്തിൽ സുന്ദരകാണ്ഡം അധികം മാഹാത്മ്യമുള്ള ഒരു ഭാഗമാകുന്നു. അതുകൊണ്ടു് ഈ കാണ്ഡത്തിലെ രാമായണകഥാംശത്തെ കൊച്ചുണ്ണിത്തമ്പുരാൻ ഇതിവൃത്തമായി അംഗീകരിച്ചതിൽ ഔചിത്യം ഉണ്ടു്. പുനം നമ്പൂരിയുടെ നിർഗ്ഗളപ്രസരഭാസുരമായ വാഗ്വിലാസം നിസ്തുല്യമായി വിഹരിക്കുന്ന ഒന്നാണു രാമായണചമ്പുവിലെ സുന്ദരകാണ്ഡം. അനുഗ്രഹീതരസികകവിയായ കുഞ്ചൻനമ്പിയാരും 'സുന്ദരകാണ്ഡ'ത്തിൽ കയ്യു വെച്ചിട്ടുണ്ടു്. അതുകൊണ്ടു സാമാന്യനായ ഒരു കവിക്കു സുന്ദരകാണ്ഡത്തിൽ വിജയം കിട്ടാവുന്നതല്ല; എങ്കിലും ധീരതയോടുകൂടിത്തന്നെ കൊച്ചുണ്ണിത്തമ്പുരാൻ സുന്ദരകാണ്ഡത്തിൽ പ്രവേശിച്ചിരിക്കുന്നു.

കൊച്ചുണ്ണിത്തമ്പുരാൻെറ കവിത സ്വഭാവേനതന്നെ പ്രൌഢമാണു്. 'കേട്ടാൽ ഭംഗി ചുരുക്കമെത്ര്ഥമധികം' എന്നു അവിടുത്തെ കവിതയെക്കുറിച്ചു സഹൃദയന്മാർ പറയുന്ന അഭിപ്രായം അയഥാർത്ഥമല്ല. സാധാരണ തുള്ളൽപ്പാട്ടുകളുടെ നില വിചാരിച്ചാൽ അവയ്ക്കു പ്രൌഢി കുറഞ്ഞിരിക്കുകയാണു നന്നെന്നു തെളിയും. കൊച്ചുണ്ണിത്തമ്പുരാൻെറ കവിതയുടെ സഹജങ്ങളായ ഗുണങ്ങൾ സുന്ദരകാണ്ഡംതുള്ളലിൽ സർവ്വത്ര പരിലസിക്കുന്നുണ്ടു്.

നൂതനങ്ങളായ മനോധൎമ്മങ്ങളും സരസങ്ങളായ ഫലിതങ്ങളും ഈ കൃതിയിൽ ഇല്ലെന്നു പറയാവുന്നതല്ല. പുതിയ കല്പനകളെക്കൊണ്ടു മോടി പിടിപ്പിച്ചിട്ടുള്ള സന്ദർഭങ്ങൾ ഈ തുള്ളൽപാട്ടിൽ പലതും ഉണ്ടു്. ഒരു ഭാഗം ഉദാഹരിക്കാം.

ചൊല്ലാൻസീതയെ സ്വാധീനമാക്കുവാ-
നേല്പിച്ച രാക്ഷസന്മാരിലാരെങ്കിലും
ഇപ്പോൾ വരുന്നിതോ എന്നങ്ങു നോക്കിയും
കെല്പോടു കാണാഞ്ഞു വല്ലാതെമാഴ്കിയും
വീഴ്പിട്ടുഴന്നും നിശാചരിമാരുടെ
വാഴ്ത്തിട്ടു പാൎത്താശ്വസിച്ചുമിടയ്ക്കിടെ
മേൽപ്പോട്ടു നോക്കീട്ടു ചിന്തിച്ചുമേറവും
കീഴ്പ്പോട്ടുനോക്കീട്ടു ദുഃഖിച്ചുമിങ്ങിനെ
പാരം പരിഭ്രമിച്ചാൎത്തനായി * *

രാവണൻ നേരം കഴിച്ചുകൂട്ടുന്നതിന്നിടയിലാണു രാക്ഷസികൾ ഹനുമൽസീതാസംഭാഷണകാൎയ്യം പറയുന്നതിന്നു ആ രാക്ഷസേശ്വരന്റെ മുമ്പിൽ വന്നുചേരുന്നതു്. രാവണനും അവരും ആയുള്ള സംഭാഷണത്തെ അല്പം ഇവിടെ ഉദ്ധരിക്കുന്നതു യുക്തമായിരിക്കും.

കാൎയ്യസൂക്ഷ്മമോൎക്കാതെ കഥിച്ചാനാശരാധീശൻ
'സരസം ഞാനങ്ങണയാൻ സമയമായെന്നതുണ്ടോ'
'വിരുതേറും ഭവാൻതന്നെ വിരവിലങ്ങണയേണം'
'അഴകേറും ജാനകിക്കുള്ളഴലെല്ലാം തീൎന്നുപോയോ'
'വഴിപോലെ ജാനകിക്കുള്ളഴലെല്ലാം തീൎന്നിതിപ്പോൾ'
'നന്ദിയിൽ വിദേഹേന്ദ്രനന്ദിനിമുഖാംഭോജം
നന്നായി പ്രസാദിച്ചോ' 'നന്നായി പ്രസാദിച്ചു'
'കളവാരാംബുജകാന്തി വിളയാടുമവൾ നേത്രം
തെളിവോടു വിളങ്ങുന്നോ' 'തെളിവോടു വിളങ്ങുന്നു'
'എന്നാൽ ഞാനതിവേഗംവന്നീടുന്നതുണ്ടിപ്പോൾ
നന്നായിട്ടണിഞ്ഞിടേണ്ടുന്നതിന്നിനു വൈകുന്നു
പൊട്ടുകൾ പലകുറി കൂട്ടുകൾ ഭൂഷണങ്ങൾ
പട്ടുകളിവയെന്നും പെട്ടിക്കാരെവിടത്തു?'

രാക്ഷസികളുടെ വാക്കിൽനിന്നു സീത തനിക്കു സ്വാധീനയായി എന്നു ഭ്രമിച്ചു കൌതുകത്തോടുകൂടി ശൃംഗാരക്കോപ്പു കൂട്ടി

പുറപ്പെട്ടതിന് ഉദ്യമിക്കുന്ന രാവണനോട് വീണ്ടും അവർ പറയുന്നു.

''പെട്ടകൾ പൊട്ടകൾ തൊട്ടുള്ളവയൊത്ത
പെട്ടിയെടുപ്പവരെന്തിനിപ്പോൾ പ്രഭോ!
പെട്ടന്നു വൻപടവെട്ടുവാൻ വൻപുള്ള
ചട്ടററ കിങ്കരന്മാരേ വരുത്തുക''
''കിങ്കരന്മാരെ വരുത്തുന്നതെന്തിന്നു
ഹുങ്കാരമേറുന്ന വൈരിയുണ്ടോ മമ''
''കങ്കേളികാനനം തല്ലിത്തകർത്തങ്ങു
ഹുങ്കാരമോടൊരു വൈരിനില്ക്കുന്നതേ''
''ആരവൻ ദൈത്യനോ ദേവനോ ചൊന്നാലു-
മാരെങ്കിലുമാശു സംഹരിച്ചീടുവൻ''
''പോരാതെ ദേവനും ദൈത്യനുമല്ലവൻ
ഘോരാകൃതിപൂണ്ട മക്കടനാണഹോ''

തന്റെ കാര്യം സാധിച്ചുപോയി എന്നു വിചാരിച്ചു ആഹ്ലാദിച്ച ചപലനും ധൂർത്തനും ആയ രാവണന്നു പെട്ടന്ന് അഭിമാനക്ഷയകരവും വൈരോദ്ദീപകവും ആയ വൃത്താന്തമാണു കേൾക്കുവാൻ ഇടയാകുന്നത്. ലോകമനോവൃത്തിയുടെ ദശാഭേദങ്ങളിൽ ഉണ്ടാകുന്ന വികാരങ്ങളുടെ നിലയെ സൂക്ഷ്മമായി ഗ്രഹിക്കുന്നതിലും സരസമായി വർണ്ണിക്കുന്നതിലും ഇവിടെ കവി ശ്ലാഘനീയമായ വൈഭവത്തെ കാണിച്ചിരിക്കുന്നു.

വാനവർ വരനേയും വധിപ്പാൻ വൻപെഴുംഞങ്ങൾ
വാനരപ്രഹരത്താൽ മലഞ്ഞേററം മുടിഞ്ഞുപോയ്

എന്നും മററും രാവണകിങ്കരന്മാർ പറയുന്ന ഭാഗം ഫലിതപ്രൌഢി തികഞ്ഞു പരിലസിക്കുന്ന ഒന്നാകുന്നു.

നാളീകോത്ഭവദേവസ്തുതപദ-
നാളീകൻപശുപാളിപാലൻ
കാളീകോരഗഗാഢമദഗഞ്ജനനന്ദന-
കേളീചതുരൻ കാളീസഹജൻ

ഇത്യാദി ശബ്ദാലങ്കാരസുരഭിലങ്ങളായ ഭാഗങ്ങളും അവിടെയവിടെയായി സുന്ദരകാണ്ഡംതുള്ളലിൽ ഉണ്ട്.

എന്തുകൊണ്ടു വിചാരിച്ചാലും സുന്ദരകാണ്ഡംതുള്ളൽ ഭാ

ഷയ്ക്കു ഒരു വലിയ ആഭരണമാണെന്നുതന്നെ പറയണം. പുറമേ രസികത്വം പൊതുവെ കുറയുമെങ്കിലും അകത്തേക്കു കടന്നാൽ സഹൃദയന്മാൎക്കു രസിക്കുന്നതിനുള്ള വക ഈ വിശിഷ്ടകൃതിയിൽ ധാരാളമുണ്ട്.

വഞ്ചിപ്പാട്ടുകളുടെ ഇനത്തിൽ പല കൃതികളും ഉണ്ടായിട്ടുണ്ട്; എന്നാൽ അവയിൽ പലതും നമ്മുടെ ശ്രദ്ധയെ അൎഹിക്കുന്നവയല്ല. ഒറവങ്കര നമ്പൂരിയുടെ (നീലകണ്ഠൻ—രാജാ) രുഗ്മിണീസ്വയംവരം സഹൃദയരമണീയമായ ഒരു സൽകാവ്യമാകുന്നു. വലിയ ഫലിതക്കാരനായ നമ്പൂരിയുടെ വാഗ്വിലാസം നിരുപമമായി പ്രവഹിക്കുന്ന പല ഭാഗങ്ങളും ഇതിലുണ്ട്. ഒറവങ്കര നമ്പൂരിയുടെ കല്പനകൾക്കു നല്ല പുതുമയും ചാതുൎയ്യവും കാണാം. ഈ ഗുണങ്ങൾ രുഗ്മിണീസ്വയംവരത്തിൽ പ്രകാശിക്കുന്നുണ്ട്.

അടുത്തതായി നമുക്കു പ്രവേശിക്കുവാനുള്ളതു മഹാകാവ്യപ്രസ്ഥാനത്തിലേക്കാകുന്നു. സംസ്കൃതത്തിൽനിന്നാണു ഭാഷയ്ക്കു ഈ കാവ്യശാഖ ലഭിച്ചതു്. സംസ്കൃതസാഹിത്യത്തിൽ മഹാകാവ്യപ്രസ്ഥാനത്തിനു പരമോന്നതവും അതിവിശാലവും ആയ സ്ഥാനം കിട്ടിയിട്ടുണ്ട്. മഹാകാവ്യപ്രപഞ്ചംനിമിത്തം ഗൈൎവ്വാണിക്കു ഉണ്ടായിട്ടുള്ള പരിഷ്കാരവും പുഷ്ടിയും ഇത്രമാത്രമെന്നു പറയാവുന്നതല്ല. മഹാകാവ്യത്തെ സംബന്ധിച്ചിടത്തോളം കൈരളി ഈ ശതവൎഷത്തിൽ ഗൈൎവ്വാണിയെ അനുകരിക്കുവാൻ തുടങ്ങിയിട്ടേയുള്ളു. ഇതിൻെറ ഫലമായി നമുക്കു ചില മഹാകാവ്യങ്ങൾ കിട്ടിയിട്ടുണ്ട്. അവയുടെ എണ്ണം വളരെ ചെറിയതാകുന്നു.

ഭാഷയിൽ ഒന്നാമതായുണ്ടായ മഹാകാവ്യം അഴകത്തു പത്മനാഭക്കുറുപ്പിൻെറ അഴകൊത്തു തികഞ്ഞ രാമചന്ദ്രവിലാസമാകുന്നു. മഹാകാവ്യത്തിൻെറ ലക്ഷണങ്ങൾ എല്ലാം രാമചന്ദ്രവിലാസത്തിൽ തികഞ്ഞു പരിലസിക്കുന്നുണ്ട്. അൎത്ഥകല്പനയിലും ശബ്ദഘടനയിലും കവി ഒരുപോലെ നിപുണനാ

കുന്നു. ഈ കാവ്യത്തിലെ പദ്യങ്ങളിലെ ആശയങ്ങളിൽ ഒരു വലിയഭാഗം ഭോജചമ്പു രഘുവംശം അനൎഘരാഘവം മുതലായ കൃതികളിൽനിന്നു ഗൃഹീതമാകുന്നു; എങ്കിലും കവിയുടെ സ്വന്തം ഭാവനാവിലാസവും അവിടെയവിടെ പ്രകാശിക്കുന്നുണ്ടു്. ശബ്ദാലങ്കാരവിഷയത്തിൽ രാമചന്ദ്രവിലാസകൎത്താവു ഇതരമഹാകാവ്യകൎത്താക്കന്മാരെ അതിശയിച്ചുനില്ക്കുന്നു. ഭാരവി മാഘൻ വേദാന്തദേശികാചാൎയ്യർ ആനന്ദവൎദ്ധനൻ മുതലായവർ അവരുടെ കൃതികളിൽ സ്വീകരിച്ചിരിക്കുന്ന ശബ്ദവൈചിത്ര്യപ്രസ്ഥാനത്തെ മുഴുവൻ ഭാഷയ്ക്കു് ആദ്യമായി പരിചയപ്പെടുത്തിക്കൊടുത്തതു പത്മനാഭക്കുറുപ്പാകുന്നു. ഈ വിഷയത്തിൽ കുറുപ്പിനെ എത്ര ശ്ലാഘിച്ചാലും മതിയാകുകയില്ല. വൎണ്ണനങ്ങൾ എല്ലാം ഉജ്ജ്വലങ്ങളും പ്രൌഢങ്ങളും ആകുന്നു എന്ന സംഗതി രാമചന്ദ്രവിലാസത്തെക്കുറിച്ചു പറയുവാനുള്ള മറ്റൊരു ഗുണമാണു്. താടകാവധം പരശുരാമവിജയം ശ്രീരാമവിരഹദുഃഖം സുഗ്രീവസഖ്യം മുതലായവ രാമചന്ദ്രവിലാസത്തിൽ വളരെ ചാതുൎയ്യത്തോടുകൂടി വൎണ്ണിക്കപ്പെട്ടിട്ടുള്ള ചില ഭാഗങ്ങളാകുന്നു. അടുത്തുണ്ടായ രണ്ടു മഹാകാവ്യങ്ങളാണു രുഗ്മാംഗദചരിതവും ഉമാകേരളവും. ലക്ഷണസമ്പൂൎണ്ണത ഈ കൃതികൾക്കുമുണ്ടു്. ആശയങ്ങളുടെ ഗഹനത പ്രൌഢി നൂതനത്വം മുതലായ ഗുണങ്ങളിൽ ഉമാകേരളത്തിനു പ്രഥമസ്ഥാനം കല്പിക്കണം. തിരുവിതാംകൂർ രാജ്യം പൂൎവ്വകാലത്തു ഭരിച്ചിരുന്ന ഉമയമ്മരാജ്ഞിയുടേയും കോട്ടയം കേരളവൎമ്മരാജാവിൻെറയും ചരിത്രമാണിതിലെ ഇതിവൃത്തം; ഇതുനിമിത്തം ഉമാകേരളം എന്ന പേർ അൎത്ഥവത്തുതന്നെ. കവി പുതിയതായി ഒരു രവിവൎമ്മതമ്പാനേയും കല്യാണിയേയുംകൂടി സൃഷ്ടിച്ചു കഥാവസ്തുവിനു പുഷ്ടി വരുത്തിയിട്ടുണ്ടു്. കേരളകാളിദാസനായ കേരളവൎമ്മ വലിയകോയിത്തമ്പുരാൻ ഉമാകേരളത്തിനു പ്രൌഢാൎത്ഥകല്പനാദിഗുണപൌഷ്കല്യം നിമിത്തം നൈഷധീയചരിതമഹാകാവ്യസാദൃശ്യം കല്പിച്ചിരിക്കുന്നു. ഉമാകേരളത്തിനു് അത്രമാത്രം പ്രൌഢി ഉണ്ടെന്നാണു് അവിടുത്തെ അ

ഭിപ്രായം. അവിടുത്തെ ഈ അഭിപ്രായം സഹൃദയജനസമാദരണിയമായിത്തന്നെയിരിക്കുന്നു എന്നു പറഞ്ഞാൽ ഉമാകേരളത്തിന്റെ വൈഭവത്തെക്കുറിച്ചു വേറെയൊന്നും പറയേണ്ടതില്ല. വിചാരരസികന്മാരായ പ്രൌഢവിദ്വാന്മാൎക്കു മാത്രമേ ഉമാകേരളത്തിൽ പ്രവേശിക്കുവാനവകാശമുള്ളു. ഈ സംഗതി ഈ കാവ്യത്തിന്നു് ഒരു ന്യൂനതയായി കരുതുന്നവർ ഉണ്ടായിരിക്കാം. എന്നാൽ,

മദുക്തിശ്ചേദന്തൎമ്മദയതി സുധീഭൂയ സുധിയഃ
കിമസ്യാ നാമസ്യാദരസപുരുഷാനാദരഭരൈഃ

എന്നുള്ള ശ്രീഹൎഷമഹാകവിവാക്യത്തിൽ അടങ്ങിയിരിക്കുന്ന തത്വത്തിന്റെ രഹസ്യം അവർ ഓൎമ്മിക്കേണ്ടതാകുന്നു. ആദിത്യവൎമ്മരാജാവിന്റെ മരണം, എട്ടുവീട്ടിൽ പിള്ളമാരുടെ യോഗം, രാജകുമാരന്മാരുടെ ദുൎമ്മരണം, രാജ്ഞിയുടെ വിലാപം, സന്ദേശം, മുതലായവ രസപുഷ്ടികൊണ്ടു നിസ്സീമമായ സഹൃദയശ്ലാഘയെ അൎഹിക്കുന്ന ചില ഭാഗങ്ങളാകുന്നു. ശത്രുബാധയെല്ലാം ശമിച്ചതിന്റെശേഷം രാജ്യത്തിനുണ്ടായ സ്വാസ്ഥ്യത്തിന്റെ സ്വഭാവത്തേയും സ്പൃഹണീയതയേയും വൎണ്ണിച്ചിരിക്കുന്ന ഭാഗവും അത്യന്തം വിശിഷ്ടംതന്നെ. ശബ്ദത്തിന്റേയും അൎത്ഥത്തിന്റെയും സാരള്യാദിഗുണങ്ങൾ പരമകാഷ്ഠയെ പ്രാപിച്ചിട്ടുള്ളതു ഈ ഭാഗത്തിലാണെന്നു കാണുന്നു. ആദിസൎഗ്ഗത്തിൽ ദുസ്സഹമായ ശബ്ദക്ലേശം കാണുന്നുണ്ടെങ്കിലും പിന്നീടുള്ളവയിൽ അതു ക്രമേണ കുറഞ്ഞുകുറഞ്ഞു നാമാവശേഷമായി ഭവിച്ചിട്ടുണ്ടു്. നഗരാൎണ്ണവശൈലാദികളേയും മററും കവിസാമൎത്ഥ്യത്തോടുകൂടി വൎണ്ണിച്ചിരിക്കുന്നു. ശബ്ദലോകത്തിൽ പന്തളത്തു രാജാവു (കേരളവൎമ്മ) ജന്മനാതന്നെ ഒരു രാജാവാണു്. ഈ രാജത്വത്തിന്റെ നാനാമുഖമായ ശക്തി തികഞ്ഞു പരിശോഭിക്കുന്ന ഒരു കാവ്യമാണു രുഗ്മാംഗദചരിതം. ലളിതാൎത്ഥകല്പനയിലും അവിടുന്നു നിപുണൻതന്നെ. രുഗ്മാംഗദചരിതത്തിൽ, ഒരു മഹാകാവ്യത്തിനു് ഉണ്ടായിരിക്കേണ്ട യോഗ്യ

ങ്ങൾ എല്ലാം തികച്ചും വിളങ്ങുന്നുണ്ട്. വിപുലമായ പാണ്ഡിത്യവും വാസനാബലവും കൈവന്നിട്ടുള്ള ഒരു മഹാകവിയാണു പന്തളത്തു തമ്പുരാൻ എന്നു രുഗ്മാംഗദചരിതത്തിന്റെ ഏതു ഭാഗവും കാണിക്കുന്നു. ചിത്രസർഗ്ഗത്തിൽ അവിടുന്നു ഏകദേശം വേദാന്തദേശികാചാര്യർക്കു സദൃശമായ കല്പനാസാമർത്ഥ്യം പ്രകടിപ്പിച്ചിട്ടുണ്ട്.

വിഷ്ണുഭക്തന്മാരെ വളരെ രസിപ്പിക്കുന്ന ഒരു കൃതിയാണു രുഗ്മാംഗദചരിതം എന്നുകൂടി പറയേണ്ടിയിരിക്കുന്നു. ഭഗവത്ഭക്തിയുടെ മഹാത്മ്യത്തെയാണു ഈ കാവ്യം പ്രധാനമായി പഠിപ്പിക്കുന്നതു്. ഭക്തന്മാർക്കു എന്തെല്ലാം ആപത്തുകൾ സംഭവിച്ചാലും അവയൊക്കെ നശിച്ചു് അവർ മുക്തന്മാരായി ഭവിക്കുന്നു എന്നുള്ളതു രുഗ്മാംഗദചരിതത്തിൽനിന്നു പഠിക്കേണ്ട ഒരു സാരതത്വമാകുന്നു. നായാട്ടു, മോഹിനീദർശനം, രാജാവിന്റെ വ്രതം മുടക്കുവാനുള്ള മോഹിനിയുടെ ശ്രമം, പുത്രനെ വധിക്കുവാനുള്ള രാജാവിന്റെ ഉദ്യമം, മോഹിനിയുടെ കുടിലത മുതലായവയെ രുഗ്മാംഗദചരിതത്തിൽ വളരെ ചാതുര്യത്തോടുകൂടി വർണ്ണിച്ചിരിക്കുന്നു. ഇവയിലൊക്കെ കവിയുടെ നൂതനമനോധർമ്മവിലാസം പരിസ്ഫുരിക്കുന്നുണ്ട്. രാമചന്ദ്രവിലാസം ഉമാകേരളം രുഗ്മാംഗദചരിതം എന്നിവ നമ്മുടെ സാഹിത്യത്തിൽ ഉന്നതസ്ഥാനത്തെ അർഹിക്കുന്ന മൂന്നു മഹാകാവ്യങ്ങളാകുന്നു. ഇവയിൽ ഒന്നു മറ്റൊന്നിനെക്കാൾ മീതെയെന്നു പറയുവാനില്ല. ഒന്നിൽ ആധിക്യേന കാണുന്ന ഒരു ഗുണം മറ്റൊന്നിൽ അത്രമാത്രം കണ്ടില്ലെന്നു വന്നേക്കും; വേറെ ഒരു ഗുണമായിരിക്കും പ്രാധാന്യേന കാണുന്നതു്; ഇത്രമാത്രമേ വ്യത്യാസമുള്ളൂ. ഈ മൂന്നു മഹാകൃതികളും മൂന്നു വിധമാണെങ്കിലും, ഒരു വിധത്തിൽ ഭാഷാപദ്യസാഹിത്യത്തിനു പുഷ്ടിയും സൌഭാഗ്യവും ജനിപ്പിക്കുന്നവയാണെന്നു നിസ്സംശയം പറയാം.

ചിത്രയോഗം (വള്ളത്തോൾ നാരായണമേനവൻ) പാ

ണ്ഡവോദയം (കൊച്ചുണ്ണിത്തമ്പുരാൻ) എന്നിവയും വിശിഷ്ടങ്ങളായ രണ്ടു മഹാകാവ്യങ്ങളാകുന്നു. കഥാസരിത്സാഗരത്തിൽനിന്നു സംഗ്രഹീതമാണു ചിത്രയോഗത്തിലെ കഥാവസ്തു. പറയത്തക്ക രസികത്വമൊന്നും ഈ ഇതിവൃത്തത്തിന് ഇല്ല. നാരായണമേനവന്റെ സ്വതന്ത്രകൃതികളിൽ ചിത്രയോഗത്തിനുതന്നെ പ്രാധാന്യം കല്പിക്കണം. സൌഷ്ഠവപ്രസാദാദിഗുണങ്ങൾ ചിത്രയോഗത്തിലെ മിക്ക പദ്യങ്ങൾക്കും ഉണ്ട്. രചനയ്ക്കു ക്ലിഷ്ടത ഒരിടത്തുമില്ലെന്നുതന്നെ പറയണം. സഹൃദയന്മാരെ ബലാൽ ആകർഷിക്കുന്ന അതിമനോഹരങ്ങളായ അർത്ഥകല്പനകളോടുകൂടിയ പദ്യങ്ങൾ ചിത്രയോഗത്തിൽ അസംഖ്യം ഉണ്ട്. പഴയ രീതി വിടാതെ നൂതനങ്ങളായ ആശയങ്ങളെ ഹൃദയംഗമങ്ങളായി കല്പിക്കുന്നതിനു ചിത്രയോഗകർത്താവു് നിപുണനാകുന്നു. ശബ്ദപ്രതാപം ചിത്രയോഗത്തിൽ ഒരിടത്തുമില്ല. നായാട്ടു പ്രഭാതം സന്ധ്യ കുമാരക്രീഡ വിവാഹം ഗ്രീഷ്മം മുതലായവയെക്കുറിച്ചെല്ലാം ചിത്രയോഗത്തിൽ ചെയ്തിരിക്കുന്ന വർണ്ണനങ്ങൾ അതിസുന്ദരങ്ങളായ അർത്ഥകല്പനകൾകൊണ്ടു കഞ്ചുകിതങ്ങളാകുന്നു. ചിത്രയോഗത്തിൽ ശുഷ്കവർണ്ണനം കുറയും.

മഹാഭാരതം വിരാടപർവ്വത്തിലെ ഇതിവൃത്തമാണു പാണ്ഡവോദയത്തിലെ കഥാവസ്തു. കൊച്ചുണ്ണിത്തമ്പുരാൻ മനസ്സുവെച്ചും മനസ്സുവെയ്ക്കാതേയും കാവ്യം എഴുതുന്ന ഒരു കവിയാണ്. സഹൃദയന്മാർക്ക് ഈ രണ്ടു രീതിയും തിരിച്ച് അറിയുവാൻ പ്രയാസമില്ല. പാണ്ഡവോദയത്തിൽ രണ്ടുതരത്തിലുള്ള കവിതയും ഉണ്ട്. അതുകൊണ്ടു പാണ്ഡവോദയത്തിലെ ചില ഭാഗങ്ങൾ ശുഷ്കങ്ങളായി വായനക്കാർക്കു തോന്നും. എന്നാൽ കവി മനസ്സുവെച്ചു നിർമ്മിച്ചിട്ടുള്ള പല ഭാഗങ്ങളുടേയും രസികത്വം സഹൃദയന്മാരുടെ തല കുലുക്കിക്കുന്നവതന്നെയാണ്. അപ്രകാരമുള്ള ഭാഗങ്ങൾ പാണ്ഡവോദയത്തിൽ വളരെയുണ്ട്. കവിയുടെ അസാമാന്യമായ കല്പനാചാതുര്യത്തെ പ്രകാശിപ്പിക്കുന്നവയായി ഈ മഹാകൃതിയിൽ വളരെ പദ്യ

ങ്ങൾ കാണാൻ കഴിയും. കീചകവധം ഗോഗ്രഹണം പാഞ്ചാലിവണ്ണനം മുതലായ ഭാഗങ്ങൾ ഈ അഭിപ്രായത്തിൻെറ യാഥാത്ഥ്യത്തെ തെളിയിക്കുന്നവയാണ്. പ്രായേണ രചനക്കു അക്ലിഷ്ടതയും സുഗമതയും ഈ കവിതയിൽ എവിടെയും ഉണ്ട്. രസികത്വം തികഞ്ഞ ഫലിതങ്ങൾക്കും അലങ്കാരധോരണിക്കും ഈ കൃതിയിൽ ഒരു കുറവുമില്ല. വൈചിത്ര്യപ്രസ്ഥാനത്തിലും കവി കയ്യുവെച്ചിട്ടുണ്ട്. സാരങ്ങളും നാനാപ്രകാരങ്ങളും ആയ സന്മാഗ്ഗങ്ങളെ ഉപദേശിച്ചിട്ടുണ്ടെന്നുള്ളതു ഈ കൃതിയുടെ മറെറാരു ഗുണമാകുന്നു. ചിത്രയോഗത്തെ അതിശയിക്കുന്ന പല ഭാഗങ്ങളും ഉണ്ടെങ്കിലും, പൊതുവെ വിചാരിച്ചാൽ ചിത്രയോഗത്തെക്കാൾ ചില പടികൾ താഴ്ന്നതുതന്നെ പാണ്ഡവോദയത്തിൻെറ സ്ഥാനം എന്നു പറയേണ്ടതാകുന്നു.

രാജരാജവമ്മപ്രസ്ഥാനത്തിൻെറ യശഃസ്തംഭമായ കേശവീയം ഇവിടെ നമ്മുടെ ചിന്തയെ അവകാശപ്പെടുന്ന ഒരു ഉത്തമമഹാകാവ്യമാകുന്നു. മഹാഭാഗവതപ്രസിദ്ധമായ സ്യമന്തകകഥയെ ആസ്പദമാക്കി രചിച്ചിരിക്കുന്ന ഈ കാവ്യം ലളിതപദവിന്യാസരസികയായ വൈദഭീരീതിയുടെ നൃത്തശാലയാകുന്നു എന്നു പറയുന്നതിൽ അതിശയോക്തിസ്പശം അല്പവും ഇല്ല. കേശവീയത്തിൽ വണ്ണനങ്ങൾ പരിമിതങ്ങളാകുന്നു; എന്നാൽ നീണ്ടു തടിച്ചവയല്ലെന്നു സാരം. പദ്യങ്ങൾ പ്രായേണ ധ്വനിരുചിരങ്ങളായിരിക്കും. അനാവശ്യമായ ശബ്ദാത്ഥപ്രതാപങ്ങൾ കാണുകയില്ല. ഇവയൊക്കെ കേശവീയത്തിൻെറ ഗുണങ്ങളാണ്. കേശവീയത്തിൻെറ ഇതരങ്ങളായ രണ്ടു ഗുണങ്ങൾ പ്രസാദവും സൌഷ്ഠവവും ആകുന്നു. രചനക്കു ഒരിടത്തും ക്ലിഷ്ടതയില്ല. കവി ദ്വിതീയാക്ഷരപ്രാസത്തെ പൊതുവേ വജ്ജിച്ചിരിക്കുന്നു.

### കാളിദാസകവീന്ദ്രൻെറ

### കാൽനഖചാരുമരീചികകൾ

കേരള സാഹിത്യ അക്കാദമി

കേശവീയകാവ്യാദ്ധ്യായവിൽ സഞ്ചരിക്കുന്ന കേശവപിള്ളയ്ക്കു ചെയ്തുകൊടുത്തിട്ടുള്ള സഹായം ചില്ലറയെന്നുമല്ല. കാളിദാസകാവ്യങ്ങളിൽ ഉള്ള നിരന്തരപരിശീലനംകൊണ്ടു കവിക്കു ലഭിച്ചിട്ടുള്ള സംസ്കാരവിശേഷത്തിൻെറ സൌരഭ്യസംഭൃതമായ ഒരു ഉദ്ഗാരമാണു കേശവീയം എന്നു മാത്രമേ ചുരുക്കത്തിൽ പറയുവാനുള്ളു. കേശവീയത്തിലെ വൈദർഭീരീതിയെ പ്രത്യേകം ശ്ലാഘിക്കേണ്ടതുണ്ടു്. എന്നാൽ ശബ്ദാഡംബരബഹുലമായ ഗൌഡീമാർഗ്ഗത്തിൽനിന്നു കൈരളിയെ ആദ്യമായി മോചിപ്പിച്ചതു കേശവീയമാണെന്നുള്ള അഭിപ്രായം സഹൃദയന്മാർ സമ്മതിക്കുമെന്നു തോന്നുന്നില്ല. ചെറുശ്ശേരിയുടെ ഗാഥ ചന്ദ്രോത്സവം മുതലായ കൃതികൾ കൈരളിക്കു വൈദർഭിയുമായി പരിചയപ്പെടുവാനുള്ള സൌഭാഗ്യത്തെ ജനിപ്പിച്ചിട്ടുള്ളവയാകുന്നു. 'വിപഞ്ചീസ്വനസൌഭാഗ്യ'യായ വൈദർഭിയുടെ ഒരു ജയപതാകയാകുന്നു കൃഷ്ണഗാഥ. ഇതുപോലെ വേറെയും കൃതികൾ ഉണ്ടു്. എന്നാൽ അധുനാതനകവികളിൽ വൈദർഭീരീതിയെസ്സംബന്ധിച്ചിടത്തോളം കേശവപിള്ളയെപ്പോലെ മനസ്സിരുത്തിയിട്ടുള്ള കവികൾ വേറെയില്ലെന്നുതന്നെ പറയണം. കേശവപിള്ളയുടെ അവസാനകാലത്തെ സന്താനമായ ഈ കാവ്യം ഭാഷയുടെ ഒരു വിലപിടിച്ച സമ്പത്തുതന്നെയാകുന്നു.

കൃഷ്ണവിലാസം കുമാരസംഭവം രഘുവംശം ആംഗലസാമ്രാജ്യം എന്നിവ സംസ്കൃതത്തിൽനിന്നു ഭാഷപ്പെടുത്തിയിട്ടുള്ള മഹാകാവ്യങ്ങളാകുന്നു. കവിയൂർ രാമൻനമ്പ്യാർ രാജരാജവർമ്മ കോയിത്തമ്പുരാൻ പി. ജി. രാമയ്യർ കുണ്ടൂർ നാരായണമേനവൻ കെ. സി. കേശവപിള്ള എന്നിവരാണു പരിഭാഷകന്മാർ.

പ്രശസ്തകവിയായ കവിയൂർ രാമൻനമ്പിയാരുടെ പ്രധാനകൃതി കൃഷ്ണവിലാസംഭാഷയാകുന്നു. സുകുമാരമഹാകവിയുടെ സുകുമാരവചോവിലാസത്തിനു വിഹാരരംഗമായിബ്ഭവിച്ചിട്ടുള്ള മഹാകാവ്യമാണു കൃഷ്ണവിലാസം. അപൂർണ്ണമായ ഈ

കാവ്യത്തെ മുഴുവനാക്കുവാൻ സാക്ഷാൽ കാളിദാസർ ആരംഭിച്ചു എന്നും അപ്പോൾ 'പട്ടിന്റെകൂടെ വാഴനാരു ചേൎക്കേണ്ടെ' ന്ന് അശരീരിവാക്കുണ്ടായി എന്നും ഒരു ഐതിഹ്യം കേട്ടിട്ടുണ്ട്. ഈ ഐതിഹ്യത്തിൽനിന്നു പ്രധാനമായി ഒരു തത്വം ഗ്രഹിക്കാവുന്നതാകുന്നു. അതായതു സുകുമാരകവിത്വം പട്ടാണെങ്കിൽ കാളിദാസകവിത വാഴനാരാണെന്നുള്ളതുതന്നെ. ഇത്രമാത്രം യോഗ്യത തികഞ്ഞ മഹാകാവ്യമാണ് കൃഷ്ണവിലാസം. അക്ലേശലേശമായ രചനാഭംഗി ആശയങ്ങളുടെ ലാളിത്യം പ്രസന്നത ഗംഭീരത പരിപാകത മുതലായ ഗുണങ്ങളാൽ ആത്മനിവൃതിയെ പ്രദാനംചെയ്യുന്നതിനു കൃഷ്ണവിലാസത്തെപ്പോലെ സമൎത്ഥങ്ങളായ കാവ്യങ്ങളുടെ സംഖ്യ ചെറിയതാകുന്നു. സൎവ്വത്ര കാണുന്ന അകൃത്രിമമായ ഒരു രമണീയത കൃഷ്ണവിലാസത്തിന്റെ ഒരു ജീവനാണ്. സുകുമാരകവിയുടെ ഈ മഹാകാവ്യത്തെ ഭാഷയാക്കിയ കവിയൂർ രാമൻനമ്പിയാരും ഒരു സുകുമാരകവിയാകുന്നു. ഭാഷാന്തരം ചെയ്യുന്ന കാൎയ്യത്തിൽ രാമൻനമ്പിയാരുടെ സാമൎത്ഥ്യം ചിലപ്പോൾ ചാത്തുക്കുട്ടിമന്നാടിയാരിൽക്കൂടി കാണുകയില്ല. മൂലത്തിന്റെ അൎത്ഥത്തെ ജീവനും സൌന്ദൎയ്യവും കളയാതെ ഭാഷയിലും പകൎത്തിവെയ്ക്കുവാൻ രാമൻനമ്പിയാൎക്ക് ഒരു പ്രത്യേകവാസനയുണ്ട്.

തമുപസ്ഥിതമച്യുതായ തസ്മൈ കുസുമോപായനധാരിണം വസന്തം
വചസേവ കളേന കൂജിതേന പ്രതിഹാരാ ഇവ കോകിലാശ്ശശംസുഃ

* * * *

ഭുവനോന്മഥനായ പുഷ്പചാപേ സഹകാരാങ്കുരബാണമാദധാനേ
അഭവൻസഘൃണാ ഇവ വ്രതത്യഃ പവനാന്ദോളിതപല്ലവാഗ്രഹസ്താഃ

* * * *

ധൃതമൌനമനാരതോപവാസം വ്രതമുദ്യാനതപോധനേ ചരിത്വാ
ഉദയുങ്ക്ത പാരണാം വിധാതും പരപുഷ്ടാസ്സഹകാരമഞ്ജരീഭിഃ

* * * *

നവശാദ്വലമണ്ഡലേ വിലീനാ നയനപ്രീതിമകാൎഷുരിന്ദ്രഗോപാഃ
ഗളിതാ ഇവ മേഘകാലലക്ഷ്മ്യാശ്ചരണാലക്തകബിന്ദവശ്ചരന്ത്യാഃ

(കൃഷ്ണവിലാസം)

എന്ന മൂലപദ്യങ്ങളുടെ ഭാഷ താഴെ ചേൎക്കുന്നു.

നറുമലർതിരുമുൻപിൽ കാഴ്ചവച്ചീടുവാനായ്
ത്വരിതമിത! വസന്തം വന്നുനില്ക്കുന്നുവെന്നായ്
ഹരിയൊടുതവണക്കാർ ചെന്നു ചൊല്ലുംപ്രകാരം
പരഭൃതനിരചൊല്ലീ മഞ്ജുവാം കൂജിതത്താൽ.

*　　　*　　　*　　　*

ഉലകുകളെ മുടിപ്പാൻ ചാരുചൂതാങ്കുരാസ്ത്രം
നലമൊടു സുമചാപൻ കയ്യിലേന്തീടുമപ്പോൾ
തളിർവിരലുകൾ കാററാലാടിടും വല്ലിയെല്ലാ-
മലിവിനൊടരുതെന്നായ് കാട്ടിടും മട്ടിലായി

*　　　*　　　*　　　*

സതതവുമതിമൌനംപൂണ്ടു നിത്യോപവാസ-
വ്രതമുപവനമാകുന്നാശ്രമേ ചെയ്തുകൊണ്ടും
ചിതമൊടു സഹകാരത്തിന്റെ പുഷ്പാങ്കുരത്താ-
ലഥ പരഭൃതവൃന്ദം പാരണസ്ഥായ് മുതിർന്നു.

*　　　*　　　*　　　*

ചുഴലവുമിഹവംഷാലക്ഷ്മി ലാത്തുമ്പൊൾവീഴും-
കഴലിണയിലെ ലാക്ഷാവിന്ദുവൃന്ദം കണക്കെ
അഴകിനൊത്തുന്ന ജാലേ പാറിയോരിന്ദ്രഗോപ-
പ്പുഴനിരനയനങ്ങൾക്കേറെ മോദത്തെ നല്കീ

ഇവിടെ മൂലത്തിന്റെ അൎത്ഥം സൌന്ദൎയ്യത്തോടുകൂടി ഭാഷയിൽ പകൎന്നിരിക്കുന്നതു കാണാം. രചനയ്ക്കും നല്ല സൌഷ്ഠവം ഉണ്ടു്. നമ്പിയാർ ഭാഷപ്പെടുത്തിയിട്ടുള്ള പദ്യങ്ങൾ സ്വതന്ത്രങ്ങളെന്നല്ലാതെ തോന്നുകയില്ല.

തപനീയവിഭൂഷണൈസ്ഫുടിതാ-
നതസീപുഷ്പരുചിർമുകുന്ദമേഘഃ
ഘനകേശകലാപഭാരഖിന്നാ
രമയാമാസ വിലാസിനീമയൂരീഃ

എന്ന അലങ്കാരസുന്ദരമായ പദ്യത്തിന്റെ ഭാഷ താഴെ ചേൎക്കുന്നു.

ഹേമോജ്ജ്വലാഭരണമിന്നലൊടുംകളായ-
ശ്യാമാഭിരാമരുചിപൂണ്ട മുകുന്ദമേഘം

കാമം ശിരോരുഹകലാപഭരം കലൎന്ന
രാമാമയിൽപ്പിടകളിൽ പ്രമദം വളൎത്തീ.

മൂലത്തിലെ അലങ്കാരകല്പനയുടെ ഭംഗിയ്ക്കു ഭാഷയിലും കടുകിടയും കുറവില്ല.

വിഫലീകൃതസംരംഭം വീക്ഷ്യ തം പാകശാസനം
ജഹാസേവസമുൽഫുല്ല കുടചച്ശത്മനാഗിരിഃ

*    *    *    *

ഏകേനപാണികമലേനദധൌ സലീലം
യസ്സപ്തരാത്രചലന്നചലം മഹാന്തം
ദേവസ്സ ഏവ സുരസിദ്ധഗണേനമുക്തം
വോഢുംപ്രസൂനനിചയം ന ശശാക മൂൎദ്ധ്നാ

എന്ന പദ്യങ്ങളെ എത്രമാത്രം അക്ലിഷ്ടമായി ഭാഷപ്പെടുത്തിയിരിക്കുന്നു എന്നു കാണിക്കാം.

ഗോവൎദ്ധനം നൽ കുടചപ്രസൂന
ശ്രീവൃദ്ധിയെന്നുള്ളൊരു കൈതവത്താൽ
താവൽപ്രയത്നം വിഫലീഭവിച്ച
ദേവേന്ദ്രനേ നോക്കി ഹസിച്ചു നൂനം

*    *    *    *

തെറ്റാതൊരേഴുദിവസം തനിയേ ചലിക്കാ-
തൊററക്കരേ വലിയ കുന്നു വഹിച്ച ദേവൻ
ഏററം കുഴങ്ങി മുടിയിൽ സുരസിദ്ധസംഘം
മുററും ചൊരിഞ്ഞ കുസുമങ്ങൾ ചുമന്നുകൊൾവാൻ

കവിയുടെ സാമൎത്ഥ്യത്തിന് ഈ പദ്യങ്ങളും ഉദാഹരണങ്ങൾ തന്നെ. ലളിതങ്ങളായ ഭാഷാപദങ്ങൾ നമ്പിയാൎക്കു വളരെ സ്വാധീനങ്ങളാകുന്നു. അതുകൊണ്ടു നമ്പിയാൎക്കു വളരെ വിജയം ലഭിച്ചിരിക്കുന്നു. ഇവിടെ ഒടുവിൽ കാണിച്ച പദ്യത്തിൽ 'സലീലം' എന്ന മൂലപദത്തിന്റെ അൎത്ഥം വിട്ടുപോയി എന്നു വേണമെങ്കിൽ പരിഭാഷയ്ക്കു് ഒരു ദോഷം പറയാം. പൎവ്വതം എടുത്തുകൊണ്ടു് ഏഴു ദിവസം നില്ക്കുന്നതിന്നു ഭഗവാന് ഒരു ശ്രമവും ഉണ്ടായില്ല; അങ്ങിനെ ചെയ്തതു് ഒരു കളി—നേരമ്പോക്കായിട്ടാണു എന്ന അൎത്ഥത്തെ സലീലപദം കു

കേരള സാഹിത്യ അക്കാദമി

റിക്കുന്നു. ഈ അൎത്ഥം ഭഗവന്മാഹാത്മ്യത്തെ വൎദ്ധിപ്പിക്കുന്നു.

ഒരു ക്ലേശവുംകൂടാതെ സരളപദങ്ങളെക്കൊണ്ടു മിളിതമായ ഭാഷയിൽ മൂലാൎത്ഥത്തെ അതിൻെറ ഭംഗി വിടാതെ പകൎത്തിവെയ്ക്കുന്നതിലാണു നമ്പിയാരുടെ മിടുക്കു നാം കാണുന്നത്. കവിയുടെ ഈ സാമൎത്ഥ്യംനിമിത്തം കൃഷ്ണവിലാസംഭാഷ ഒരു സ്വതന്ത്രകൃതിയാണെന്നല്ലാതെ സഹൃദയന്മാൎക്കു തോന്നുകയില്ല. വിശിഷ്ടമായ കൃഷ്ണവിലാസംഭാഷയുടെ കൎത്തൃത്വംനിമിത്തം കവിയൂർ രാമൻനമ്പിയാർ കൈരളിയുടെ നിത്യസ്മരണയ്ക്കു് അൎഹനായിഭവിച്ചിരിക്കുന്നു.

രഘുവംശംഭാഷയും നമുക്കു വിസ്മരിക്കുവാൻ പാടില്ലാത്ത ഒരു നിധിതന്നെ. കാളിദാസമഹാകവിയുടെ സാരസ്വതവിലാസത്തിൻെറ ഭണ്ഡാഗാരവും മഹാകാവ്യപ്രസ്ഥാനഹൎമ്മ്യത്തിൻെറ മണിമകുടവും ധൎമ്മശാസ്ത്രരഹസ്യങ്ങളുടെ ജീവാത്മാവും സഹൃദയന്മാരുടെ ചിരന്തനതപഃപരിപാകഫലവും ആയ ഒരു മഹാകാവ്യമാണു രഘുവംശം എന്നു പറഞ്ഞാൽത്തന്നെ അതിൻെറ യോഗ്യതയ്ക്കു മതിയാകയില്ല. അത്രയ്ക്കു മാഹാത്മ്യം രഘുവംശത്തിനുണ്ടു്. ശാകുന്തളത്തിനുള്ളതിനേക്കാൾ ഉയൎന്ന സ്ഥാനം രഘുവംശത്തിനു കല്പിച്ചുകൊടുക്കുന്ന സഹൃദയന്മാർ ചുരുക്കമല്ല. മാഹാത്മ്യം തികഞ്ഞ ഈ കാവ്യത്തെ ഭാഷയിലാക്കുക എന്നതു ക്ലേശമേറിയ ഒരു പ്രവൃത്തിയാകുന്നു.

ധ്വനിഭിരമൃതബിന്ദുസ്യന്ദിഭിഃ പ്രീണയന്തീ
സഹൃദയമഭിരാമൈരന്വിതാ ഭാവഭേദൈഃ
സരസമുചിതശയ്യാമാശ്രിതാ വിശ്വലോകം
സുഖയതി സുകുമാരാ കാളിദാസസ്യ വാണീ

എന്നു ചന്ദ്രോത്സവകൎത്താവു പറഞ്ഞിരിക്കുന്നതു കാളിദാസസരസ്വതിയുമായി നല്ലപോലെ പരിചയപ്പെടുവാനുള്ള സൌഭാഗ്യം അനുഭവിച്ചതിനു മേൽ തന്നെയാകുന്നു. ഈ പദ്യത്തിൽ പറഞ്ഞിരിക്കുന്ന കാളിദാസകവിതാഗുണങ്ങളിൽ അധികവും സംസ്കൃതഭാഷയോടു മാത്രമേ ഇണങ്ങുകയുള്ളു. അവ മററൊരു ഭാഷയിലാണെങ്കിൽ പത്തിനു രണ്ടുവീതമെങ്കിലും പ്രകാശി

ക്കുകയില്ല. ഈ തത്വം വിചാരിച്ചാൽ രഘുവംശം ഭാഷയാക്കുന്ന ഒരു കവിക്കു് എത്രമാത്രം പരാജയം വന്നാലും, സ്വന്തം അസാമർത്ഥ്യമെന്നു കരുതി, അതിൽ ഇച്ഛാഭംഗം വഹിക്കേണ്ടതില്ലെന്നു തെളിയും. ഒരു വലിയ പാത്രത്തിൽ ഇരുന്നിരുന്ന സാധനം മുഴുവൻ, അതിനു യോജിപ്പില്ലാത്ത മറെറാരു ചെറിയ പാത്രത്തിൽ പകർത്തണം എന്നു വന്നാൽ, അപ്രകാരം ചെയ്യുന്നവൻ എത്ര വിരുതനായാലും ചില കോട്ടങ്ങളും വാട്ടങ്ങളും തട്ടുകതന്നെ ചെയ്യും. എന്നാൽ അതു വിചാരിച്ചു് അപ്രകാരമുള്ള പ്രവൃത്തിയിൽനിന്നു പിന്മാറുന്നതും യുക്തമല്ല. കൈരളിക്കു യോഗ്യത മുഴുവൻ തികഞ്ഞിട്ടു മാത്രമേ മററു ഭാഷകളിൽനിന്നു വിശിഷ്ടകൃതികൾ ഭാഷപ്പെടുത്തുവാൻ പാടുള്ളു എന്നു കരുതുന്നതു വലിയ മൌഢ്യമാകുന്നു. ഇപ്രകാരം എന്തുകൊണ്ടു വിചാരിച്ചാലും രഘുവംശം ഭാഷയാക്കിയ കുണ്ടൂർ നാരായണമേനവന്റെ ശ്രമം ആദരണീയമായിത്തന്നെയിരിക്കുന്നു.

മൂലത്തിന്റെ ശബ്ദത്തിനും അർത്ഥത്തിനും ഉള്ള ഭംഗിയെ നിവൃത്തിയുള്ളിടത്തോളം പരിഭാഷകൻ ഭാഷയിൽ സംരക്ഷിച്ചിട്ടുണ്ടു്.

മൂലം.

നിർവ്വിഷ്ടവിഷയസ്നേഹസ്സ ദശാന്തമുപേയിവാൻ
ആസീദാസന്നനിർവ്വാണഃ പ്രദീപാർച്ചിരിവോഷസി

*　　*　　*　　*

രാമമന്മഥശരേണതാഡിതാ ദുസ്സഹേനഹൃദയേനിശാചരീ
ഗന്ധവദ്രുധിരചന്ദനോക്ഷിതാ ജീവിതേശവസതിംജഗാമസാ

ഇത്യാദി പദ്യങ്ങളെ അവയുടെ ചാതുര്യം കളയാതെ മറെറാരു ഭാഷയിൽ തർജ്ജമചെയ്യുന്നതിന്നു് എത്ര നിപുണനായ പരിഭാഷകനും സാധിക്കുകയില്ല. എന്നാൽ ഈ വക പദ്യങ്ങളുടെ കാര്യത്തിൽക്കൂടി കുണ്ടൂരിന്നു പരാജയം പാറിയിട്ടില്ല.

ഭാഷ.

ആഹരിച്ച വിഷയത്തിലിണങ്ങും-
സ്നേഹമാർന്നുള്ള ദശാന്തമണഞ്ഞോൻ

ദേഹനാശവുമടുത്തിരവററാ-
ദ്ഗേഹദീപശിഖമാതിരിയായി

* * * *

ഹൃദി രാമമന്മഥസ്യദുസ്സഹാസ്ത്രമേ-
ററതിനാൽ വലഞ്ഞരിയ രക്തചന്ദനം
അതിയായ് നിശാചരിയണഞ്ഞണിഞ്ഞുപോ-
യഥ ജീവിതേശനമരുന്നോരാലയേ

എന്ന ഭാഷയിൽ മൂലത്തിൻെറ മെച്ചം അധികവും കിട്ടിയിട്ടുണ്ട്. മൂലത്തിലെ നാനാത്ഥപദങ്ങളെ ഈ മാതിരി സന്ദർഭങ്ങളിൽ ഭാഷയിലും പ്രയോഗിക്കുന്ന നയം ശ്ലാഘ്യമാകുന്നു. അപ്രകാരം ചെയ്തില്ലെങ്കിൽ മൂലാത്ഥപുഷ്ടിക്ക് ഉടവു തട്ടുന്നു. 'വിഷയസ്നേഹാദി'പദങ്ങളെ എന്നപോലെതന്നെ 'നിർവ്വാണം' എന്ന മൂലപദത്തേയും ഭാഷയിൽ സ്വീകരിക്കാമായിരുന്നു. 'നിർവ്വാണത്തി'ൻെറ യോഗ്യത കേവലം 'ദേഹനാശ'ത്തിനു കിട്ടുന്നതല്ല.

മൂലം.

രാത്രിർഗ്ഗതാ മതിമതാം വര! മുഞ്ച ശയ്യാം
ധാത്രാ ദ്വിധൈവ നനു ധൂർജ്ജഗതോ വിഭക്താ
താമേകതസ്തവ ബിഭർത്തി ഗുരുർവ്വിനിദ്ര-
സ്തസ്യാ ഭവാനപരധുർയ്യപദാവലംബീ

ഭാഷ.

കഴിഞ്ഞു ബുധവര്യ! രാവിനിയെണീക്ക രണ്ടാളിൽവ-
ച്ചൊഴിഞ്ഞു വിധിഭൂഭരം പകുതി നിൻപിതാവായതിൽ
വഴിഞ്ഞ രസമോടെടുത്തിതു വിനിദ്രനങ്ങുള്ളതും
കഴിഞ്ഞിനിയെഴുന്നൊരാപ്പകുതിയുണ്ടെടുത്തീടുവാൻ

മൂലം.

വാചംയമത്വാൽ പ്രണതിം മമൈഷ
കമ്പേന കിഞ്ചിൽ പ്രതിഗൃഹ്യ മൂർദ്ധ്നഃ
ദൃഷ്ടിം വിമാനവ്യവധാനമുക്താം
പുനസ്സഹസ്രാർച്ചിഷി സന്നിധത്തേ

ഭാഷ.

മൗനംനിമിത്തം തലയൊന്നിളക്കിയീ-
ഞാനാശു ചെയ്യും നമനത്തെയാദരൻ

യാനം വരുത്തും മറവാൎന്നു സുരനിൽ-
ത്താനക്ഷിചേൎക്കുന്നിതു വീണ്ടുമീ മുനി.

ഇവിടെ ഭാഷയിൽ മൂലത്തിന്റെ ഭംഗിയും ലാളിത്യവും വന്നിട്ടുണ്ട്. 'വാചംയമതപാൽ' ഇത്യാദി പദ്യത്തിന്റെ ഭാഷ അധികം നന്നായി. വളരെ ആശയവിശാലതയുള്ള ഒരു പദ്യത്തെ, ഇപ്രകാരം ഭംഗിയായി ഭാഷപ്പെടുത്തുവാൻ ഏറെപ്പേൎക്കു കഴികയില്ല.

മൂലത്തിന്റെ തേജസ്സും പുഷ്ടിയും തീരെ കിട്ടാതെ ക്ഷീണം തട്ടിയിട്ടുള്ള പല പദ്യങ്ങളും രഘുവംശംഭാഷയിൽ ഉണ്ടെന്നുള്ള വാസ്തവംകൂടി ഇവിടെ പറഞ്ഞുകൊള്ളുന്നു.

മൂലം.

പുരാ സ ദൎഭാങ്കുരമാത്രവൃത്തി-
ശ്ചരൻ മൃഗൈസ്സാൎദ്ധമൃഷിൎമ്മഘോനാ
സമാധിഭീതേന കിലോപനീതഃ
പഞ്ചാപ്സരോയൌവനകൂടബന്ധം

ഭാഷ.

മൌനത്തോടും തീനിനു ദൎഭയായ് പുരാ
മാനൊത്തു വാണോരവനെച്ചതിച്ചപോൽ
ധ്യാനത്തിനാൽ പേടിയെഴും പുരന്ദരൻ
താനത്ര വിട്ടഞ്ചു വരാപ്സരസ്സുകൾ.

മൂലത്തിന്റെ ഭംഗി ഇവിടെ ഭാഷയ്ക്കില്ല. 'ചരൻ' എന്ന മൂലവും 'വാണോരു' എന്ന ഭാഷയും യോജിക്കാത്തവയാണ്. 'മൃഗ'ത്തിന്റെ സ്ഥിതിക്കു 'ചരൻ' എന്നാണ് ആവശ്യം. മൃഗധൎമ്മയുക്തനായ മുനിയെ പിടിക്കുന്നതിനു കാളിദാസർ വളരെ കരുതലോടുകൂടിയാണു പുരന്ദരനെക്കൊണ്ടു 'പഞ്ചാപ്സരോയൌവനകൂടബന്ധ'ത്തെ പണിയിപ്പിച്ചത്. ഭാഷയിൽ അതു വേണ്ടെന്നു വെച്ചതു വലിയ കഷ്ടമായി. രചനയും ക്ലിഷ്ടമായിരിക്കുന്നു. ഇപ്രകാരം മൂലവുമായി ഇണങ്ങാത്ത പദ്യങ്ങൾ പലതും വേറെയുമുണ്ട്.

ആകപ്പാടെ വിചാരിച്ചാൽ രഘുവംശംഭാഷയെക്കുറിച്ചു നമുക്കു തൃപ്തിക്കുതന്നെ അവകാശം. കാവ്യമാൎഗ്ഗത്തിൽ സഞ്ചെ

രിച്ച പഴക്കവും തഴക്കവും കിട്ടിയിട്ടുള്ള കുണ്ടൂർ നാരായണമേനവൻ ശ്രമിച്ചതുകൊണ്ടാണ രഘുവംശംഭാഷ ഇത്രയുമെങ്കിലും ഹൃദ്യമായതെന്നുള്ള സംഗതി മറക്കാവുന്നതല്ല. കുമാരസംഭവവും നാരായണമേനവൻ ഭാഷയാക്കിയിട്ടുണ്ട്. രഘുവംശംഭാഷയെക്കുറിച്ച് ഇവിടെ പറഞ്ഞ അഭിപ്രായങ്ങൾ കുമാരസംഭവംഭാഷയേയും സംബന്ധിപ്പിക്കാവുന്നവയാണ്.

കുമാരസംഭവത്തെ സുഗൃഹീതനാമാക്കളായ ഏ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാനും പി. ജി. രാമയ്യരും ഭാഷയാക്കിയിട്ടുണ്ട്. ഇവയിലെ ഭാഷാരീതി ആക്കും മനസ്സിലാകുന്നതാണ്. ഭാരതചരിത്രത്തെ സംബന്ധിക്കുന്നതും പ്രൌഢപണ്ഡിതനായ ഏ. ആർ. രാജരാജവർമ്മതമ്പുരാൻെറ കവനവൈഭവം സർവ്വത്ര തെളിഞ്ഞുപരിലസിക്കുന്നതും ആയ ഒരു സംസ്കൃതമഹാകാവ്യമാണ് ആങ്ഗലസാമ്രാജ്യം. പല സംസ്കൃതകൃതികളേയും ഭാഷയാക്കി വേണ്ട നിപുണത സമ്പാദിച്ചിട്ടുള്ള കെ. സി. കേശവപ്പിള്ളയാണ് ഈ കൃതിയുടെ പരിഭാഷകൻ എന്നു പറഞ്ഞാൽ ഭാഷയുടെ യോഗ്യത വിസ്തരിക്കേണ്ടതില്ല. മൂലത്തെ അതിശയിച്ചു പ്രകാശിക്കുന്ന പല പദ്യങ്ങളും ആങ്ഗലസാമ്രാജ്യംഭാഷയിൽ ഉണ്ട്. കേശവപ്പിള്ളയോടു കൈരളിക്കുള്ള കടപ്പാടിനെ ഈ ഭാഷാകാവ്യം വളരെ വൎദ്ധിപ്പിച്ചിരിക്കുന്നു.

നമ്മുടെ മഹാകാവ്യസരണി ഭാഷയ്ക്കു രമണീയതയേയും പുഷ്ടിയേയും ജനിപ്പിയ്ക്കുന്ന ഒന്നാണെന്നു സന്തോഷത്തോടുകൂടി പറയാം; എന്നാലും ഈ പ്രസ്ഥാനത്തിന് ഇനിയും വളച്ച ലഭിക്കേണ്ടതായിട്ടുണ്ട്. സംസ്കൃതത്തിൽനിന്നു പല കൃതികളേയും ഭാഷാന്തരം ചെയ്യണം; സ്വതന്ത്രങ്ങളായ പല പ്രസ്ഥാനങ്ങളും ഉണ്ടാകുകയും വേണം; എങ്കിൽ മാത്രമേ മഹാകാവ്യശാഖയുടെ അഭിവൃദ്ധി പൂൎണ്ണമാകുകയുള്ളൂ. ശ്രീകണ്ഠചരിതം ഹരവിജയം ശിവലീലാൎണ്ണവം ജാനകീഹരണം ഹിരസൌഭാഗ്യം നവസാഹസാങ്കചരിതം നരനാരായണാനന്ദം ബുദ്ധചരിതം പദ്യചൂഡാമണി യാദവാഭ്യുദയം ബാലഭാരതം

വിക്രമാങ്കചരിതം മുതലായി, പരിഭാഷകന്മാരുടെ ദൃഷ്ടി പതിയേണ്ടതായി പല മഹാകാവ്യങ്ങളും സംസ്കൃതത്തിലുണ്ട്. മാഘം കിരാതാൎജ്ജുനീയം മുതലായ പ്രസിദ്ധകാവ്യങ്ങൾക്കും നമുക്കു പരിഭാഷകൾ ലഭിച്ചിട്ടില്ല. കേരളീയരുടെ സംസ്കൃതമഹാകാവ്യങ്ങളായ രാഘവീയം രാമചരിതം ഉത്തർനൈഷധീയം സുഭദ്രാഹരണം മുതലായവയുടെ പരിഭാഷകൾ കിട്ടുവാൻ നമുക്കു പ്രത്യേകം അവകാശമുണ്ട്. സീതാഹരണം രാഘവപാണ്ഡവീയം ഭട്ടികാവ്യം മുതലായവ ഓരോ പ്രത്യേകപ്രസ്ഥാനങ്ങളിൽ ഉണ്ടായിട്ടുള്ള മഹാകാവ്യങ്ങളാകുന്നു. ആ രീതികളിൽ നമ്മുടെ ഭാഷയിൽ കാവ്യങ്ങൾ ഉണ്ടാകുന്ന കാൎയ്യം എളുപ്പമല്ല; എങ്കിലും പണ്ഡിതന്മാരായ കവികൾ യഥാശക്തി ഈ പ്രസ്ഥാനങ്ങളിൽ ദൃഷ്ടി പതിപ്പിച്ചാൽക്കൊള്ളാം.

ഈ അവസരത്തിൽ മഹാകാവ്യപ്രസ്ഥാനത്തെ സംബന്ധിച്ചു ചില ദുർവാദങ്ങൾ ഇടയ്ക്കിടയ്ക്കു കേൾക്കാറുണ്ടെന്നുള്ള ശോചനീയമായ വാസ്തവംകൂടി ഇവിടെ തുറന്നുപറഞ്ഞുകൊള്ളട്ടെ.

(൧) കാവ്യത്തിന്റെ പൊതുവെയുള്ള പുഷ്ടി
(൨) വൎണ്ണ്യവിഷയങ്ങളുടെ ആധിക്യം
(൩) വൎണ്ണനങ്ങളുടെ ദൈൎഘ്യം
(൪) അലങ്കാരങ്ങളുടെ ആധിക്യം
(൫) കൃത്രിമത

എന്നിവ മഹാകാവ്യങ്ങളുടെ ദോഷങ്ങളായി ഗണിക്കപ്പെട്ടിരിക്കുന്നു. ഈ ദോഷങ്ങളാൽ മാഘമങ്ഖകാദികളുടെ പ്രസ്ഥാനം കൃത്രിമവും ദുഷ്ടവും ആയിപ്പോയി എന്നും പൊതുവേ അവയിൽ യഥാൎത്ഥകവിത്വം ഇല്ലെന്നും ആണു നവീനന്മാരുടെ അഭിപ്രായം. ലക്ഷണങ്ങളൊപ്പിക്കുവാൻവേണ്ടി അസ്ഥാനങ്ങളിൽക്കൂടി 'നഗരാൎണ്ണവശൈലാദി'കളെ വൎണ്ണിച്ചു കാവ്യശരീരത്തിനു കൃത്രിമപുഷ്ടി ഉണ്ടാക്കുകയാണു മാഘമങ്ഖശ്രീഹൎഷാദികൾ ചെയ്തിരിക്കുന്നതെന്നു നവീനന്മാർ പറയുന്നു. ഈ

അഭിപ്രായങ്ങളെ നമുക്ക് ഇവിടെയൊന്നു കുലങ്കഷമായി പരിശോധിക്കേണ്ടതുണ്ട്.

രാമായണം ഭാരതം ഭാഗവതം വാസിഷ്ഠം മുതലായവയാണു നമ്മുടെ ആദിമഹാകാവ്യങ്ങൾ. അനന്തരം ഉണ്ടായിട്ടുള്ള ശാസ്ത്രങ്ങൾക്കും കാവ്യങ്ങൾക്കും ആദർശങ്ങളേയും മാൎഗ്ഗങ്ങളേയും സൃഷ്ടിച്ചുകൊടുത്തതു് ഇവയാകുന്നു. ഒരു മഹാകാവ്യത്തിന് ഉണ്ടായിരിക്കേണ്ട യോഗ്യതകൾ എല്ലാം ഇവയിൽ മാത്രമേ തികഞ്ഞുകാണുന്നുള്ളൂ. ഈ പൂൎവ്വസാഹിത്യങ്ങൾ നോക്കി അവയുടെ ധൎമ്മങ്ങളേയും സ്വഭാവങ്ങളേയും ഗ്രഹിച്ചു വേണ്ട സംസ്കാരത്തോടുകൂടിയാണു് അനന്തരകാലത്തിൽ ആചാൎയ്യന്മാർ ശാസ്ത്രങ്ങളെ രചിച്ചിട്ടുള്ളതു്. ദണ്ഡി വാമനൻ മമ്മടൻ മുതലായ ആചാൎയ്യന്മാരോ, മാഘൻ മങ്ഖകൻ ഹൎഷൻ മുതലായ കവികളോ ശാസ്ത്രങ്ങളേയും കാവ്യങ്ങളേയും രചിച്ചിട്ടുള്ളതിനെ സംബന്ധിച്ചിടത്തോളവും സ്വാതന്ത്ര്യത്തോടുകൂടി പറയത്തക്ക അപരാധം ഒന്നും ചെയ്തിട്ടില്ല. നവീനമതപ്രകാരം മഹാകാവ്യപ്രസ്ഥാനം ദുഷ്ടവും ത്യാജ്യവും ആയ ഒന്നാണെങ്കിൽ ഈ വിഷയത്തിൽ വാല്മീകിവ്യാസന്മാർതന്നെ പ്രഥമാപരാധികൾ.

ആദിമഹാകാവ്യങ്ങളെ പുരസ്കരിച്ചുകൊണ്ടു മാഘാദികാവ്യസമുദായത്തെ ഒന്നു പരിശോധിച്ചുനോക്കാം. വാസ്തവത്തിൽ പേരിനുമാത്രം വൎണ്ണ്യവിഷയങ്ങളെ സ്പൎശിക്കുകയേ മാഘാദികൾ ചെയ്തിട്ടുള്ളൂ. ഈ സ്പൎശനം അത്യന്തം ലഘുവാകുന്നു. അതായതു് ഒരു മഹാകാവ്യത്തിന്റെ സ്ഥിതിയ്ക്കു വേണ്ടിടത്തോളവും പുഷ്ടം ആയിട്ടില്ലെന്നു അൎത്ഥം. സാമാന്യം ദൈൎഘ്യത്തോടുകൂടിയ നൂറിലധികം സൎഗ്ഗങ്ങളുള്ള ഒരു വൻപിച്ച കാണ്ഡംകൊണ്ടും, അസംഖ്യം അദ്ധ്യായങ്ങളടങ്ങിയ പല പൎവ്വങ്ങളെക്കൊണ്ടും ആണു വാല്മീകിയും വ്യാസനും (രാമായണം-ഭാരതം) യുദ്ധത്തെ വൎണ്ണിച്ചിരിക്കുന്നതു്. രഘുവംശം മാഘം കിരാതാൎജ്ജുനീയം ശ്രീകണ്ഠചരിതം എന്നീ കാവ്യങ്ങളിൽ ഏതാനും ചില സൎഗ്ഗങ്ങളേയോ തദംശങ്ങളേയോ കൊണ്ടു യു

ദ്ധവൎണ്ണനം നിൎവ്വഹിച്ചിരിക്കുന്നു. ഒരു സൎഗ്ഗം തികച്ചു യുദ്ധവൎണ്ണനത്തിനു കാളിദാസർ ഉപയോഗിച്ചിട്ടില്ല. ശരത്തു വൎഷ മുതലായ ഋതുക്കൾ ദൈൎഘ്യം കൂടിയ സൎഗ്ഗങ്ങൾകൊണ്ടു രാമായണത്തിൽ വൎണ്ണിക്കപ്പെട്ടിരിക്കുന്നു. വൎണ്ണനാദൈൎഘ്യദോഷം കല്പിക്കപ്പെട്ടിരിക്കുന്ന മാഘത്തിലോ? ഋതുക്കളുടെ വൎണ്ണനം എല്ലാം ഒരു സൎഗ്ഗംകൊണ്ടു കഴിച്ചുകൂട്ടി. ആളോഹരി വീതിക്കുന്നതായാൽ ഓരോ ഋതുവിനും പത്തു ശ്ലോകങ്ങൾവീതം കിട്ടുമോ എന്നു സംശയം. ഭാരവിയും, കൂടാതെ കഴികയില്ലല്ലോ എന്നു വിചാരിച്ചിട്ടെന്നപോലെ, ചില ഋതുക്കളെ മരുന്നിനു മാത്രം വൎണ്ണിച്ചിട്ടേയുള്ളൂ. കാളിദാസരുടെ നില ഇതിലും പരുങ്ങലാണ്. പതിനാറോ പതിനേഴോ പദ്യങ്ങൾകൊണ്ടു ഗ്രീഷ്മത്തിനേയും കഷ്ടിച്ച് ഒരു സൎഗ്ഗത്തിന്റെ മുക്കാൽഭാഗം കൊണ്ടു വസന്തത്തേയും വൎണ്ണിച്ചു കാളിദാസർ കൃതാൎത്ഥനായി. മങ്ഖകൻ മാഘനോടു വൎണ്ണനയിൽ ഒട്ടുതുന്നില്ക്കും, ചില സന്ദൎഭങ്ങളിൽ മാഘനേക്കാൾ അല്പംകൂടി മുൻപോട്ടു പോകുന്നുമുണ്ട്. രത്നാകരന്റെ നില മങ്ഖകന്റേതുതന്നെ. നീലകണ്ഠദീക്ഷിതർ അധികവും കാളിദാസരെ അനുകരിക്കുന്നു. മാഘമങ്ഖകാദികളുടെ വൎണ്ണനകളേക്കാൾ പുഷ്ടി കൂടുന്നവയാണു ശ്രീഹൎഷന്റേവ. നഗരം ശൈലം വനം കുമാരോദയം വിവാഹം മുതലായവയെക്കുറിച്ച് എല്ലാം വാല്മീകിരാമായണത്തിൽ വൎണ്ണിച്ചിട്ടുണ്ട്. ഒരു സൎഗ്ഗമെങ്കിലും ഒരു വിഷയത്തെക്കുറിച്ചു വൎണ്ണിക്കുന്നതിന് ഉപയോഗിച്ചിരിക്കും. ഇതാണു രാമായണാദികളുടെ നില. വാല്മീകിരാമായണത്തിൽ അയോദ്ധ്യ ദണ്ഡക മുതലായവയെ വൎണ്ണിച്ചിരിക്കുന്ന ഭാഗങ്ങൾ നോക്കുക. ധൎമ്മോപദേശത്തെ സംബന്ധിച്ചാണെങ്കിൽ ആദിമഹാകാവ്യങ്ങൾ പരിപൂൎണ്ണതയെ പ്രാപിച്ചവയാണ്. അവയിൽ പറയപ്പെടാതെ ഒരു ധൎമ്മവും കാണുകയില്ല. ഏതെങ്കിലും ഒരു ധൎമ്മത്തെക്കുറിച്ച് ഉപദേശിക്കുന്നതിനു പല സൎഗ്ഗങ്ങൾ ഉപയോഗിക്കപ്പെട്ടിരിക്കും. 'കച്ചിൽ'പദംകൊണ്ടു ആരംഭിക്കുന്ന പദ്യങ്ങളോടുകൂടിയ ഒരു സൎഗ്ഗം രാമായണത്തിൽ ഉ

ണ്ടു്. ഇപ്രകാരമുള്ള അദ്ധ്യായങ്ങൾ ഭാരതത്തിലും കാണാം. ആഗതനോടു സാധാരണയായി കുശലപ്രശ്നം ചെയ്യുന്നതു മാത്രമാണു് ഈ ഭാഗം. എന്നാൽ ഔചിത്യം അനുസരിച്ചു പല ധർമ്മങ്ങളുടേയും രഹസ്യങ്ങൾ അവയിൽ അടക്കിയിരിക്കുന്നു. നിസ്സാരകാര്യങ്ങളിൽക്കൂടി ആദികവികളുടെ ധർമ്മോപദേശനിർബ്ബന്ധം ഇപ്രകാരമുള്ളതാണു്. ഈ സ്ഥിതിയിൽ പ്രൌഢധർമ്മങ്ങളെ ഉപദേശിക്കേണ്ട സന്ദർഭങ്ങൾ വരുമ്പോൾ അവയെ അവർ എങ്ങിനെ ആദരിക്കുമെന്നു പറയേണ്ടതില്ലല്ലോ. പേരിനു മാത്രം എങ്ങിനെയെങ്കിലും വർണ്ണനം കഴിച്ചുകൂട്ടുക എന്ന ദരിദ്രന്മാരുടേയോ പിശുക്കന്മാരുടേയോ സ്വഭാവം ആദികവികൾക്കു തീരെ ഹിതമില്ലാത്ത ഒന്നാണു്. അലങ്കാരങ്ങളുടെ അതിധാരാളത്വം ആദികാവ്യങ്ങളിൽ എന്നപോലെ മററുള്ളവയിൽ കാണുകയില്ല. ഉപമ രൂപകം എന്നീ അലങ്കാരങ്ങളുടെ ഒരു വലിയ സങ്കേതഭൂമിയാണു രാമായണവും വാസിഷ്ഠവും. സാമാന്യേന ഒരു പദ്യത്തിൽ ഒരു ഉപമവീതം വാസിഷ്ഠത്തിൽ ഉണ്ടു്. രൂപകപ്രവാഹത്തിനും കുറവില്ല. വൈരാഗ്യപ്രകരണത്തിൽ കാണിച്ചിരിക്കുന്ന രൂപകപ്രതാപം പ്രത്യേകം വക്തവ്യമാകുന്നു. മാഘാദികൾ ചിത്രസർഗ്ഗത്തിൽ ചെയ്തിട്ടുള്ളതുപോലെ അല്ലെങ്കിലും മറെറാരു നിലയിൽ ശബ്ദത്തിനും അർത്ഥത്തിനും വൈചിത്ര്യം രാമായണത്തിൽ ഉണ്ടു്. മാഘാദികൾക്കു വൈചിത്ര്യമാർഗ്ഗം കാണിച്ചുകൊടുത്തതു രാമായണമാണെന്നുള്ളതു് എടുത്തുപറയേണ്ടതായ ഒരു വാസ്തവമാകുന്നു. വക്രോക്തിവിലാസവും രാമായണത്തിൻെറ ജീവൻ തന്നെ. മുൻപൊരു സന്ദർഭത്തിൽ ഉദ്ധരിച്ച ഗോവർദ്ധനാചാര്യരുടെ പദ്യത്തിൽ, വാല്മീകി, ശുക്രാസുധംപോലെ വക്രതയും വിചിത്രവർണ്ണസ്ഫുരണവും ഘനാലങ്കാരശോഭയും ഉള്ള ഒരു കവിയാണെന്നു പറഞ്ഞിരിക്കുന്നതു യഥാർത്ഥം ഗ്രഹിച്ചിട്ടുതന്നെയാകുന്നു.

മാഘാദികൾ ശബ്ദംകൊണ്ടും അർത്ഥംകൊണ്ടും കാണിച്ചിരിക്കുന്ന വൈചിത്ര്യങ്ങൾ കൃത്രിമങ്ങളാണെന്നു നവീന

ന്മാർ ആക്ഷേപഡിണ്ഡിമം മുഴക്കുന്നുണ്ട്. ഈ വിഷയത്തിലും വാല്മീകിതന്നെയാണു മാഘാദികൾക്കു മാർഗ്ഗദർശി.

സാ വിഹ്വലാശോകലതാപ്രതാനാ
വനസ്ഥലീ ശോകലതാപ്രതാനാ
ജാതാ ദശാസ്യപ്രമദാവനസ്യ
കപേർബ്ബലാദ്ധി പ്രമദാവനസ്യ

എന്ന രാമായണപദ്യവും,

ഛായാം നിജസ്ത്രീചടുലാലസാനാം
മദേന കിഞ്ചിച്ചടുലാലസാനാം
കുർവ്വാണമുല്ലിഞ്ജലജാതപത്രൈ-
ർവ്വിഹംഗമാനാം ജലജാതപത്രൈഃ

എന്ന മാഘപദ്യവും നോക്കുക. ചിത്രവിഷയത്തിൽ പൂർവ്വന്മാരേക്കാൾ കൂടുതൽ ശ്രദ്ധ പതിപ്പിച്ച് ആ പ്രസ്ഥാനത്തിന് അധികം വിശാലത വരുത്തിയെന്നുള്ളതു മാത്രമാകുന്നു മാഘാദികളുടെ തെററ്.

തതസ്സ മദ്ധ്യംഗതമംശുമന്തം
ജ്യോൽസ്നാവിതാനം മുഹുരുദ്വമന്തം
ദദർശ ധീമാൻ ഭുവി ഭാനുമന്തം
ഗോഷ്ഠേ വൃഷം മത്തമിവ ഭ്രമന്തം
ലോകസ്യ പാപാനി വിനാശയന്തം
മഹോദധിം ചാപി സമേധയന്തം
ഭൂതാനിസർവ്വാണി വിരാജയന്തം
ദദർശ ശീതാംശുമഥാഭിയന്തം

ഇത്യാദി ശബ്ദസൌന്ദര്യവിലാസത്തോടുകൂടിയ പല പദ്യതല്ലജങ്ങളും, ആദികവിയുടെ മുഖത്തിൽനിന്നു നിർഗ്ഗളിച്ചിട്ടുള്ളവയാണ്. കാവ്യങ്ങളിൽ ശബ്ദചിത്രത്തിൻെറ സ്ഥാനം ഉയൎന്നതല്ലെങ്കിലും അതു പരിത്യാജ്യമാണെന്നു വരുന്നില്ല. ഈ തത്വമാണ് നമ്മെ പൂർവ്വകവികൾ പഠിപ്പിക്കുന്നത്. പത്തോ ഇരുപതോ സർഗ്ഗങ്ങളുള്ള ഒരു കാവ്യത്തിൽ ഒരു സർഗ്ഗം മാത്രമേ സാധാരണ ചിത്രത്തിന് ഉപയോഗിക്കപ്പെടുന്നുള്ളു. ചിത്രത്തിൽ ഓരോ ഇനത്തിലും ഉള്ള പദ്യം ഒന്നോ രണ്ടോ അല്ലാതെ അതിലധികം ഉണ്ടായിരിക്കയില്ല. ഈ നിലയിലും അ

തിനോടു ദുസ്സഹമായ വൈരസ്യം തോന്നുന്നവൎക്കു് ഇതരഭാഗങ്ങൾകൊണ്ടു തൃപ്തിപ്പെടാവുന്നതാണല്ലോ.

ശ്ലേഷാദ്യലങ്കാരസമ്പൎക്കംകൊണ്ടു മാഘാദികവിതാമാൎഗ്ഗം കൃത്രിമമാകുന്നു എന്നാണു മറെറാരു ആക്ഷേപം. ശ്ലേഷം അത്യുക്തി വിരോധാഭാസം പ്രൌഢോക്തി മുതലായവ മാഘമങ്ഖകാദികൾ അധികം പ്രയോഗിച്ചിട്ടുള്ള അലങ്കാരങ്ങൾതന്നെയാണ്. എന്നാൽ ഇവയുടെ സ്പൎശംകൊണ്ടു കവിത കൃത്രിമമാകുന്നതു് എങ്ങിനെയെന്നു് അറിയുന്നില്ല. ശ്ലേഷാശ്ലേഷസുന്ദരങ്ങളായ പല പദ്യങ്ങളും രാമായണത്തിൽ ഉണ്ടു.

ചഞ്ചച്ചന്ദ്രകരസ്പൎശഹർഷോന്മീലിതതാരകാ
അഹോ രാഗവതീ സന്ധ്യാ ജഹാതി സ്വയമംബരം

(വാ-രാമായണം.)

കരാദിനാനാൎത്ഥയുക്തങ്ങളായ പദങ്ങളുടെ പ്രയോഗംകൊണ്ടാണ് ഈ പദ്യത്തിന് ഇത്രമാത്രം ഹൃദ്യത കിട്ടിയതു്. ചന്ദ്രനും നക്ഷത്രങ്ങളും തെളിഞ്ഞു; ചുവപ്പുനിറത്തോടുകൂടിയ സന്ധ്യാകാലം കഴിയാറായി; ഇത്രമാത്രമേ ഇവിടെ സാമാന്യേന സംഗതമായ അൎത്ഥമുള്ളു. അനുരാഗശാലിനിയായ ഒരു നായികയ്ക്കു പ്രിയജനസമാഗമത്തിൽ ഉണ്ടാകുന്ന അവസ്ഥാവിശേഷം ഇവിടെ പ്രതീയമാനമാകുന്നതു നാനാൎത്ഥപദപ്രയോഗസാമൎത്ഥ്യംകൊണ്ടാകുന്നു. ഇങ്ങനെ കവി നാനാൎത്ഥപദങ്ങളെ പ്രയോഗിച്ചതുകൊണ്ടു കവിതയ്ക്കു് അധികം മെച്ചം കിട്ടിയിട്ടുണ്ടെന്നാണു പറയേണ്ടതു്. ഈ മാൎഗ്ഗത്തെത്തന്നെ മാഘാദികളും ആദരിച്ചിരിക്കുന്നു.

അനുരാഗവന്തമപി ലോചനയോ-
ൎദ്ദധതം വപുസ്സുഖമതാപകരം
നിരകാസയദ്രവിമപേതവസും
വിയദാലയാദപരദിഗ്ഗണികാ

(മാഘം)

രാഗതാപാദിപദങ്ങളുടെ നാനാൎത്ഥങ്ങളിലാണ് ഈ പദ്യസൌന്ദൎയ്യത്തിന്റെ ജീവൻ ഇരിക്കുന്നതു്. എന്തു ഗുണമുണ്ടെ

ങ്കിലും പണമില്ലെങ്കിൽ കാമുകന്മാരെ ഗണികകൾ പുറത്തു തള്ളിക്കളയുന്നുവെന്നുള്ള ലോകസ്വഭാവം ഇവിടെ കവി ഉപദേശിച്ചിരിക്കുന്നു. അനുരാഗസൌന്ദൎയ്യാദിഗുണങ്ങളോടുകൂടിയവനാണെങ്കിലും വസു (ധനം-ശോഭ) ശൂന്യനായതുകൊണ്ടു് ആദിത്യനെ പശ്ചിമദിക്കാകുന്ന ഗണിക ആകാശമാകുന്ന സ്വഗൃഹത്തിൽനിന്നു നിഷ്കാസനംചെയ്തു. സൂൎയ്യബിംബം ചുവന്നു; ചൂടു കുറഞ്ഞു കാണുവാൻ സുഖം കൊടുക്കുന്ന ഒന്നായി ആദിത്യന്റെ ബിംബം; ക്രമേണ പ്രകാശം കുറഞ്ഞു സൂൎയ്യൻ ആകാശത്തെ വിട്ടു; ഇത്രമാത്രം പ്രകൃതാൎത്ഥം. ഇവിടെ കവിയുടെ കല്പനാചാതുൎയ്യത്തിനു് ഏതു സഹൃദയനാണു നമസ്കരിക്കാത്തതു്? കാളിദാസരെപ്പോലെതന്നെയല്ലെങ്കിലും മറ്റൊരു നിലയിൽ മാഘാദികളും വാല്മീകിയുടെ സാഹിത്യപഥത്തെ ആദരിക്കുന്നവരാകുന്നു. ചില വിഷയങ്ങളിൽ, ഗുരുജനപഥാനുഗമനത്തെ സംബന്ധിച്ചിടത്തോളവും കാളിദാസരേക്കാൾ മാഘാദികൾക്കു് അധികം മുൻപോട്ടു പോകുവാൻ കഴിഞ്ഞിട്ടുണ്ടു്; വേറെ ചില വിഷയങ്ങളിൽ കാളിദാസൎക്കായിരിക്കും ഈ മെച്ചം. ഇതാണു കാളിദാസൎക്കും മാഘാദികൾക്കും ഉള്ള വ്യത്യാസം.

മാഘാദികാവ്യങ്ങളിൽ കാണുന്ന ശ്ലേഷോജ്ജ്വലത്വം അനാവശ്യമോ കൃത്രിമമോ എന്നു പറയുന്നതിനു സ്വന്തം രുചിയും പരിചയവും മാത്രമേ നവീനന്മാൎക്കു പ്രമാണങ്ങളായി കാണുകയുള്ളൂ. ഔചിത്യവും ആവശ്യവും അനുസരിച്ചു് അത്യന്തം ശ്ലാഘനീയമായവിധം ശ്ലേഷപ്രയോഗസാമൎത്ഥ്യം കാണിച്ചിട്ടുള്ളവരാണു ശ്രീഹൎഷൻ മാഘൻ മുതലായ കവികൾ എന്നു സഹൃദയന്മാർ തല കുലുക്കി സമ്മതിക്കണം. നൈഷധീയചരിതത്തിൽ കൃത്രിമമായി നളവേഷം കെട്ടിയ ഇന്ദ്രാദിദിക്പാലന്മാരേയും സാക്ഷാൽ നളനേയും വൎണ്ണിക്കുന്ന ഭാഗം ഉദാഹരിക്കപ്പെടാം. ഇവിടെ ഇന്ദ്രാദികളേയും നളനേയും ഒരേ പദ്യങ്ങൾകൊണ്ടു വൎണ്ണിച്ചിരിക്കുന്നു. വളരെ ഔചിത്യബു

ദ്ധിയും സാമത്ഥ്യവും ഉള്ള ഒരു മഹാകവിക്കല്ലാതെ ഇപ്രകാരമുള്ള ഒരു സന്ദഭത്തെ ഇങ്ങിനെ വണ്ണിച്ചഫലിപ്പിക്കുവാൻ കഴിയുകയില്ല. ഒരു പദ്യത്തിൽ ഇന്ദ്രാദികളേയും നളനേയും സംബന്ധിക്കുന്നതായി അഞ്ചു് അത്ഥം ഉണ്ട്. അസാധാരണമായ കവിയുടെ ഔചിത്യശ്രദ്ധയ്ക്കും കല്പനാപ്രൌഢിക്കും ഈ ഭാഗം പരമമായ ഉദാഹരണമാണ്. ഇന്ദ്രനേയും നളനേയും വണ്ണിക്കുന്ന ഒരു പദ്യം താഴെ ഉദ്ധരിക്കാം. രചനയെത്രമാത്രം അക്ലിഷ്ടവും പ്രൌഢവും ആയിരിക്കുന്നു എന്നു നോക്കുക.

ബ്രൂമഃ കിമസ്യ വരവണ്ണിനി വീരസേനോദ്-
ഭൂതിം ദധദ്ബലവിജിത്വരപൌരുഷസ്യ
സേനാചരീഭവദിഭാനനദാനവാരി-
വാസേന യസ്യ ജനിതാസുരഭീരണശ്രീഃ

ഇവിടെ ആദ്യമായി നളപക്ഷത്തിലെ അത്ഥം വിചാരിക്കാം: ഹേ! സുന്ദരിയായ ദമയന്തീ! ഇവൻ വീരസേനപുത്രനും പ്രതാപശാലിയും ആയ നളനാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. യുദ്ധഭൂമിയിൽ ആനകളുടെ മുഖത്തുനിന്നു നിർഗ്ഗളിക്കുന്ന മദജലധാരകൊണ്ടു് ഇവൻെറ രണലക്ഷ്മി സൌരഭ്യത്തോടുകൂടിയതാകുന്നു. ഇവിടെ വീരസേനപദപ്രയോഗംകൊണ്ടു് 'നളൻ' എന്ന അത്ഥം സ്പഷ്ടമാക്കി. ഇനി ഇന്ദ്രപക്ഷത്തിലെ അത്ഥം നോക്കാം. വലാസുരനെ ജയിച്ച പൌരുഷത്തോടുകൂടിയവനും വീരസേന (വീരയായ സേന)യുള്ളവനുമായ ഇവൻ ഇന്ദ്രനാണെന്നു സ്പഷ്ടമാകുന്നു. ഇവൻെറ രണാങ്കണത്തിൽ വിദ്വേഷപരനും വിഷ്ണുവും അധിവസിക്കുന്നു. അതുകൊണ്ടു് അസുരന്മാക്കു് ഇവൻെറ രണശ്രീയെ വലിയ ഭയമാണ്. 'വല' 'അസുര' എന്നീ പദങ്ങളുടെ പ്രയോഗം ഇന്ദ്രനാണെന്നുള്ള അത്ഥത്തെ ക്ലേശമില്ലാതെ പ്രകാശിപ്പിക്കുന്നു. ഈ വണ്ണനം കേട്ടാൽ ഇന്ദ്രനെ തന്നെക്കുറിച്ചാണെന്നു തോന്നും; നളനും അങ്ങിനെതന്നെ. പ്രകൃതത്തിൽ ഇപ്രകാരം ഉള്ള വണ്ണനം വളരെ ആവശ്യവുമാകുന്നു. മാഘത്തിൽ (കുറെ കടുവിൽ) ശിശുപാലദൂതൻ ഭഗവാനെ നിന്ദിക്കുന്നതായി ഒരു ഭാഗമു

ണ്ടു്. ഈ ഭാഗംകൊണ്ടുതന്നെ ദൂതൻ ഭഗവൽപ്രശംസയും സാധിച്ചിരിക്കുന്നു. ജ്ഞാനിയായ ശിശുപാലൻ ഭഗവാൻെറ യോഗ്യതകളെ ഉള്ളുകൊണ്ടു് അറിയുന്നുണ്ടു്; എങ്കിലും പുറമേ കാണിയ്ക്കാതെ നിന്ദിക്കുകയാണു ചെയ്യുന്നതു്. ഈ സ്ഥിതിക്കു ശിശുപാലൻെറ രണ്ടുവിധമുള്ള ഭാവങ്ങളേയും അതു പോലെ പ്രകാശിപ്പിക്കുകയാണു വേണ്ടതു്. മുൻപു ശ്രീഹർഷൻ കാണിച്ചതായി പറഞ്ഞിരിക്കുന്ന ഔചിത്യത്തെ ഇവിടെ മാഘൻ ദീക്ഷിച്ചിരിക്കുന്നു.

വിഹിതാപചിതിർമ്മഹീഭൃതാം
ദ്വിഷതാമാഹിതസാധ്വസോ ബലൈഃ
ഭവസാനുചരസ്സമുച്ചകൈ-
ർമ്മഹതാമപ്യുപരിക്ഷമാഭൃതാം

എന്ന പദ്യം നോക്കുക. നിനക്കു ഹാനി വന്നു, നീ, ശത്രുക്കൾ നിമിത്തം ഭയന്നു നാട്ടിൽ നിലയില്ലാതെ പർവ്വതസാനുക്കളിൽ സഞ്ചരിക്കേണ്ടിവരും എന്നാണു നിന്ദാപരമായ അർത്ഥം. നീ രാജപൂജിതനായി ശത്രുക്കൾക്കു ഭീതിയെ കൊടുത്തു് അനുചരന്മാരോടുകൂടി, സകലരാജാക്കന്മാൎക്കും നാഥൻ (ചക്രവർത്തി) ആയി ശോഭിക്കുവാൻ സംഗതി വരുമെന്ന സ്തുതിയും ഇതിൽതന്നെ അടങ്ങിയിരിക്കുന്നു. 'അപചിതി' 'സാനുചരാ'ദി നാനാർത്ഥപദങ്ങളുടെ പ്രയോഗസാമർത്ഥ്യം സഹൃദയന്മാർ പ്രത്യേകം വിചാരിക്കേണ്ടതാണു്. ഈ മാതിരി പദ്യങ്ങളുടെ ആശയഗ്രഹണം, അഭ്യാസത്തിൻേറയും പരിചയത്തിൻേറയും കുറവുനിമിത്തം ചിലൎക്കു ക്ലേശകരം ആയി ഭവിച്ചേക്കാം. അതുകൊണ്ടു് ഈവിധം ഉള്ള കല്പനം ഹേയമെന്നു വരുന്നതല്ല. പ്രൌഢിയേയും ഔചിത്യത്തേയും സംരക്ഷിക്കുവാൻ ശ്ലേഷാലങ്കാരം ഈ മാതിരിസന്ദർഭങ്ങളിൽ കവിയെ വളരെ സഹായിക്കുന്നുണ്ടെന്നു സ്പഷ്ടമാകുന്നു. ശ്ലേഷം തൊട്ടുപോയാൽ കവിത കൃത്രിമമായി എന്നു ഘോഷിക്കുന്നവർ കവിധർമ്മത്തിൻെറ നാനാമുഖതയെക്കുറിച്ചു് അല്പം ശാന്തവും ഗാഢവും ആയി ആലോചിച്ചാൽ വലിയ ഉപകാരമായിരിക്കും.

മാഘം കിരാതാർജ്ജുനീയം നൈഷധീയചരിതം ശ്രീകണ്ഠചരിതം മുതലായവ ആദിമഹാകാവ്യങ്ങളെ അപേക്ഷിച്ചു വളരെ താഴ്ന്ന പടിയിൽ നില്ക്കുന്നു എന്നു പറഞ്ഞുവല്ലോ. അതിനു പ്രത്യേകിച്ചു കാരണമുണ്ടു്. വിദ്യാർത്ഥികളുടെ ഉപയോഗത്തെക്കൂടി തൽകർത്താക്കന്മാർ സ്മരിച്ചിരിക്കുന്നു. സിദ്ധരൂപം അമരകോശം ശ്രീരാമോദന്തം മുതലായവ പഠിച്ചുകഴിഞ്ഞാൽ പിന്നീടു മാഘം രഘുവംശം നൈഷധീയചരിതം മുതലായവയിൽ വിദ്യാർത്ഥികൾ കയ്യു വയ്ക്കുന്നു. ഇതു പഴയ രീതിയിൽ സംസ്കൃതം പഠിക്കുന്നവരുടെ ഒരു പതിവാണെന്നു് ഇന്നും കാണുവാൻ കഴിയും. 'ബാലഭാരതം' മുതലായ പേരുകൾ ബാലന്മാർക്കുവേണ്ടി ഉണ്ടാക്കിയതു് എന്ന അർത്ഥത്തെ സ്പഷ്ടമാക്കുന്നു. വിദ്യാർത്ഥിദശയെ അതിക്രമിച്ചു പണ്ഡിതസ്ഥാനത്തെ പ്രാപിച്ചാലും പിന്നെയും ജനങ്ങൾ ഇവയെ ആദരിക്കുന്നതു് ഇവയുടെ ഗുണഭൂയിഷ്ഠതകൊണ്ടാകുന്നു. പഠിക്കുന്ന കുട്ടികൾക്കു ചിത്രങ്ങളോടു വലിയ ഇഷ്ടം ഉണ്ടായിരിക്കും. ഇന്നും പള്ളിക്കൂടങ്ങളിൽ ഉപയോഗിക്കുന്ന പാഠപുസ്തകങ്ങളിൽ പലവക ചിത്രങ്ങൾ ചേർക്കുന്നുണ്ടല്ലോ. ബാലഹൃദയത്തെ ആകർഷിക്കുന്നതിനാണു് ഇപ്രകാരം ചെയ്യുന്നതു്. പൂർവ്വകവികൾ കാവ്യങ്ങളിൽ ചിത്രം ചേർത്തിരിക്കുന്നതു് ഈ രഹസ്യം മനസ്സിലാക്കിത്തന്നെയാണു്. ചിത്രത്തിന്റെ സ്വഭാവം ഒന്നു മാറുമെന്നേ വ്യത്യാസമുള്ളു. ഉയർന്ന നിലയിൽ എത്തിയവർ, തങ്ങൾക്കാവശ്യമില്ലെന്നു വിചാരിച്ചു് ഈ ചിത്രപ്രസ്ഥാനത്തെ അധിക്ഷേപിക്കുന്നതു യുക്തമല്ല. മാഘം രഘുവംശം മുതലായ കാവ്യങ്ങൾ, അവ പഠിക്കുന്നവരുടെ ബുദ്ധിബലത്തെക്കൂടി നോക്കി തദനുസരണം രചിക്കപ്പെട്ടിട്ടുള്ളവയാകയാലാണു്, ആദിമഹാകാവ്യങ്ങളിലെപ്പോലെ വർണ്ണനാദിപൌഷ്കല്യം അവയിൽ കാണാത്തതു്. ഈ കാവ്യങ്ങളെ പഠിക്കാതെ ഒരു വിദ്യാർത്ഥിക്കും വ്യുല്പത്തി ലഭിക്കുന്നതല്ല. ആരുടേയും പ്രത്യേകിച്ചു് ഒരു ശാസനയുംകൂടാതെ എത്രയോ അധികം കാലമായി

ഈ കാവ്യങ്ങളെ ഗുരുക്കന്മാർ പഠിപ്പിച്ചും ശിഷ്യന്മാർ പഠിച്ചും വരുന്നു എന്ന ഏകസംഗതിതന്നെ അവയോടു സഹൃദയന്മാൎക്കുള്ള ആദരാധിക്യത്തെയല്ലയോ വെളിവാക്കുന്നതു് ?

വൎണ്ണനങ്ങൾ നീണ്ടുതടിച്ചു കാവ്യശരീരം വൃഥാസ്ഥൂലവും കൃത്രിമവും ആയി എന്നു് ഈ ചെറിയതരം കാവ്യാവലികളെക്കുറിച്ചു നാം കുററംപറഞ്ഞു അവയെ ത്യജിക്കുകയാണെങ്കിൽ ആദിമഹാകാവ്യസമുദായസമുദ്രത്തെ സംബന്ധിച്ചിടത്തോളം നമ്മുടെ നിലയെന്തായിരിക്കും? വാസ്തവത്തിൽ ഈ മഹാസമുദ്രത്തിൽ വിഹരിക്കുന്നതിനു നമ്മെ സന്നദ്ധന്മാരാക്കുന്ന ചെറിയ കാവ്യങ്ങളാണു് ഇന്നു നാം മഹാകാവ്യങ്ങളായി വ്യവഹരിക്കപ്പെട്ടുവരുന്ന മാഘാദികൾ. ഇവയുടെ ആക്ഷേപംകൊണ്ടു നാം സാധിക്കുന്ന കാൎയ്യം നമ്മുടെ സംസ്കാരലഘുത്വത്തിന്റെ ശോചനീയമായ പ്രകാശനമാകുന്നു.

മഹാകാവ്യങ്ങളുടെ സ്ഥാനത്തു ലഘുകാവ്യങ്ങളെ പ്രതിഷ്ഠിക്കണമെന്നാണു ചിലരുടെ അഭിപ്രായം. ഏതു ഭാഷയുടേയും പ്രൌഢിക്കും പോഷണത്തിനും മഹാകാവ്യങ്ങൾതന്നെയാണു് ആവശ്യം. ലഘുകാവ്യങ്ങൾ വേണ്ടവതന്നെ; എന്നാൽ മഹാകാവ്യങ്ങളെക്കൊണ്ടല്ലാതെ ഒരു സാഹിത്യത്തിനും ശോഭനമായ പുഷ്ടി ഉണ്ടാകുന്നതല്ല. സംസ്കൃതത്തിന്റെ സ്ഥിതിയെക്കുറിച്ചുതന്നെ വിചാരിക്കാം. അസംഖ്യം പുരാണങ്ങൾ ഇതിഹാസങ്ങൾ ഉപപുരാണങ്ങൾ മഹാകാവ്യങ്ങൾ മുതലായവയെക്കൊണ്ടാണു് ആ സാഹിത്യം സൎവ്വാദരണീയമായ മാഹാത്മ്യത്തെ സമ്പാദിച്ചിരിക്കുന്നതു്. മഹാകാവ്യങ്ങൾ ഉള്ള ഒരു സാഹിത്യത്തിൽ ലഘുകൃതികൾ ഭൂഷണങ്ങളാകുന്നു. ഒരു ലഘുകൃതി ഏററവും വിശിഷ്ടമായി എന്നോ തൽകൎത്താവിനു് അപ്രചലപ്രതിഷ്ഠ കിട്ടിയെന്നോ വരാം. എന്നാലും മഹാകാവ്യത്തിന്റെ സ്ഥാനം ആ കൃതിക്കു ലഭിക്കുന്നതല്ല. മഹാകാവ്യങ്ങളെ വിട്ടു ലഘുകാവ്യങ്ങളെക്കൊണ്ടു തൃപ്തിപ്പെട്ടുകൊള്ളാമെന്ന നില ഒരു സമുദായത്തിനു നേരിട്ടാൽ, അതിന്റെ സാ

ഹിത്യസംസ്കാരം അത്യന്തം ലഘുതയെ പ്രാപിച്ചിരിക്കുന്നു എന്നു കരുതാവുന്നതാണ്. ഈ സന്ദർഭത്തിൽ ജനങ്ങളുടെ സാഹിത്യവ്യവസായത്തെ ക്രമേണ ഉയർത്തി, അവരെ മഹാകാവ്യപരിശീലനത്തിന് അർഹന്മാരാക്കുകയാണ് അഭിജ്ഞന്മാർ ചെയ്യേണ്ടതു്. മഹാകാവ്യങ്ങളുടെ അഭാവം ഒരു ഭാഷയ്ക്കു ദുസ്സഹമായ അപകർഷംതന്നെയാണ്. ലഘുകൃതിസമ്പാദനംകൊണ്ടു ഈ ന്യൂനത പരിഹരിക്കപ്പെടാവുന്നതല്ല.

ഏതുവിധം വിചാരിച്ചാലും മഹാകാവ്യസമുദായത്തിൻെറ ശിരസ്സിൽ നവീനന്മാർ കെട്ടിവെച്ചിരിക്കുന്ന അപരാധങ്ങൾ നിലനില്ക്കുന്നവയല്ലെന്നു തെളിയും. പ്രൌഢമായ പാണ്ഡിത്യവും വാസനയും പരിശ്രമവും തികഞ്ഞിട്ടുള്ള കവികൾ മഹാകാവ്യങ്ങളുടെ രചനയ്ക്കുതന്നെയാണ് ഉദ്യമിക്കേണ്ടതു്. ലഘുകാവ്യങ്ങൾ ലഘുക്കളായ കാവ്യന്മാരുടെ നിലയിലാകുന്നു. വാസനയും വൈദുഷ്യവും ശ്രമവും മററും ലഘുദശയെ അതിക്രമിക്കാത്ത നിലയിൽ സ്ഥിതിചെയ്യുന്ന ഒരു തരക്കാർ ലഘുകാവ്യങ്ങളുടെ കാര്യത്തിൽ പ്രത്യേകം ദൃഷ്ടി വയ്ക്കുന്നവരായിരിക്കും. അതിനാൽ ലഘുകാവ്യങ്ങളുടെ അഭാവം ഭാഷയെ ബാധിക്കുന്നതല്ല. മഹാകവികൾ തങ്ങളുടെ വിസ്തൃതമായ പാണ്ഡിത്യത്തേയും പരിശ്രമത്തേയും ലഘുകാവ്യമാർഗ്ഗത്തിൽ സമർപ്പിക്കുന്നതു് ഒരു വലിയ അപരാധമാകുന്നു.

നക്ഷത്രതാരാഗ്രഹസങ്കുലാപി
ജ്യോതിഷ്മതീ ചന്ദ്രമസൈവ രാത്രിഃ

എന്നുള്ള കാളിദാസകവിവാക്യത്തിൽ അടങ്ങിയിരിക്കുന്ന തത്വത്തെ ഈ സന്ദർഭത്തിൽ ഭാഷാപ്രണയികളും വിശേഷിച്ചു മഹാകവികളും ഓർമ്മിക്കുന്നതു് അനുഗ്രഹമായിരിക്കും. ലഘുകാവ്യസഹസ്രങ്ങളാകുന്ന 'നക്ഷത്രതാരാഗ്രഹ'ങ്ങൾ എത്രമാത്രം തെളിഞ്ഞുദിച്ചു പരിലസിച്ചാലും മഹാകാവ്യസമുദായമാകുന്ന ചന്ദ്രമസ്സിനെക്കൊണ്ടല്ലാതെ ഭാഷാരജനി ജ്യോതിഷ്മതിയായി ഭവിക്കുന്നതല്ല.

ഖണ്ഡകാവ്യങ്ങളുടെ നിലയിൽനിന്നു് ഉയൎന്നിട്ടുള്ളവയും മഹാകാവ്യത്തിന്റെ സ്ഥാനത്തു് എത്തിയിട്ടില്ലാത്തവയും ആയി ഒരുതരം കാവ്യങ്ങൾ ഉണ്ടു്. ഇവയിൽ മഹാകാവ്യങ്ങൾക്കുള്ള ഗുണങ്ങൾതന്നെ അല്പം താഴ്ന്നനിലയിൽ കാണാവുന്നതാണു്. ഈ ഇനത്തിൽ ഉള്ള രണ്ടു സൽകാവ്യങ്ങളാണു വിജയോദയവും സാവിത്രിയും. രുഗ്മാംഗദചരിതത്തിന്റെയും പാണ്ഡവോദയത്തിന്റെയും സഹോദരങ്ങളാണു് ഈ കൃതികൾ. പ്രൌഢകല്പനാസുരഭിലമായ മലയാംകൊല്ലം കൊച്ചുണ്ണിത്തമ്പുരാന്റെ മറെറാരു വിശിഷ്ടകാവ്യമാകുന്നു. ചിങ്ങം തുടങ്ങിയുള്ള എല്ലാ മലയാളമാസങ്ങളേയുംകുറിച്ചു് ഈ കാവ്യത്തിൽ വൎണ്ണിച്ചിരിക്കുന്നു. ഓരോ മാസത്തിലും കേരളീയൎക്കുള്ള വിശേഷങ്ങൾ കവിയുടെ ദൃഷ്ടിയിൽ സമുചിതമായി പതിഞ്ഞിട്ടുണ്ടു്. പ്രൌഢമായ അൎത്ഥാലങ്കാരകല്പന ഈ കാവ്യത്തിന്റെ പ്രത്യേകഗുണമാകുന്നു. കുഞ്ഞിക്കുട്ടൻതമ്പുരാന്റെ 'കേരള'ത്തിലെ ഇതിവൃത്തം കേരളചരിത്രമാണു്. പ്രസിദ്ധനായ കെ. എം. ഈ കാവ്യത്തെക്കുറിച്ചു ഇപ്രകാരം പറയുന്നു. "ദിവസേന നശിച്ചുപോയിക്കൊണ്ടിരിക്കുന്നവയും അപൂൎവ്വം ചില വൃദ്ധന്മാരുടെ ഇടയിൽ മാത്രം ശേഷിച്ചുകിടപ്പുള്ളവയും ഇതരദേശീയന്മാൎക്കു് ഒരുവിധത്തിലും പ്രാപ്യമല്ലാത്തവയും ചരിത്രസാമഗ്രികളുടെ ഇടയിൽ ഒരു പ്രധാനസ്ഥാനം കൊടുക്കത്തക്കവയും ആയ ആവക ഐതിഹ്യങ്ങളെ കിട്ടിയിടത്തോളം ശേഖരിച്ചു് ഒരു കാവ്യരൂപേണ രേഖപ്പെടുത്തിവെക്കുക എന്നു മാത്രമേ ഈ ഗ്രന്ഥകാരൻ അഭിമാനിക്കുന്നുള്ളൂ." ഈ അഭിപ്രായം കേരളത്തെസ്സംബന്ധിച്ചു യഥാൎത്ഥമാകുന്നു. പ്രാചീനങ്ങളും നവീനങ്ങളും ആയി പല കേരളചരിത്രങ്ങളും നമുക്കു കിട്ടിയിട്ടുണ്ടു്. എന്നാൽ സരസപദ്യരൂപേണ ഭാഷയ്ക്കു ലഭിച്ചിട്ടുള്ള ആദ്യത്തെ കേരളചരിത്രം ഈ 'കേരളം' തന്നെയാകുന്നു. ഈ കാവ്യന്റെ അപൂൎണ്ണത സഹൃദയന്മാരായ ചരിത്രപ്രിയന്മാരെ ഖേദിപ്പിക്കുന്ന ഒന്നായിരിക്കുമെന്നതിനു സംശയമില്ല.

കേരള സാഹിത്യ അക്കാദമി

പഞ്ചതന്ത്രം സഹൃദയാനന്ദം എന്ന രണ്ടു കാവ്യങ്ങളെ ക്കുറിച്ചുകൂടി ഇവിടെ സ്മരിക്കേണ്ടിയിരിക്കുന്നു. ഇവ സംസ്കൃതത്തിൽനിന്നു ഭാഷപ്പെടുത്തിയിട്ടുള്ളവയാണ്. ശുദ്ധി കൂടിയ ഭാഷയിൽ മൂലത്തിന്റെ ഗുണങ്ങളെ പ്രതിബിംബിപ്പിക്കുന്നതിനു ഈ കൃതികളുടെ കർത്താക്കന്മാർക്കു സാധിച്ചിട്ടുണ്ടെന്നും പറയാം.

ഈ ഇനത്തിൽ പല സംസ്കൃതകാവ്യങ്ങളും ഭാഷപ്പെടുത്തേണ്ടവയായിട്ടുണ്ട്. വിഷ്ണുവിലാസം ഭിക്ഷാടനം നളാഭ്യുദയം ശങ്കരാഭ്യുദയം ഗംഗാവതരണം മുതലായ അസംഖ്യം സംസ്കൃതകാവ്യങ്ങളുടെ ഭാഷാന്തരം ലഭിക്കേണ്ടതു് അത്യാവശ്യമാകുന്നു. രാമപാണിവാദൻ ഉൽപ്രേക്ഷാവല്ലഭൻ വാമനൻ രാജചൂഡാമണിദീക്ഷിതർ നീലകണ്ഠദീക്ഷിതർ മുതലായ മഹാകവികളുടെ സാരസ്വതവിലാസത്തിന്റെ പരിണതഫലങ്ങളായ ഈ വക കാവ്യങ്ങളുടെ ഭാഷാന്തരങ്ങൾ നമ്മുടെ കാവ്യഭണ്ഡാഗാരത്തിന്റെ വിലയേയും വിശാലതയേയും വർദ്ധിപ്പിക്കുമെന്നതിനു സംശയമില്ല. നമുക്കു ചക്രകവിയുടെ കാവ്യങ്ങൾക്കും എല്ലാം ഭാഷാന്തരം ലഭിക്കണം. ദശാവതാരചരിതം ഭരതചരിതം പതഞ്ജലിചരിതം കമ്പരായചരിതം എന്നീ സംസ്കൃതകാവ്യങ്ങളുടെ പേരുകളും ഇവിടെ സ്മരിക്കേണ്ടവയാകുന്നു. ക്ഷേമേന്ദ്രൻ രാമഭദ്രദീക്ഷിതർ മുതലായവരുടെ വാഗ്വിലാസം സംസ്കൃതാനഭിജ്ഞന്മാരായ കേരളീയർക്കും ആസ്വാദ്യമാക്കിത്തീർക്കുന്നതിനു വേണ്ട ശ്രമം പണ്ഡിതന്മാരായ കവികൾ ചെയ്യേണ്ടതാകുന്നു.

കവനകൌമുദി ഭാഷാപോഷിണി രസികരഞ്ജിനി വിദ്യാവിനോദിനി മുതലായ മാസികകളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പല കാവ്യങ്ങളുടേയും പേരുകൾ ഇവിടെ ഓർമ്മിക്കേണ്ടതാകുന്നു. ഈ വക മാസികകളിൽ അസംഖ്യം ചെറിയ കാവ്യങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അവ അധികവും സ്വതന്ത്രങ്ങളാകുന്നു. ശകുന്തള ഉപകോശ ദേവദത്തൻ രത്നാവലി

സത്യവതി പ്രമദ്വരാചരിതം മാലതി സ്വാഹാസുധാകരം ഗജേന്ദ്രമോക്ഷം സീമന്തിനീചരിതം മുതലായവയുടെ പേരുകൾ ഈ സന്ദർഭത്തിൽ പ്രസ്താവിക്കേണ്ടതുണ്ട്. എസ്. പരമേശ്വരയ്യർ, വള്ളത്തോൾ നാരായണമേനോൻ, പന്തളം കേരളവർമ്മതമ്പുരാൻ, നടുവത്തു മഹൻനമ്പൂരി, കാലടി രാമൻനമ്പിയാർ, കുററിപ്പുറത്തു കേശവൻനായർ, ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ, കുണ്ടൂർ നാരായണമേനോൻ, പി. ജി. രാമയ്യർ, ഒറവങ്കര ശങ്കരൻനമ്പൂരി, കൃഷ്ണൻകർത്താവ്, ലക്ഷ്മണൻനമ്പൂരി, രാമൻപിള്ള (വക്കം) മുതലായ കവികളാണ് ഈ വക കാവ്യങ്ങളുടെ കർത്താക്കന്മാർ. ഈ കാവ്യങ്ങളിൽ അധികവും കവികൾ കൂട്ടുകൂടി രചിച്ചിട്ടുള്ളവയാണ്. ഇവയിൽ പലതിലും കാവ്യഗുണങ്ങൾ തികഞ്ഞു പ്രകാശിക്കുന്നുണ്ട്. സത്യവതി സന്താനഗോപാലം മുതലായവ ഇപ്രകാരമുള്ള ചില കൃതികളാകുന്നു.

അമിതമായ അഭിവൃദ്ധി ലഭിച്ചിട്ടുള്ള മറെറാരു സാഹിത്യശാഖയാകുന്നു നാടകം. ഈ ഇനത്തിൽ ആദ്യമായി ഉണ്ടായ കൃതി കേരളവർമ്മ വലിയ കോയിത്തമ്പുരാന്റെ അഭിജ്ഞാനശാകുന്തളമാകുന്നു. ഈ നാടകത്തിന്റെ ആവിർഭാവത്തോടുകൂടി ജനങ്ങളുടെയിടയിൽ ഒരു അതിരില്ലാത്ത നാടകഭ്രമമുണ്ടായി. ക്രമേണ പല കവികളും സംസ്കൃതത്തിൽനിന്നു നാടകങ്ങൾ (രൂപകങ്ങൾ) ഭാഷപ്പെടുത്തുവാനും സ്വയമേവ നിർമ്മിക്കുവാനും തുടങ്ങി. ഈവിധം നാടകകർത്താക്കന്മാരായി ഭവിച്ച കവികളിൽ പലരും വ്യുൽപത്തിയും വാസനയും വളരെ കുറഞ്ഞവരായിരുന്നു. അതുകൊണ്ടു നാട്യകലയുടെ ശാസ്ത്രീയങ്ങളായ മൂലതത്വങ്ങളെ അറിയുന്നതിനും അറിഞ്ഞാൽത്തന്നെ ആദരിക്കുന്നതിനും അവക്കു കഴിഞ്ഞിരുന്നില്ല. ഇക്കാലത്ത് ഉണ്ടായിട്ടുള്ള സ്വതന്ത്രരൂപകങ്ങളിൽ അധികവും ശുഷ്കങ്ങളായി സഹൃദയശ്ലാഘയെ അർഹിക്കാതിരുന്നതിനു ഇതുതന്നെ കാരണം. ശുഷ്കരൂപകങ്ങളുടെ അഭിവൃദ്ധി ഏററവും ദുസ്സഹമായപ്പോൾ ആണ രസികശിരോമണിയായ രാമക്കുറുപ്പിന്റെ ച

ക്കീചകരം ആവിർഭവിച്ചതു്. ഈ പരിഹാസകവനം അതിന്റെ ഉദ്ദേശത്തെ ഒരുവിധം നിവ്വഹിക്കുകതന്നെ ചെയ്തു. ദുന്നാടകപ്രകരമാകുന്ന മേഘപടലങ്ങളുടെ പിടിയിൽനിന്നു വിമുക്തമായി നമ്മുടെ സാഹിത്യാന്തരിക്ഷം ഇപ്രകാരമാണു വിശുദ്ധപ്രകാശത്തെ വഹിച്ചതെന്നു പറയേണ്ടതാകുന്നു.

ഭാഷാരൂപകങ്ങളിൽ ഉത്തമസ്ഥാനത്തെ അഹിക്കുന്നവ സംസ്കൃതത്തിൽനിന്നു ഭാഷപ്പെടുത്തിയിട്ടുള്ളവതന്നെയാകുന്നു. ഇവയിൽ ശാകുന്തളവും ഉത്തരരാമചരിതവുംതന്നെ പ്രഥമഗണനീയങ്ങൾ.

'കവിതാ കാളിദാസസ്യ
തത്ര ശാകുന്തളം മതം.'

എന്നു സഹൃദയന്മാർ തല കുലുക്കി സമ്മതിച്ചിരിക്കുന്ന ഒരു കാവ്യരത്നമാണു ശാകുന്തളം. ഈ കൃതിക്കു കേരളവമ്മ വലിയ കോയിത്തമ്പുരാൻ ചെയ്തിരിക്കുന്ന ഭാഷ, കൈരളിയുടെ ഒരു അമൂല്യമായ ഭൂഷണമാകുന്നു. മൂലത്തിന്റെ സവ്വരഹസ്യങ്ങളേയും അറിഞ്ഞു് അവയെ ഭംഗിയായി ഭാഷയിൽ പ്രകാശിപ്പിക്കുന്നതിൽ പരിഭാഷകൻ നല്ല സാമത്ഥ്യം കാണിച്ചിട്ടുണ്ടു്. ഭാഷാശാകുന്തളത്തിന്റെ ചില ഭാഗങ്ങൾ മൂലത്തെ അതിശയിക്കത്തക്ക രസികത്വം വഹിക്കുന്നവയാകുന്നു എന്നു സഹൃദയന്മാക്കു് അറിയുവാൻ കഴിയും. ശാകുന്തളംഭാഷയിൽ സംസ്കൃതപദപ്രയോഗം കുറെ അതിരു കടന്നുപോയി എന്നു ഒരു ദോഷം ചിലർ പറയുന്നുണ്ടു്. ഈ ദോഷം സമ്മതിക്കത്തക്കതുതന്നെ.

വമത്യസൌ ഹുതാശനം ഹിമച്ഛലേന രശ്മിഭി-
സ്ത്വമപ്യനംഗ! വജ്രവൽ സുമാശുഗാൻ വിമുഞ്ചസി

ഇത്യാദി ഭാഗങ്ങൾ ഉദാഹരിക്കപ്പെടാം. അവ്യുല്പന്നന്മാക്കു് ഈ മാതിരി 'ഭാഷ'കൊണ്ടു് ഒരു പ്രയോജനവും ഇല്ല. എന്നാൽ ഇപ്രകാരമുള്ള ഭാഗങ്ങൾ ശാകുന്തളത്തിൽ വളരെക്കുറച്ചുമാത്രമേ ഉള്ളൂ എന്നു ഓമ്മിക്കേണ്ടതാകുന്നു.

മാനോടൊത്തുനടന്ന മന്മഥകഥാഗന്ധം ഗ്രഹിക്കാത്തവൾ
താനോ നാഗരികാംഗനാരസികനാമെന്നോ ഭ്രമിപ്പിക്കുവാൻ

ഇത്യാദി സുഗ്രഹങ്ങളും മൂലത്തെ അതിശയിക്കത്തക്കവിധം രസികത്വം കൂടിയവയും ആയ ഭാഗങ്ങൾ ശാകുന്തളത്തിൽ ഉണ്ട്.

ക്വ വയം ക്വ പരോക്ഷമന്മഥോ
മൃഗശാവൈസ്സമമേധിതോ ജനഃ

എന്ന മൂലം നോക്കുക. 'പരോക്ഷമന്മഥോ' എന്ന പദത്തിന്ന 'മന്മഥകഥാഗന്ധം ഗ്രഹിക്കാത്തവൾ' എന്ന ഭാഷ മൂലത്തെ അതിശയിക്കുന്ന ഒന്നാണ്. മന്മഥകഥയുടെ ഗന്ധം പോലും ഇല്ലാത്തവൾ എന്നു വരുന്നതോടുകൂടി കാമിക്കുന്നതിന്നുള്ള അയോഗ്യത വദ്ധിക്കുന്നതാണല്ലൊ. അതുപോലെ 'വയം' എന്ന പദത്തിന്ന 'നാഗരികാംഗനാരസികനാമെന്നോ' എന്ന ഭാഷയും സഹൃദയന്മാക്ക് പുളകം ഉണ്ടാക്കുന്ന ഒന്നാണ്. ഇവിടെ മൂലത്തിൽ കല്പിച്ചിട്ടുള്ളതിൽ കൂടുതലായി ശകുന്തളയുടെ അയോഗ്യതയും രാജാവിൻെറ യോഗ്യതയും ഭാഷയിൽ പ്രകാശിപ്പിക്കപ്പെട്ടു. അതോടുകൂടി തനിക്ക് ഒരുവിധത്തിലും ശകുന്തളയോട് അനുരാഗമുണ്ടാകുവാൻ ഇടയില്ലെന്നുള്ള രാജാവിൻെറ ആശയം അധികം സമത്ഥിതമായി. മൂലകവിയുടെ ആശയമമ്മങ്ങളെ നല്ലപോലെ മനസ്സിലാക്കിയിട്ടുള്ള ഒരു മഹാപണ്ഡിതനല്ലാതെ ഈവിധം ഭാഷപ്പെടുത്തുവാൻ കഴിയുന്നതല്ല. സംസ്കൃതപദപ്രയോഗം അധികമായിപ്പോയി എന്ന സംഗതി, പൊതുജനങ്ങൾക്കു ശാകുന്തളത്തോടുള്ള അഭിരുചിയെ അല്പവും കുറച്ചിട്ടില്ല. വാസ്തവത്തിൽ പുനം ഉണ്ണായിവാരിയർ മഹിഷമംഗലം കോട്ടയത്തു തമ്പുരാൻ മുതലായ പൂവ്വകവികളുടെ ഭാഷയിൽ പരിചയിച്ചു തഴമ്പു വന്നിട്ടുള്ള ഹൃദയങ്ങൾക്കു വലിയ കോയിത്തമ്പുരാൻെറ ഭാഷാരീതിയിൽ വിശേഷിച്ച് ഒരു കുററവും തോന്നുവാനിടയില്ല. വലിയ കോയിത്തമ്പുരാൻതന്നെ സംസ്കൃതപദങ്ങൾ കുറച്ചു ശാകുന്തളത്തെ ഒന്നു പരിഷ്കരിച്ചിട്ടുണ്ട്. ഈ പരിഷ്കരിക്കപ്പെട്ട ശാകുന്തളത്തിൽ

മുൻപു പറഞ്ഞ ദോഷം വളരെ കുറവാകുന്നു. പി. ജി. രാമയ്യർ എ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ എന്നിവരും ശാകുന്തളത്തിന്റെ പരിഭാഷകന്മാരാകുന്നു. സംസ്കൃതപദങ്ങൾ കുറവാണെന്ന സംഗതിയിൽ ഇവ വലിയ കോയിത്തമ്പുരാന്റെ ശാകുന്തളത്തെ അതിശയിച്ചുവില്ലുന്നു.

ഭവഭൂതിയുടെ കൃതികളിൽ പ്രഥമഗണനീയം ഉത്തരരാമചരിതമാകുന്നു.

ഉത്തരേ രാമചരിതേ
ഭവഭൂതിൎവ്വിശിഷ്യതേ

എന്നാണു പണ്ഡിതന്മാർ ഈ നാടകത്തെക്കുറിച്ചു് അഭിപ്രായപ്പെട്ടിരിക്കുന്നതു്. ഈ പ്രൌഢകൃതിയുടെ പരിഭാഷകൻ സുഗൃഹീതനാമാവായ ചാത്തുക്കുട്ടിമന്നാടിയാരാകുന്നു. ഉത്തരരാമചരിതം ഭാഷയാക്കുന്നതിനു വളരെ വിഷമതകൾ ഉണ്ടു്. മൂലത്തിലെ ആശയങ്ങളാണെങ്കിൽ അധികം ഭാവഗംഭീരങ്ങൾ; ഗദ്യങ്ങളും പദ്യങ്ങളും ദീൎഘദീൎഘങ്ങളായ സമാസപദങ്ങളെക്കൊണ്ടു പരിഭാഷകന്മാരെ ക്ലേശിപ്പിക്കുന്നവ; വ്യാഖ്യാനങ്ങളും പാഠങ്ങളും വിവിധങ്ങൾ; ഈ ക്ലേശങ്ങൾ ഒക്കെ ഇരുന്നിട്ടും ഉത്തരരാമചരിതം ഭാഷയാക്കുന്ന കാൎയ്യത്തിൽ മന്നാടിയാർ വിജയത്തെ പ്രാപിച്ചിരിക്കുന്നു. സംസ്കൃതപദങ്ങൾ കുറഞ്ഞു ലാളിത്യവും പ്രസാദവും കൂടിയിരിക്കും എന്നതു മന്നാടിയാരുടെ ഭാഷയ്ക്കുള്ള ഗുണമാകുന്നു. വ്യുല്പന്നന്മാൎക്കെന്നപോലെ അവ്യുല്പന്നന്മാൎക്കും ഉത്തരരാമചരിതത്തിൽ നിൎഭയം പ്രവേശിച്ചു രസിക്കാം. ഈ ഗുണംനിമിത്തം ശാകുന്തളംഭാഷയ്ക്കു ഉള്ളതിനേക്കാൾ കൂടുതൽ മെച്ചം ഉത്തരരാമചരിതത്തിനു കല്പിച്ചു കൊടുക്കുന്നവർ പലരും ഉണ്ടു്.

ഏതസ്മിന്മദകളമല്ലികാക്ഷപക്ഷ-
വ്യാധൂതസ്ഫുരദുരുദണ്ഡപുണ്ഡരീകാഃ
ബാഷ്പാംഭഃപരിപതനോദ്ഗമാന്തരാളേ
സംദൃഷ്ടാഃ കുവലയിനോ മയാ വിഭാഗാഃ

എന്ന മൂലപദ്യത്തിന്റെ ഭാഷാന്തരം താഴെ ചേൎക്കുന്നു.

അംഭോജാക്ഷി! മദിച്ചഹംസഗണമാട്ടിടുന്ന പക്ഷങ്ങളാൽ
വണ്ണംകൂടിയ തണ്ടുലഞ്ഞു വെളിയിൽ കാണുംവിധം ഭംഗിയിൽ
അംഭോജങ്ങളുമാമ്പലും നിറയുമീപ്പമ്പാപ്രദേശങ്ങളെ-
ക്കണ്ണീർ വീഴുമുടൻ നിറഞ്ഞിടുമതിൻമദ്ധ്യത്തിലീക്ഷിച്ചു ഞാൻ

ഇവിടെ 'കണ്ണീർവീഴുമുടൻനിറഞ്ഞിടു'മെന്ന ഭാഷ വളരെ നന്നായിട്ടുണ്ട്. ഭാഷയിലെ 'ഉടൻ' മൂലത്തിലില്ലാത്തതാണ്. കണ്ണിൽനിന്നു ബാഷ്പം വീണാൽ പിന്നെയും അതു വന്നുനിറയുന്നതിനു താമസമില്ലെന്നുള്ള അവസ്ഥ സങ്കടത്തിൻെറ ആധിക്യത്തെ കാണിക്കുന്നതിനാൽ പരിഭാഷകൻെറ ഔചിത്യത്തെ പ്രശംസിക്കേണ്ടിയിരിക്കുന്നു. ദൈർഘ്യം കൂടിയ സമാസപദങ്ങളെ എങ്ങിനെയാണ് കവി ശുചിയായി ഭാഷപ്പെടുത്തുന്നതെന്നും ഈ ഭാഷയിൽനിന്നു ഗ്രഹിക്കേണ്ടതുണ്ട്. ഒരു ഉദാഹരണംകൂടി കാണിക്കാം.

മൂലം.

ഇഹ സമദശകുന്താക്രാന്തവാനീരമുക്ത-
പ്രസവസുരഭിശീതസ്വച്ഛതോയാവഹന്തി
ഫലഭരപരിണാമശ്യാമജംബൂനികുഞ്ജ-
സ്ഖലനമുഖരഭൂരിസ്രോതസോനിർഝരിണ്യഃ

ഭാഷ.

വാനീരത്തിൽ മദിച്ച പക്ഷികളിരിക്കുമ്പോൾ കൊഴിഞ്ഞുള്ള നൽ
സൂനംകൊണ്ടു സുഗന്ധമാന്നതി തണുപ്പുള്ളച്ഛവെള്ളത്തൊടും
താനേകാലം പഴുത്തു നീലനിറമാം ജംബൂവനേമുട്ടിവൻ-
ധ്വാനത്തോടൊഴുകുന്ന ചോലകളിതാ നാനാവഴിക്കീവനേ

മൂലത്തിൻെറ അത്ഥത്തിന് അല്പവും കാലുഷ്യം തട്ടാതെ ഇപ്രകാരം സരളമായ ഭാഷയിൽ അതിനെ പകത്തുവാൻ അധികം പേക്കു കഴിയുന്നതല്ല. ഒരു പദം മൂലത്തിൽ എത്രമാത്രം ദൈർഘ്യം കൂടിയതായാലും കൊള്ളാം; നല്ല ലളിതഭാഷയിൽ അതിൻെറ അത്ഥം വിശദമാക്കുവാൻ മന്നാടിയാക്ക് ഒരു സാമത്ഥ്യം വേറെയുണ്ട്. ഈ സാമത്ഥ്യമാണ് ഇവിടെ ഉദ്ധരിച്ച പദ്യത്തിൽ കാണുന്നത്. മൂലത്തിൻെറ സൌന്ദയ്യത്തിനു കോട്ടം തട്ടിയിട്ടുള്ള ഭാഗങ്ങൾ ഭാഷയിൽ ഇല്ലാത്തതില്ല.

കണ്ഡൂലദ്വിപഗണ്ഡപിണ്ഡകഷണാകമ്പേന സമ്പാതിഭി-
ർഗ്ഘമ്മസ്രംസിനിബന്ധനൈശ്ചകസുമൈരച്ചന്തിഗോദാവരീം

എന്ന ഭാഗത്തിൻെറ ഭാഷയെ പരിശോധിക്കാം.

ചൂടേററിട്ടൊട്ടുണ്ടെട്ടാററലർനിരയെ മദിച്ചാനഗണ്ഡങ്ങൾ തേച്ചി-
ട്ടാട്ടമ്പോളാശു ഗോദാവരിയിലിഹ പൊഴിക്കുന്നു തീരദ്രുമങ്ങൾ

* * * *

ഇവിടെ മൂലത്തിൻെറ ആകപ്പാടെയുള്ള അത്ഥം ഭാഷയിൽ കിട്ടുന്നുണ്ട്. 'വൃക്ഷങ്ങൾ പുഷ്പങ്ങളെക്കൊണ്ടു ഗോദാവരിയെ അച്ചിക്കുന്നു' എന്ന അത്ഥം മൂലത്തിൽ സ്പഷ്ടമാകുന്നു. ഉത്തമഗൃഹസ്ഥന്മാരുടെ മദ്ധ്യാഹ്നകാലധമ്മംകൂടി ഇവിടെ മൂലത്തിൽ പ്രതീയമാനമാകുന്നുണ്ട്. തങ്ങളുടെ സവ്വശ്രേയസ്സിനും മൂലമായ ഗോദാവരിയെ വൃക്ഷങ്ങൾ ആരാധിക്കുന്നു എന്നു പറഞ്ഞതിൽനിന്നു അവയുടെ ഉത്തമധമ്മവും ഗോദാവരിയുടെ (ആരാധനീയമായ) ദിവ്യത്വവുംകൂടി വ്യഞ്ജിതമാകുന്നു. 'സമ്പാതിഭിഃ' എന്ന പദംകൊണ്ടു തൃപ്തിപ്പെടാതെ 'അച്ചന്തി' എന്നുകൂടി മൂലത്തിൽ പ്രയോഗിച്ചിരിക്കുന്നതിൻെറ ഗഹനത ആലോചിക്കേണ്ടതാകുന്നു. 'അച്ചന്തി' എന്ന പദം കളഞ്ഞപ്പോൾ ഗോദാവരിയും ഭാഷയും ഒരുപോലെ അച്ചനീയമല്ലാതെയായി ഭവിച്ചു.

വൃത്രാരാതിയ്ക്കുപോലും പടയിലഭയസമ്മാനമെപ്പോഴുമേകി-
ദൃപ്യന്മാരെ ദ്രഹിപ്പിപ്പതിനുടനെറിയും ക്ഷാത്രതേജോഗ്നിയോടും
വത്തിക്കും മിത്രഗോത്രോത്ഭവനുപരെ രണത്തിന്നു കിട്ടീടിലിന്നെൻ-
കണ്ണും ഘോരാസ്രദീപ്തിച്ചുടതടവിയഞാണുള്ള വില്ലിൻെറ ഭാഗ്യം

എന്നിങ്ങനെ ഓജസ്സും തേജസ്സും തികഞ്ഞ പല പദ്യങ്ങളും മന്നാടിയാരുടെ ഭാഷാന്തരീകരണനിപുണതയെ കാണിക്കുന്നവയായി ഉത്തരരാമചരിതത്തിലുണ്ട്. ചുരുക്കം ചില സന്ദഭങ്ങളിൽ അബദ്ധപാഠങ്ങൾ പരിഭാഷകനെ വഴി തെററിച്ചിട്ടുണ്ടെന്നുകൂടി പ്രസ്താവിക്കേണ്ടതാകുന്നു.

ഉത്തരരാമചരിതംഭാഷ കൈരളിയുടെ ഒരു അമൂല്യനിധിയാകുന്നു. ഈ ഒരു വിശിഷ്ടകൃതി മന്നാടിയാരുടെ പേരി

നെ ഭാഷാലോകത്തിൽ ദൃഢപ്രതിഷ്ഠമാക്കിച്ചെയ്യുന്നതാണ്.

മന്നാടിയാരുടെ മറ്റൊരു കൃതിയാണു ജാനകീപരിണയം നാടകം. മൂലത്തിന്റെ കർത്താവു അനുഗ്രഹീതമഹാകവിയും രാമഭക്തശിഖാമണിയും ആയ രാമഭദ്രദീക്ഷിതരാകുന്നു. ഗുണപുഷ്ടമായ ഒരു കൃതിയാണു ജാനകീപരിണയം. രാമഭദ്രദീക്ഷിതരുടെ കവനവൈഭവവും കല്പനാചാതുര്യവും മറ്റും ഈ നാടകത്തിൽ നിരുപമമായി പ്രകാശിക്കുന്നുണ്ടു്. ഉത്തരരാമചരിതം ഭാഷയാക്കുന്നതിനുമുൻപാണു മന്നാടിയാർ ഈ കൃതിയിൽ കയ്യുവച്ചതു്. അതുകൊണ്ടു മന്നാടിയാരുടെ ഗുണങ്ങൾ ഈ കൃതിയിൽ വേണ്ടവിധം പുഷ്ടിയെ പ്രാപിച്ചുകാണുന്നില്ല. ഭാഷയിൽ അരുചിജനകങ്ങളായ പല പ്രയോഗങ്ങളും ഉണ്ടു്. ജാനകീപരിണയത്തിനു ഉത്തരരാമചരിതത്തിന്റെ സഹോദരസ്ഥാനം കല്പിച്ചുകൊടുക്കാവുന്നതാകുന്നു.

കാളിദാസരുടേയും ഭവഭൂതിയുടേയും ഇതരരൂപകങ്ങളും (വിക്രമോർവ്വശീയം മാളവികാഗ്നിമിത്രം മഹാവീരചരിതം മാലതീമാധവം) മൃച്ഛകടികം പ്രസന്നരാഘവം അനർഘരാഘവം ചണ്ഡകൗശികം വേണീസംഹാരം മുദ്രാരാക്ഷസം തപതീസംവരണം സുഭദ്രാധനഞ്ജയം നാഗാനന്ദം രത്നാവലി പ്രിയദർശിക പ്രബോധചന്ദ്രോദയം ആശ്ചര്യചൂഡാമണി ഭൈമീപരിണയം എന്നിവയും ഭാഷപ്പെടുത്തിയിട്ടുള്ള രൂപകങ്ങളാകുന്നു. ഭാസകൃതികൾക്കും ഭാഷാന്തരം ലഭിച്ചിട്ടുണ്ടു്. മാളവികാഗ്നിമിത്രം വിക്രമോർവ്വശീയം മുതലായവയ്ക്കു ഒന്നിലധികം ഭാഷാന്തരങ്ങൾ ലഭിച്ചിട്ടുണ്ടെന്നുകൂടി പറയേണ്ടിയിരിക്കുന്നു. കുഞ്ഞിക്കുട്ടൻതമ്പുരാൻ കണ്ടൂർ നാരായണമേനോൻ ചെറിയ കുഞ്ഞുണ്ണിയച്ചൻ കൊട്ടാരത്തിൽ ശങ്കുണ്ണി രാജരാജവർമ്മ കോയിത്തമ്പുരാൻ കുമ്മനം കോവിന്ദപ്പിള്ള പന്തളത്തു കേരളവർമ്മതമ്പുരാൻ നടുവത്തു മഹൻനമ്പൂതിരി കവിയൂർ രാമൻനമ്പിയാർ കടത്തനാട്ടു ഉദയവർമ്മതമ്പുരാൻ നാണുവയ്യാശാസ്ത്രി മുതലായവരാണ് മുൻപു പറഞ്ഞ രൂപകങ്ങളുടെ പരിഭാഷകന്മാർ. ഇവിടെ പേർപറഞ്ഞ രൂപകങ്ങൾ സംസ്കൃതത്തിൽ

രണ്ടാംതരത്തിലും മൂന്നാംതരത്തിലും ഉൾപ്പെടുന്നവയാണു്. ഒന്നാംതരത്തിൽ ഉള്ള ശാകുന്തളാദികളെ അപേക്ഷിച്ചു്, ഗുണത്തിങ്കൽ ഇവയ്ക്കു് അത്രമാത്രം കുറവും കാണും. കുഞ്ഞിക്കുട്ടൻ തമ്പുരാൻ (പന്തളം) കേരളവൎമ്മതമ്പുരാൻ കുണ്ടൂർ നാരായണമേനവൻ കടത്തനാട്ടു് ഉദയവൎമ്മതമ്പുരാൻ നടുവത്തു മഹൻനമ്പൂതിരി മുതലായ കവികൾ ഭാഷപ്പെടുത്തിയിട്ടുള്ള കൃതികൾക്കു തദുചിതങ്ങളായ ഗുണങ്ങൾ ഉണ്ടെന്നു പറയാവുന്നതാണു്. ഈവക കൃതികൾ നമ്മുടെ രൂപകസാഹിത്യത്തിനു് അസാമാന്യമായ പരിപുഷ്ടിയെ ജനിപ്പിച്ചിരിക്കുന്നു എന്നു ഭാഷാപ്രണയികൾക്കു് ആഹ്ലാദിക്കാവുന്നതാകുന്നു.

ഇവിടെ പേർപറഞ്ഞ ഭാഷാരൂപകങ്ങൾ എല്ലാം ഒരുപോലെ മെച്ചം തികഞ്ഞവയാണെന്നു പറയാവുന്നതല്ല. ചിലവയിൽ കുററങ്ങളും കുറവുകളും ധാരാളം ഉണ്ടെന്നുതന്നെ പറയണം. അവയുടെ ഗുണദോഷങ്ങളെക്കുറിച്ചു പണ്ഡിതന്മാർ വേണ്ടവിധം നിരൂപണംചെയ്തിട്ടുണ്ടു്. അനൎഘരാഘവം വേണീസംഹാരം മുദ്രാരാക്ഷസം മുതലായ ചില കൃതികളെ ഭാഷയാക്കുന്നതിനു് അധികം ക്ലേശമുണ്ടു്. സംസ്കൃതത്തിൽ അവയ്ക്കുള്ള പ്രൌഢിയേയും ഗംഭീരതയേയും ഭാഷയിലും കളയാതെ സംരക്ഷിക്കുന്ന കാൎയ്യം എളുപ്പമല്ല. ഇവയിൽ കയ്യു വയ്ക്കുന്നവർ എത്ര നിപുണന്മാരായാലും ചില കുററങ്ങൾ ഭാഷയിൽ സംഭവിക്കുകതന്നെ ചെയ്യും. 'മുരാരേസ്തൃതീയഃപന്ഥാഃ' എന്നാണു പണ്ഡിതന്മാർ പറയുന്നതു്. ഈവിധമുള്ള അനൎഘരാഘവത്തെ എതു മഹാകവിക്കും നിൎദ്ദോഷലേശമായി ഭാഷയാക്കാവുന്നതല്ല. ഒരു സൽകവിയ്ക്കു കിട്ടാവുന്ന വിജയം അനൎഘരാഘവത്തിന്റെ കാൎയ്യത്തിൽ കുമ്മനം ഗോവിന്ദപ്പിള്ളയ്ക്കു ലഭിച്ചിട്ടുണ്ടെന്നു പറയാം. ഭൈമീപരിണയത്തിന്റെ കാൎയ്യത്തിൽ കേ. പി. കറുപ്പന്റെ നിലയും ഇതുതന്നെ. കടത്തനാട്ടു ഉദയവൎമ്മതമ്പുരാന്റെ പ്രിയദൎശികയും കുഞ്ഞിക്കുട്ടൻതമ്പുരാന്റെ ആശ്ചൎയ്യചൂഡാമണിയും ശ്ലാഘയെ അൎഹിക്കുന്ന രണ്ടു

ഭാഷാന്തരങ്ങളാകുന്നു. കുലശേഖരകവിരാട്ടിന്റെ സംവരണ ധനഞ്ജയങ്ങൾക്കു ഭാഷ കിട്ടുന്നതിനു നമുക്കു പ്രത്യേകം അവകാശമുണ്ട്. കാളിദാസകൃതികളിൽ അതിപരിചയത്താൽ ലഭിച്ചിട്ടുള്ള സംസ്കാരവിശേഷമാണു കുലശേഖരനെ ധനഞ്ജയാദിപ്രണയനത്തിന്നു പ്രേരിപ്പിച്ചതു്.

കർണ്ണൌ നഃ കാളിദാസപ്രവിഹിതരചനാഃ കർണ്ണപൂരീക്രിയാസ്തം

എന്നു കവി പ്രകാരാന്തരേണ ഈ അഭിപ്രായത്തെ തുറന്നുസമ്മതിക്കുന്നു. ഇപ്രകാരം സജീവമായ കാളിദാസപ്രസ്ഥാനാനുകരണംകൊണ്ടു സൌന്ദൎയ്യവും പ്രൌഢിയും തികഞ്ഞ ഒരു കൃതിയാണു ധനഞ്ജയം. കവിയൂർ രാമൻനമ്പിയാരാണു് ഈ കൃതിയുടെ പരിഭാഷകൻ. ഈ കവിയുടെ നില പരിഭാഷകഗണനയിൽ ഏതാണെന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ധനഞ്ജയംഭാഷയും അത്ര്യന്തം നന്നായിട്ടുണ്ടു്. കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ മാലതീമാധവവും പ്രത്യേകം പേർ പറയേണ്ട ഒരു വിശിഷ്ടകൃതിയാകുന്നു.

ഈ ഇനത്തിൽ പല കൃതികളുടേയും ഭാഷാന്തരങ്ങൾ സംസ്കൃതത്തിൽനിന്നു നമുക്കു ലഭിക്കേണ്ടതുണ്ടു്. ബാലഭാരതം ബാലരാമായണം (രാജശേഖരൻ) സങ്കല്പസൂൎയ്യോദയം (വേദാന്തദേശികർ) സീതാരാഘവം ചന്ദ്രിക (രാമപാണിവാദൻ) മല്ലികാമാരുതം (ഉദ്ദണ്ഡൻ) വസുമതീവിക്രമം (കാക്കശ്ശേരി ഭട്ടതിരി) നളചരിതം (നീലകണ്ഠദീക്ഷിതർ) കമലിനീകളഹംസം (രാജചൂഡാമണിദീക്ഷിതർ) മുതലായവയുടെ പേരുകൾ ഇവിടെ മറക്കാവുന്നവയല്ല. ഭാണപ്രഹസനാദിരൂപകശാഖകളിൽ നമുക്കുള്ള സമ്പത്തു വളരെ ചുരുങ്ങിയതാകുന്നു. ഈ വക ശാഖകളിൽ ഉള്ള പല സംസ്കൃതകൃതികളേയും ഭാഷപ്പെടുത്തേണ്ടതുണ്ടു്.

സ്വതന്ത്രനാടകങ്ങളുടെ കാൎയ്യത്തിൽ നമ്മുടെ നില വളരെ പരുങ്ങലുതന്നെ. നാടകങ്ങൾ അസംഖ്യം ഉണ്ടായിട്ടുണ്ടു്. എന്നാൽ വിലയും നിലയും ലഭിച്ചിട്ടുള്ളവ ചുരുക്കമാകുന്നു. ഇ

ടക്കാലത്തു കവികളെ ബാധിച്ച അസ്സ,ഹണിയമായ നാട കഭ്രമത്തിന്റെ നിർജ്ജീവസന്താനങ്ങളാണു് ഈ സ്വതന്ത്രനാട കങ്ങളിൽ അധികം എന്നവും; 'നാടകാന്തം കവിത്വം' എന്നാണ പണ്ഡിതമതം. നമ്മുടെ കവികളിൽ പലരും ഈ തത്വം മനസ്സിലാക്കിയിട്ടുണ്ടോ എന്ന സംശയം തോന്നുന്നു. പക്ഷെ 'നാടകാദ്യം കവിത്വം' എന്നായിരിക്കാം അവരുടെ വിചാരം. കുറെ ഗദ്യവും പദ്യവും (ഇടവിട്ടു) അങ്കങ്ങളും ഉ ണ്ടായാൽ അതു ഒരു നാടകമായി എന്നു പലക്കും അഭിപ്രായ മുണ്ടായിരുന്നതായി ഊഹിക്കാം.

മത്വാ പദഗ്രന്ഥനമേവ കാവ്യം
മന്ദാഃ സ്വയം താവതി ചേഷ്ടമാനാഃ
മജ്ജന്തി ബാലാ ഇവ പാണിപാദ-
പ്രസ്പന്ദമാത്രം പ്ലവനം വിദന്തഃ

എന്നുള്ള നീലകണ്ഠദീക്ഷിതരുടെ പദ്യം ഇവിടെ അനസ്മരിക്ക ന്നതു യുക്തമായിരിക്കും. കയ്യും കാലും ചലിപ്പിക്കുന്നതുകൊ ണ്ടുമാത്രം ഒരു ക്രിയ നീന്തലാകുന്നതല്ലല്ലോ. ഇപ്രകാരമുള്ള നാടകങ്ങളിൽ അധികവും ചക്കീചങ്കരത്തിലെ കുംഭാണ്ഡ ന്റെ ഭാണ്ഡത്തിൽനിന്ന പുറപ്പെട്ട അസ്ത്രങ്ങളേറു് എവിടെ യോ പോയി മറഞ്ഞതു വലിയ ഉപകാരമായി. വിദ്യാവി നോദിനിയുടെ അഭിപ്രായമന്ത്രങ്ങളും നാടകദുർദ്ദേവതാബാധ യിൽനിന്ന ഭാഷയെ രക്ഷിക്കുന്നതിന്ന വളരെ പ്രയോജനപ്പെട്ടു. ഇന്ദുമതീസ്വയംബരം മനോരമാവിജയം മുതലായ കൃതികൾ ക്ക വിദ്യാവിനോദിനിയിൽനിന്ന ലഭിച്ചിട്ടുള്ള സമ്മാനങ്ങളു ടെ സ്വഭാവം സഹൃദയന്മാർ മറന്നിരിക്കുവാൻ ഇടയില്ല. ഈ വക ക്ഷുദ്രനാടകങ്ങളുടെ നഷ്ടം ഭാഷയ്ക്കു് ഒരു വലിയ ലാഭമാ യിത്തന്നെ പരിണമിച്ചു.

സ്വതന്ത്രനാടകങ്ങളിൽ വിശിഷ്ടങ്ങൾ ഇല്ലെന്ന ധരിക്കേ ണ്ടതില്ല. ഉമാവിവാഹം ചന്ദ്രിക (കൊച്ചുണ്ണിത്തമ്പുരാൻ-കു ഞ്ഞിക്കുട്ടൻതമ്പുരാൻ) സുഭദ്രാർജ്ജുനം (ഇക്കാവമ്മ) ഹരിശ്ചന്ദ്ര ചരിതം (കല്ലാശ്ശൽ കുട്ടപ്പമേനോൻ) കുചേലഗോപാലം (കൊ

ട്ടാരത്തിൽ ശങ്കുണ്ണി) ഭഗവദ്ദൂത് അക്രൂരഗോപാലം (നടുവത്തു് അച്ഛൻനമ്പൂതിരി) സന്താനഗോപാലം (കുഞ്ഞിക്കുട്ടൻതമ്പുരാൻ) ദേവയാനീചരിതം (കുട്ടമത്തു കുഞ്ഞികൃഷ്ണക്കുറുപ്പ്) വൈദർഭീവാസുദേവം (കുട്ടമത്തു കുഞ്ഞമ്പുക്കുറുപ്പ്) യയാതിചരിതം (തേലപ്പുറത്തു നാരായണൻനമ്പി) എന്നിവ സ്വതന്ത്രങ്ങളായ ചില രൂപകങ്ങളാകുന്നു. ഇവയിലെ ഇതിവൃത്തസ്വഭാവം പേരിൽനിന്നു ഗ്രഹിക്കാവുന്നതാണല്ലോ.

നമ്മുടെ നാട്യശാസ്ത്രങ്ങളുടെ സ്വഭാവം വിചാരിച്ചാൽ ഒരു നാടകം ഉണ്ടാക്കി വിജയം സമ്പാദിക്കാമെന്നുള്ള അഹങ്കാരം സാമാന്യനായ ഒരു കവിക്കു് ഉണ്ടാകുന്നതല്ല. ഭരതാദ്യാചാര്യവിരചിതങ്ങളായ ശാസ്ത്രങ്ങൾ പരിഷ്കാരപാരമ്യത്തെ പ്രാപിച്ചിട്ടുള്ളവയും അവയുടെ അനുസരണം ഏതു കൃതിക്കും ഉൽകർഷപ്രദവും ആണെന്നു് ആരും സമ്മതിക്കും; എന്നാൽ അതോടുകൂടി, അവ നാടകകർത്താക്കന്മാരെ സംബന്ധിച്ചിടത്തോളവും മുള്ളുകൊണ്ടു നിർമ്മിക്കപ്പെട്ടിട്ടുള്ള ഒരുമാതിരി ഏകാന്തത്തടവുകളാണെന്നും പറയേണ്ടതുണ്ടു്. സാധിക്കേണ്ടവയായ നിയമങ്ങളുടെ ബഹുത്വവും കാഠിന്യവും അവയിൽ പ്രവേശിക്കുന്ന എത്ര വിദഗ്ദ്ധനായ കവിക്കും ചില മുറിവുകളും ചതവുകളും ഉണ്ടാക്കാതിരിക്കയില്ല. അവയെ അനുസരിച്ചുകൊണ്ടു് ഉന്നതവും വിശാലവും ആയ ഒരു അന്തരിക്ഷത്തിൽ സ്വാച്ഛന്ദ്യത്തോടുകൂടി സഞ്ചരിക്കണമെങ്കിൽ കവിക്കു നല്ല യോഗാഭ്യാസസിദ്ധിതന്നെ ഉണ്ടായിരിക്കണം. ഈ "യോഗസിദ്ധി" കൈവന്നിട്ടുള്ള കവികളുടെ കൃതികൾക്കു് അത്രമാത്രം ഉൽകർഷവും കാണും. കാളിദാസർ ഭവഭൂതി മുതലായി ചുരുക്കം ചില മഹാകവികൾക്കല്ലാതെ ഈ നിലയെ പ്രാപിക്കുവാൻ കഴിഞ്ഞിട്ടില്ല. പല കവികൾക്കും നാടകരചനയിൽ പരാജയം സംഭവിച്ചിട്ടുണ്ടു്; കവികളിൽ പലരും ഈ മാർഗ്ഗത്തിൽ കാലു വെയ്ക്കുകതന്നെ ചെയ്തിട്ടില്ല. നാടകപ്രസ്ഥാനത്തിന്റെ വിഷമതയും ഭരതശാസ്ത്രത്തിന്റെ കാഠിന്യവും ആണു് ഇതിൽനിന്നു മനസ്സിലാക്കേണ്ടതു്. ഈ സാഹിത്യസര

ണിയെ സംബന്ധിച്ചിടത്തോളവും സംസ്കൃതകവികളുടെ നില യിതാണെങ്കിൽ ഭാഷാകവികളുടെ സ്ഥിതിയെന്തായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. സാമാന്യം കൊള്ളാവുന്നവയെന്നു ഗണിച്ചുവരുന്ന നമ്മുടെ ചില നാടകങ്ങളിൽത്തന്നെ ശാസ്ത്രദൃഷ്ട്യാ പല ന്യൂനതകളും കാണുന്നുണ്ട്. ഭാഷയ്ക്കു ശാസ്ത്രീയമാൎഗ്ഗത്തിൽ വേണ്ട പരിഷ്കാരം ഉണ്ടായിട്ടില്ലാത്ത ഒരു കാലത്താണു നമ്മുടെ നാടകങ്ങളുടെ ഉല്പത്തി. അതുകൊണ്ടു നാം ഈ വക നാടകങ്ങളുടെ നിരൂപണത്തിൽ ചില വിട്ടുവീഴ്ചകൾ ചെയ്യുന്നതു് ഒരു വലിയ ധൎമ്മമായിരിക്കും.

മുൻപു പേർ പറഞ്ഞ നാടകങ്ങളിൽ ഭഗവദ്ദൂതു് അക്രൂരഗോപാലം സന്താനഗോപാലം കുചേലഗോപാലം എന്നിവ ഭക്തിപ്രധാനങ്ങളായ കൃതികളാകുന്നു. ഭക്തികൊണ്ടു ഭഗവദ്ദൂതുതന്നെ മുൻപിട്ടുനില്ക്കുന്നു. ഇതു നടുവത്തു് അച്ഛൻനമ്പൂരിയുടെ പ്രധാനകൃതിയാണു്. ലാളിത്യവും പ്രസാദവും തികഞ്ഞ പദങ്ങളുടെ അക്ലിഷ്ടമായ ഘടന ദ്രാക്ഷാപാകം എന്നിവ അച്ഛൻനമ്പൂരിയുടെ കവിതാഗുണങ്ങളാകുന്നു. ഇവയെല്ലാം ഈ നാടകത്തിൽ തികഞ്ഞു പരിലസിക്കുന്നുണ്ടു്. അച്ഛൻനമ്പൂരി ജന്മനാ ഒരു വലിയ ഭക്തനാകുന്നു. അതുകൊണ്ടു ഭക്തിയുടെ മാഹാത്മ്യം ഈ കവിയുടെ മിക്ക കൃതികളിലേയും പ്രധാനഗുണമായി പരിണമിച്ചിരിക്കുന്നു. ഈ ഒരു ഗുണംതന്നെ ഭഗവദ്ദൂതിനും ഉൽകൎഷത്തെ പ്രദാനംചെയ്തിരിക്കുന്നു. കവിയുടെ ഹൃദയത്തിൽ തിങ്ങിവിങ്ങി ഒരുവിധത്തിലും ഒതുക്കുവാൻ പാടില്ലാതെ പൊട്ടിപ്പുറത്തേക്കു പുറപ്പെടുന്ന ഭക്തിയുടെ പാരവശ്യം ഈ കൃതിയിൽ പല സന്ദൎഭങ്ങളിലും കാണാവുന്നതാണു്. വിശ്വരൂപം കുന്തീവാക്യം മുതലായ ഭാഗങ്ങൾ ഉദാഹരിക്കപ്പെടാം. കരുണാദിരസങ്ങൾക്കും ഈ കൃതിയിൽ സ്ഥാനമുണ്ടു്. അക്രൂരഗോപാലവും ഭക്തികൊണ്ടു ഭഗവദ്ദൂതിന്റെ അടുത്ത സ്ഥാനത്തു നില്ക്കുന്നു. ഇതു് ഒരു അപൂൎണ്ണകൃതിയാകുന്നു. കവിയുടെ ഭക്തിപാരവശ്യവും മറ്റും ഈ കൃതിയിലും

ധാരാളം കാണുന്നുണ്ട്. അക്രൂരൻെറ അമ്പാടിയിലേക്കുള്ള യാത്രയും മററും ഉദാഹരിക്കപ്പെടാം.

കാളിന്ദീനദിതന്നിൽ നമ്മൾ വെളിവായുള്ളോണം പ്രവാഹത്തിനെ-
ക്കാളും തേരിനു നൂറിരട്ടിബലമുണ്ടെന്നല്ല മന്മാനസം
കാളാംഭോദനിറം കലന്ന ഭഗവാൻ ശ്രീകൃഷ്ണനെക്കാണുവാൻ
കാളുംമോദമൊടോടിടുന്നതിനൊടൊട്ടൊക്കുന്നു നോക്കീടുകിൽ

*   *   *   *

എന്നാൽ കാളിന്ദിയാമീനദിയുടെ കരയിൽക്കൂടി യോജിച്ചുപോയി-
പ്പിന്നെഗ്ഗോവർദ്ധനാദ്രിപ്രവരവരതടേ തന്നെയങ്ങോട്ടു ചെന്നാൽ
വന്യശ്രീ ചേർന്ന വൃന്ദാവനമതിലണയാമപ്പൊഴമ്പോടു കാണാം
മുന്നിൽ ശ്രീനന്ദഗോപാലയമതിലണവാനാണു നാം പോണതല്ലോ

കവിയുടെ നിർമ്മലമായ ഭക്തിപ്രവാഹത്തെ വെളിവാക്കുന്നവയാണ് ഈ ഭാഗങ്ങൾ. അച്ഛൻനമ്പൂരിയുടെ ശയ്യയും ആക്കം സുഖകരമാകുന്നു.

മുല്പാടു ഞാൻ ചെയ്യൊരു പുണ്യമെല്ലാ-
മിപ്പോൾ മുദാ രണ്ടു ശരീരമായി
കെല്പോടിതാ മുന്നിൽ വിളങ്ങിടുന്നു
കർപ്പൂരമോഘപ്രഭയോടുകൂടി

എന്നുതുടങ്ങി അർത്ഥഭംഗി തികഞ്ഞ ഭാഗങ്ങളും ഈ കൃതിയിൽ സുലഭങ്ങളാകുന്നു. കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ സ്വതന്ത്രനാടകങ്ങളിൽ കുചേലഗോപാലംതന്നെ പ്രഥമഗണനീയം. സന്താനഗോപാലം ദ്രുതകവനമാകുന്നു. ഈ രണ്ടു കൃതികളും ഭക്തന്മാരെ വളരെ രസിപ്പിക്കുന്നവയാണ്.

ദേവയാനീചരിതം യയാതിചരിതം എന്നിവയുടെ ഇതിവൃത്തം ഒന്നുതന്നെ. ഇവയിൽ ആദ്യത്തേതു സംഗീതനാടകമാകുന്നു. രചനയ്ക്കു പ്രൌഢിയും ലാളിത്യവും യയാതിചരിതത്തിനു കൂടും. രംഗപ്രയോഗത്തിൽ സാമാജികന്മാരെ കൂടുതൽ ആകർഷിക്കുന്നതു ദേവയാനീചരിതം ആകുന്നു. കുഞ്ഞിക്കൃഷ്ണക്കുറുപ്പിനു ശബ്ദാലങ്കാരത്തെ സംബന്ധിച്ചിടത്തോളവും ഒരു വിരുതു വേറെതന്നെയുണ്ട്; അർത്ഥനിഷ്കർഷക്കും കുറവില്ല. ഈ രണ്ടു ഗുണങ്ങളും തികഞ്ഞുപ്രകാശിക്കുന്ന കുറുപ്പിൻെറ പ്രധാ

നകൃതി ദേവയാനീചരിതം ആകുന്നു. ദേവയാനിയുടേയും ശർമ്മിഷ്ഠയുടേയും കലഹം തന്മൂലമുള്ള രാജാവിൻെറ ദൌസ്ഥ്യം മുതലായവയെ വർണ്ണിക്കുന്നതിൽ കുറുപ്പിന്നുതന്നെ മെച്ചം കൂടുതൽ കാണുന്നു. തന്മയത്വം തികഞ്ഞ ഭാഗങ്ങൾ യയാതിചരിതത്തിൽ ഉണ്ട്. സംഭ്രമജനകങ്ങളായ വികാരങ്ങളുടെ ചിത്രം ആകർഷണീയമായി എഴുതുന്നതിനു കുറുപ്പിൻെറ തൂലികതന്നെ അധികം പാടവം പ്രകടിപ്പിച്ചിരിക്കുന്നു.

രംഗം ബ്രഹ്മാണ്ഡമേകം രജനിയതു തിരശ്ശീല ദീപം ദിനേശൻ
ശൃംഗാരാദ്യുല്ലസജ്ജീവികൾ നടനിവഹം കർമ്മസംഘം മൃദംഗം
സംഗീതം വാസനാ തൽപ്രകൃതിനടിയൊടിന്നാടകം കണ്ടെഴും നി-
സ്സംഗീതാൻ സൂത്രധാരൻ പരമമൃതകരൻ നിങ്ങളെക്കാത്തിടട്ടേ

ശംഖസമം ഗളനിലയേ-
റീടും ഹേ ദേവി! കൃഷ്ണമംഗളനിലയേ
ഗൌരി! ഗിരീനന്ദകളേ!
ശങ്കരി! നൽകേ നമുക്കു നീ നന്മകളേ

ഇവയിൽ ഒന്നാമത്തെ പദ്യം അർത്ഥപ്രൌഢിയ്ക്കും രണ്ടാമത്തു ശബ്ദാലങ്കാരധോരണിക്കും ഉദാഹരിക്കപ്പെടാം. ഇവിടെ (ഒന്നാംപദ്യം) 'വാസനാ' എന്നു ദീർഘമായി പ്രയോഗിച്ചതു ഭാഷയുടെ നിലയ്ക്കു നന്നായില്ല. 'നൽകേ' (രണ്ടാംപദ്യം) എന്നതു തെക്കർക്ക് അല്പവും രുചിക്കാത്ത പ്രയോഗമാണ്. ദേവയാനീചരിതം ഏഴാമങ്കം അധികം നന്നായിട്ടുണ്ട്. രാജകുമാരന്മാരുടെ കളി, അവിടെ ദേവയാനി ചാടിവിണു കാണിക്കുന്ന ധൃഷ്ടത, ശർമ്മിഷ്ഠയുടെ അസ്വാസ്ഥത, രാജാവിൻെറ ധർമ്മസങ്കടം മുതലായവയെ വർണ്ണിച്ചുഫലിപ്പിക്കുന്നതിൽ കുറുപ്പു നല്ല സാമർത്ഥ്യം കാണിച്ചിട്ടുണ്ട്.

വൈദർഭീവാസുദേവവും ഒരു നല്ല കൃതിയാകുന്നു. കുഞ്ഞുകൃഷ്ണക്കുറുപ്പിൽ കാണുന്ന ശബ്ദവൈഭവം കുഞ്ഞമ്പുക്കുറുപ്പിൻെറ കവിതയിലും ഉള്ള ഒരു ഗുണമാകുന്നു.

അമ്മൂതുൾക്കാമ്പുകളലയും
മധുവൊട്ടു വി- സുന്നു ലതകളിൽ പൂക്കളലയും

സൌരഭ്യരസാലവനീ-
യതിലതിസുഖമരുളിടുന്നിതാ രസാലവനീ
*     *     *     (ഒന്നാമങ്കം)
ഇനി ദുഃഖം മതിമതിയേ
രുഗ്മിണി! സൌഖ്യം നിനക്കഹോ മതിമതിയേ!
നിൻപ്രിയനാമവനെത്തീ-
ട്ടുണ്ടിങ്ങെന്നറിക ചൈദ്യനാമവനത്തീ (നാലാമങ്കം)

എന്നിവ കവിയുടെ ശബ്ദരചനാധാടിയെ കാണിക്കുന്ന ചില പ്രയോഗങ്ങളാണ്. 'രസാലവനീയതിൽ' 'മതിമതിയേ!' (ബുദ്ധിശാലിനി എന്നത്ഥം) എന്നീ പ്രയോഗങ്ങൾ ഹൃദ്യങ്ങളായിരിക്കുന്നില്ല എങ്കിലും യമകമാകയാൽ ക്ഷന്തവ്യംതന്നെ. യമകകല്പിതങ്ങളായ പദ്യങ്ങൾ വേറെയും ഈ കൃതിയിൽ ഉണ്ട്. രംഗത്തിൽ പ്രയോഗിക്കേണ്ടവയാണ നാടകങ്ങൾ; ആ സ്ഥിതിക്ക് അവയിൽ യമകാദിചിത്രപ്രയോഗങ്ങൾ ഘടിപ്പിക്കുന്നതു യുക്തമാകുന്നതല്ല.

താതൻ ഭീഷ്മൻ ഗ്രീഷ്മമായ്ത്തന്നെയുണ്ടെൻ-
ചേതസ്സാകം ചാതകത്തിന്നു പണ്ടേ
ഏതെന്നാലും രുഗ്മനിന്ദ്രപ്രതാപൻ
പ്രീതാത്മാവായുണ്ടു പിന്നെന്തുവേണ്ടു

എന്നത് അത്ഥപുഷ്ടമായ ഒരു പദ്യമാകുന്നു. വൈരസ്യജനകങ്ങളായ ചുരുക്കം ചില പദപ്രയോഗങ്ങളും വൈദഭീവാസുദേവത്തിൽ ഉണ്ട്. എന്നാൽ അവ കൃതിയുടെ പൊതുവേയുള്ള ഗുണത്തെ ബാധിക്കുന്നവയല്ല.

വെണ്മണി മഹൻനമ്പൂതിരി പല നാടകങ്ങളും വിരചിച്ചിട്ടുണ്ട്. അവയിൽ പലവയും അപൂണ്ണങ്ങളാകുന്നു. അതിമോഹം പീയൂഷവിശ്ലേഷോദയം മുതലായവ വെണ്മണിയുടെ കൃതികളാകുന്നു. ശാസ്ത്രീയദൃഷ്ട്യാ പരിശോധിച്ചാൽ ഇവയിൽ ചില ദോഷങ്ങളും കാണവാനുണ്ടാകും; രംഗപ്രയോഗത്തിനുള്ള യോഗ്യതയും ചുരുങ്ങും. എന്നാൽ ഇവക്കു അസാധാരണങ്ങളായ ചില ഗുണങ്ങൾ ഉണ്ടെന്നു സഹൃദന്മാക്ക് സമ്മതിക്കാതെ തരമില്ല. വെണ്മണി നിസ്തുല്യമായ വാസനാബലം തി

കഞ്ഞ ഒരു കവിയാണ്. ചുററുമുള്ള ലോകവൃത്തങ്ങളെ അവേക്ഷണം ചെയ്യുന്നതിനു വേണ്ട വിരുതും ഈ കവിയ്ക്കുണ്ട്. സവ്വോപരി വെണ്മണിയിൽ കാണുന്ന ഒരു വിശിഷ്ടഗുണം തന്റെ ഉള്ളിൽ ഉള്ളതിനെ സരസമായി പറഞ്ഞു ഫലിപ്പിക്കുന്നതിനുള്ള വാസനയാകുന്നു. എന്തു എങ്ങിനെ പറഞ്ഞാലും കൊള്ളാം, അതിലൊക്കെ ഒരു രസികത്വം ഉണ്ടായിരിയ്ക്കും. ഈ ഒരു ഗുണംകൊണ്ടു വെണ്മണിനമ്പൂതിരി അക്കാലത്തും പിന്നീടും ഉണ്ടായിട്ടുള്ള പല കവികളേയും അതിശയിച്ചു നില്ക്കുന്നു. ഭൂതിഭൂഷചരിതം ശൃംഗാരതിലകം പൂരപ്രബന്ധം മുതലായവയിലാണു വെണ്മണിയുടെ മുൻപു പറഞ്ഞ കവിതാഗുണങ്ങൾ അധികം പ്രകാശിക്കുന്നത്. അതിമോഹാദി നാടകങ്ങളിൽ ഈവക ഗുണങ്ങൾ ധാരാളമുണ്ട്. അവയിൽ പല സന്ദർഭങ്ങളിലും നൂതനകല്പനകളും കാണുവാൻ കഴിയും. വെണ്മണിനമ്പൂതിരിയുടെ ഈവക കൃതികളിൽനിന്നു വിലയേറിയ പല തത്വങ്ങളും നമുക്കു പഠിക്കുവാനുണ്ടെന്നുള്ളതും വിസ്മരിക്കത്തക്കതല്ല. ശിവള്ളിയുടെ ദുസ്സ്വപ്നാടകം ഫലിതപ്രധാനമായ ഒരു കൃതിയാകുന്നു. ഹാസ്യപ്രിയനായ കവിയുടെ രസികത്വത്തിന് ഈ കൃതിയിൽ ഒരു കുറവും ഇല്ല.

നാടകശാഖയെ സംബന്ധിച്ചിടത്തോളവും നമുക്കു പൊതുവെ വലിയ അതൃപ്തിക്കു വകയില്ലെന്നു വ്യക്തമായല്ലോ. ക്രമേണ കവികൾക്കു നാടകത്തിലുള്ള ഭ്രമം കണക്കിലധികം കുറഞ്ഞുതുടങ്ങി. ഈ സന്ദർഭത്തിലാണു തമിഴനാടകക്കാർ കേരളത്തിൽ പ്രവേശിച്ചതു്. അപ്പോൾ ജനങ്ങളുടെ ഭ്രമം തമിഴനാടകങ്ങളിലേക്കായി. കേരളീയക്കു കഥകളിയിലും ഭാഷാനാടകത്തിലും അഭിരുചി കുറഞ്ഞതു തമിഴനാടകക്കാർക്കു വിജയത്തിനു നല്ല കാരണമായി ഭവിച്ചു. സാധാരണക്കാരെ ആകർഷിക്കുന്നതിനുവേണ്ട കോപ്പുകൾ തമിഴനാടകക്കാർക്കു തികച്ചുമുണ്ടു്. അവരുടെ 'സീനു'കൾതന്നെ ആരേയും വ്യാമോഹിപ്പിക്കുന്നവയാണു. (തമിഴു)പാട്ടുകളുടെ കാര്യത്തിലും മെച്ചം കൂടും. ഈ സംഗതികളാണു തമിഴനാടകങ്ങൾക്കു ഇവിടെ

പ്രതിഷ്ഠയുണ്ടാക്കിക്കൊടുത്തതു്. ശാസ്ത്രീയമായ സംസ്കാരംകൊണ്ടു വിശിഷ്ടമായ അഭിനയരീതിയെസ്സംബന്ധിച്ചിടത്തോളവും തമിഴ്നാടകങ്ങളുടെ നില വളരെ താഴ്ന്നതും ദയനീയവും ആകുന്നു; എങ്കിലും അവ കേരളത്തിൽ കാലെടുത്തുവെച്ചതു ശുഭമുഹൂർത്തത്തിലാകയാൽ അവയ്ക്കു് ഇവിടെ നല്ല സ്വാഗതംതന്നെ കിട്ടി. വാസ്തവത്തിൽ സംസ്കാരശുദ്ധി തികഞ്ഞ ഒരു നാട്യപ്രസ്ഥാനത്തിന്റെ ഉയൎന്നനിലയിൽനിന്നു തങ്ങൾക്കു സംഭവിച്ച അധഃപതനത്തെയാണു കേരളീയൎക്കു തമിഴ്നാടകങ്ങളോടു് ഉണ്ടായ അഭിരുചി വെളിവാക്കുന്നതു്. സൂക്ഷ്മങ്ങളായ മനോവൃത്തികളെ തന്മയത്വത്തോടുകൂടി അഭിനയിച്ചു ഫലിപ്പിക്കുന്നതിനു നടന്മാൎക്കും അതുകണ്ടു രസിക്കുവാൻ സാമാജികന്മാൎക്കും സാമൎത്ഥ്യം വേണം. രംഗങ്ങളിൽ 'കാടും പടലും' വലിച്ചുകൂട്ടി 'സീനുകൾ' കാണിക്കുന്നതിനും അവയിൽ രസിക്കുവാനും എളുപ്പം കഴിയും. വ്യാമോഹജനകങ്ങളായ സ്ഥൂലവിഭവങ്ങൾ ഒന്നും കേരളീയരുടെ നാടകത്തിനും കഥകളിക്കും ഇല്ല. ശാകുന്തളം ഉത്തരരാമചരിതം മുതലായ ഉത്തമനാടകങ്ങൾ അഭിനയിക്കുന്നതിനും കണ്ടു രസിക്കുന്നതിനുംവേണ്ട ശാസ്ത്രീയമായ സംസ്കാരത്തിനു തമിഴ്നാടകങ്ങളുടെ ആവിൎഭാവത്തിനുശേഷം വളരെ ഇടിവു തട്ടിയിട്ടുണ്ടു്.

അഭിവൃദ്ധിക്കുറവുള്ള ഒരു ശാഖയാകുന്നു സന്ദേശം. കാവ്യഗുണപുഷ്ടികൊണ്ടു പരമോന്നതസ്ഥാനത്തെ അധിരോഹണം ചെയ്തിരിക്കുന്ന കൃതി കേരളകാളിദാസനായ കേരളവൎമ്മ വലിയ കോയിത്തമ്പുരാന്റെ മയൂരസന്ദേശമാകുന്നു. സന്ദേശചൂഡാമണിയായ ഉണ്ണുനീലിസന്ദേശത്തിന്റെ പ്രകാശനദശവരേയും സന്ദേശലോകത്തിലെ കിരീടം വഹിച്ചിരുന്നതു മയൂരസന്ദേശമായിരുന്നു. വലിയ കോയിത്തമ്പുരാന്റെ സ്വതന്ത്രഭാഷാകൃതികളിൽ ഈ സന്ദേശത്തിനുതന്നെ പ്രഥമസ്ഥാനം കല്പിക്കണം. പ്രൌഢിയും ഗാംഭീൎയ്യവും ഇത്രമാത്രം തികഞ്ഞ ഒരു സന്ദേശം അടുത്തകാലത്തു വേറെ ഉണ്ടായിട്ടില്ല. ശബ്ദഭംഗിയിലും കവി വളരെ ശ്രദ്ധ കാണിച്ചിരിക്കുന്നു. കാവ്യത്തി

ലെ നായകൻ കവിതന്നെയാണ്; നായികയോ പ്രൌഢയായ ഒരു മഹാരാജ്ഞി; വിയോഗദുഃഖം കവിയാൽ അനുഭൂതം; ഈ സംഗതികൾ മയൂരസന്ദേശത്തിന് ഇതരകാവ്യദുർല്ലഭമായ ഒരു തന്മയത്വത്തെ പ്രദാനംചെയ്തിരിക്കുന്നു.

ഈ സന്ദേശത്തിന്റെ ആവിർഭാവം സഹൃദയലോകത്തെ എത്രമാത്രം ആഹ്ലാദതരളമാക്കി എന്നു പറയാവുന്നതല്ല. പ്രകൃത്യാ സരളനും സരസനും ആയ ചന്തുമേനവനെപ്പോലെയുള്ളവരുടെ ഹൃദയസിരകളെ ഇളക്കിമറിച്ച് ആമൂലം കാവ്യരസാനന്ദതരംഗങ്ങളിൽ നിമജ്ജിപ്പിച്ചതിലല്ല ഈ കാവ്യത്തിന്റെ വൈഭവം സ്ഥിതിചെയ്യുന്നത്; പിന്നെയോ? കാവ്യങ്ങളുടെ ഗുണാംശങ്ങളെ നിവൃത്തിയുള്ളിടത്തോളവും കാണുകയില്ലെന്നുള്ള കക്ഷ്യവ്രതത്തോടുകൂടിയ 'വിദ്യാവിനോദിനി'യെ ആകർഷിച്ചു രമിപ്പിച്ചു മദിപ്പിച്ചതിലാണ് ഈ കൃതിയുടെ സാമർത്ഥ്യം നില വിള്ളുന്നത്. എത്ര തവണ വായിച്ചിട്ടും മതിയായിട്ടില്ല എന്നു മയൂരസന്ദേശത്തെക്കുറിച്ചു വിദ്യാവിനോദിനി അഭിപ്രായം പറഞ്ഞിരിക്കുന്നു. ഈ കാവ്യത്തെ സംബന്ധിച്ച് ഏതു സഹൃദയന്റേയും അനുഭവം ഇതുതന്നെയാകുന്നു.

അർത്ഥപ്രൌഢി അലങ്കാരരസികത്വം മുതലായ ഗുണങ്ങൾ തികഞ്ഞ പദ്യങ്ങൾ മയൂരസന്ദേശത്തിൽ വളരെയുണ്ടു. കേവലം ശുഷ്കമായ ഒരു ശ്ലോകവും ഈ കൃതിയിൽ കാണുകയില്ല.

ലോകത്രാണോദ്യതനവിരതം സേവയാലാവയോര-
സ്തോകപ്രീതാശയനുദയദക്ഷാഭനാം ശ്രീവിശാഖൻ
കോകദ്വന്ദ്വത്തൊടുസദൃശമായ് സന്തപിക്കും നമുക്കീ-
ശ്ശോകത്തെത്തീർത്തരുളുമുടനേ മംഗളം ഭംഗമെന്യേ.

*　　　*　　　*

സത്തന്മാരപ്പൊഴുതഹിഭുജം നീലകണ്ഠംഖഗാനാ-
മുത്തംസത്വം ദധതമരികിൽ കണ്ടു സന്തുഷ്ടരാകും
നൃത്തംചെയ്യുന്നതിനിഹ യഥാകാലമുത്സാഹവന്തം
ചിത്തം തന്നിൽ ഗുഹനൊടധികപ്രേമവന്തം ഭവന്തം.

ഇവ അൎത്ഥപുഷ്ടിക്ക് ഉദാഹരിക്കാവുന്ന ചില പദ്യങ്ങളാകുന്നു. 'ഉദയദക്ഷാഭൻ' എന്ന പദത്തിന്റെ അൎത്ഥചാതുൎയ്യം ആലോചിച്ച് അറിയേണ്ടതാകുന്നു. 'വിശാഖ'പദവും അൎത്ഥഗൎഭം തന്നെ. മയൂരത്തേയും ഭഗവാനേയും തുല്യമായി ബന്ധിക്കുന്നവിധം ചെയ്തിരിക്കുന്ന അൎത്ഥകല്പനയും സഹൃദയന്മാരെ വളരെ രസിപ്പിക്കുമെന്നതിനു സംശയമില്ല. മയൂരസന്ദേശത്തിൽ വൎണ്ണിച്ചിട്ടുള്ള ദേശങ്ങൾ കവി കണ്ടു പരിചയിച്ചിട്ടുള്ളവയാണ്. അതുകൊണ്ടു വൎണ്ണനയ്ക്കു വളരെ തന്മയത്വം കൂടിയിട്ടുണ്ട്. കവി തിരുവനന്തപുരം കൊല്ലം മുതലായ നഗരങ്ങളെ നല്ല ചാതുൎയ്യത്തോടുകൂടി വൎണ്ണിച്ചു ഫലിപ്പിച്ചിരിക്കുന്നു. മേഘസന്ദേശത്തേക്കാൾ കൂടുതൽ ശബ്ദഭംഗിയുണ്ടെന്നുള്ളതു മയൂരസന്ദേശത്തിന്റെ ഒരു ഗുണമാകുന്നു.

മയൂരസന്ദേശത്തിന്റെ ആവിൎഭാവത്തിനുശേഷം പല കവികളുടേയും ദൃഷ്ടി സന്ദേശകാവ്യമാൎഗ്ഗത്തിലേക്കു പതിഞ്ഞു. ഇതുകൊണ്ടുതന്നെ അവൎക്ക് മയൂരസന്ദേശത്തോടുള്ള ബഹുമാനം ഊഹിയ്ക്കാവുന്നതാണ്. ഇതിന്റെ ഫലമായി പല സന്ദേശകാവ്യങ്ങളും ഉണ്ടാകുവാൻ ഇടയായി. അവയിൽ വിപ്രസന്ദേശം ഗരുഡസന്ദേശം എന്നിവയുടെ പേരുകൾ സ്മരണീയങ്ങളാകുന്നു. പി. ജി. രാമയ്യരുടെ പ്രധാനമായ ഒരു കൃതിയാണു വിപ്രസന്ദേശം.

മിന്നൽക്കാവെന്നുലകുമുഴുവൻ പേരുകേട്ടോരു വീട്ടിൽ
കുന്നൽകൎണ്ണാൾ മകുടമണിയും നാണിയെന്നുള്ള തന്വി

യാണു വിപ്രസന്ദേശത്തിലെ നായിക. സന്ദേശം പറഞ്ഞയയ്ക്കുന്നതു നായികയാണെന്നുള്ളത് ഈ കൃതിയുടെയൊരു വിശേഷമാകുന്നു. ശബ്ദത്തിൽ കവി വലിയ കോയിത്തമ്പുരാനെ പൂൎണ്ണമായി അനുകരിച്ചിരിക്കുന്നു. സാരള്യം പ്രസാദം രചനാസൌഷ്ഠവം മുതലായ ഗുണങ്ങൾ വിപ്രസന്ദേശത്തിൽ സുലഭങ്ങളാകുന്നു. രാമയ്യരുടെ ഈ വിശിഷ്ടകാവ്യത്തെ ഭാഷാപ്രണയികളായ കേരളീയർ എന്നും ആദരിക്കുമെന്നതിനു സംശ

യമില്ല. ഗരുഡസന്ദേശം എ്ം. രാജരാജവമ്മതമ്പുരാൻെറ കൃതിയാകുന്നു. മയൂരസന്ദേശത്തെ അനുകരിച്ച് ഈ കാവ്യത്തിൽ പല അത്ഥകല്പനകളും ചെയ്തിട്ടുണ്ട്. വ്യാഖ്യാനസഹായംകൂടാതെ അത്ഥം ഗ്രഹിക്കുവാൻ വിഷമതയുള്ള പല പദ്യങ്ങളും ഗരുഡസന്ദേശത്തിലുണ്ട്. രചനയ്ക്കു പ്രസാദം കുറയും. ക്ലിഷ്ടങ്ങളായ പല പ്രയോഗങ്ങളും കാണുന്നു; എങ്കിലും വിചാരരസികന്മാരായ പണ്ഡിതന്മാക്ക് ഈ കൃതി അതൃപ്തിയെ കൊടുക്കുന്നതല്ല.

ഭ്രമരസന്ദേശം ഹംസസന്ദേശം മുതലായി വേറെയും ചില കൃതികൾ ഉണ്ടായിട്ടുണ്ട്.

കോകിലശുകമേഘസന്ദേശങ്ങൾ സംസ്കൃതത്തിൽനിന്നു ഭാഷപ്പെടുത്തിയിട്ടുള്ളവയാകുന്നു. ഇവയിൽ ആദ്യത്തെ രണ്ടെണ്ണത്തിൻേറയും കത്താവു കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാനാകുന്നു. മേഘസന്ദേശത്തിനു രണ്ടുമൂന്നു ഭാഷാന്തരങ്ങൾ ഉണ്ടായിട്ടുണ്ട്. എ. ആർ. രാജരാജവമ്മകോയിത്തമ്പുരാൻ, എണ്ണക്കാട്ടു രാജരാജവമ്മതമ്പുരാൻ, പട്ടം കൊച്ചുകൃഷ്ണപിള്ള, കുണ്ടൂർ നാരായണമേനവൻ എന്നിവർ പരിഭാഷകന്മാരാകുന്നു. ശുകസന്ദേശത്തിൻേറയും കോകിലസന്ദേശത്തിൻേറയും പരിഭാഷകൾ കൈരളിയുടെ അനഘനിധികൾതന്നെ. ഭാഷപ്പെടുത്തുന്ന കാൎയ്യത്തിൽ കുഞ്ഞിക്കുട്ടൻതമ്പുരാനു ഒരു പ്രത്യേകവിരുതുണ്ട്. ചില സന്ദൎഭങ്ങളിൽ തമ്പുരാൻ മന്നാടിയാരേയും താഴ്ത്തിവയ്ക്കുന്നു എന്നു ഈ പരിഭാഷകൾ വായിച്ചിട്ടുള്ളവർ സമ്മതിക്കും. എത്ര വലിയ ദുഘടഘട്ടത്തിലും ഒരു ക്ലേശലില്ലായ്ക തമ്പുരാനുള്ള ഒരു ഗുണമാകുന്നു. മൂലത്തിൻെറ അത്ഥത്തെ ഭംഗിയേറിയ ഭാഷയിൽ പകൎത്തുന്ന കാൎയ്യത്തിൽ സാമാന്യേന കുഞ്ഞിക്കുട്ടൻതമ്പുരാൻ ഏതു പരിഭാഷകനേയും ജയിച്ചുതന്നെ നില്ക്കുന്നു. ലക്ഷ്മീദാസൻെറ പ്രൗഢിയും ഉദ്ദണ്ഡൻെറ പാണ്ഡിത്യവും കൈരളിക്കു വശപ്പെടുന്ന ഗുണങ്ങളല്ല. അവയെ ഭാഷയിൽ പകൎത്തുവാൻ തമ്പുരാൻ ചെയ്ത പരിശ്രമം നല്ലപോലെ ഫലിച്ചിട്ടുണ്ട്. മേഘസന്ദേശത്തിൻെറ പ

രിഭാഷകൾ സാമാന്യേന നന്നായിട്ടുള്ളവയാണെന്നുതന്നെ പറയാം.

ഹംസസന്ദേശാദി പല കാവ്യങ്ങൾക്കും ഭാഷാന്തരം നമുക്കു ലഭിക്കേണ്ടതുണ്ട്. അവയിലേയ്ക്കു പണ്ഡിതന്മാരായ കവികളുടെ ദൃഷ്ടി പതിയുമെന്നു വിശ്വസിക്കുന്നു.

(൧) ഭഗവൽസ്തോത്രം (൨) രാജസ്തുതി (൩) സമാജോപദേശം (൪) ശൃംഗാരം (൫) വിലാപം (൬) വിനോദം (൭) പ്രകൃതിവർണ്ണനം (൮) ചരിത്രം (ഐതിഹ്യം) (൯) ദേശയാത്ര (൧൦) എഴുത്ത് എന്നീ ഇനങ്ങളിലായി അസംഖ്യം അസംഖ്യം ലഘുകാവ്യങ്ങൾ ഉണ്ടായിട്ടുണ്ട്. സാഹിത്യത്തിൽ ശാശ്വതപ്രതിഷ്ഠയെ അർഹിക്കത്തക്കവണ്ണം യോഗ്യത കൂടിയ പല കൃതികളും ഈ വർഗ്ഗങ്ങളിൽ ഉണ്ടെന്നു പറയാവുന്നതാണ്. പ്രതിഷ്ഠ കിട്ടിയിട്ടുള്ള മഹാകവികൾതന്നെയാണ് ഇവയിൽ അധികം എണ്ണത്തിന്റെയും കർത്താക്കന്മാർ. ആ സ്ഥിതിക്ക് അവ അസൽകാവ്യങ്ങളാകുവാൻ ഇടയില്ലല്ലോ. നമ്മുടെ ഭാഷാഭണ്ഡാരത്തെ പരിപോഷിപ്പിക്കുന്നതിന് ഈ വർഗ്ഗങ്ങളിലുണ്ടായിട്ടുള്ള കാവ്യങ്ങൾ സമർത്ഥങ്ങളാകുന്നു.

കേരളവർമ്മ വലിയ കോയിത്തമ്പുരാൻ കൊച്ചുണ്ണിത്തമ്പുരാൻ വെണ്മണിനമ്പൂരിമാർ നടുവത്തു നമ്പൂരിമാർ ഒറവങ്കര നമ്പൂരി കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ വള്ളത്തോൾ നാരായണമേനോൻ ഒടുവിൽ കുഞ്ഞികൃഷ്ണമേനോൻ എന്നിവർ വിശിഷ്ടങ്ങളായ പല സ്തോത്രങ്ങളേയും രചിച്ചിട്ടുള്ളവരാകുന്നു. ഭക്തന്മാർക്ക് ഈശ്വരവിചാരം ഉണ്ടാകുന്നതിനും അതേസമയത്തുതന്നെ സാഹിത്യരസാസ്വാദസുഖം ലഭിക്കുന്നതിനും ഇവരുടെ കൃതികൾനിമിത്തം ഇടയാകുന്നു. വലിയ കോയിത്തമ്പുരാന്റെ പദ്മനാഭപാദശതകം സ്തോത്രങ്ങളുടെ ഒരു മകുടമാകുന്നു. വാർദ്ധക്യകാലത്തു വിഷയവിരക്തനായിഭ്ഭവിച്ച കവിയുടെ ഹൃദയത്തിൽനിന്ന് അകൃത്രിമമായ വാങ്മാധുര്യത്തോടുകൂടി പുറപ്പെടുന്ന ഭക്തിയുടെ ഒരു നിഷ്യന്ദമാണ് ഈ

കൃതിയിൽ അനുഭവപ്പെടുന്നത്. പൂർവ്വകാലത്തു ചെയ്തിട്ടുള്ള ചാപല്യങ്ങളെ അനുസ്മരിച്ചുകൊണ്ടു കവി ചെയ്തിരിക്കുന്ന ഭഗവൽപ്രാർത്ഥന ആരുടെ ഹൃദയത്തെയും ആകർഷിക്കാതെയിരിക്കയില്ല.

യാമീഹ കം ശരണമംബുരുഹാക്ഷ! മോക്ഷ-
കാമീ ഭവച്ചരണതാരിണ കൈതൊഴുന്നേൻ
ഭൂമീരമാഹൃദയമോഹന! പത്മനാഭ-
സ്വാമി! ഭവിക്കരുതെനിക്കിനിയന്യജന്മം

ഇത്യാദി പ്രാർത്ഥനകൾ ഭക്തിപരവശനായ കവിയുടെ ഹൃദയത്തിൽനിന്നു നിർവ്യാജമായിപ്പുറപ്പെടുന്നവയാകുന്നു.

സംഗീതസാഹിതികളിൽ കളിയാടിലീലാ-
സംഗീമൃഗവ്യയിലുമുൾസുഖനായുഴന്നേൻ
അംഗീകരോമി പരമദ്യനവപ്രവാള-
ഭംഗീതരംഗിതരഥാംഗധരാംഘ്രിസേവാം

കേരള സാഹിത്യ അക്കാദമി

എന്നും മററുമുള്ള കവിയുടെ പൂർവ്വവൃത്താനുസ്മരണകൾ ഭക്തിയുടെ ശക്തിയെ വർദ്ധിപ്പിക്കുന്നവയാകുന്നു. വലിയ കോയിത്തമ്പുരാന്റെ പ്രാസനിഷ്കർഷയും അർത്ഥാലങ്കാരചാതുര്യവും ഈ ചെറിയ കാവ്യത്തിൽ തെളിഞ്ഞു വിളങ്ങുന്നുണ്ട്. വള്ളത്തോളിന്റെയും ഒറവങ്കരയുടേയും ദേവീസ്തവങ്ങൾ ഗുണപാരമ്യത്തെ പ്രാപിച്ചിട്ടുള്ളവയാണ്. ഭക്തികൊണ്ടെന്നപോലെ സാഹിത്യഗുണങ്ങൾകൊണ്ടും ഇവ ആദരണീയങ്ങൾതന്നെ. വള്ളത്തോളിനു പ്രസാദവും ലാളിത്യവും കൂടും; ഒറവങ്കരയുടെ ഫലിതചാതുര്യവും ചിന്താശക്തിയും സ്തോത്രങ്ങളിൽ പല സന്ദർഭങ്ങളിലും പ്രകാശിപ്പിച്ചിട്ടുണ്ട്. കൊച്ചുണ്ണിത്തമ്പുരാന്റെ സ്തോത്രങ്ങൾ പ്രൌഢി കൂടുന്നവയാണ്. വെണ്മണി നമ്പൂരിമാരുടെയും നടുവത്തു നമ്പൂരിമാരുടേയും സ്തോത്രങ്ങളെ ഏറെക്കുറെ ഒരേ നിലയിൽ ഗണിക്കാം. ഫലിതം പ്രസാദം ലാളിത്യം മുതലായവ ഇവയിലെ പ്രധാനഗുണങ്ങളാകുന്നു.

നാരായണീയം, അമൃതലഹരി, സുധാലഹരി, കരുണാലഹരി മുതലായവ ഭാഷപ്പെടുത്തിയിട്ടുള്ള സ്തോത്രങ്ങളാകുന്നു.

കെ. സി. കേശവപ്പിള്ള, പി. നാരായണപ്പിഷാരടി, പണ്ഡിതർ ഇ. വി. രാമൻ നമ്പൂതിരി എന്നിവരാണു പരിഭാഷകന്മാർ. നാരായണീയത്തിന്നു രണ്ടു പരിഭാഷകൾ ഉണ്ടായിട്ടുണ്ട്. ശങ്കരാചാര്യസ്വാമി മേല്പുത്തൂർ ഭട്ടതിരി ജഗന്നാഥപണ്ഡിതർ എന്നീ അനുഗൃഹീതകവികളാണു മൂലത്തിന്റെ കർത്താക്കന്മാർ. അവരുടെ വാഗ്വിലാസചാതുര്യം പ്രസിദ്ധമാണല്ലോ. സംസ്കൃതപരിചയം ഇല്ലാത്ത കേരളീയൎക്ക് ഈ കവികളുടെ കവിതാമാധുര്യം ആസ്വദിക്കുവാൻ ഇടവരുത്തിയ പരിഭാഷകന്മാരെ ഭക്തജനങ്ങൾ സവിശേഷം ശ്ലാഘിക്കുന്നതാണ്. പരിഭാഷകന്മാർ ഗൂഢമായ വൈദുഷ്യവും വാസനയും പരിശ്രമവും ഉള്ളവരാകകൊണ്ടു ഭാഷാന്തരങ്ങൾക്കു അത്രമാത്രം മെച്ചം കിട്ടിയിട്ടുണ്ട്. കേശവപിള്ളയുടെ നാരായണീയം ഭാഷയെക്കാൾ പിഷാരടിയുടേതിനു ഗുണം കൂടുമെന്നു കാണുന്നു. പിഷാരടിയുടെ നാരായണീയം ഭാഷയിൽ ഗുരുപവനപുരേശനെ സംഗമേശനായി മാററിയിട്ടുണ്ട്. ഇഷ്ടദേവതാപക്ഷപാതംതന്നെ ഇങ്ങിനെ ചെയ്യുവാൻ കാരണം. ഈ വിധം ചെയ്കതുകൊണ്ടു കൃതിയുടെ ഗുണപൌഷ്കല്യത്തിന്നു കുറവു സംഭവിച്ചിട്ടില്ല. നാരായണപ്പിഷാരടിയുടെ ഭാഷ ശ്രേഷ്ഠനാരായണീയമാണെന്നു ഒരു വിശേഷം ഉണ്ട്. ഈ കൃതി പ്രസിദ്ധപ്പെടുത്തിയിട്ടില്ല. ജഗന്നാഥപണ്ഡിതരുടെ ശബ്ദഭംഗിയെ, അൎത്ഥസൌഷ്ഠവത്തിനു ഹാനി തട്ടാതെ ഭാഷയിലും സംരക്ഷിക്കുവാൻ പരിഭാഷകനായ രാമൻ നമ്പൂരിക്കു നല്ലപോലെ കഴിഞ്ഞിട്ടുണ്ട്. പണ്ഡിതരുടെ ലഹരികളിൽ കരുണാലഹരി പ്രധാനമായ ഒന്നാണ്. അതിന്റെ ഭാഷ പ്രത്യേകിച്ചു നന്നായിട്ടുണ്ടു. സ്വതന്ത്രകൃതിയാണെന്നു തോന്നിക്കത്തക്കവണ്ണം ഉൽകൎഷാതിശയം കരുണാലഹൎയ്യാദി കൃതികളുടെ ഭാഷക്കു സിദ്ധമായിട്ടുണ്ടെന്നുള്ളതിന്നു സഹൃദയഹൃദയം തന്നെ സാക്ഷി.

സംസ്കൃതത്തിൽനിന്നു പല സ്തോത്രങ്ങളുടേയും ഭാഷ നമുക്കു ലഭിക്കേണ്ടതായിരിക്കുന്നു. ശ്രീശങ്കരാചാൎയ്യസ്വാമി, മേല്പുത്തൂർ ഭട്ടതിരി, രാമപാണിവാദൻ എന്നീ കേരളീയകവികളുടെ സ്തോ

ത്രങ്ങൾക്കുതന്നെ മുഴുവൻ ഭാഷ ലഭിച്ചിട്ടില്ല. ഞാനൻ മധുസൂദനസരസ്വതി മയൂരൻ വേദാന്തദേശികർ അപ്പയ്യദീക്ഷിതർ രാമഭദ്രദീക്ഷിതർ നീലകണ്ഠദീക്ഷിതർ വെങ്കിടാദ്ധ്വരി മുതലായവർ വിവിധങ്ങളായ സ്തോത്രപരമ്പരകളെ വിരചിച്ചിട്ടുണ്ട്. അവയുടെ ഭാഷയും കിട്ടാതെ നിവൃത്തിയില്ല. ലക്ഷ്മീസഹസ്രം (വെങ്കിടാദ്ധ്വരി) പാദുകാസഹസ്രം (വേദാന്തദേശികർ) ശ്രീപാദസപ്തതി (മേല്പുത്തൂർ ഭട്ടതിരി) എന്നിവകസ്തോത്രങ്ങളുടെ പരിഭാഷകൾ ഏതു ഭാഷയ്ക്കും അഭിമാനത്തേയും വിശാലതയേയും ജനിപ്പിക്കുന്നവയാകുന്നു. ഇവയുടെ ഭാഷ ഭക്തന്മാൎക്ക വിശേഷിച്ചും വലിയ അനുഗ്രഹമായിരിക്കുമെന്നതിനു സംശയമില്ല. ഈശ്വരസാമിപ്യത്തെപ്രാപിക്കുന്നതിനുള്ള സുഖപൂൎണ്ണമായ ഒരു മാൎഗ്ഗമാകുന്നു സ്തോത്രപാരായണം. സാഹിത്യപരിചയത്തിനും ഈ മാൎഗ്ഗം പ്രയോജനപ്പെടുന്നു. അതുകൊണ്ടു കേരളീയൎക്ക സ്തോത്രപാരായണത്തിനു വേണ്ട സൌകൎയ്യം ഉണ്ടാക്കിക്കൊടുക്കേണ്ടതു പണ്ഡിതന്മാരുടെ ഒരു കടമയാകുന്നു.

നമുക്കു രാജസ്തോത്രങ്ങൾ ധാരാളമായി ലഭിച്ചിട്ടുണ്ട്; എങ്കിലും ഗുണപുഷ്ടികൊണ്ടു നമ്മുടെ സ്മരണയെ അൎഹിക്കുന്നവയുടെ സംഖ്യ വളരെ ചെറിയതാകുന്നു.

'നരാണാം ച നരാധിപം'

എന്നു ഭഗവത്ഗീതയിൽ ഉപദേശിച്ചിരിക്കുന്നതനുസരിച്ച്, പൌരസ്ത്യർ രാജാക്കന്മാരെ ഈശ്വരതുല്യന്മാരായി വിചാരിച്ചു പൂജിക്കുന്നു. അതുകൊണ്ട് അവർ പൊതുവേ രാജഭക്തന്മാരാകുന്നു. മററുള്ളവരെ അപേക്ഷിച്ചു കേരളീയർ രാജഭക്തിയിൽ വളരെ മുൻപിട്ടു നില്ക്കുന്നു. ഇതുതന്നെ മറെറാന്നും ഇല്ലാത്തവിധം രാജസ്തോത്രങ്ങൾ കേരളത്തിൽ അധികം ഉണ്ടാകുവാൻ കാരണം. വിശിഷ്ടസന്ദൎഭങ്ങളിൽ രാജാക്കന്മാൎക്ക കാഴ്ചവയ്ക്കുവാൻ കവികൾ നിൎമ്മിച്ചിട്ടുള്ളവയിൽ സരസങ്ങളായ പല സ്തോത്രങ്ങളും ഉണ്ട്. എസ്. പരമേശ്വരയ്യർ മേലങ്ങത്ത് അച്യുതമേനവൻ വാസുദേവനുണ്ണി എന്നിവർ രാജസ്തോത്രമ

യങ്ങളായ കാവ്യങ്ങൾ രചിച്ചിട്ടുള്ളവരാകുന്നു. ഇവയിൽ വഞ്ചീശഗീതി മുതലായവ സഹൃദയന്മാരാൽ ശ്ലാഘിക്കപ്പെട്ടിട്ടുള്ളവയാണ്. രാജേന്ദ്രകർണ്ണപൂരം പ്രാണാഭരണം മുതലായവയെപ്പോലെ പ്രൌഢിയും രസികത്വവും തികഞ്ഞ സ്തോത്രങ്ങൾ ഈ ശാഖയിൽ ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. ഈ മാതിരി കൃതികളുടെ ഭാഷാന്തരം കിട്ടിയാൽ വലിയ ഭാഗ്യമാകുന്നതാണ്.

സന്മാർഗ്ഗോപദേശകങ്ങളായ കാവ്യങ്ങളുടെ വർഗ്ഗത്തിൽ അന്യാപദേശങ്ങൾക്ക് ഒരു പ്രധാനസ്ഥാനം കല്പിക്കാം. ഈ ഇനത്തിൽ ഉണ്ടായിട്ടുള്ള ഒരു സ്വതന്ത്രകൃതി ഗ്രാമത്തിൽ കോയിത്തമ്പുരാന്റെ അന്യാപദേശമാകുന്നു. ഈ കാവ്യം ചെറിയതെങ്കിലും വിശിഷ്ടത കൂടിയതാണ്. തമ്പുരാനു സൽക്കവികളുടെ കൂട്ടത്തിൽ ഒരു മാന്യസ്ഥാനം സമ്പാദിച്ചുകൊടുക്കുവാൻ ഈ കാവ്യം സമർത്ഥമാകുന്നു. സഹൃദയന്മാരെ രസിപ്പിക്കുന്ന നൂതനങ്ങളായ പല കല്പനകളും ഈ കാവ്യത്തിൽ ഉണ്ട്. സംസ്കൃതത്തിൽനിന്നു രണ്ടു അന്യാപദേശങ്ങൾ ഭാഷപ്പെടുത്തിയിട്ടുണ്ട്. അവയിൽ ഒന്നിന്റെ പരിഭാഷകൻ കേരളവർമ്മ വലിയ കോയിത്തമ്പുരാനാകുന്നു. സംസ്കൃതപദങ്ങൾ കുറഞ്ഞു ലളിതമായ ഭാഷകൊണ്ട് ആരേയും ആകർഷിക്കുന്നതാണു വലിയ കോയിത്തമ്പുരാന്റെ അന്യാപദേശം ഭാഷ. രണ്ടാമത്തതിന്റെ പരിഭാഷകൻ സി. എൻ. രാമൻപിള്ളയാകുന്നു. ഈ കവിയുടെ ഒരു പ്രധാന കൃതിയാണ് അന്യാപദേശം ഭാഷ. ബഹുമുഖങ്ങളായ ലോകതത്വങ്ങളെ വളരെ സരസമായി ഉപദേശിച്ച് സഹൃദയന്മാരെ വശീകരിക്കുന്നതിന് ഈ കൃതികൾക്കു രണ്ടിനും ഒരുപോലെ ശക്തിയുണ്ട്. ഇവ രണ്ടും ഭാഷയുടെ വിലപിടിച്ച ആഭരണങ്ങളാകുന്നു. ഭട്ടഭല്ലടാദികളുടെ അന്യാപദേശങ്ങൾക്കു പരിഭാഷ ഉണ്ടാകേണ്ടിയിരിക്കുന്നു. നമ്മുടെ അന്യാപദേശകാവ്യമാർഗ്ഗത്തിനു വിശാലതയും രമണീയതയും വർദ്ധിക്കേണ്ടതായിട്ടാണിരിക്കുന്നത്. സുഭാഷിതരത്നഭാണ്ഡാഗാരം ഭർത്തൃഹരിനീതിശതകം മുതലായവ സദുപദേശാ

ത്മകങ്ങളായ ചില കാവ്യങ്ങളാകുന്നു. ഇവ സംസ്കൃതത്തിന്റെ പരിഭാഷകളാണ്. വിവിധങ്ങളായ സന്മാർഗ്ഗങ്ങളെ ഉപദേശിക്കുന്ന മറ്റൊരു കാവ്യമാണു സോളമന്റെ ഉപദേശങ്ങൾ. ഈവക കൃതികൾ അധികവും വിദ്യാർത്ഥികൾക്കാണു പ്രയോജനപ്പെടുന്നത്. വിവിധവിഷയങ്ങളെ അധികരിച്ച് സന്മാർഗ്ഗോപദേശപ്രധാനങ്ങളായ കാവ്യങ്ങൾ നമുക്ക് ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. ക്ഷേമേന്ദ്രൻ ബൽഹണൻ വേദാന്തദേശികർ മുതലായവരുടെ ചില കൃതികൾ ഭാഷപ്പെടുത്തിയാൽ ഈ ശാഖക്കു വേണ്ട പരിപോഷണം ലഭിക്കുന്നതാണ്.

ശൃംഗാരകൃതികൾ രചിക്കാത്ത കവികൾ ഇല്ലെന്നുതന്നെ പറയാം. എന്നാൽ പലരുടേയും ശൃംഗാരകൃതികൾ നഗ്നങ്ങളും അശ്ലീലാദി ദുഷ്ടങ്ങളും ആയിരിക്കുന്നു എന്നതു ഒരു ശോചനീയമായ വാസ്തവമാകുന്നു. അതുകൊണ്ടു ആവക കൃതികളെക്കുറിച്ചു ഇവിടെ ഒന്നും ചിന്തിക്കേണ്ടതില്ല. അമരുകാദി സംസ്കൃതകാവ്യങ്ങളെ അനുകരിച്ച് ആദ്യമായി ഭാഷയിൽ ഉണ്ടായ ഒരു ശൃംഗാരകാവ്യം വിലാസലതികയാകുന്നു. ശാസ്ത്രീയമായ സംസ്കാരശുദ്ധി ലഭിക്കുന്നതായാൽ ശൃംഗാരത്തിന് എത്രമാത്രം ഉൽകർഷത്തെ പ്രാപിക്കുവാൻ കഴിയുമെന്നതിനു പരമമായ ഉദാഹരണമാണു വിലാസലതിക. ഇതിലെ പദ്യങ്ങൾ അദുഷ്ടങ്ങളും അക്ലിഷ്ടങ്ങളും രസപുഷ്ടങ്ങളും ആയിരിക്കുന്നു. വള്ളത്തോൾ തൂലികയുടെ ഒരു സത്തമസന്താനമാണ് ഈ കാവ്യം. അമരുകം പുഷ്പബാണവിലാസം എന്നീ സംസ്കൃതകൃതികൾക്ക് ഉണ്ടായിട്ടുള്ള ഭാഷാന്തരങ്ങൾ രണ്ടു പ്രശസ്തശൃംഗാരകാവ്യങ്ങളാണ്. ഇവ രണ്ടും സഹൃദയന്മാരെ ബലാദാകർഷിക്കുന്നവയാകുന്നു. കേരളവർമ്മ വലിയ കോയിത്തമ്പുരാനാണ് അമരുകത്തിന്റെ പരിഭാഷകൻ. അന്യാപദേശം ഭാഷയുടെ സഹോദരസ്ഥാനം അമരുകം ഭാഷക്കു കല്പിച്ചുകൊടുക്കാം. ലാളിത്യവും ശുദ്ധിയും തികഞ്ഞതാണ് അമരുകത്തിന്റെ ഭാഷാരീതി. പ്രസാദം കൂടിയ ഭാഷയിൽ ഭംഗിയാ

യി മൂലത്തിലെ ആശയത്തെ പ്രകാശിപ്പിക്കുന്നതിനു സൽകവിയായ പള്ളത്തു രാമനുള്ള സാമത്ഥ്യം പുഷ്പബാണവിലാസം വെളിവാക്കുന്നുണ്ടു്. ഈ ചെറിയ കാവ്യത്തിനും ഭാഷയിൽ ഒരു നല്ല സ്ഥാനംതന്നെ കിട്ടിയിരിക്കുന്നു.

ഭാണങ്ങളെ ശൃംഗാരകാവ്യങ്ങളുടെ ഇനത്തിൽ ഉൾപ്പെടുത്താം. ഈ വൎഗ്ഗത്തിൽ സ്വതന്ത്രങ്ങളായ സൽകാവ്യങ്ങൾ വളരെ കുറച്ചു മാത്രമേയുണ്ടായിട്ടുള്ളു. വെണ്മണിനമ്പൂരിയുടെ കാമതിലകം രസപുഷ്ടിയുള്ള ഒരു ഭാണമാകുന്നു. സംസ്കൃതത്തിൽനിന്നു പല ഭാണങ്ങളേയും ഭാഷപ്പെടുത്തിയെങ്കിൽ മാത്രമേ ഈ ശാഖയുടെ ദാരിദ്ര്യം ശമിക്കുകയുള്ളു.

ശൃംഗാരകാവ്യങ്ങളെസ്സംബന്ധിച്ചിടത്തോളവും ശ്രേഷ്ഠകവിയായ കുമാരനാശാന്റെ പ്രസ്ഥാനം പൌരസ്ത്യന്മാരുടേതിൽനിന്നു ഭിന്നമായ ഒന്നാണു്. നളിനി കരുണ ദുരവസ്ഥ മുതലായവ ഈ പ്രസ്ഥാനത്തിന്റെ സന്താനങ്ങളാകുന്നു. ഈ പ്രസ്ഥാനം ആശാനു വളരെ പരാജയം ഉണ്ടാക്കിയിരിക്കുന്നു എന്നാണു പറയേണ്ടതു്. യഥാൎത്ഥമായ പ്രേമ(അനുരാഗ)ത്തിന്റെ സാത്വികമായ ശുദ്ധിയേയും സ്വഭാവത്തേയും അറിയുന്നതിനും അവയെ വേണ്ട വിഭവങ്ങളെക്കൊണ്ടു ഉചിതമായി പ്രകാശിപ്പിക്കുന്നതിനും ആശാനു കഴിഞ്ഞിട്ടില്ല; അത്രയുമല്ല കേവലം ബാലന്മാൎക്കുകൂടി സംഭവിക്കാത്ത തെറ്റുകൾ ഈ വിഷയത്തിൽ ആശാനു പററിയിട്ടുണ്ടെന്നുകൂടി പറയണം. കരുണയിലെ നായികയായ വേശ്യയ്ക്കും നായകനായ ഉപഗുപ്തനും തമ്മിൽ ഉള്ള അനുരാഗത്തിന്റെ സ്വഭാവത്തെ വൎണ്ണിച്ചിരിക്കുന്നതു നോക്കിയാൽ ഈ അഭിപ്രായത്തിന്റെ വാസ്തവം തെളിയും. ഈ കൃതിയിൽ നായികയായ വേശ്യയ്ക്കു തന്റെ കാമുകനിൽ ഉള്ള അനുരാഗം കൃത്രിമമോ അകൃത്രിമമോ എന്നു കാണിക്കുവാൻ കവിക്കു കഴിഞ്ഞിട്ടില്ല. ദുരവസ്ഥയിൽ കാണുന്ന പ്രേമവും സാത്വികമായ മനോവൃത്തിയുടെ ഫലമല്ല. മനശ്ശാസ്ത്രത്തിന്റെ പ്രാഥമികതത്വങ്ങളെക്കൂടി ആശാൻ വിസ്മരിച്ചതായി

കാണുന്നു. മാംസമൊക്കെ ശോഷിച്ച് ഓജസ്സും സൌന്ദര്യവും കുറഞ്ഞ് അസ്ഥിമാത്രാവശേഷയായി ഭവിച്ച ഒരു വിരക്തയായ ശൃംഗാരദേവതയെ ആണ് ആശാൻെറ നളിനിയിൽ കാണുന്നത്. ശൃംഗാരപ്രധാനങ്ങളായ കാവ്യങ്ങളിൽ ആത്മചിന്തയ്ക്കു (ശാന്തിക്കു) വേണ്ടതിലധികം സ്ഥാനം കൊടുക്കുന്നതു യുക്തമല്ല. ശൃംഗാരവും ശാന്തിയും ഒരുമിച്ചിരിക്കുന്ന രസങ്ങളല്ല. അവ വിഭിന്നമനോവൃത്തികളുടെ ഫലങ്ങളാകുന്നു. ഇവയെ കൂട്ടിക്കലർത്തിയതിൽ ആശാനു വലിയ പാകപ്പിഴ സംഭവിച്ചു. ഇതുനിമിത്തം ആശാൻെറ ശൃംഗാരം വിരക്തിജനകമായി. ആത്മതത്വവിചിന്തനത്തിൽ വിചക്ഷണനായ ആശാനെസ്സംബന്ധിച്ചിടത്തോളവും ഈ പരാജയം ഒരു സാരമായ ദോഷമല്ലായിരിക്കാം; എന്നാൽ ശാസ്ത്രസമ്മതവും പൂർവ്വകവിവരിഷ്ഠന്മാരാൽ അംഗീകൃതവും ആയ ശൃംഗാരസരണിയെ ആശാൻെറ ഈ നയം കലുഷമാക്കിയിട്ടുണ്ടെന്നുതന്നെ പറയണം. നളിനിയിലും കരുണയിലും കാണുന്ന പ്രേമം (അനുരാഗം) ലോകത്തിലും ശാസ്ത്രത്തിലും കാണുവാൻ കഴിയാത്ത ഒന്നാണ്. ദുരവസ്ഥയിലെ അനുരാഗത്തിനും പരിശുദ്ധി കാണുന്നില്ല. ബന്ധനസ്ഥനായ അനിരുദ്ധൻ മുതലായ കൃതികൾ ഉത്തമാനുരാഗത്തിന് ഉദാഹരിക്കപ്പെടാവുന്നവയാണ്. ഇതുപോലെ വേറെയും പല സൽകാവ്യങ്ങൾ ഈ വർഗ്ഗത്തിൽ ഉണ്ടായിട്ടുണ്ട്.

ഇഷ്ടജനവിയോഗംനിമിത്തം കവികൾ രചിച്ചിട്ടുള്ള കരുണാത്മകങ്ങളായ കൃതികളാണു വിലാപകാവ്യങ്ങൾ. 'പ്രരോദനം' ഈവിധം ഉള്ള ഒരു സൽകാവ്യമാകുന്നു. ആസന്നമരണചിന്താശതകം കണ്ണുനീർത്തുള്ളി വീണപൂവു എന്നിവയും വിലാപകാവ്യവർഗ്ഗത്തിൽ ഗണിക്കപ്പെടേണ്ടവതന്നെ. ആശാൻ പ്രകൃത്യാ ആദ്ധ്യാത്മികവിഷയചിന്താചതുരനാകുന്നു. ആത്മചിന്തയ്ക്കു ഒരു അവസരം കിട്ടിയാൽ ആശാൻ അതിനെ വ്യർത്ഥമാക്കുകയില്ല. വീണ പൂവു് ഒരു ചെറിയ കാ

വ്യമെങ്കിലും അതു സഹൃദയന്മാരെ കണക്കിലധികം ആകർഷിച്ചിരിക്കുന്നു. രാജരാജവർമ്മ കോയിത്തമ്പുരാൻെറ ആകാലികമായ ചരമത്തെ അധികരിച്ചു രചിച്ചിട്ടുള്ളതാണു പ്രരോദനം. ഇതു് ആത്മതത്വരഹസ്യങ്ങളെ തുറന്നുകാണിക്കുന്ന ഒരു കൃതിയാകുന്നു. ലൌകികവിഭവങ്ങളുടെ അല്പത ആത്മീയസുഖത്തിൻെറ നിത്യത മുതലായവയെ പ്രരോദനം ഭംഗിയായി പഠിപ്പിക്കുന്നുണ്ടു്. ജഗന്നാഥപണ്ഡിതരുടെ ഭാമിനീവിലാസത്തിൽനിന്നു ഒരു ഭാഗം ഭാഷയാക്കി, കെ. സി. കേശവപ്പിള്ള ഭാഷാപോഷിണിയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതായി ഓൎക്കുന്നു. ഈ ചെറിയ കൃതി രസപുഷ്ടികൊണ്ടു് അദ്വിതീയമായ ഒന്നാകുന്നു. 'വിലാപ'ശാഖയിൽ കാവ്യങ്ങൾ ഉണ്ടാകുവാൻ തുടങ്ങിയിട്ടേയുള്ളു. ഭാവിയിൽ ഈ ശാഖയ്ക്കു പുഷ്ടി കിട്ടുമായിരിക്കാം.

വിനോദപ്രധാനങ്ങളായ കാവ്യങ്ങളെ രചിക്കുന്നതിനു് എല്ലാവൎക്കും സാമൎത്ഥ്യം ലഭിച്ചു എന്നു വരുന്നതല്ല. വളരെ ചുരുക്കം കവികളുടെ ദൃഷ്ടി മാത്രമേ ഈ ശാഖയിലേക്കു പതിഞ്ഞുകാണുന്നുള്ളു. 'വിദൂഷകത്വ'മാണു വിനോദകാവ്യങ്ങളുടെ ജീവൻ. ഫലിതത്തോടുകൂടി പരിഹാസത്തെ പ്രയോഗിക്കുവാൻ മിടുക്കുള്ളവൎക്കല്ലാതെ വിനോദകാവ്യങ്ങളിൽ വിജയം ലഭിക്കുന്നതല്ല. ദാത്യൂഹസന്ദേശം (ശീവൊള്ളി) ചക്കീചങ്കരം (രാമക്കുറുപ്പു) എന്നിവയെ വിനോദകാവ്യങ്ങളായി ഗണിക്കാം. ശീവൊള്ളിയുടേയും രാമക്കുറുപ്പിൻേറയും ഫലിതവിലാസത്തോടുകൂടിയ കല്പനകൾ ആരേയും രസിപ്പിക്കുന്നവയാണെന്നു് ഈ കൃതികൾ വെളിവാക്കുന്നു. സന്ദേശങ്ങളേയും നാടകങ്ങളേയും പരിഹസിക്കുന്നതിനുവേണ്ടിയാണു് ഈ കൃതികളെ തൽകൎത്താക്കന്മാർ രചിച്ചിട്ടുള്ളതു്. കൊച്ചുനമ്പൂതിരി ഒരു വലിയ രസികനും ഫലിതക്കാരനും ആയിരുന്നു. സംഘക്കളി (യാത്രകളി)ക്കാരുടെ ഉപയോഗത്തിനുവേണ്ടി ഇദ്ദേഹം രചിച്ചിട്ടുള്ള പല ഒറ്റശ്ലോകങ്ങളും പാട്ടുകളും പ്രസിദ്ധങ്ങളാണു്. കൊച്ചുനമ്പൂതിരിയെപ്പോലെ വിനോദകവനത്തിൽ രസികനാ

യ ഒരു കവി വേറെ ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. ഈ സന്ദർഭത്തിൽ പട്ടമന കൊച്ചുണ്ണിനമ്പൂതിരിയുടെ പേർകൂടി സ്മരിക്കേണ്ടതുണ്ട്. ആരേയും ആകർഷിക്കുന്ന പരിഹാസകവനങ്ങൾ രചിക്കുവാൻ കൊച്ചുണ്ണിനമ്പൂതിരിക്കു പ്രത്യേകം ഒരു ചാതുര്യം കാണുന്നു. ഈ കവിയുടെ ലഘുകൃതികൾക്കു വിനോദകാവ്യവർഗ്ഗത്തിൽ ഒരു മാന്യസ്ഥാനം ലഭിക്കാതെയിരിക്കയില്ല. വിനോദകാവ്യങ്ങൾ ഭാഷയിൽ ഉണ്ടാകേണ്ടതു ആവശ്യമാകുന്നു.

പ്രകൃതിയെ വർണ്ണിച്ചുകൊണ്ടു പ്രത്യേക കാവ്യങ്ങൾതന്നെ രചിക്കുവാൻ കവികൾക്കു് ഉത്സാഹം ഉണ്ടായിത്തുടങ്ങിയിട്ടുണ്ട്. 'പ്രകൃതി' (എം. ആർ. കൃഷ്ണവാരിയർ) 'വിശ്വരൂപം' (വി. സി. ബാലകൃഷ്ണപ്പണിക്കർ) മുതലായവ ഈ ഇനത്തിലുള്ള ചില സൽകാവ്യങ്ങളാകുന്നു. തിരുവിതാംകൂറിന്റെ കിഴക്കൻപ്രദേശങ്ങളിലുള്ള ഭയങ്കരങ്ങളായ അരണ്യങ്ങളേയും ഉന്നതങ്ങളായ മലകളേയും സ്വച്ഛജലകളായ നദികളേയും 'പ്രകൃതിയിൽ' സാമർത്ഥ്യത്തോടുകൂടി വർണ്ണിച്ചിട്ടുണ്ട്; ഈവക പ്രകൃതിസൌന്ദര്യങ്ങളെ ഇത്രമാത്രം ഭംഗിയായി വർണ്ണിക്കുന്ന ഒരു കാവ്യം വേറെ ഉണ്ടെന്നു തോന്നുന്നില്ല. വിശ്വരൂപത്തിന്റെ പ്രകൃതിയൊന്നു വേറെയാണ്. അലങ്കാരസരസങ്ങളായ കല്പനകളാണു വിശ്വരൂപത്തെ മോടിപിടിപ്പിച്ചിരിക്കുന്നത്. വിശ്വരൂപത്തിന്റെ രമണീയമായ വൈചിത്ര്യം ബാലകൃഷ്ണപ്പണിക്കരുടെ വാഗ്വിലാസത്തിൽ പ്രതിബിംബിച്ച 'വിശ്വരൂപത്തെ' ഏററവും ഹൃദ്യമായ ഒരു കാവ്യമാക്കിയിട്ടുണ്ട്. പ്രൌഢനായ ഒരു തത്വചിന്തകൻകൂടിയാണെന്നുള്ളതു ബാലകൃഷ്ണപ്പണിക്കരുടെ ഒരു വിശിഷ്ടഗുണമാണ്. അക്ലിഷ്ടവും സുഖകരവും ആയ ഒന്നാണു ബാലകൃഷ്ണപ്പണിക്കരുടെ കവനമാർഗ്ഗം. ഈ വർഗ്ഗത്തിൽ ഗണിക്കേണ്ട പ്രൌഢമനോഹരമായ ഒരു കാവ്യമാണ് ഉദയാദുദയാന്തം (പി. നാരായണപ്പിഷാരടി. നൂതനങ്ങളും സുഭഗങ്ങളും ആയ കല്പനകളെക്കൊണ്ടു് ഈ കാവ്യം അത്യന്തം ആസ്വാദ്യമാകുന്നു. ഈ ശാഖയ്ക്കു ഭാവിയിൽ വിശാലത വർദ്ധിക്കുമെന്ന് ഊഹിക്കുവാൻ വഴിയുണ്ട്.

ചരിത്രകാവ്യങ്ങൾ ഐതിഹ്യങ്ങളെ അധികരിച്ചു രചിക്കപ്പെട്ടിട്ടുള്ളവയാകുന്നു. ഇപ്രകാരമുള്ള കാവ്യങ്ങൾ ഭാഷയിൽ എത്രയുണ്ടായാലും മതിയാകുന്നതല്ല. പല തരത്തിലുള്ള ഐതിഹ്യങ്ങൾ കേരളത്തിൽ നടപ്പുണ്ട്. മിക്കവാറും അവ നശിച്ചുതുടങ്ങിയിരിക്കുന്നു. അവയ്ക്കു കാവ്യരൂപേണ സുസ്ഥിതി സമ്പാദിച്ചുകൊടുക്കുന്നതു സർവ്വഥാ പ്രയോജനകരമായിരിക്കും. ദേശാഭിമാനാദിഗുണങ്ങളെ വർദ്ധിപ്പിക്കുന്നതിന് ഈ മാതിരി കൃതികൾക്കു ശക്തിയുണ്ട്. കുഞ്ഞിക്കുട്ടൻതമ്പുരാൻ ഈ വിധം ഉള്ള ഐതിഹ്യങ്ങളെ ശേഖരിക്കുന്നതിനും അവയ്ക്കു കാവ്യരൂപേണ പ്രതിഷ്ഠ സമ്പാദിച്ചു കൊടുക്കുന്നതിനും വളരെ ശ്രദ്ധ കാണിച്ചിട്ടുണ്ട്. ഈ വിഷയത്തിൽ ഇത്രയും ശ്രദ്ധ വേറെ ആരും പ്രകടിപ്പിച്ചിട്ടില്ല. പല ഐതിഹ്യങ്ങളേയും അവിടുന്നു ലഘുകൃതികളായി രചിച്ചിട്ടുണ്ട്. സാധാരണ സംഭാഷണരീതിയിൽ യാതൊരു ക്ലേശവുമില്ലാതെ സരസപദ്യങ്ങളെ നിർമ്മിക്കുന്നതിന് അവിടുന്നു നല്ല സമർത്ഥനാണ്. തുപ്പൽക്കോളാമ്പി കലുക്കമില്ലാവ്വർ ഗൃഹം മുതലായവ ഈ അഭിപ്രായത്തിന്റെ സാധുത്വത്തെ തെളിയിക്കുന്ന ലഘുകാവ്യങ്ങളാകുന്നു.

ഇപ്പിച്ചപ്പേച്ചുരയ്ക്കുന്നതു ശഠഹൃദയേ നല്ല സാമർത്ഥ്യമുള്ളി-
ത്തപ്പൻനമ്പൂരിയോടോ മതിമതിയറിയും നിന്നെ ഞാൻ മുൻപുതന്നെ
ഇപ്പോൾ കാട്ടിത്തരാമെന്നവളുടെ തലയിൽ തൽക്ഷണം ചെയ്തുവിപ്രൻ
തുപ്പൽക്കോളാമ്പി കൊണ്ടിട്ടരിയൊരു കലശാരാജ്യപട്ടാഭിഷേകം

എന്നുള്ള തുപ്പൽക്കോളാമ്പിയിലെ പദ്യം നോക്കുക. ഇവിടെ സംഭാഷണത്തിനു നല്ല തന്മയത്വം വന്നിട്ടുണ്ടെന്നു പറയേണ്ടതില്ലല്ലോ. ഇപ്രകാരം രുഷ്ടനായ ഭർത്താവിനാൽ അഭിഷിക്തയായ ഭാര്യയുടെ വേഷത്തെ വർണ്ണിക്കുന്ന പദ്യവുംകൂടി ഉദ്ധരിക്കാം.

മുടിമുതലടിയോളം തുപ്പലാറാട്ടുമൂലം
കൊടിയ കുരുതിയാടും ചണ്ഡികാദേവിപോലെ
കുടിലമിഴി ചുവന്നുംകൊണ്ടു നിന്നിട്ടുപിന്നെ-
ദ്ധടിതി വെളിയിലേക്കാ വേഷമോടങ്ങിറങ്ങി

ഈ പദ്യത്തിലെ ചണ്ഡികാദേവിയുടെ ഉപമ വളരെ കണക്കിനു യോജിച്ചിരിക്കുന്നു. ഇപ്രകാരം സ്ഥൂലവികാരഭേദങ്ങളെ സരളഭാഷയിൽ പ്രകാശിപ്പിക്കുവാൻ കുഞ്ഞിക്കുട്ടൻതമ്പുരാൻ അദ്വിതീയനാകുന്നു.

അടിയിലധികമേൽക്കും ശുദ്ധമേ പഞ്ചസാര-
പ്പൊടിയൊടുകിടയാകും തൂമണൽത്തട്ടിലെത്തി
നെടിയമൃതവനപാത്രം പൂർത്തിയായ് വീഴ്ത്തിടും പാൽ-
വടിവുടയനിലാവിൻ സ്വാദറിഞ്ഞാൻ ദ്വിജേന്ദ്രൻ.

എന്നതു തുപ്പൽക്കോളാമ്പിയിലെ ഒരു ഹൃദയംഗമമായ ചന്ദ്രികാവർണ്ണനമാകുന്നു. പക്ഷി—(ചകോരം) എന്നുകൂടി അർത്ഥമുള്ള ദ്വിജപദം ഇവിടെ കവി പ്രയോഗിച്ചതു പ്രയോജനകരമായിരിക്കുന്നു. അകൃത്രിമമായ ഒരു സാരള്യം ഈ പദ്യത്തിൽ കളിയാടുന്നുണ്ടെന്നു സഹൃദയന്മാർക്കു കാണാം.

അരിശമൊടവരന്നാ വിപ്രനെക്കൊന്നുകിട്ടി-
ട്ടരിമയൊടു നടത്തി ബ്രഹ്മഹത്യാവിവാഹം

ഇത്യാദി സരസകല്പനകളും ഈ കൃതിയിൽ ധാരാളമുണ്ട്. കുഞ്ഞിക്കുട്ടൻതമ്പുരാന്റെ ഐതിഹ്യരൂപങ്ങളായിട്ടുള്ള കൃതികളിൽ തുപ്പൽക്കോളാമ്പിതന്നെ പ്രഥമഗണനീയമെന്നു തോന്നുന്നു. കലുക്കമില്ലാപ്പൂർഗ്ഗഹം മുതലായ കൃതികളുടെ പേരുകളും ഇവിടെ സ്മരിക്കേണ്ടതുണ്ട്. കോമപ്പൻ പാക്കനാർ (കുണ്ടൂർ നാരായണമേനവൻ) എന്നിവയും രണ്ടു പ്രശസ്തകാവ്യങ്ങളാകുന്നു. പുരാതനങ്ങളായ ഐതിഹ്യങ്ങൾതന്നെ അവയിലെ വിഷയങ്ങൾ. കുണ്ടൂർ നാരായണമേനവന്റെ സ്വാതന്ത്ര്യമായ രചനാചാതുര്യം ഈ വക കൃതികളിലാണ് അധികം പൂർണ്ണമായി കാണുന്നത്. ഇവയിൽ കോമപ്പനു മെച്ചം കൂടുന്നു. ഇതു സ്വാഭിമാനത്തെ ഉദ്ദീപിപ്പിക്കുന്ന ഒരു കൃതിയാകുന്നു. പാക്കനാരിൽനിന്നു പല നല്ല പാഠങ്ങളും പഠിക്കുവാനുണ്ട്. സ്വർഗ്ഗക്കാലടി ഭട്ടതിരിയെ സംബന്ധിച്ചുള്ള പ്രസിദ്ധമായ ഐതിഹ്യത്തെ വിഷയമാക്കി കവിചക്രവർത്തിയായ പൂഞ്ഞാററിൽ അവിട്ടംനാൾ തമ്പുരാൻ വിരചിച്ചിട്ടുള്ള കാവ്യവും രസപുഷ്ടമായ ഒരു കൃതിയാകുന്നു. ചില സംഗതികളിൽ കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ

ഒരു അനുയായിയായി അവിട്ടംനാൾ തമ്പുരാനെഗണിക്കാം.

ദേശയാത്രയെ അധികരിച്ചു നിർമ്മിക്കുന്ന കാവ്യങ്ങൾ ഹൃദയത്തിനു ഉല്ലാസത്തേയും ദേശജ്ഞാനത്തേയും ഉണ്ടാക്കുന്നതിനു വളരെ പ്രയോജനപ്പെടും. ഈ വർഗ്ഗത്തിൽ കാവ്യങ്ങൾ ഉണ്ടാകേണ്ടതു് ആവശ്യമാകുന്നു. അഷ്ടമിയാത്ര (നടുവത്തു് അച്ഛൻനമ്പൂതിരി) ഭാഷാപോഷിണിസഭായാത്ര (കൊട്ടാരത്തിൽ ശങ്കുണ്ണി) രാമേശ്വരയാത്ര (ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ) എന്നിങ്ങനെ ചുരുക്കം ചില കൃതികളുടെ പേരുകൾ ഇവിടെ പറയാവുന്നതാണ്. അച്ഛൻ നമ്പൂതിരിയുടെ പ്രസാദമാധുര്യാദി ഗുണങ്ങൾ അഷ്ടമിയാത്രയിൽ തികച്ചു കാണുന്നുണ്ടു്. കവിയും വലിയ കോയിത്തമ്പുരാനുമായി വച്ചുണ്ടായ കൂടിക്കാഴ്ച ഇതിൽ ഭംഗിയായി വർണ്ണിച്ചിരിക്കുന്നു. അഷ്ടമിമഹോത്സവത്തിന്റെ ആഡംബരാദികളെക്കുറിച്ചുള്ള വർണ്ണനത്തിലും നല്ല തന്മയത്വം ഉണ്ടു്. ശങ്കുണ്ണിയുടെ യാത്രയും ചുരുങ്ങിയ മട്ടിലുള്ള ഒന്നല്ല. കോട്ടയത്തുനിന്നു പുറപ്പെട്ടു തലശ്ശേരിയിൽ എത്തുന്നതുവരെയുള്ള യാത്രയെ ശങ്കുണ്ണിയും നല്ലപോലെ വർണ്ണിച്ചു ഫലിപ്പിച്ചിരിക്കുന്നു. സഹൃദയന്മാരെ രസിപ്പിക്കുന്ന ഒന്നാണു് ഒടുവിന്റെ യാത്ര. ഈ വർഗ്ഗത്തിൽ ഉൾപ്പെടുത്താവുന്ന ചില കൃതികൾ വേറെയുമുണ്ടു്.

കവികൾ തങ്ങളിൽ ശ്ലോകത്തിൽ എഴുത്തയയ്ക്കുക സാധാരണമാണു്. പ്രസിദ്ധകവികളുടെ വകയായി വളരെ എഴുത്തുകൾ ഇപ്രകാരം ശ്ലോകത്തിൽ ഉണ്ടായിട്ടുണ്ടു്. അവയിൽ കുറേയൊക്കെ പ്രസിദ്ധീകൃതങ്ങളാകുന്നു. കവികൾ പദ്യരൂപേണതന്നെ വാദപ്രതിവാദങ്ങൾ നടത്തുകയും സാധാരണയായിരുന്നു. ഈവക എഴുത്തുകളിൽ രസഭൂയിഷ്ഠങ്ങളായ പല പദ്യങ്ങളുമുണ്ടു്. വെൺമണിയുടെ കവിപുഷ്പമാല ഉദാഹരിക്കപ്പെടാം. ഒററ ശ്ലോകങ്ങളുടെ കാര്യത്തിൽ ചില കവികൾക്കു വളരെ വിരുതു കാണുന്നുണ്ടു്. അവയിൽ പലതും സഹൃദയന്മാർക്കു കാണാതെ അറിയാവുന്നവയാണു്. പദ്യരൂപങ്ങളായ

എഴുത്തുകൾക്കും വാദപ്രതിവാദങ്ങൾക്കും, (ഉത്സാഹശീലനായ വറുഗീസുമാപ്പിളയുടെ കാലത്തു്) മലയാളമനോരമ ഒരു ശോഭനമായ രംഗമായിരുന്നു. പിന്നീട പ്രസിദ്ധിയേയും പ്രതിഷ്ഠയേയും പ്രാപിച്ചിട്ടുള്ള പല കവിവീരന്മാരും മലയാളമനോരമയിൽ സാഹിത്യപരാക്രമം പ്രകടിപ്പിച്ചിട്ടുള്ളവരാകുന്നു. വറുഗീസുമാപ്പിള മനോരമയിൽ സാഹിത്യവിനോദത്തിനും ഒരു നല്ല സ്ഥാനം അനുവദിച്ചു കൊടുത്തിരുന്നു. പല എഴുത്തുകളും മനോരമയിലാണു് ആദ്യം പ്രകാശിപ്പിക്കപ്പെട്ടിട്ടുള്ളതു്. വിലപട്ടത്തു രാഘവൻ നമ്പിയാർ മൂർക്കോത്തുർപോററി അമ്പലപ്പുഴ മാധവപ്പുതുവാൾ കട്ടക്കയത്തിൽ ചെറിയാൻമാപ്പിള കവിയൂർ രാമൻ നമ്പിയാർ മുതലായവർ മനോരമയിലെ സാഹിത്യസംരംഭത്തിൻെറ അധികഭാഗവും വഹിച്ചിട്ടുള്ളവരാകുന്നു. അക്കാലത്തു മനോരമയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള എഴുത്തുകളും ചിത്രപദ്യങ്ങളും മററും ഇപ്പോൾ നഷ്ടപ്പെട്ടു കഴിഞ്ഞിരിക്കുന്നു എന്നു പറയാം. അവയിൽ അല്പം ഭാഗങ്ങൾ മാത്രമേ ഇപ്പോൾ സുലഭങ്ങളായിട്ടുള്ളു. ഈവക സാഹിത്യസമ്പത്തിനെ ശേഖരിച്ചു സംരക്ഷിക്കുന്നതു് അത്യാവശ്യം എന്നു തന്നെ പറയേണ്ടിയിരിക്കുന്നു. അവയെ പരിത്യജിക്കുന്നതു് ഒരു വിധത്തിലും ശോഭനമായിരിക്കയില്ല.

പദ്യസാഹിത്യത്തിൻെറ ആത്മീയമായ പരിഷ്കാരത്തിനും ഔന്നത്യത്തിനും പ്രയോജനപ്പെടുന്ന ശാസ്ത്രങ്ങൾ ഉണ്ടാകുവാൻ തുടങ്ങിയിട്ടേയുള്ളു. ഈവക ഗ്രന്ഥങ്ങൾ പലതും നമുക്കു് ഉണ്ടാകേണ്ടതായിത്തന്നെയിരിക്കുന്നു. സദ്വൃത്തമാല (കടത്തനാട്ടു ഉദയവർമ്മ രാജാ) വൃത്തമഞ്ജരി (ഏ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ) എന്നിവ വൃത്തശാസ്ത്രഗ്രന്ഥങ്ങളാകുന്നു. സംസ്കൃതസഹായം കൂടാതെ വൃത്തങ്ങളെക്കുറിച്ചു വിശേഷജ്ഞാനം സമ്പാദിക്കണമെന്നുള്ളവക്കു് ഈ ഗ്രന്ഥങ്ങൾ വളരെ പ്രയോജനത്തെ ചെയ്യും. രചനയുടെ പ്രസാദാദിഗുണങ്ങൾകൊണ്ടും വിവരണങ്ങളുടെ സുഗമതകൊണ്ടും സദ്വൃത്തമാല വൃത്തമഞ്ജരിയെ അല്പം അതിശയിക്കുന്നില്ലയോ എന്നു

സംശയം തോന്നുന്നു. ഉദാഹരണപദ്യങ്ങൾ ദേവീസ്തുതിപരങ്ങളാണെന്നുള്ളതു് ഈ കൃതിയുടെ മറെറാരു ഗുണമാകുന്നു. ക്ഷേമേന്ദ്രാദിശാസ്ത്രകാരന്മാരുടെ പന്ഥാക്കളെ വഴിപോലെ അനുസ്മരിച്ചുകൊണ്ടാണു് ഉദയവർമ്മരാജാവു് ഈ കൃതി നിർമ്മിച്ചിരിക്കുന്നതു്. കവിതാവിഷയത്തിൽ പ്രാഥമികപരിശ്രമം ചെയ്യുന്നവരെ വളരെ സഹായിക്കുന്ന ഒരു സരളകൃതിയാണു് ഈ ഗ്രന്ഥകാരന്റെ 'കവിതാഭരണം.' പ്രസിദ്ധവിദ്വാനായ വയ്ക്കത്തു പാച്ചുമൂത്തതും എണ്ണക്കാട്ടു രാജരാജവർമ്മ തമ്പുരാനും ഓരോ അലങ്കാരഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടു്. അലങ്കാരലോകത്തിലേക്കു കാലെടുത്തു വെയ്ക്കുവാൻ തുടങ്ങുന്ന വിദ്യാർത്ഥികൾക്കു് ഈ ഗ്രന്ഥങ്ങൾ ഒരു അനുഗ്രഹം തന്നെയാണു്.

ഭാഷാഭൂഷണം തന്നെ നമ്മുടെ അലങ്കാരഗ്രന്ഥങ്ങളിൽ ഉത്തമസ്ഥാനത്തെ അർഹിക്കുന്നു. അപ്പയ്യദീക്ഷിതർ ജഗന്നാഥപണ്ഡിതർ മുതലായ ആചാര്യന്മാരുടെ വന്ദ്യപാദങ്ങളെ പിന്തുടർന്നുകൊണ്ടു രചിതമായിരിക്കുന്ന ഈ ഗ്രന്ഥം ഭാഷയുടെ ഒരു വിലപിടിച്ച സമ്പത്തുതന്നെയാണു്. ശബ്ദം അർത്ഥം എന്നിവയെ സംബന്ധിക്കുന്ന അലങ്കാരങ്ങളെക്കുറിച്ചെല്ലാം ഭാഷാഭൂഷണം സമഗ്രമായി വിവരണംചെയ്യുന്നുണ്ടു്. വിദ്യാർത്ഥികൾക്കെന്നപോലെ പണ്ഡിതന്മാർക്കും ഭാഷാഭൂഷണം സഹായകരമാകുന്നു. രാജരാജവർമ്മകോയിത്തമ്പുരാൻ പല ശാസ്ത്രങ്ങളേയും രചിച്ചിട്ടുണ്ടു്; എന്നാൽ നമ്മുടെ പദ്യസാഹിത്യത്തിനു് അന്തസ്സംസ്കാരസൌന്ദര്യത്തേയും ഉന്നതിയേയും ജനിപ്പിക്കുന്നതിൽ ഭാഷാഭൂഷണംതന്നെ പ്രഥമഗണനീയം.

വിദ്യാവിനോദിനി മാസികയിൽ ഒരു അലങ്കാരശാസ്ത്രം പ്രസിദ്ധപ്പെടുത്തിക്കണ്ടിട്ടുണ്ടു്. ഈ ശാസ്ത്രം പൂർണ്ണമായിട്ടുണ്ടെന്നു തോന്നുന്നില്ല. കണ്ടിടത്തോളം ഭാഗം, അധികം ശ്ലാഘ്യമായിത്തന്നെയിരിക്കുന്നു. ഭാഷാഭൂഷണത്തെ അപേക്ഷിച്ചു ചില വിഷയങ്ങളിൽ ഈ ശാസ്ത്രത്തിനു കൂടുതൽ യോഗ്യത കാണുന്നുണ്ടു്.

അടുത്തതായി നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നത് ഉദയാലങ്കാരമാകുന്നു. കടത്തനാട്ട് ഉദയവർമ്മരാജാവിൻെറ നേതൃത്വത്തിൽ ഉള്ള കവിസംഘത്തിലെ പ്രധാനാംഗവും കവനോദയത്തിൻെറ ഒരു പ്രവർത്തകനും സുപ്രസിദ്ധരസികകവിയും ആയ കെ. സി. നാരായണൻ നമ്പിയാരാണ് ഉദയാലങ്കാരത്തിൻെറ കർത്താവ്. ഈ ശാസ്ത്രം പ്രതാപരുദ്രീയത്തെ അനുസരിച്ചു രചിക്കപ്പെട്ടിരിക്കുന്നു. പ്രതാപരുദ്രീയത്തിലെവിഷയങ്ങൾ ഉദയാലങ്കാരത്തിൽ ഒട്ടധികവും അടങ്ങിയിട്ടുണ്ട്. ഉദാഹരണപദ്യങ്ങളിൽ 'പ്രതാപരുദ്രനെ' 'ഉദയവർമ്മ'യായി മാററിച്ചിട്ടുണ്ടെന്നുള്ളതു് ഒരു വിശേഷമാകുന്നു. ലക്ഷണം വിവരണം ഉദാഹരണം എന്നിവ അൎക്കും സുഗ്രഹങ്ങളാകത്തക്കവിധം ലാളിത്യമുള്ളവയാണ്. ഉദയാലങ്കാരത്തിൻെറ ഉദയം സാഹിത്യത്തിനു ഒരു പുതിയ പ്രകാശത്തെ ഉണ്ടാക്കിക്കൊടുത്തിട്ടുണ്ട്. ഈ ഗ്രന്ഥം നാരായണൻ നമ്പിയാരുടെ ഒരു പ്രധാന കൃതിയാകുന്നു.

ദർപ്പമാത്സൎയ്യഭൂയിഷ്ഠൻ ചണ്ഡവൃത്തിവികത്ഥനൻ
മായാവീസുലഭക്രോധൻതന്നെ ധീരോദ്ധതൻ ദൃഢം

(ഉദയാലങ്കാരം. നായകപ്രകരണം)

ലക്ഷണങ്ങൾ എത്രമാത്രം സുഗ്രഹങ്ങളാണെന്ന് ഈ ഉദാഹരണത്തിൽനിന്നു മനസ്സിലാക്കാം. ഉദാഹരണത്തിനു കൊടുത്തിരിക്കുന്ന പദ്യങ്ങൾ എല്ലാം രസഭൂയിഷ്ഠങ്ങളാകുന്നു. നമ്പിയാരുടെ സാരസ്വതവിലാസത്തിൻെറ പ്രത്യേകതയെ കാണിക്കുന്നതാണ് ഓരോ ശ്ലോകവും.

ചോരും സാമൂരി! കോലത്തിരിതിരിയുകയോ കൊച്ചിതന്വെച്ചമെല്ലാം
ചേരും വേണാട്ടിരിക്കെന്തഭിമതമധുനാ കോട്ടയം കോട്ടപോരയോ
ആരും ബ്രിട്ടീഷുനീതിക്കെതിരിവിടെയെതിർക്കേണ്ട യോദ്ധാക്കൾ ഞങ്ങൾ
ക്കാരും പാററാ കയക്കുന്നിദമുദയനൃപശ്രേഷ്ഠപട്ടാളവൎഗ്ഗം

ഈ ശ്ലോകത്തിൽ 'ഉദയനൃപശ്രേഷ്ഠപട്ടാളവൎഗ്ഗ'ത്തിൻെറ ഔദ്ധത്യം കാണിച്ചിരിക്കുന്നു.

'കവിപ്രൌഢോക്തിസിദ്ധാത്ഥശക്തിമൂലമായ വസ്തുധ്വനിക്ക്' ഉദാഹരണം ഉദ്ധരിക്കാം.

സ്വൈരത്തിൽ ക്രൌഞ്ചശൈലം പുരളികളിയെഴും സ്കന്ദബാണാളിജാത-
ദ്വാരവ്യാജം പെട്ടും തൻചെവിയുടെ വഴിയിൽ സഞ്ചരിക്കുന്നതായി
കേമത്തിൽച്ചാരണന്മാരുടെ ഗുണമഴകിൽ പാടിടും ഭൈമിഭൂപ-
ശ്രീമൽ സൽകീർത്തി കേട്ടങ്ങിനെ ബഹുദിനമായത്ഭുതസ്തബ്ധരായി

ഇവിടെ ഉദയവർമ്മതമ്പുരാന്റെ യശസ്സു സ്ഥാവരങ്ങൾക്കുകൂടി വിസ്മയകരമെന്നു വ്യക്തം.

ഇതാണു ഉദയാലങ്കാരത്തിന്റെ സ്വഭാവം. കേരളീയർ ഈ ശാസ്ത്രത്തോടു കൂടുതൽ ആദരവു കാണിക്കേണ്ടതാണ്.

കോവുണ്ണി നെടുങ്ങാടിയുടെ കേരളകൌമുദി വ്യുല്പത്തികാമന്മാരായവൎക്ക് ഒരിക്കലും വിസ്മരിക്കാവുന്ന ഗ്രന്ഥമല്ല. സാഹിത്യശാസ്ത്രസംബന്ധങ്ങളായ എല്ലാ വിഷയങ്ങളേയും നെടുങ്ങാടി സ്പൎശിച്ചിട്ടുണ്ട്. ഗുരുസഹായമില്ലെങ്കിൽ ഈ കൌമുദി സാധാരണക്കാൎക്കു സുഗമമാകുന്നതല്ല. കൈരളിക്ക് ഈ കൌമുദി ഒരു വിലപിടിച്ച ആഭരണം തന്നെയാണ്. നാടകപ്രവേശിക (എ. ഡി ഹരിശൎമ്മ) നാട്യശാസ്ത്രത്തെ അധികരിച്ചു വിരചിച്ചിട്ടുള്ള ഒരു ഗ്രന്ഥമാകുന്നു.

ശാസ്ത്രഗ്രന്ഥങ്ങളുടെ കുറവുനിമിത്തം പദ്യസാഹിത്യത്തിനു പല ദോഷങ്ങളും സംഭവിച്ചുകാണുന്നു. ഈ ന്യൂനത പരിഹരിക്കപ്പെടണം. സാഹിത്യകലയുടെ സൂക്ഷ്മതരങ്ങളായ ധൎമ്മങ്ങളെക്കുറിച്ചു വിശദവും വിശാലവും ആയി നിരൂപണം ചെയ്യുന്ന പല ഗ്രന്ഥങ്ങളും സംസ്കൃതഭാഷയിൽ ഉണ്ട്. മമ്മടൻ ആനന്ദവൎദ്ധനൻ ദണ്ഡി വാമനൻ ഭാമഹൻ ജഗന്നാഥപണ്ഡിതർ മുതലായ ആചാൎയ്യന്മാരാൽ വിരചിതങ്ങളായ ആവക ഗ്രന്ഥങ്ങളെ അനുകരിച്ചു സ്വതന്ത്രഗ്രന്ഥങ്ങൾ ഉണ്ടാകുന്നതു ഉത്തമമാകുന്നു. അവയ്ക്കു വിസ്തൃതങ്ങളായ ഭാഷാവ്യാഖ്യാനങ്ങൾ ഉണ്ടാകുന്നതും നന്നുതന്നെ. ഇപ്രകാരം ചെയ്തെങ്കിൽ മാത്രമേ സാഹിത്യത്തിന്റെ വിശാലമായ സ്വരൂപത്തേയും ഗഹനങ്ങളായ ധൎമ്മങ്ങളേയും സാധാരണക്കാൎക്കു ഗ്രഹിക്കുവാൻ കഴിയുകയുള്ളു. നമ്മുടെ പദ്യകൃതികൾക്ക് ഒരുവിധമല്ലെങ്കിൽ മറ്റൊരു വിധം സംസ്കൃതവുമായി സംബന്ധമുണ്ടെ

ന്നു കാണാം. ഈ സ്ഥിതിക്ക് അവയെ ശരിയായി പഠിക്കുന്നതിനു ശാസ്ത്രഗ്രന്ഥങ്ങളുടെ സഹായം ഒഴിച്ചുകൂടെന്നു വന്നുകൂടുന്നു. പുറമേയുള്ള പുഷ്ടിയിൽ നമുക്ക് അഭിമാനിക്കാമെങ്കിലും ശാസ്ത്രീയമായ ആത്മസംസ്കാരത്തിൻെറ കാൎയ്യത്തിൽ ഭാഷയുടെ നില ഇന്നു ശോഭനമായിട്ടില്ല. കവികളേയും സഹൃദയന്മാരേയും വിദ്യാൎത്ഥികളേയും നിരൂപകന്മാരേയും സഹായിക്കുന്ന ശാസ്ത്രഗ്രന്ഥങ്ങൾ ഇന്നു വളരെ കുറവാകുന്നു. നിരൂപണപ്രസ്ഥാനത്തിനു ഇതുവരെ ഗൌരവവും വിശാലതയും അന്തസ്സും ലഭിച്ചിട്ടില്ല. ഈ വക ന്യൂനതകളെല്ലാം ബഹുമുഖങ്ങളായ ശാസ്ത്രഗ്രന്ഥങ്ങളുടെ സത്ഭാവംകൊണ്ടു മാത്രമേ പരിഹരിക്കുവാൻ കഴിയുകയുള്ളൂ.

ഭാഷയിൽ പദ്യസാഹിത്യത്തെ സംബന്ധിച്ചിടത്തോളവും ഒരു നിരൂപണകല അങ്കുരിച്ചിട്ടുണ്ട്. അതു വികസിക്കുവാൻ തുടങ്ങിയിട്ടേയുള്ളൂ. കെ. രാമകൃഷ്ണപിള്ള സി. അച്യുതമേനോൻ പി. കെ. നാരായണപിള്ള എ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ ടി. കെ. കൃഷ്ണമേനോൻ മുതലായ പണ്ഡിതന്മാർ പദ്യസാഹിത്യത്തിനു ശാസ്ത്രീയമായ ഒരു നിരൂപണപ്രസ്ഥാനം സൃഷ്ടിക്കുന്ന വിഷയത്തിൽ വളരെ പരിശ്രമിച്ചിട്ടുണ്ട്. നിഷ്പക്ഷവും കൂലങ്കഷവും കഴിയുന്നതും ശാസ്ത്രീയവും ആയി കാവ്യങ്ങളെ നിരൂപണം ചെയ്യുന്നതിന് അച്യുതമേനവനുള്ള ശ്രദ്ധ വിപുലമാണെന്നു വിദ്യാവിനോദിനി തെളിയിക്കുന്നു. പല സന്ദൎഭങ്ങളിലും ദോഷദൃഷ്ടിക്ക് അതിരുകടന്ന കാൎക്കശ്യം സംഭവിച്ചിട്ടുണ്ടെന്നുള്ളതു വിദ്യാവിനോദിനിയുടെ ഒരു ദോഷമായി ചിലർ വിചാരിക്കാനിടയുണ്ട്. ആളും തരവും നോക്കാതെയുള്ള വിദ്യാവിനോദിനിയുടെ നിൎദ്ദയമായ നിരൂപണനയം മൂലം പല കൃതികളുടേയും ഗർഭം അലസിപ്പോയിട്ടുണ്ടെന്നു പറയണം. രാമകൃഷ്ണപിള്ളയുടേയും നിരൂപണരീതികൾക്കു ശാന്തതയില്ല; എങ്കിലും അതു ഭാഷയ്ക്കു വളരെ സഹായം ചെയ്തിട്ടുണ്ട്. പി. കെ. നാരായണപിള്ള കൃഷ്ണഗാഥയേയും, രാജരാജവൎമ്മ കോയിത്തമ്പുരാൻ ശാകുന്തളത്തേയും നല്ലചരി

തം കഥകളിയേയും (അവതാരികകൾ), ടി. കെ. കൃഷ്ണമേനോൻ ഉത്തരരാമചരിതം മാലതീമാധവം മുതലായവയേയും കുറിച്ചു ചെയ്തിട്ടുള്ള വിമൎശനങ്ങൾ ഉത്തമങ്ങളും നിരൂപണകലയ്ക്കു മാതൃകയായിബ്ഭവിച്ചിട്ടുള്ളവയും ആകുന്നു. കവികളും നിരൂപകന്മാരും സാരസ്വതകലകൊണ്ടു തന്നെയാണു വ്യാപരിക്കുന്നത്; ജ്ഞാനചൈതന്യംതന്നെ രണ്ടു പേരുടേയും കലകളുടെ ജീവൻ. ഈവിധം ജ്ഞാനംകൊണ്ടു വ്യാപരിക്കുന്ന നിരൂപകന്മാർ പുരുഷദോഷപരങ്ങളും കൎക്കശങ്ങളും ആയ വാക്പ്രയോഗങ്ങൾ ചെയ്യുന്നത് അല്പവും യുക്തമല്ല. പല നിരൂപകന്മാരും ഈ തത്വത്തെ വിസ്മരിച്ചു കാണുന്നു. കൎത്താക്കന്മാരുടെ ദ്വേഷപാരുഷ്യംകൊണ്ടു പല നിരൂപണങ്ങളും നിഷ്പ്രയോജനങ്ങളും ഗൎഹ്യങ്ങളും ആയിബ്ഭവിച്ചിട്ടുണ്ട്. 'അനുദ്വേഗകരം വാക്യം' എന്നുള്ള ഗീതോപദേശത്തെ കാവ്യനിരൂപകന്മാരും ആദരിക്കേണ്ടതാണ്. സ്വാൎത്ഥലാഭത്തിനുവേണ്ടി ഗ്രന്ഥകാരന്മാരേയോ ഗ്രന്ഥങ്ങളേയോ സംബന്ധിച്ചു ചെയ്യുന്ന മിത്ഥ്യാപ്രശംസകളും ഉത്തമനിരൂപണമാകയില്ല. അരാഗദ്വേഷഹൃദയന്മാരായ പണ്ഡിതന്മാർ ശാസ്ത്രീയമായി കൃതികളുടെ മൎമ്മാംശങ്ങളെ സ്പൎശിച്ചു ചെയ്യുന്ന സരസനിരൂപണങ്ങൾകൊണ്ടു മാത്രമേ ഫലം ലഭിക്കുകയുള്ളു. ശക്തിയുള്ള നിരൂപകന്മാർ ഈ വിമൎശനസരണിയെ അനുഗ്രഹിക്കുവാനാണു ശ്രമിക്കേണ്ടത്.

പ്രധാന്യേന പദ്യസാഹിത്യത്തിന്റെ കാൎയ്യത്തിൽ വളരെ ശ്രദ്ധിച്ചിട്ടുള്ള മാസികകളാകുന്നു കവനകൌമുദിയും കവനോദയവും കാവ്യമഞ്ജരിയും. ഭാഷയിൽ നൂതനകൃതികൾ ഉണ്ടാകുന്നതിനും പ്രാചീനഗ്രന്ഥങ്ങളെ പ്രകാശിപ്പിക്കുന്നതിനും ഈ മാസികകളുടെ പ്രവൎത്തകന്മാർ വളരെ ശ്രദ്ധിച്ചിട്ടുണ്ട്.

എന്നും തിയ്യതിമാസത്തി-
ലൊന്നിലും പതിനഞ്ചിലും

പ്രസിദ്ധപ്പെടുത്തിയിരുന്ന കാലത്തു കവനകൌമുദിയുടെ നില ശോഭനമായിരുന്നില്ല. മാസികയായതോടുകൂടി കൌമുദിയു

ടെ പൂർവ്വസ്ഥിതിക്കു മാററമുണ്ടായി. വ്യവസായസമ്പന്നനും ഭാഷാപ്രണയിയും സൽകവിയും ആയ പി. വി. കൃഷ്ണവാരിയർ കൌമുദിയുടെ ഉടമസ്ഥത വഹിച്ചതോടുകൂടി അതിന് ഓജസ്സും പുഷ്ടിയും പൂർണ്ണമായി കിട്ടി. ഇന്നത്തെ നമ്മുടെ പദ്യസാഹിത്യത്തിൻെറ ചരിത്രത്തിൽ കൌമുദിക്ക് ഒരു നല്ല അദ്ധ്യായത്തിന് അവകാശം ഉണ്ട്. പേരുകേട്ട പല സൽകവികളും കൌമുദിയിൽ കടന്നു പയററി അടക്കം മിടുക്കം സമ്പാദിച്ചിട്ടുള്ളവരാകുന്നു. പ്രാചീനഗ്രന്ഥങ്ങളെ സംസ്കരിച്ചു പ്രസിദ്ധപ്പെടുത്തുന്നതിനും ഭാഷയ്ക്ക് ആവശ്യമുള്ള കൃതികളെ യോഗ്യന്മാരെക്കൊണ്ടു വിരചിപ്പിച്ച് പ്രകാശിപ്പിക്കുന്നതിനും കവനോദയപ്രവൎത്തകനായിരുന്ന ഉദയവൎമ്മരാജാവ് അമിതമായി പരിശ്രമിച്ചിട്ടുണ്ട്. കവനോദയമുഖേന പ്രകാശിതങ്ങളായ സൽഗ്രന്ഥങ്ങൾ അസംഖ്യങ്ങളാകുന്നു. ഭാഷയുടെ അനൎഘസമ്പത്തുകളായ ഭാരതചമ്പു ചന്ദ്രോത്സവം മുതലായവ കവനോദയമുഖേനയാണു പ്രകാശിതങ്ങളായത്. അല്പകാലത്തെ ജീവിതംകൊണ്ട് അനശ്വരമായ ഒരു ശ്രേയസ്സ് കവനോദയം ഭാഷയ്ക്കു സമ്പാദിച്ചുകൊടുത്തിരിക്കുന്നു എന്നു നിശ്ശങ്കം പ്രസ്താവിക്കാവുന്നതാണ്. കവനോദയത്തിൻെറ നയത്തെത്തന്നെ സ്വീകരിച്ച കാവ്യമഞ്ജരിയും (ചെങ്ങനാശ്ശേരി) ഭാഷയ്ക്കു മറക്കുവാൻ പാടില്ലാത്ത ചില ഉപകാരങ്ങൾ ചെയ്തിട്ടുണ്ട്. ഈ മൂന്നു മാസികകളുടെയും പേരുകൾ സഹൃദയന്മാൎക്ക് ഒരിക്കലും മറക്കുവാൻ കഴിയുന്നതല്ല.

കൊടുങ്ങല്ലൂർ പ്രസ്ഥാനം ഇക്കാലത്തുള്ള പ്രസ്ഥാനങ്ങളിൽ പ്രാധാന്യമേറിയ ഒന്നാകുന്നു. ഈ പ്രസ്ഥാനത്തിൻെറ ഉല്പത്തി കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരിൽ നിന്നാണെന്നു പേരുകൊണ്ടുതന്നെ ഗ്രഹിക്കാം. കാത്തുള്ളി അച്ചുതമേനവൻ വെൺമണി നമ്പൂരിമാർ നടുവംനമ്പൂരിമാർ അമ്പാടി കുഞ്ഞികൃഷ്ണപുതുവാൾ കുന്നേഴത്തു പരമു മേനവൻ മുതലായ കവികളാണ് ഈ പ്രസ്ഥാനത്തിൻെറ പരിപോഷകന്മാർ.

സംസ്കൃതപദങ്ങളെ (പ്രത്യയങ്ങളെ നിശ്ശേഷം) ഒഴിച്ചുവ

ക്കുക; ഭാഷയുടെയും പ്രതിപാദനത്തിൻെറയും രീതി സാധാരണക്കാൎക്ക് എളുപ്പം മനസ്സിലാകത്തക്കവിധം ലാളിത്യവും പ്രസന്നതയും ഉള്ളതായിരിക്കുക; എന്നിവയാണു കൊടുങ്ങല്ലൂർ പ്രസ്ഥാനത്തിൻെറ ജീവഭൂതങ്ങളായ ഗുണങ്ങൾ. ശ്രവണസുഭഗമായവിധം പദങ്ങളെ ഘടിപ്പിക്കുന്ന വിഷയത്തിലും കൊടുങ്ങല്ലൂർപ്രസ്ഥാനക്കാർ വളരെ മനസ്സുവച്ചിട്ടുണ്ട്. ഈ സംഗതിയിൽ വെൺമണി നമ്പൂരിമാർ അതിരററ വിരുതു സമ്പാദിച്ചവരാകുന്നു. ഭാഷയെ കഴിയുന്നതും ശുദ്ധമായവിധം (അബദ്ധപ്രയോഗങ്ങൾ കൂടാതെ) പ്രയോഗിക്കുന്നതിനും കൊടുങ്ങല്ലൂർപ്രസ്ഥാനക്കാർ പ്രത്യേകം ദൃഷ്ടിവച്ചിട്ടുണ്ടെന്നു കാണാം. കൊടുങ്ങല്ലൂർ പ്രസ്ഥാനത്തിൻെറ മാൎഗ്ഗദൎശി കുഞ്ഞിക്കുട്ടൻ തമ്പുരാനാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

കഴിയുന്നതും ഭാഷാപദങ്ങളെ മാത്രമേ ഉപയോഗിക്കുകയുള്ളു എന്നതു കൊടുങ്ങല്ലൂർ പ്രസ്ഥാനക്കാരുടെ ഒരു നിൎബ്ബന്ധമാണ്. ഈ നിൎബ്ബന്ധം മൂത്തു പരമകാഷ്ഠയെ പ്രാപിച്ചു. അതോടുകൂടിയാണു സംസ്കൃതപദങ്ങളെ നിശ്ശേഷം പരിത്യജിച്ചുകൊണ്ടുള്ള 'നല്ല ഭാഷ'യുടെ ഉല്പത്തി. 'നല്ല ഭാഷ'തന്നെ ആ പേരിനെ അൎഹിക്കുന്നില്ലെന്നുള്ള ആക്ഷേപം പുറപ്പെട്ടപ്പോൾ അതു 'പച്ചമലയാള'മായിപ്പരിണമിച്ചു. പച്ചമലയാളത്തിൽ ക്രമേണ കവികൾക്കു ഭ്രമം കൂടിവന്നു. അപ്പോൾ ഈ പ്രസ്ഥാനത്തിൽ പല ലഘുകാവ്യങ്ങളും ഉണ്ടാകുവാൻ ഇടയായി. ഇപ്രകാരം ഉണ്ടായിട്ടുള്ള കാവ്യങ്ങളിൽ കുണ്ടൂരിൻെറ കോമപ്പൻ കണ്ണൻ പാക്കനാർ എന്നിവ മാന്യസ്ഥാനത്തെ അൎഹിക്കുന്നവയാണ്. പച്ചമലയാളത്തിനു കുണ്ടൂര് ഒരു നല്ല പച്ചതന്നെയാകുന്നു. അക്ലിഷ്ടമായി കോമളങ്ങളായ മലയാളപദങ്ങളെക്കൊണ്ടു സരളമായ അൎത്ഥകല്പനയോടുകൂടി പച്ചമലയാളകാവ്യങ്ങൾ രചിക്കുവാൻ കുണ്ടൂരിനുള്ള സാമൎത്ഥ്യം വേറെ അധികം കവികളിൽ കാണുന്നില്ല. പി. ജി. രാമയ്യർ, കൊട്ടാരത്തിൽ ശങ്കുണ്ണി, പന്തളത്തു കേരളവൎമ്മ തമ്പുരാൻ, ഉള്ളൂർ പരമേശ്വ

രയ്യർ മുതലായവർ ഈ കാവ്യസരണിയിൽക്കൂടി സഞ്ചരിച്ചിട്ടുള്ള ചില കവികളാകുന്നു.

പറയത്തക്ക പുഷ്ടിയൊന്നും കൂടാതെ പച്ചമലയാളം പച്ചയിലേതന്നെ കരിഞ്ഞുപോയി എന്നു കാണുന്നു. വാസ്തവത്തിൽ പച്ചമലയാളക്കാരുടെ നയം ശ്ലാഘ്യമല്ല. സംസ്കൃതപദങ്ങളെ സ്വീകരിക്കുന്നതിൽ മാത്രമേ അവക്കു കക്കശമായ വൈമനസ്യമുള്ളൂ. ദീർഘമായി ഭാഷയിൽ പ്രതിഷ്ഠയെ പ്രാപിച്ച കാലഹരണവാദത്തിനുകൂടി ഇടയില്ലാത്തവിധം ഭാഷയുടെ സ്വന്തം സമ്പത്തായിഭവിച്ചിട്ടുള്ള നഖമുഖദിവസരാത്രിസൂര്യചന്ദ്രാദി പദസമുദായത്തെക്കൂടി പച്ചമലയാളക്കാർ ബഹിഷ്കരിച്ചിരിക്കുന്നു. തൽസ്ഥാനത്തു സ്വീകരിക്കപ്പെടുന്നവയോ? ആരും കേട്ടിട്ടില്ലാത്തവയായ ദ്രാവിഡപദങ്ങൾ! 'ബോട്ടു' 'ബെഞ്ചു' മുതലായ വിദേശഭാഷാപദങ്ങളെ ഇവക്കു സ്വീകരിക്കുവാൻ മടിയില്ല. ഇതിൽനിന്നു പച്ചമലയാളക്കാരുടെ നയത്തിനു ശുദ്ധിയില്ലെന്നു വ്യക്തമായല്ലോ. സംസ്കൃതപദങ്ങളെ വേണ്ടെന്നുവയ്ക്കുന്നതോടുകൂടി പ്രൌഢകല്പനകളെ മനഃപൂൎവ്വം ഉപേക്ഷിക്കേണ്ടിവരുന്നു. ഈ നിലയിൽ കാവ്യത്തിന്റെ ആഭ്യന്തരഗുണം കുറയാതെ തരമില്ല. ഇതുനിമിത്തം ഈ മാതിരി കാവ്യങ്ങളിൽ ശബ്ദം എത്രമാത്രം പച്ചയാകുന്നുവോ അത്രമാത്രം അൎത്ഥത്തിന് ഉണക്കം തട്ടുന്നു. ഇതു നിസ്സാരമായ ദോഷമല്ല.

വാസ്തവം ഇപ്രകാരമാണെങ്കിലും 'പച്ചമലയാളത്തെ' ഒരു നിലയിൽ സ്വീകരിക്കുന്നതുതന്നെ യുക്തം. അതിനെ 'ചിത്ര'വൎഗ്ഗത്തിൽ ഉൾപ്പെടുത്താം. അപ്പോൾ അൎത്ഥസംബന്ധമായുള്ള മുൻപറഞ്ഞ ദോഷം ഗണിക്കേണ്ടതില്ലെന്നു തെളിയും. ഭാഷയുടെ ശക്തിയേയും കവിയുടെ സാമൎത്ഥ്യത്തേയും പ്രകടിപ്പിക്കുന്നതിനു 'ചിത്ര'കാവ്യങ്ങൾ കൊള്ളാവുന്നവയാണല്ലോ. ഏതായാലും പച്ചമലയാളത്തിന് ഇനി പുനൎജ്ജന്മം ഉണ്ടാകുമെന്നു തോന്നുന്നില്ല.

കേരളവർമ്മ വലിയ കോയിത്തമ്പുരാൻെറയും രാജരാജവർമ്മ കോയിത്തമ്പുരാൻെറയും മാർഗ്ഗങ്ങളെ ആശ്രയിച്ച രണ്ടു സാഹിത്യപ്രസ്ഥാനങ്ങൾകൂടി ഭാഷയ്ക്കു ലഭിച്ചിട്ടുണ്ടെന്നു ചില നിരൂപകന്മാർ പറയുന്നു. കേരളവർമ്മപ്രസ്ഥാനം രാജരാജവർമ്മപ്രസ്ഥാനം എന്നു വ്യവഹരിക്കപ്പെട്ടുവരുന്ന സാഹിത്യമാർഗ്ഗങ്ങൾ വാസ്തവത്തിൽ ഭിന്നങ്ങളോ നൂതനങ്ങളോ അല്ല. അൎത്ഥംകൊണ്ടു പുരാതനമായ സംസ്കൃതസാഹിത്യത്തേയും ശബ്ദംകൊണ്ടു പ്രാചീനഭാഷയേയും പൂൎണ്ണമായി ആദരിക്കുകയാണു വലിയ കോയിത്തമ്പുരാൻ ചെയ്തിട്ടുള്ളതു്. പുനം ഉണ്ണായി മഹിഷമംഗലം മുതലായ മഹാകവികളുടേതിൽനിന്നു് അല്പവും ഭിന്നമല്ല വലിയ കോയിത്തമ്പുരാൻെറ പ്രസ്ഥാനം എന്നു സ്പഷ്ടമാണ്. സംസ്കൃതപദപ്രയോഗബാഹുല്യത്തെ സംബന്ധിച്ചും വലിയ കോയിത്തമ്പുരാൻ പുതിയതായി ഒരു തെററും ചെയ്തിട്ടില്ല. ദ്വിതീയാക്ഷരപ്രാസത്തെ സ്വരവ്യഞ്ജനാനുരൂപ്യം കൊണ്ടു പരിഷ്കരിക്കുക മാത്രമേ വലിയ കോയിത്തമ്പുരാൻ പുതിയതായി ചെയ്തിട്ടുള്ളു. കേരളവർമ്മപ്രസ്ഥാനം നൂതനമാണെന്നു ഭ്രമിച്ചു് അതിൻെറ ശിരസ്സിൽ പല ദോഷങ്ങളേയും കെട്ടിവെച്ചു്, അതിൽ കവിതതന്നെ ഇല്ലെന്നു ചിലർ ഘോഷിച്ചുവരാറുണ്ടു്. ഇവരുടെ ആക്ഷേപം പഴയ സംസ്കൃതസാഹിത്യത്തെയും ഭാഷാകവിതയേയും മുഴുവൻ ബാധിക്കത്തക്കവിധം വ്യാപ്തി കൂടിയതാകുന്നു. ഈ അഭിപ്രായം ചിന്താകോടിയിൽത്തന്നെ ഉൾപ്പെടുത്തേണ്ടതില്ല. സർവ്വതന്ത്രസ്വതന്ത്രനായ ഒരു മഹാകവിയാണു വലിയ കോയിത്തമ്പുരാൻ. അനുഗ്രഹീതനായ മേല്പത്തൂർ നാരായണഭട്ടതിരിയുടെ കാലത്തിനുശേഷം, സാഹിത്യത്തിൻെറ സർവ്വശാഖകളിലും അത്രമാത്രം സ്വാതന്ത്ര്യത്തോടും പ്രതാപത്തോടുംകൂടി വിഹരിക്കുവാൻ തക്കവണ്ണം സകലകലാപാരംഗതത്വവും പ്രതിഭാപ്രഭാവവും തികഞ്ഞിട്ടുള്ള ഒരു കവിസമ്രാട്ടു കേരളത്തിൽ അവതരിച്ചിട്ടുണ്ടെങ്കിൽ അതു വലിയ കോയിത്തമ്പുരാൻ മാത്രമാകുന്നു. ഭാഷയുടെ ഔന്നത്യത്തിനു് അവിടന്നു് ഏതെല്ലാം വിധമാണു പരി

ശ്രമിച്ചിട്ടുള്ളതെന്നു പറയാവുന്നതല്ല. ഇക്കാലത്തു ശ്രേഷ്ഠതയെ പ്രാപിച്ചിട്ടുള്ള കവികളിലും ഭാഷാഭിമാനികളിലും അവിടത്തോട് ഏതെങ്കിലും വിധം കടപ്പാട് ഇല്ലാത്തവർ വല്ലവരുമുണ്ടോ എന്നു സംശയമാണ്. ഭാഷാപോഷണവ്രതത്തോടുകൂടി നടത്തിവന്ന പല പത്രങ്ങൾക്കും മാസികകൾക്കും സമാജങ്ങൾക്കും അവിടുന്ന് ഒരു ജീവതേജസ്സുതന്നെയായിരുന്നു.

ഗുണദോഷൌ ബുധോ ഗൃഹ്ണ-
ന്നിന്ദുക്ഷ്വേളാവിവേശ്വരഃ

എന്നുള്ള അഭിജ്ഞമതത്തെ അവിടുന്നു വളരെ ആദരിച്ചിരുന്നു. പരുഷവാഗപിഷകലുഷമായ നിരൂപണരീതി രാക്ഷസമാകുന്നു. ഈ നയം അവിടത്തേക്കു സ്വപ്നത്തിലും പരിചയമുള്ള ഒന്നല്ല. കോട്ടയത്തു തമ്പുരാൻ പുനം ഉണ്ണായി മുതലായ കവീന്ദ്രന്മാരുടെ കൃതികൾക്കുള്ളതുപോലെ ഉന്നതമായ ഒരു സ്ഥാനം വലിയ കോയിത്തമ്പുരാന്റെ കാവ്യങ്ങൾക്കും ലഭിക്കുമെന്നു നിസ്സംശയം പറയാവുന്നതാണ്.

ക്ഷേമേന്ദ്രൻ കാളിദാസർ ചക്രൻ മുതലായവരുടെ സാഹിത്യമാർഗ്ഗത്തോടു സാമീപ്യം വഹിക്കുന്ന ഒന്നാണു രാജരാജവർമ്മപ്രസ്ഥാനം. ഭാരതമഞ്ജരിഭാഷയുടെ ആവിർഭാവത്തോടുകൂടി ഈ പ്രസ്ഥാനം കൈരളിക്കു പരിചയപ്പെട്ടു എന്നു വിചാരിക്കാം. കെ. സി. കേശവപിള്ള ഈ പ്രസ്ഥാനത്തിന്റെ ഉത്തമനായ ഒരു അനുയായിയായിരുന്നു. ക്ഷേമേന്ദ്രാദികളുടെ പ്രസ്ഥാനത്തിന്, ഭാഷയിൽ അതിന്റെ യോഗ്യതയനുസരിച്ചുള്ള ഒരു സ്ഥാനം കിട്ടിയിട്ടുണ്ടെന്നു പറയാവുന്നതല്ല. ഈ ശോച്യസ്ഥിതി അചിരേണ ഭേദപ്പെടുമായിരിക്കാം.

ഭാഷാപ്രണയികൾക്ക് അഭിമാനത്തേയും പുളകത്തേയും ഉണ്ടാക്കുന്നവിധം ഒരു ഉന്നതസ്ഥിതി ഈ ശതവർഷത്തിലെ പദ്യസാഹിത്യത്തിനു ലഭിച്ചിട്ടുണ്ടെന്ന് ഇതുവരെ ചെയ്ത വിമർശനംകൊണ്ടു ഗ്രഹിക്കുവാൻ കഴിയും. മങ്ങിയാലും പ്രകാശിച്ചും നശിച്ചാലും ഉജ്ജീവിച്ചും അധഃപതിച്ചാലും ഉദ്ഗമിച്ചും സ്ഥിതിചെയ്ത കൈരളിയുടെ വിശാലതയേയും ജനസമുദായ

ത്തിന്റെ ആത്മസംസ്കാരത്തേയും സംരക്ഷിക്കുവാൻ നിപുണങ്ങളായ അസംഖ്യം വിശിഷ്ടകാവ്യങ്ങൾ ഈ ശതവർഷത്തിൽ ഉണ്ടായിട്ടുണ്ട്. പൂർവ്വങ്ങളായ (സംസ്കൃത)ശാസ്ത്രങ്ങളേയും കവിതാപ്രസ്ഥാനങ്ങളേയും അനുസരിക്കുന്ന ഒന്നാണു നമ്മുടെ ഈ ശതവർഷത്തിലെ പദ്യസാഹിത്യം എന്നു പറഞ്ഞാൽ മതിയാകുകയില്ല; അവയോട് അത്യന്തം സാമീപ്യത്തേയും അഥവാ താദാത്മ്യത്തെത്തന്നെയും പ്രാപിച്ചിട്ടുള്ളതാണ് ഈ പദ്യസാഹിത്യപ്രസ്ഥാനം എന്നുതന്നെ പറയേണ്ടിയിരിക്കുന്നു. കവികൾ സംസ്കൃതപണ്ഡിതന്മാരായിരുന്നതുകൊണ്ടാണു സാഹിത്യത്തിന് ഈ സ്ഥിതി സംഭവിച്ചത്.

വിവിധശാഖകളിൽ ഉണ്ടായിട്ടുള്ള കൃതികൾ പുരാണേതിഹാസമഹാകാവ്യാദിരൂപമായ സംസ്കൃതസാഹിത്യസമുദായത്തോടു ദൃഢബന്ധത്തെ വഹിക്കുന്നവയാണെന്നു കാണുന്നുണ്ടല്ലോ. ഈ ബന്ധം നിമിത്തം അവയ്ക്ക് അസാധാരണങ്ങളായ ചില ഗുണങ്ങൾ കിട്ടിയിട്ടുണ്ട്. അവ അധികവും ഭക്തിജ്ഞാനസംവർദ്ധകങ്ങളായിരിക്കുന്നു എന്നതുതന്നെ ഒരു പ്രധാന ഗുണം. ഭഗവൽസായുജ്യപ്രാപ്തിക്കു വിവിധങ്ങളായ മാർഗ്ഗങ്ങൾ ഉള്ളവയിൽ ഭക്തിപ്രധാനമായതിനു യോഗ്യത കൂടുമെന്നാണ് അഭിജ്ഞമതം. അനുഭവവും അങ്ങിനെതന്നെ. പുരാണേതിഹാസാദികളോടു നമ്മുടെ സാഹിത്യത്തിനു മൂലബന്ധം ഉണ്ടാകുന്നതിന് ഇതുതന്നെ കാരണം.

ന യദ്വചശ്ചിത്രപദം ഹരേര്യശോ
ജഗത്പവിത്രം പ്രഗൃണീത കർഹിചിത്
തദ്വായസം തീർത്ഥമുശന്തി മാനസാ
ന യത്ര ഹംസാ നിരമന്ത്യുശിക്ക്ഷയാഃ

തദ്വാഗ്വിസർഗ്ഗോ ജനതാഘവിപ്ലവോ
യസ്മിൻ പ്രതിശ്ലോകമബദ്ധവത്യപി
നാമാന്യനന്തസ്യ യശോങ്കിതാനി യ-
ച്ഛൃണ്വന്തി ഗായന്തി ഗൃണന്തി സാധവഃ

എന്നു ശ്രീ മഹാഭാഗവതത്തിൽ പറഞ്ഞിരിക്കുന്നു. ഒരു കാ

വ്യം എത്രമാത്രം വിശിഷ്ടമായാലും ഭഗവാന്റെ ചരിതത്തെ വിസ്തരിക്കുന്നതല്ലെങ്കിൽ അതിനെ സജ്ജനങ്ങൾ ആദരിക്കുന്നില്ല; നേരേമറിച്ച ഭഗവച്ചരിതത്തെ വൎണ്ണിക്കുന്നതാണെങ്കിൽ ഗുണം കുറഞ്ഞ കാവ്യത്തേയും സത്തുക്കൾ ആദരിക്കുന്നു. സൎവ്വഥാ ഭഗവൽഭക്തിതന്നെ ശ്രേഷ്ഠഗുണം. നമ്മുടെ ആളുകളുടെ ഇടയിൽ അല്പവും ഇളകാത്തവിധം ഇതു വേരൂന്നീട്ടുള്ള ഒരു അഭിപ്രായമാകുന്നു. കവികൾക്കും സാധാരണ ജനങ്ങൾക്കും ഭഗവത് കഥാത്മകങ്ങളായ പുരാണാദികളോടു നിരുപമമായ ഭക്തിയും ബഹുമാനവും ഉണ്ടാകുന്നതിന് ഇതുതന്നെ കാരണം. നമ്മുടെ ചില കൃതികളിൽ പല ന്യൂനതകളും കണ്ടേക്കാം. അപ്രകാരമുള്ളവയിൽ ഭക്തിമാഹാത്മ്യത്തിനു കാലുഷ്യത്തെ ജനിപ്പിക്കുന്നവ വളരെ കുറവായിരിക്കുമെന്നതിനു സംശയമില്ല. കുലീനതാദിഗുണഭൂയിഷ്ഠന്മാരായ പുരുഷന്മാരെ മാത്രമേ കഥാനായകന്മാരായി കല്പിക്കാറുള്ളു. ഈ കാൎയ്യത്തിൽ കവികൾക്കു വലിയ നിൎബ്ബന്ധമുണ്ടു്.

* കോന്വസ്മിൻ സാമ്പ്രതംലോകേ ഗുണവാൻ കശ്ചവീൎയ്യവാൻ
ധൎമ്മജ്ഞശ്ച കൃതജ്ഞശ്ച സത്യവാക്യോ ദൃഢവ്രതഃ
ചാരിത്രേണചകോയുക്തസ്സൎവ്വഭൂതേഷുകോ ഹിതഃ
വിദ്വാൻകഃ കസ്സമൎത്ഥശ്ചകശ്ചൈകപ്രിയദൎശനഃ
ആത്മവാൻ കോജിതക്രോധോദ്യുതിമാൻകോനസൂയകഃ
കസ്യബിഭ്യതിദേവാശ്ച ജാതരോഷസ്യ സംയുഗേ
ഏതദിച്ഛാമ്യഹംശ്രോതും പരംകൌതൂഹലംഹിമേ.

(ശ്രീവാല്മീകിരാമായണം.)

എന്ന ഭാഗത്തിൽനിന്നു, തന്റെ കഥാനായകന്റെ ഗുണപുഷ്ടിയിൽ ശ്രീവാല്മീകിക്കു നിൎബ്ബന്ധമുണ്ടായിരുന്നതായി വെളിവാകുന്നു. ഏതദ്വിധഗുണപരിപൂൎണ്ണനായ ഒരു മഹാപുരുഷ

---

* സാരം:—ഇപ്പോൾ ലോകത്തിലുള്ള പുരുഷന്മാരിൽ, വീൎയ്യം ധൎമ്മജ്ഞത കൃതജ്ഞത സത്യനിഷ്ഠ വ്രതദാൎഢ്യം ചാരിത്രശുദ്ധി സൎവ്വജീവിപ്രിയത്വം വൈദുഷ്യം സാമൎത്ഥ്യം സൌന്ദൎയ്യം ജിതേന്ദ്രിയത്വം പ്രതാപം മുതലായ ഗുണങ്ങളൊക്കെ ആൎക്കാണു ഉള്ളതെന്നു അറിയുവാൻ ആഗ്രഹിക്കുന്നു.

ന്റെ ചരിത്രമാണെന്നുള്ളതുകൊണ്ടു വാല്മീകിരാമായണത്തിനു ലോകത്തിൽ ലഭിച്ചിട്ടുള്ള ഔന്നത്യം അനിതരസാധാരണമാകുന്നു.

(൧) രഘൂണാമന്വയം വക്ഷ്യേ തനുവാഗ്വിഭവോപിസൻ
തദ്ഗുണൈഃ കർണ്ണമാഗത്യ ചാപലായ പ്രചോദിതഃ

എന്നു കാളിദാസർ രഘുവംശത്തിന്റെ പ്രാരംഭത്തിൽ പ്രസ്താവിച്ചിരിക്കുന്നു. ഉൽകൃഷ്ടഗുണശാലികളായ രഘുവംശരാജാക്കന്മാരുടെ ഇതിവൃത്തത്തെ അധികരിച്ചു രചിച്ചിരിക്കുന്നതുകൊണ്ടു രഘുവംശത്തിനു ഒരു മെച്ചം പ്രത്യേകിച്ചുമുണ്ട്.

(൨) പവിത്രമത്രാതനുതേ ജഗദ്യുഗേ
സ്മൃതാ രസക്ഷാളനയൈവ യൽകഥാ
കഥം ന സാ മദ്ഗിരമാവിലാമപി
സ്വസേവിനീമേവ പവിത്രയിഷ്യതി

എന്നു ശ്രീഹർഷമഹാകവി സ്വകഥാനായകന്റെ മാഹാത്മ്യത്തെക്കുറിച്ചു പറഞ്ഞിരിക്കുന്നു.

കതി കൃതയഃ കതി കവയഃ
കതി നഷ്ടാഃ കതി ചരന്തി കതി ശിഥിലാഃ
തദപി പ്രവർത്തയതി മാം
ശങ്കരപാരമ്യസങ്കഥാലോഭഃ

എന്നു നീലകണ്ഠവിജയത്തിന്റെ ആരംഭത്തിൽ നീലകണ്ഠദീക്ഷിതർ പറഞ്ഞിരിക്കുന്നു. ശിവഭക്തിപാരമ്യംതന്നെയാണു കവിയെ ഈ കൃതി രചിക്കുവാൻ പ്രേരിപ്പിച്ചത് എന്ന് ഈ പ്രസ്താവനയിൽനിന്നു മനസ്സിലാക്കാം. ഇതരകവികളും ഈ വിഷയത്തിൽ പൂർവ്വമാർഗ്ഗത്തെ അനുഗമിച്ചിട്ടുള്ളവർതന്നെയായിരുന്നു. എഴുത്തച്ഛൻ പുനം ഉണ്ണായി മുതലായ ഭാഷാകവി

---

(൧) എനിക്കു വാഗ്വൈഭവം കുറവാണ്; രഘുവംശരാജാക്കന്മാരുടെ ഗുണങ്ങളുടെ ആകർഷണംകൊണ്ടാണു ഞാൻ ഈ ചാപല്യത്തിനു ശ്രമിക്കുന്നതു്.

(൨) കലിയുഗത്തിങ്കൽ നളന്റെ കഥ, വിചാരിക്കുന്നവരുടെ കാലുഷ്യത്തെ കളയത്തക്കവിധം ശുദ്ധിയേറിയ ഒന്നാണ്. അതു എന്റെ വാക്കിനും ശുദ്ധി വരുത്തും.

കളും ഈ കാൎയ്യത്തിൽ സംസ്കൃതകവികളുടെ ഉത്തമന്മാരായ അനുയായികൾതന്നെ. കാവ്യകലയുടെ ആത്മീയങ്ങളായ ആദൎശങ്ങളെ പരിപാലിക്കുന്നതിനുള്ള ശക്തി നമ്മുടെ സാഹിത്യത്തിനു ലഭിച്ചതു കവികളുടെ ഈ നിൎബ്ബന്ധംമൂലമാകുന്നു. ഇതു്, ഈ ശതവൎഷത്തിലെ പദ്യസാഹിത്യത്തെസ്സംബന്ധിക്കുന്ന ഒരു പ്രധാനമായ (ആത്മീയ)ഗുണംതന്നെ.

ഈ ശതവൎഷത്തിലെ പദ്യസാഹിത്യം ഗൈൎവ്വാണിയുടെ ഹസ്തത്തെ ആശ്രയിച്ചുകൊണ്ടാണു് അഭിവൃദ്ധിയെ പ്രാപിച്ചിട്ടുള്ളതെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ഇവിടെ സംസ്കൃതത്തിലേയും ഭാഷയിലേയും കാവ്യധൎമ്മങ്ങൾ ഒന്നുതന്നെ എന്നുകൂടി മനസ്സിലാക്കേണ്ടതുണ്ടു്. അതിനാൽ ഭാഷാകാവ്യങ്ങളുടെ ധൎമ്മസ്വഭാവം ഗ്രഹിക്കുന്നതിനു സംസ്കൃതസാഹിത്യത്തിന്റെ ആഭ്യന്തരധൎമ്മങ്ങളുടെ ഒരു സ്ഥൂലരൂപമെങ്കിലും അറിയേണ്ടതു് അത്യാവശ്യമാകുന്നു. ഈ നിലയിൽ ആവക ധൎമ്മങ്ങളുടെ അല്പമായ ഒരു ദിഗ്ദൎശനം ഇവിടെ പ്രയോജനകരമായിത്തീരുമെന്നു വിശ്വസിക്കുന്നു.

ക്വാൎത്ഥഃ ക്വശബ്ദഃ ക്വരസഃ ക്വഭാവഃ
ക്വവ്യംഗ്യഭേദഃ ക്വച വാക്യരീതിഃ
കിയത്സു ദൃഷ്ടിഃ കവിനാ നദേയാ
കിമസ്തി രാജ്ഞാമിയതീഹ ചിന്താ

(ശിവലീലാൎണ്ണവം)

അൎത്ഥം ശബ്ദം രസം ഭാവം വ്യംഗ്യഭേദം വാക്യം മുതലായവയിലൊക്കെ കവി മനസ്സുവയ്ക്കണം. ഇവയിലൊന്നിലും കേടുതട്ടരുതു്; ഉത്തമനായ ഒരു രാജാവിനുകൂടി, കവിയ്ക്കുള്ളിടത്തോളവും മനസ്സിരുത്തി പ്രവൎത്തിക്കേണ്ട വിഷയങ്ങൾ ഇല്ല.

അൎത്ഥോസ്തി ചേന്ന പദശുദ്ധിരഥാസ്തി സാപി
നോരീതിരസ്തി യദി സാ ഘടനാ കുതസ്ത്യാ
സാപ്യസ്തി ചേന്ന നവവക്രഗതിസ്തദേതത്
വ്യൎത്ഥം വിനാ രസമഹോ ഗഹനം കവിത്വം

(ശ്രീകണ്ഠചരിതം.)

കവിത്വം സുഗമമായ ഒരു അവസ്ഥയല്ല. അത്ഥം പദശുദ്ധി രീതിഘടന വക്രത രസം എന്നിവയൊക്കെ കാവ്യത്തിലുണ്ടായിരിക്കണം. ഇവയിൽ ഒന്നുണ്ടെങ്കിൽ മറെറാന്നിനു ഹാനി വരും. ഇതാണു സാധാരണ സ്വഭാവം. ഈ സ്ഥിതിക്കു ദോഷംകൂടാതെ ഈവക ഗുണങ്ങൾ എല്ലാം ഉണ്ടായിരിക്കുക എന്നത് എളുപ്പം സംഭവിക്കുന്നതല്ല. ഇതുതന്നെ കവിത്വം ഗഹനമെന്നു പറഞ്ഞതിന്റെ സാരം. 'കവിതാരീതിവൈഷമ്യമത്രേ' എന്നു ഭാഷയിലും പ്രസിദ്ധമാകുന്നു.

> കാവ്യം യ ഏവ ഗഹനം ക്ഷമതേ പ്രണേതും
> ശക്തസ്സ ഏവ രസമപ്യസമം പ്രണേതും
> ഭാനുസ്സ ഏവ ദഹതീഹ ഖരൈർമ്മയൂഖൈ-
> സ്സദ്യസ്സ ഏവ ജഗദാപ്ലുനുതേ പയോഭിഃ
>
> (ശ്രീകണ്ഠചരിതം)

കേരളസാഹിത്യ അക്കാദമി

കാവ്യത്തെ കക്കശമായ അത്ഥകല്പനയോടുകൂടി നിമ്മിക്കുവാൻ കഴിയുന്ന കവിക്കു മാത്രമേ രസപ്രണയനശക്തി ഉണ്ടാകുകയുള്ളു. ആദിത്യൻ കഠിനരശ്മികളെക്കൊണ്ടു ലോകത്തെ ദഹിപ്പിക്കുന്നു. അതുകൊണ്ടുതന്നെയാണു ലോകം മുഴുവൻ പയസ്സിൽ മുക്കുവാനുള്ള ശക്തിയും സൂൎയ്യനു കിട്ടുന്നത്. ഈ അഭിപ്രായത്തെ എല്ലാവരും സമ്മതിക്കുമെന്നു തോന്നുന്നില്ല. ലളിതങ്ങളായ പല കാവ്യങ്ങളും രസസമൃദ്ധങ്ങളായിക്കാണുന്നുണ്ടെന്നുള്ള സംഗതിതന്നെ അതിനു കാരണം. എന്നാൽ ഗഹനാത്ഥകല്പനയും ഒരു രസപ്രണയനമാൎഗ്ഗമാണെന്നു മാത്രമേ ഇവിടെ പ്രധാനമായി മനസ്സിലാക്കേണ്ടതുള്ളു. മാഘം കിരാതാൎജ്ജുനീയം നൈഷധീയചരിതം ശ്രീകണ്ഠചരിതം ഹരവിജയം മുതലായി സംസ്കൃതത്തിലും, ഉമാകേരളം രുഗ്മാംഗദചരിതം മുതലായി ഭാഷയിലും പല കാവ്യങ്ങളും ഉണ്ടായിട്ടുണ്ടല്ലോ. ഇവയ്ക്കു കാക്കശ്യം കൂടുമെന്നുള്ളതും സ്പഷ്ടമാണ്. ഈ കാക്കശ്യംതന്നെയാണ് അവയെസ്സംബന്ധിച്ചിടത്തോളവും രസസമൃദ്ധിക്കും ഹേതുവായി പരിണമിച്ചിട്ടുള്ളതെന്നു ഗ്രഹിക്കു

ണ്ടതാകുന്നു. അതുകൊണ്ടു മങ്ഖകമഹാകവിയുടെ അഭിപ്രായം ആദരണീയംതന്നെ.

ശൈശൈസ്സാലംകൃതിശതൈരവതംസിതോപി
രൂഢോമഹത്യപിപദേധൃതസൌഷ്ഠവോപി
നൂനം വിനാഘനരസപ്രസരാഭിഷേകം
കാവ്യാധിരാജപദമർഹതിനപ്രബന്ധഃ

ഇവിടെ രസപ്രാധാന്യത്തെക്കുറിച്ചു പറയുന്നു. വിലപിടിച്ച അലങ്കാരങ്ങൾ പദപ്രൌഢി (സ്ഥാനവലിപ്പം) എന്നിങ്ങിനെ പല യോഗ്യതകളും ലഭിക്കുന്നതുകൊണ്ട് ഒരു കൃതിയ്ക്കു പ്രബന്ധരാജത്വം ഉണ്ടാകുന്നതല്ല. അതു രസംകൊണ്ട് അഭിഷേകം ചെയ്യപ്പെട്ടിരിക്കണമെന്നുള്ളത് ഒഴിച്ചുവെയ്ക്കുവാൻ പാടില്ലാത്ത യോഗ്യതയാകുന്നു. [അലങ്കാരാദിസിദ്ധമായ വൈഭവം എത്രമാത്രമുണ്ടെങ്കിലും അഭിഷേകംകൂടാതെ ഒരാൾ രാജാവായി ഭവിക്കുന്നതല്ലല്ലോ]

വക്രോക്തയോ യത്ര വിഭൂഷണാനി
വാക്യാർത്ഥബാധഃ പരമപ്രകർഷഃ
അർത്ഥേഷു ബോദ്ധ്യേഷു ഭിദൈവ ദോഷഃ
സാകാചിദന്യാ സരണിഃ കവീനാം

(ശിവലീലാർണ്ണവം)

കവിയുടെ മാർഗ്ഗം ലൌകികന്മാരുടേതിൽനിന്നു അത്യന്തം ഭിന്നമായ ഒന്നാകുന്നു. ലൌകികന്മാർ യുക്തമല്ലെന്നു ഗണിക്കുന്നവയെല്ലാം കാവ്യസരണിയിൽ ശ്രേഷ്ഠതയെ അർഹിക്കുന്നു. വക്രോക്ത്യാദികൾ അപ്രകാരമുള്ളവയാകുന്നു.

പദാനിഭവ്യാന്യപികാവ്യരീതി-
മസ്ഥാനദത്താനി ന ശോഭയന്തി
നാസാഗ്രലഗ്നേന ഭവേന്മുഖശ്രീ-
സ്താടങ്കബിംബേന കിമംഗനായാഃ

(ശിവലീലാർണ്ണവം)

പദങ്ങളെ ഔചിത്യബോധത്തോടുകൂടി പ്രയോഗിക്കണം. അ

സ്ഥാനഭ്രഷ്ടങ്ങളായ പദങ്ങൾ ശോഭയെ വഹിക്കുന്നതല്ല. ചെവിയിൽ ധരിക്കേണ്ട ആഭരണം നാസാഗ്രത്തിൽ അണിയുന്നതായാൽ ഭംഗി കിട്ടുന്നതല്ലല്ലോ. ഔചിത്യത്തിൽ കവി സർവ്വദാ ശ്രദ്ധാലുവായിരിക്കണമെന്നു സാരം.

അന്യോന്യസംസർഗ്ഗവിശേഷരമ്യാ—
പ്യലംകൃതിഃ പ്രത്യുത ശോചനീയാ
നിർവ്യംഗ്യസാരെ കവിസൂക്തിബന്ധെ
നിഷ്ക്രാന്തജീവേവപുഷീവദത്താ

(ശിവലീലാർണ്ണവം)

ജീവൻ പോയ ശരീരത്തിൽ ഏതു വിശിഷ്ടമായ ആഭരണവും ശോഭിക്കയില്ല. വ്യംഗ്യവർജ്ജിതമായ കാവ്യത്തിലെ അലങ്കാരത്തിൻെറ സ്ഥിതിയും ഇതുതന്നെയാണ്. വ്യംഗ്യത്തിന്നു പ്രാധാന്യം കല്പിക്കപ്പെട്ടിരിക്കുന്നു.

അജ്ഞാതപാണ്ഡിത്യരഹസ്യമുദ്രാ
യെ കാവ്യമാർഗ്ഗേ ദധതേഭിമാനം
തേ ഗാരുഡീയാനനധീത്യ മന്ത്രാൻ
ഹാലാഹലാസ്വാദനമാരഭന്തേ

(ശ്രീകണ്ഠചരിതം)

ഗുരുകുലക്ലേശലബ്ധമായ പാണ്ഡിത്യം സമ്പാദിക്കാത്തവർക്കു കാവ്യാഭിമാനം ആപജ്ജനകമാകുന്നു. ഗാരുഡമന്ത്രത്തിൻെറ സിദ്ധിയില്ലാത്തവർ ഹാലാഹലത്തെ ഭക്ഷിച്ചാൽ ഉണ്ടാകുന്ന ഫലം ഊഹിക്കാവുന്നതാണ്; അഭ്യാസശൂന്യന്മാരായ കാവ്യാഭിമാനികളുടെ നില ഏതുതരത്തിലുമല്ല.

താന്യർത്ഥരത്നാനി ന സന്തി യേഷാം
സുവർണ്ണസംഘേന ച യേന പൂർണ്ണാഃ
തേ രീതിമാത്രേണ ദരിദ്രകല്പാഃ
യാന്തീശ്വരത്വം ഹി കഥം കവീനാം

(ശ്രീകണ്ഠചരിതം)

രത്നാർത്ഥപുഷ്ടി സ്വർണ്ണം (സമ്പത്ത്) എന്നിവയില്ലാത്ത ഒരുത്തൻ ലോകത്തിൽ ഒരു മഹാപ്രഭുവാകുന്നില്ല. ആരക്കൂടാദി

കൾ (രീതി) ദരിദ്രന്മാക്കുള്ളതാകുന്നു. ഇതുപോലെ ലോകോത്തരമായ അൎത്ഥം, വിശിഷ്ടമായ ശബ്ദം (സ്വൎണ്ണം) എന്നിങ്ങിനെയുള്ള ഗുണങ്ങൾ ഉള്ളവർ മാത്രമേ കവിശ്വരന്മാരാകുകയുള്ളു. രീതികൊണ്ടു മാത്രം കവിക്കു യോഗ്യത ലഭിക്കുന്നില്ല. അൎത്ഥത്തിൻേറയും ശബ്ദത്തിൻേറയും കല്പനയിൽ കവി നിപുണനായിരിക്കണം. ശബ്ദം വൎജ്ജ്യമെന്നുള്ള അഭിപ്രായം സാധുവല്ല. ഈ അഭിപ്രായം 'രീതിരാത്മാകാവ്യസ്യ' എന്ന വാമനമതത്തോടു യോജിക്കുന്നില്ല.

സാഹിത്യധൎമ്മങ്ങളെക്കുറിച്ചു പൂൎവ്വകവികൾക്കുള്ള അഭിപ്രായത്തിൻെറ ഒരു സ്ഥൂലരൂപം ഇപ്പോൾ അല്പമെങ്കിലും വ്യക്തമായിരിക്കുമെന്നു വിശ്വസിക്കുന്നു. സംസ്കൃതത്തിൽനിന്നു ഭാഷയാക്കിയിട്ടുള്ള നമ്മുടെ പദ്യകൃതികളെ പരിചയിക്കുന്നവർ വിശേഷിച്ചും ഇവിടെ വിവരിച്ച സാഹിത്യധൎമ്മങ്ങളുടെ സ്വഭാവം അറിഞ്ഞിരിക്കണം. മഹാകാവ്യാദിസരണികളിൽ പ്രവേശിക്കുന്നവരും ഈ സാഹിത്യതത്വങ്ങളെ സ്മരിച്ചിരിക്കേണ്ടതു് അത്യാവശ്യമാകുന്നു. ഈവക തത്വങ്ങളെ വേണ്ടതുപോലെ ധരിക്കാതേയും അഥവാ അവയെ ആദരിക്കാതേയും ചില നൂതനവിദ്വാന്മാർ നമ്മുടെ പദ്യസാഹിത്യത്തെ വിമൎശനംചെയ്തു കാണുന്നുണ്ടു്. ഈ സാഹസരസികന്മാർ

> തേഗാരുഡീയാനനധീത്യമന്ത്രാൻ
> ഹാലാഹലാസ്വാദനമാരഭന്തേ

എന്നുള്ള മങ്ഖകമഹാകവിയുടെ ആക്ഷേപത്തിനു അൎഹന്മാരായി ശോച്യശോച്യന്മാരായിഭ്ഭവിക്കുന്നു എന്നതു വിസ്മരിക്കത്തക്കതല്ല.

പൊതുവെ പദ്യസാഹിത്യത്തെ ബാധിച്ചുകാണുന്ന ചില ദോഷങ്ങളെക്കുറിച്ചുകൂടി പറയേണ്ടിയിരിക്കുന്നു. സാമാന്യേന പല കൃതികളിലും കാണുന്ന ഒരു പ്രാധാനദോഷം സംസ്കാരക്കുറവാകുന്നു. സന്ധിവൈകല്യം ഘടനാകാലുഷ്യം വൃത്തനിയമലംഘനം നിരൎത്ഥപദപ്രയോഗം മുതലായ ദോഷങ്ങൾ പല

പദ്യകൃതികളിലും കാണുന്നുണ്ട്. പ്രസിദ്ധന്മാരായ പല മഹാകവികളുടെ കാവ്യങ്ങൾകൂടി ഈവക ദോഷങ്ങളുടെ പിടിയിൽനിന്നു മുക്തങ്ങളല്ല. ചില ഉദാഹരണങ്ങൾ കാണിക്കാം.

പോകും ഞാനെങ്ങിനേയെൻ പുരമതിലിഹ നിയെന്തു ചിന്തിച്ചിട്ടുന്നു

*　*　*　*　*

നോക്കുന്നൂധൃഷ്ടമഞ്ജൂർഭടരുടെ വലിയാൽ............

നില്പിപ്പുത്മാക്ഷിതൻേറ മമ മനമതിലപ്പിച്ചുവോ.........

ഭൃശമവനിപമൌലേ! തീച്ചയായില്ലെയിടപ്പൊൾ.........

ക്രീഢിക്കും ബാലസിംഹങ്ങളെ ചമരികൾ പേടിച്ചു.........

അമർഷമേകുന്നിതി വൻപ്രതിജ്ഞാ...............

കിളിക്കൊക്കുപോലേ നഖങ്ങൾ ചുമന്നും............

(ജാനകീപരിണയം നാടകം)

ഇവിടെ കീഴ്വരയിട്ടിട്ടുള്ള ഭാഗങ്ങൾ നോക്കിയാൽ ദോഷസ്വഭാവം മനസ്സിലാകും. 'ഞാൻ എങ്ങിനെ പോകും' എന്നും 'ഇപ്പത്മാക്ഷിതൻേറ നിൽപ്പ്' എന്നും വേണ്ടതിനു പകരം 'പോകും ഞാനെങ്ങിനേയെൻ' 'നില്പിപ്പത്മാക്ഷിതൻേറ' എന്നു പ്രയോഗിച്ചതു ദുഷ്ടാന്വയം ആയിരിക്കുന്നു. 'നഖങ്ങൾ ചുമന്നും' എന്ന ഭാഗത്തിൽ 'ൾ' ആധ്മാനം വരുത്തി പ്രയോഗിച്ചതു നന്നായില്ല.

എല്ലാബ്ജത്തിനു രമ്യതയ്ക്കു കുറവോ പായൽ പതിഞ്ഞീടിലും

(ഭാഷാശാകുന്തളം)

ഇത്യാദിപ്രയോഗങ്ങൾ അനുകരണിയങ്ങളല്ല.

*　*　*　*　*

ചെന്തം കലന്നാനനം.........

(ജാനകീപരിണയം)

കളിവായി വേഗമവനെത്തദന്തരേ—

സുമുഖായനന്ദസുതയാലെ മാററിപോൽ

(കൃഷ്ണവിലാസം ഭാഷ)

*　*　*　*　*

ഇവിടെ സന്ധിവൈകല്യം സംഭവിച്ചിട്ടുണ്ട്. (കലന്നു+ആ

നനം) കലന്നാനനം എന്നതു ശാസ്ത്രസമ്മതമായ പ്രയോഗമല്ല. 'തദന്തരെ' എന്നതു സംസ്കൃതപ്രത്യയത്തോടുകൂടിയ പദമാണ്. ഭാഷാവ്യാകരണനിയമം അനുസരിച്ച് ഇവിടെ 'യാ' ഗമം ഉണ്ടാകുന്നതല്ല. അതുകൊണ്ടു 'തദന്തരേ യുളവായ' എന്നതു തെററായ പ്രയോഗം തന്നെയാണ്. യുക്തമല്ലാത്ത വിധം പദങ്ങളെ മുറിക്കുക, പദ്യങ്ങളിൽ രണ്ടും മൂന്നും പാദങ്ങളെ യോജിപ്പിക്കുക എന്നിവയും സാരങ്ങളായ ദോഷങ്ങളാകുന്നു.

നനുകംസഭൂപനനുഭോഗ്യയായമേ-
ദിനിയെ മുടിക്കുവതിനൊ പ്രചണ്ഡനാം
അനിലൻ ഗൂഢോപവനവൃക്ഷസഞ്ചയ-
ത്തിനു ഭംഗമേററമുളവാക്കി വീശിനാൻ

(കൃഷ്ണവിലാസം)

ഈ പദ്യത്തിൽ മേദിനിയെ രണ്ടായി (മേ—ദിനി) വെട്ടി മുറിച്ചു രണ്ടു പാദങ്ങളിൽ ചേർത്തിരിക്കുന്നു. (പ്രചണ്ഡനാം അനിലൻ) എന്നതു് രണ്ടും മൂന്നും പാദങ്ങളെ യോജിപ്പിക്കുന്ന പ്രയോഗമാണ്. ഇവയും ശാസ്ത്രസമ്മതങ്ങളല്ല.

ഭവഭയത്തിനിനിക്കിനിട്ടുവല്ലഭേ-
ദവ്യമണപ്പതിനിശംഭരവല്ലഭേ!
തവദയയ്ക്കൊഴികെക്കഴിവില്ലഭേ-
ഷെവിടെയെന്തിതു ഞാൻ വിധിവല്ലഭേ

(കുഞ്ഞിക്കുട്ടൻ തമ്പുരാൻ)

ഇവിടെ 'ഭേദ'ത്തെ ഭേദം ചെയ്തു രണ്ടാക്കിയതു നന്നായില്ലെങ്കിലും യമകത്തിലാകയാൽ ക്ഷന്തവ്യമാകുന്നു.

ആ രാത്രി തന്നാദിയിലുള്ളയാമം
നാരായണൻ തൻ കഥയാൽ നയിച്ച്
സ്വൈരം സതാതാഗ്രജഗാന്ധിനേയ-
ന്മാരോടുകൂടെത്തരസാശയിച്ചാൻ

(കൃഷ്ണവിലാസം)

രണ്ടാം പാദത്തിന്റെ അന്ത്യത്തിൽ (നയിച്ച്) ഇപ്രകാരം പ്രയോഗിക്കുന്നതു സാധുവല്ല.

> എൻ കാന്താ പോയതെങ്ങുന്നയിഗിരിവരനി ചൊൽകവേഗം...
>
> (ജാനകീപരിണയം)

> കാമൻ കാമ്മുകിൽവർണ്ണനേയുപശമിച്ചിക്കാമിനീ തന്മനോ-
> ധാമത്തിങ്കൽ നയിച്ചു സന്തതമിരുന്നീടുന്നു സൌഖ്യത്തോടും
>
> (വൈദർഭീവാസുദേവം)

'കാന്താ' 'കാമിനീ' 'വർണ്ണനേയുപശമിച്ച്' എന്നീ പ്രയോഗങ്ങൾ സമ്മതിക്കപ്പെടാവുന്നവയല്ല. ഭാഷയുടെ നിലയ്ക്കു ദീൎഘം കൂടാതെ പ്രയോഗിക്കുന്നതുതന്നെയാണു ഭംഗി.

നിരൎത്ഥപദപ്രയോഗം ഒരു സാരമായ ദോഷമാണ്. പാരാതേ ഹന്ത തിണ്ണം ബത ചാലു ചേലു നലം പേർത്തു കില്ലു ചേണു ചൊല്ലാൎന്ന മുതലായവ പ്രസിദ്ധങ്ങളായ നിരൎത്ഥപദങ്ങളാകുന്നു. അസ്ഥാനങ്ങളിൽ ഉപയോഗിച്ചതന്നെയാണ് ഇവ നിരൎത്ഥങ്ങളായത്.

> വൻപേറും സുകവേ ഗിരിച്ചുവിടെ നിന്നെത്തിച്ച പദ്യം നമു-
> ക്കമ്പേറും പടിതാപഹം കരളിൽ ചേൎക്കുന്നു ദോഷല്ലമേ
>
> (നടുവത്തു അച്ഛൻനമ്പൂതിരി)

> ഒരു കന്യയെപ്പുനരഹോ ജനിച്ചപോ-
> തൊരുനാൾ വധിക്കുവതിനാഗ്രഹത്തോടേ
> ചരണങ്ങളാൽ ബത പിടിച്ചു പാറമേൽ
> വിരവോടടിക്കുവതിനായ് തുനിഞ്ഞു ഞാൻ.
>
> (കൃഷ്ണവിലാസം)

വൻപു അമ്പു പുനഃ അഹോ ബത വിരവൊടു എന്നിപദങ്ങൾ ഇവിടെ നിരൎത്ഥങ്ങളാകുന്നു. കഠിനമായി പ്രയത്നിച്ചാൽ ചില പദങ്ങൾ നിരൎത്ഥങ്ങളല്ലെന്നു സമാധാനം പറയുവാൻ കഴിയുമായിരിക്കാം! എന്നാൽ ഈ മാതിരി പദങ്ങളെ വജ്ജിക്കതന്നെയാണു യുക്തം.

നിരൎത്ഥപദപ്രയോഗത്തിൽ ഒരു ക്ലേശലുമില്ലാത്ത കവി

കൾ പലരും ഉണ്ട്. ചിലർ 'അതും ഇതും'കൊണ്ടു പാദം നിറയ്ക്കുന്നു. ദ്വിതീയാക്ഷരപ്രാസനിർബ്ബന്ധംകൊണ്ടാണു നിരർത്ഥപദങ്ങൾ കടന്നുകൂടുന്നതെന്നുള്ള അഭിപ്രായത്തിൽ അല്പം വാസ്തവം ഉണ്ടെന്നു സമ്മതിക്കുകതന്നെ വേണം; എന്നാൽ നിരർത്ഥപദങ്ങളിൽനിന്നു കൃതികളെ രക്ഷിക്കുന്നതിനു ദ്വിതീയാക്ഷരപ്രാസത്തെ പരിത്യജിക്കുന്നതു് ഒരു വലിയ സാഹസംതന്നെയായിരിക്കും. ഈ വിഷയത്തെക്കുറിച്ചു രൂക്ഷമായ വാദപ്രതിവാദം നടന്ന ഒടുവിൽ ദ്വിതീയാക്ഷരപ്രാസം "കൈരളീമഹിളതൻമംഗല്യമാണെ"ന്നു തീർച്ചപ്പെടുത്തിയിരിക്കുന്ന സ്ഥിതിക്കു ഈ സന്ദർഭത്തിൽ കൂടുതലായി ഒന്നും പറയേണ്ടതില്ല.

കവികൾ പണ്ഡിതന്മാരാകയാൽ ഇവിടെ കാണിച്ച വിധമുള്ള ദോഷങ്ങളെ പരിഹരിക്കുവാൻ വിഷമതയില്ല; അവർ അല്പം മനസ്സുവച്ചാൽ മതിയാകും. അതോടുകൂടി ഭാഷയ്ക്കു ആദരണീയമായ ഒരു സംസ്കാരശുദ്ധിയും ലഭിക്കുന്നതാണു്.

പദ്യസാഹിത്യത്തെ ആഭ്യന്തരമായി ബാധിക്കുന്ന ചില ദോഷങ്ങളും ഉണ്ടു്. വർണ്ണനം ഇതിവൃത്തം മുതലായവയെ പരിശോധിച്ചാൽ ഈ ദോഷങ്ങളുടെ സ്വഭാവം മനസ്സിലാക്കാം. ഒരു പഴയ ചടങ്ങിനെ അനുസരിച്ചു പുതുമയൊന്നും കൂടാതെ ശുഷ്കമായ കല്പനയോടുകൂടിയ വർണ്ണനങ്ങൾ പല കൃതികളിലും കാണുന്നു. പല കവികളുടേയും നായികാദിവർണ്ണനങ്ങൾ ഈ ദോഷത്താൽ സ്പൃഷ്ടങ്ങളായിരിക്കുന്നു. ശൃംഗാരം ബീഭത്സം മുതലായ രസങ്ങളെ വളരെ നഗ്നമായി പ്രയോഗിച്ചിരിക്കുന്നതാണു മറ്റൊരു ദോഷം. അസന്മാർഗ്ഗോപദേശം ചെയ്യുക എന്നതു ദുസ്സഹമായ ഒരു ദോഷമാകുന്നു. മനഃപൂർവ്വം ശാസ്ത്രമാർഗ്ഗത്തെ ചിലർ ഉല്ലംഘിച്ചു കാണുന്നുണ്ടു്. സമുദായാദിപരിഷ്കാരത്തിനുവേണ്ടി സാഹിത്യത്തിൻെറ ശോഭനമായ മാർഗ്ഗത്തെ പങ്കിലമാക്കിവെയ്ക്കുന്ന നയവും തുടങ്ങിവെച്ചിട്ടുണ്ടു്. ഈ വക ദോഷങ്ങൾ പരിഹരിക്കപ്പെടേണ്ടവയാകുന്നു.

നമുക്ക സന്തോഷത്തേയും സംതൃപ്തിയേയും പ്രദാനം ചെയ്യത്തക്കവിധമുള്ള ഒരു അഭിവൃദ്ധി പദ്യസാഹിത്യത്തിനു ലഭിച്ചിട്ടുണ്ടെന്നു പറയുവാൻ മടിക്കേണ്ടതില്ല. പദ്യസാഹിത്യത്തിന്റെ പ്രധാനങ്ങളായ മിക്ക ശാഖകൾക്കും നല്ല പുഷ്ടി ഉണ്ടായിട്ടുണ്ട്. ഇത്രയും പ്രസ്താവിച്ചതിൽനിന്നു പദ്യസാഹിത്യത്തിന്റെ അഭിവൃദ്ധി പൂർണ്ണതയെ പ്രാപിച്ചിരിക്കുന്നു എന്നു വിചാരിക്കരുത്. ഓരോ ശാഖയിലും ഉണ്ടാകേണ്ട ഗ്രന്ഥങ്ങളെ സംബന്ധിച്ച തത്തൽസന്ദർഭങ്ങളിൽ പറഞ്ഞിട്ടുള്ളതാകുന്നു. ആവിധം ഉള്ള ഒരു പുഷ്ടി സാഹിത്യത്തിന് ഉണ്ടാകണം. സംസ്കൃതത്തെ അനുസരിച്ച പല സ്വതന്ത്രപ്രസ്ഥാനങ്ങളും നമ്മുടെ പദ്യസാഹിത്യത്തിന് ഉണ്ടാകാതെ നിവൃത്തിയില്ല. ഗൈർവ്വാണിയുടെ ഹസ്താവലംബം നിമിത്തമാണ കൈരളീപദ്യസാഹിത്യത്തിന് ഇന്നു നാം കാണുന്ന യോഗ്യത ഉണ്ടായിട്ടുള്ളത്. ഭാവിയിലും, ഈവിധമുള്ള വൈശിഷ്ട്യത്തെ വൎദ്ധിപ്പിച്ച സംരക്ഷിക്കേണമെങ്കിൽ ഭാഷയ്ക്കു ഗൈർവ്വാണിയുമായുള്ള ബന്ധത്തെ പരിപാലിക്കാതെ നിവൃത്തിയില്ല. പദ്യസാഹിത്യത്തിന്റെ ഔന്നത്യത്തിനു വേണ്ടി പരിശ്രമിക്കുന്ന കവികളും പണ്ഡിതന്മാരും ഭാവിയിലും ഈ തത്വത്തെ വേണ്ടതുപോലെ മനസ്സിലാക്കി പ്രവൎത്തിക്കുമെന്നു വിശ്വസിക്കാം.

ഭാഷയ്ക്കു ശോഭനമായ ഒരു ഔന്നത്യം സമ്പാദിച്ചുകൊടുക്കുക എന്നതു ദീൎഘകാലത്തെ പരിശ്രമംകൊണ്ടു മാത്രമേ സാധിക്കുകയുള്ളു. ഇന്ന് ഉന്നതനിലയിൽ സ്ഥിതിചെയ്യുന്ന ഭാഷകളെല്ലാം ആ അവസ്ഥയെ പ്രാപിച്ചത് ഒന്നോ രണ്ടോ ദിവസമോ മാസമോ കാലംകൊണ്ടല്ല; അനേകം ശതവൎഷങ്ങൾകൊണ്ടാകുന്നു. ഇതിലേക്കു വേണ്ടി പല പണ്ഡിതന്മാരും സംശിതവ്രതന്മാരായി പരിശ്രമിച്ചിട്ടുണ്ടെന്നും കാണാം. അതുപോലെ നമ്മളും വേണ്ടവിധം ശ്രമിക്കുന്നതായാൽ ഒരു സുന്ദരമായ ഭാവി, ഭാഷയ്ക്കു ഉണ്ടാക്കുവാൻ കഴിയും. ഭാഷയുടെ ശ്രേയസ്സിനുവേണ്ടി ചെയ്യുന്ന ശ്രമങ്ങൾ എല്ലാം, സ്വന്തം മാതാവിന്റെ പരിചരണത്തിനുള്ള ക്ലേശങ്ങൾപോലെ ആൎക്കും ആന

ന്ദപ്രദങ്ങളായിട്ടേ ഭവിക്കുകയുള്ളൂ. സൽപുത്രന്മാൎക്കു മാതൃപാദാരാധനംപോലെ ആഹ്ലാദജനകമായി ലോകത്തിൽ വേറെ ഒന്നുംതന്നെയില്ല. ഭാഷയെന്നതു (സരസ്വതി) നമുക്കു വിദ്യയുടെ അധിഷ്ഠാനദേവതയാകുന്നു; അതായതു് ഈശ്വരി എന്നു് അൎത്ഥം. ഈ സ്ഥിതിക്കു ജ്ഞാനസ്വരൂപിണിയായ ഭാഷയുടെ ഭജനം നമ്മുടെ ഒഴിച്ചുകൂടാത്ത കടമകളിൽ ഒന്നാണെന്നു വന്നുകൂടുന്നുണ്ടല്ലോ. ഈശ്വരനെ ഭജിക്കുന്നതിനു പ്രഭുവിനും ദരിദ്രനും പണ്ഡിതനും പാമരനും ശക്തനും അശക്തനും—എന്നു വേണ്ട ഏതു തരത്തിലുള്ളവൎക്കും അവകാശമുള്ളതാകുന്നു. യാതൊരു കാരണത്താലും ഈ അവകാശം ഹനിക്കപ്പെടുന്നില്ല. ഈ നിലയിൽ വിചാരിക്കുമ്പോൾ സാഹിത്യരൂപമായ വ്യവസായം ജ്ഞാനസ്വരൂപിണിയായ സരസ്വതിയുടെ (ഈശ്വര) ഭജനമായി പരിണമിക്കുന്നു എന്നു സ്പഷ്ടമാണു്. സ്വന്തം ശക്തി അനുസരിച്ചു വാഗ്ദേവിയെ ആരാധിക്കുവാൻ ആൎക്കും കഴിയും. ഇപ്രകാരം എല്ലാവരും സ്വശക്തിയനുസരിച്ചു പ്രവൎത്തിച്ചാൽ 'പല തുള്ളി പെരുവെള്ളം' എന്നു പറയുന്നതുപോലെ ശോഭനമായ ഒരു സ്ഥിതി ക്രമേണ ഭാഷയ്ക്കു ലഭിക്കാതിരിക്കയില്ല. പൂൎവ്വന്മാരായ പണ്ഡിതന്മാരും കവികളും പൊതുജനങ്ങളും ഈ തത്വത്തെ മനസ്സിലാക്കി ഭാഷയോടുള്ള തങ്ങളുടെ കടമയെ നിൎവ്വഹിച്ചിട്ടുള്ളവരാകുന്നു. നമ്മളും, അവരുടെ അനുഗാമികളാണെന്നു പ്രവൃത്തിരൂപേണ കാണിക്കുവാൻ ശ്രമിക്കുന്നതായാൽ കൈരളിയുടെ ഭാവി ശോഭനമായിബ്ഭവിക്കുമെന്നതിനു സംശയമില്ല. അതിനു സൎവ്വശക്തനും ജ്ഞാനസ്വരൂപിയും ആയ ഭഗവാന്റെ പൂൎണ്ണമായ അനുഗ്രഹം ലഭിക്കുമാറാകട്ടെ!

# മഹാകവി രാമപാണിവാദൻ.

കേരളത്തിൽ എന്നല്ല ദക്ഷിണഭാരതത്തിൽതന്നെ ജീവിച്ചിരുന്നിട്ടുള്ള സാഹിത്യകാരന്മാരുടെ കൂട്ടത്തിൽ ഉന്നതമായ ഒരു സ്ഥാനത്തിന് അവകാശിയാകുന്നു രാമപാണിവാദൻ. കുലശേഖരൻ മേല്പത്തൂർ ശക്തിഭദ്രൻ എന്നീ സംസ്കൃതമഹാകവികളോടു തുല്യമായ ഒരു സ്ഥാനം സംസ്കൃതസാഹിത്യത്തിലും കുഞ്ചൻനമ്പിയാർ ഉണ്ണായിവാരിയർ മുതലായവരെപ്പോലെയുള്ള ഒരു നില ഭാഷയിലും രാമപാണിവാദനു കിട്ടുവാൻ അവകാശമുണ്ട്. ഒരു കയ്യുകൊണ്ടു സംസ്കൃതത്തിലും മറേറക്കയ്യുകൊണ്ടു ഭാഷയിലും ഒരുപോലെ ഹൃദയംഗമമായി കാവ്യരചന ചെയ്ത് സവ്യസാചിപ്രതാപത്തെ കാണിച്ചു ഗൈർവ്വാണീകൈരളികളെ അനുഗ്രഹിച്ചിട്ടുള്ള കവികൾ രാമപാണിവാദനെപ്പോലെയുള്ളവർ ചുരുക്കമാകുന്നു. ശ്രവ്യകാവ്യങ്ങളെയെന്നപോലെ ദൃശ്യകാവ്യങ്ങളെ വിരചിക്കുന്നതിനും രാമപാണിവാദൻ നിപുണനാകുന്നു. ഒരു ശാസ്ത്രകാരൻെറ നിലയിലും നമ്മുടെ കവിയുടെ സ്ഥാനം ഉയൎന്നതുതന്നെ. പാണിവാദൻ ഒരു പ്രൌഢനായ വ്യാഖ്യാതാവുകൂടിയാകുന്നു എന്നു പറയേണ്ടതുണ്ട്.

രാഘവീയം വിഷ്ണുവിലാസം സീതാരാഘവം ചന്ദ്രിക എന്നിവ പാണിവാദൻെറ പ്രധാനകൃതികളാകുന്നു. ഭാഷാകൃതികളാണു വിഷ്ണുഗീതയും പഞ്ചതന്ത്രവും. പാണിവാദൻ ശ്രീകൃഷ്ണവിലാസം രാഘവീയം വിഷ്ണുവിലാസം എന്നീ കൃതികൾക്കു വ്യാഖ്യാനങ്ങൾ നിൎമ്മിച്ചിട്ടുണ്ട്. ഇവ കൂടാതെ പല ഭഗവൽസ്തോത്രങ്ങളും പാണിവാദൻെറ വകയായിട്ടുണ്ട്. കവി രാമഭദ്രദീക്ഷിതരെപ്പോലെ ഒരു വലിയ രാമഭക്തനായിരുന്നു എന്നു വിചാരിക്കാവുന്നതാണ്. പാണിവാദൻെറ കൃതികൾ അധികവും പ്രസിദ്ധപ്പെടുത്താത്തവയാകുന്നു.

പൂജനീയനായ ഈ മഹാകവിയെക്കുറിച്ചു കേരളീയർ വേ

ണ്ടതുപോലെ അറിഞ്ഞു ആദരിക്കുന്നില്ലെന്നുള്ളതു ശോച്യമായ ഒരു വാസ്തവമായിരിക്കുന്നു. എന്നാൽ പാണിവാദനെക്കുറിച്ചു അന്വേഷണങ്ങൾ ചെയ്യുന്നതിൽ ഇയ്യിടെയായി പണ്ഡിതന്മാർ അല്പം ശ്രദ്ധിച്ചുകാണുന്നുണ്ട്. ഈ അന്വേഷണത്തിന്റെ ഫലമായി രാമപാണിവാദനും കുഞ്ചൻനമ്പിയാരും ഒരാൾതന്നെയെന്നു ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ചരിത്രഗവേഷണകുശലനായ എസ്സ്. പരമേശ്വരയ്യരവർകൾ ഈ അഭിപ്രായക്കാരനാകുന്നു. കുഞ്ചൻനമ്പിയാർക്കു സംസ്കൃതത്തിലും രാമപാണിവാദനു ഭാഷയിലും കാവ്യങ്ങൾ നിർമ്മിക്കുവാൻ നൈപുണ്യമുണ്ടായിരുന്നു എന്ന സംഗതിയായിരിക്കാം ഈ അഭിപ്രായത്തിന്റെ മൂലം. എന്നാൽ രാമപാണിവാദന്റെ പ്രസ്ഥാനത്തിൽ സംസ്കൃതകൃതികളെ നിർമ്മിക്കുവാൻ കുഞ്ചൻനമ്പിയാർക്കും തുള്ളൽപാട്ടുകളെപ്പോലെയുള്ള ഭാഷാകാവ്യങ്ങളെ രചിക്കുവാൻ രാമപാണിവാദനും എത്രമാത്രം സാധിക്കുമെന്നും ഇവരുടെ രണ്ടുപേരുടേയും പ്രസ്ഥാനങ്ങൾതന്നെ ഭിന്നങ്ങളല്ലേയെന്നും ഉള്ള സംഗതികൾ ഇവിടെ വിചാരിക്കേണ്ടതുണ്ട്.

കുഞ്ചൻനമ്പിയാരും രാമപാണിവാദനും രണ്ടുപേരാണെന്നു കാണുവാൻ അധികം ക്ലേശമില്ലെന്നാണ് എനിക്കു തോന്നുന്നത്. സംസ്കൃതകവിതയെ സംബന്ധിച്ചിടത്തോളവും രാമപാണിവാദൻ കുഞ്ചൻനമ്പിയാർക്ക് അടുക്കുവാൻ കഴിയാത്തവിധം അത്രയധികം ഉയൎന്ന ഒരു സ്ഥാനത്താണു സ്ഥിതിചെയ്യുന്നതു്, എന്നാൽ ഭാഷാകവിതകൊണ്ടു പാണിവാദനു കുഞ്ചൻനമ്പിയാരാകുവാൻ അത്രയധികം പാടില്ലായ്കയില്ലെന്നു കാണാവുന്നതുമാണ്. രാമപാണിവാദനെപ്പോലെയുള്ള ഒരു കവി കേരളത്തിൽ വേറെ ഉണ്ടായിട്ടില്ല. കാളിദാസരുടെ അൎത്ഥനിഷ്ഠയും ശബ്ദഭംഗിയിൽ തദധികം ശ്രദ്ധയും നമ്മുടെ മഹാകവിക്കുണ്ട്. ഔചിത്യദീക്ഷ, അൎത്ഥശുദ്ധി, പ്രസാദം, പാകമാധുൎയ്യം, സംസ്കാരപാരമ്യം മുതലായവ നമ്മുടെ മഹാകവിയിൽ അതിശയേന കാണുന്ന ചില ഗുണങ്ങളാകുന്നു. മു

രാരി രാമഭദ്രദീക്ഷിതർ രാജശേഖരൻ മുതലായ മഹാകവിക ളിൽ കാണുന്ന നാടകരചനാപാടവം നമ്മുടെ പാണിവാദ നിലും കാണുവാൻ കഴിയും. കുഞ്ചൻനമ്പിയാർ സ്വപ്നത്തിൽ പോലും കണ്ടിട്ടില്ലാത്ത ഒരു സംസ്കാരശുദ്ധി രാമപാണിവാദ ൻെറ ഭാഷാകവിതയുടെ ഒരു പ്രത്യേകഗുണമാകുന്നു. തുള്ളൽ പാട്ടുകളിൽ കാണുന്ന നിരങ്കുശത്വം രാമപാണിവാദൻെറ കൃ തിയിൽ 'മരുന്നിനുപോലും' ഉണ്ടായിരിക്കുന്നതല്ല. ഭാഷാക വിതയെ സംബന്ധിച്ചിടത്തോളവും കുഞ്ചൻനമ്പിയാർക്കും പാ ണിവാദനും തമ്മിൽ ഇതാണ് ഒരു പ്രധാനവ്യത്യാസം കാണു ന്നത്. സംസ്കൃതസാഹിത്യത്തിൽ അത്യുന്നതസ്ഥാനത്തിൽ സ്ഥിതിചെയ്യുന്ന നമ്മുടെ കവീന്ദ്രനെ കുഞ്ചൻനമ്പിയാരെ പ്പോലെയുള്ള ഒരു നിരങ്കുശഭാഷാകവിയിൽ കോണ്ടു ലയിപ്പി ക്കുകയെന്നത്, ആകാശഗംഗയെ ഭൂമിയിൽ കൊണ്ടുവന്നു ഒരു കുളത്തിൽ അന്തർഭവിപ്പിക്കുന്നതുപോലെയും, നന്ദനോദ്യാനത്തെ ഭൂമിയിലെ വല്ല പൂന്തോട്ടങ്ങളിലും ലയിപ്പിക്കുന്നതുപോലെയും, ഒരു വലിയ സാഹസമായിരിക്കുമെന്നു എനിക്കു തോന്നുന്നു. ഇ തരങ്ങളായ തെളിവുകൾ എത്രമാത്രം പ്രാബല്യേന ഉണ്ടെന്നു വരികിൽതന്നെയും, കുഞ്ചൻനമ്പിയാരും രാമപാണിവാദനും രണ്ടുപേരാണെന്നു, ഇവരുടെ സാഹിത്യപ്രസ്ഥാനങ്ങളുടെ ഭി ന്നതതന്നെ വിളിച്ചുപറയുന്നുണ്ട്. ഈ സ്ഥിതിക്കു മുൻപറ ഞ്ഞ തെളിവുകളുടെ അഭാവത്തിൽ ഇവർ രണ്ടുപേരും ഒരാൾ തന്നെയെന്നു വിശ്വസിക്കുന്നതു മഹാസാഹസമായിരിക്കുമെ ന്നു പ്രസ്താവിക്കേണ്ടതില്ലല്ലോ.

(൫) രാമപാണിവാദൻെറയും കുഞ്ചൻനമ്പിയാരുടേയും കൃതികളിൽനിന്നു അവരെക്കുറിച്ചു കിട്ടുന്ന വിവരങ്ങൾ.

(൧) ജീവിച്ചിരുന്ന കാലം.

(൨) സാഹിത്യപ്രസ്ഥാനം.

(൩) മററു തെളിവുകൾ.

എന്നു നാലു സംഗതികളെക്കുറിച്ച് ഇവിടെ പ്രധാനമായി വിചാരിക്കേണ്ടതുണ്ട്.

രാമപാണിവാദനെക്കുറിച്ചു തൽകാവ്യങ്ങളിൽനിന്നു കിട്ടുന്ന വിവരങ്ങൾ നമുക്ക് ഈ സന്ദർഭത്തിൽ അധികം പ്രയോജനപ്പെടുന്നവയാണ്. 'മംഗല'ഗ്രാമമാണു പാണിവാദന്റെ സ്വദേശം; ഗുരുനാഥൻ ഒരു നാരായണഭട്ടതിരിയാകുന്നു. പാണിവാദനു ഗുരുവിനെപ്പറ്റി വളരെ ഭക്തിയും ബഹുമാനവും ഉണ്ടായിരുന്നു. ഈ ഭട്ടതിരി ഒരു മഹാകവിയാണെന്നു പാണിവാദൻ പറയുന്നു. തൃപ്പറങ്ങോട്ടുക്ഷേത്രവുമായി പാണിവാദന് ഒരു ബന്ധം ഉണ്ടായിരുന്നിരിക്കണം. ഒരുപക്ഷേ ഈ ക്ഷേത്രത്തിലെ കഴകം നമ്മുടെ കവിയുടെ കുഡുംബക്കാർ ചെയ്തിരുന്നിരിക്കാം. വെട്ടത്തുനാട്ടു ശ്രീവീരരായ രാജാവിനെ പാണിവാദൻ സ്മരിക്കുന്നുണ്ട്. (തിരുവിതാംകൂറിൽ) ൻ‌നന-ൽ നാടുനീങ്ങിയ മഹാപ്രതാപശാലിയായിരുന്ന മാർത്താണ്ഡവർമ്മമഹാരാജാവിനെക്കുറിച്ചു നമ്മുടെ കവിക്കു നിസ്തുല്യഭക്തിയുണ്ടായിരുന്നു. ഈ മഹാരാജാവിനെ ആശ്രയിച്ചു, പാണിവാദൻ, തിരുവനന്തപുരത്തു അല്പകാലം താമസിച്ചിട്ടുണ്ടെന്നു ഊഹിക്കാം. പാണിവാദൻ പാലിയത്തച്ചന്റെയും ഒരു ആശ്രിതനായിരുന്നു. രാമകുബേരനെന്നാണ് ഈ പാലിയത്തച്ചന്റെ പേർ. കവി, ചേന്നമംഗലത്തു താമസിക്കുന്ന കാലത്തു ഈ പാലിയത്തച്ചന്റെ നിയോഗം അനുസരിച്ചാണ് വിഷ്ണുവിലാസംകാവ്യം രചിച്ചത്. ഈ കവിയുടെ പ്രധാനസംസ്കൃതകൃതി രാഘവീയമഹാകാവ്യമാകുന്നു. 'ഭാഗവതത്തെ' അധികരിച്ച് ഒരു ചമ്പുകൂടി പാണിവാദൻ രചിച്ചിട്ടുണ്ടെന്നു ഞാൻ ഊഹിക്കുന്നു. പാണിവാദന്റെ കൃതികളിൽ അവ രചിച്ചത് ഇന്നയാളാണെന്നു വ്യക്തമായി പറഞ്ഞിരിക്കും. ഈ അഭിപ്രായങ്ങളെ സ്ഥാപിക്കുന്ന ഭാഗങ്ങൾ തൽകൃതികളിൽനിന്ന് ഉദ്ധരിച്ചുകൊള്ളുന്നു.

(൧) "അദ്യഖലുപ്രകാശരാജ്യപ്രകാശഭൂതസ്യ പ്രതാപവിവേകവിദ്യാവിശേഷശാലിനഃ ശ്രീവീരരായമഹാരാജസ്യ ആജ്ഞയാ ശ്രീപരക്രോഡനാമ ക്ഷേത്രമധിവസതഃ ശൂലാഗ്രകീലിതകീനാശസ്യ ഭഗവതഃ ശ്രീപരമേശ്വരസ്യ മാഘകൃഷ്ണചതുർദ്ദശീമഹോത്സവപ്രസംഗേന സംഗതായാമസ്യാം പരിഷദി മംഗലഗ്രാമവാസ്തവ്യേന രാമപാണിവാദേന വിരചിതാം ചന്ദ്രികാന്നാമ വീഥികാമഭിനേതുമഭിലഷാമഃ"

(ചന്ദ്രിക-വീഥി)

ഇവിടെ 'പ്രകാശം' വെട്ടത്തുനാടിനേയും ശ്രീപരക്രോഡം തൃപ്പറങ്ങോടിനേയും കുറിക്കുന്നു.

(൨) "ശ്രീനാരായണഭട്ടപാദകരുണാപീയൂഷഗണ്ഡൂഷണാ-
ദിഷ്ടാം പുഷ്ടിമുപൈതിയസ്യ കവിതാകല്പദ്രുബീജാങ്കുരഃ"

*　*　*　*

കേരളസാഹിത്യ അക്കാദമി

(സീതാരാഘവം.)

(൩) കരോതുനാരായണഭട്ടദേശിക-
പ്രസാദനിർദ്ദോഷതുഷാരദീധിതിഃ
മദന്തരിന്ദൂപലമുക്തിചാതുരീ-
ധുരീപരിസ്യന്ദതയാതിസുന്ദരം.

(വിഷ്ണുവിലാസം.)

*　*　*　*

---

(൧) സാരം:—വെട്ടത്തുനാടിനു പ്രകാശത്തെ ജനിപ്പിക്കുന്നവനും പ്രതാപാദിഗുണശ്രേഷ്ഠനും ആയ ശ്രീവീരരായ മഹാരാജാവിൻെറ നിയോഗത്താൽ, തൃപ്പറങ്ങോട്ടു ഭഗവാൻെറ ക്ഷേത്രത്തിൽ ഉത്സവത്തിനു വന്നിരിക്കുന്നവരുടെ സദസ്സിൽ, രാമപാണിവാദരചിതമായ 'ചന്ദ്രിക'യെ അഭിനയിക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

(൨) സാരം:—നാരായണഭട്ടതിരിയുടെ കൃപയാലാണു രാമപാണിവാദൻെറ കവിത പുഷ്ടിയെ പ്രാപിച്ചതു്.

(൩) സാരം:—ഗുരുനാഥനായ നാരായണഭട്ടതിരിയുടെ അനുഗ്രഹമാകുന്ന പൂർണ്ണചന്ദ്രൻ, എൻെറ ഹൃദയമാകുന്ന ചന്ദ്രകാന്തത്തെ സരസവാക്പ്രവാഹംകൊണ്ടു മനോഹരമാക്കുമാറാകട്ടെ. (ഗുരുപ്രസാദത്താൽ എനിക്കു വാഗ്വിലാസം ഭവിക്കട്ടെ.)

(ഫ) ശ്രീനാരായണഭട്ടപാദഗുരുപാദാനാം പ്രസാദാദയാ-
ദേതൽ കിഞ്ചനരാഘവീയമിതിയൽ കാവ്യം കൃതം കേനചിൽ
(രാഘവീയം.)

*　　*　　*　　*

(വ) ശ്രീനാരായണഗുരുവര-
കരുണാപാത്രേണ പാണിവാദേന
(ശ്രീകൃഷ്ണവിലാസം വ്യാഖ്യാനം.)

*　　*　　*　　*

സ്വഗുരുവായ നാരായണഭട്ടതിരിയെപ്പററി, രാമപാണിവാദനു എത്രമാത്രം ഭക്തിബഹുമാനങ്ങളും ഉണ്ടെന്നു ഈ ഭാഗങ്ങളും തെളിയിക്കുന്നു. ഈ നാരായണൻ സാക്ഷാൽ മേപ്പത്തൂർ ഭട്ടതിരിയാണെന്നു പ്രശസ്തവിമർശകനായ ശ്രീമാൻ പി. കെ. നാരായണപിള്ള ബി. എ. ബി. എൽ. അവർകൾ പറയുന്നു.
(ഗദ്യമുക്താവലി. വശം ൭.)

ഈ അഭിപ്രായം സ്വീകാര്യമായി തോന്നുന്നില്ല. "ആയുരാരോഗ്യസൌഖ്യം" ഭട്ടതിരിയുടെ കാലത്തെ വെളിവാക്കുന്നുണ്ടെന്നുള്ളതിന് ആക്കും സന്ദേഹമില്ല.

* തത്രാവൽ തദുപന്യസ്താധികഗുണഗണസമ്പന്നേന വൈകുണ്ഠതോപ്യതിശയരമണീയദിവ്യദ്രവ്യസമ്പൽസമ്പൂരിതസ്യാനന്തപുരമന്ദിരേണ സർവാത്മനാ പത്മനാഭാർപ്പിതസമസ്തനിജവിഭവേന സർവസാമന്തകുലമകുടമണിമരീചിവീചീനീരാജിതചരണകമലേന ഇദാനീന്തനേന രാജ്ഞാ വഞ്ചിമാർത്താണ്ഡേന സകലദിഗന്തേഭ്യഃ സമാഹൂയ സമധിഷ്ഠാപിതാനാം സമധീതവേദശാസ്ത്രാണാം സരസകാവ്യരസമജ്ജാവമജ്ജന രഞ്ജ രഞ്ജനഭൂയിഷ്ഠാനാം ബ്രാഹ്മണവരിഷ്ഠാനാമതിഗരിഷ്ഠാം ഗോഷ്ഠീമപഹായ കം നാടകമഭിനേതവ്യം
(സീതാരാഘവം.)

---

(ഫ) നാരായണഭട്ടപാദാനുഗ്രഹത്താലാണു രാഘവീയം രചിച്ചതു്.

(വ) നാരായണഭട്ടപാദരുടെ അനുഗ്രഹത്തിനു പാത്രമാണു രാമപാണിവാദൻ.

* സാരം:— മഹാഗുണശാലിയും, തിരുവനന്തപുരത്തിനു, വൈകുണ്ഠത്തെ അതിശയിക്കത്തക്ക വിഭവമാഹാത്മ്യം ഉണ്ടാക്കിയവനും, തന്റെ സർവസ്വവും ശ്രീപത്മനാഭന് അർപ്പിച്ചവനും, സർവരാജാക്കന്മാരേയും കീഴടക്കിയവനും, അധുനാതനനും, ആയ മാർത്താണ്ഡവർമ്മരാജാവിന്റെ ആജ്ഞയാൽ വന്നുചേർന്നവരും വിദ്വാന്മാരും ആയ ബ്രാഹ്മണരുടെ സദസ്സിൽ ഈ നാടകം അഭിനയിക്കണം.

ഇവിടെ കവി സ്മരിച്ചിരിക്കുന്ന മാർത്താണ്ഡവർമ്മ, അതിപ്രതാപശാലിയായിരുന്ന രാജ്യം മുഴുവൻ ശ്രീപത്മനാഭന് അർപ്പണംചെയ്ത ൯൨൫-ൽ നാടുനീങ്ങിയ മഹാരാജാവുതന്നെയാണെന്നു 'പത്മനാഭാർപ്പിതസമസ്തനിജവിഭവേന' എന്ന പദം സ്പഷ്ടമാക്കുന്നു. 'ഇദാനീന്തനേന' എന്ന പദവും പ്രയോജനകരമാണ്. കവിയും മാർത്താണ്ഡവർമ്മമഹാരാജാവും ഒരുകാലത്തുതന്നെ ജീവിച്ചിരുന്നു എന്നു ഇതിൽനിന്നു ഗ്രഹിക്കേണ്ടതാകുന്നു. "ആയുരാരോഗ്യസൌഖ്യ"ത്തിനും (കൊല്ലം ൭൬൨) ഈ കാലത്തിനും (൯൨൫-നു മുൻപു) തമ്മിൽ വളരെ വ്യത്യാസമുണ്ട്. അതുകൊണ്ടു മേല്പത്തൂർ ഭട്ടതിരിയല്ല രാമപാണിവാദന്റെ ഗുരുവെന്നു സ്പഷ്ടം. കൊല്ലം ൮൩൦-നു മുമ്പു ഭട്ടതിരിയുടെ സ്വർഗ്ഗാരോഹണം കഴിഞ്ഞിരിക്കുന്നു. കുടമാളൂർ തെക്കേടത്തു വിദ്വാന്മാരായ പല ഭട്ടതിരിമാരും ഉണ്ടായിരുന്നു എന്നും അവരിൽ ഒരാളായിരിക്കണം പാണിവാദന്റെ ഗുരുവെന്നും ചില പണ്ഡിതന്മാർ പറയുന്നു. ഈ അഭിപ്രായവും യുക്തിയുക്തമായി തോന്നുന്നില്ല. വെട്ടത്തുനാട്ടു കേരളത്തിനു വെട്ടമായ ഒരു നാടുതന്നെയായിരുന്നു. മുൻകാലത്തു പണ്ഡിതന്മാരും കവികളും ആയി അനവധി പേർ അവിടെ ജീവിച്ചിരുന്നു. അവരിൽ ഒരാളായിരിക്കണം നമ്മുടെ കവിയുടെ ഗുരുവെന്നു എനിക്കു തോന്നുന്നു. "ഭട്ടപാദ"പ്രയോഗംകൊണ്ടു ഈ നാരായണഭട്ടതിരി ഏറ്റവും അസാധാരണനായ ഒരു വിദ്വാനായിരുന്നെന്നു വിചാരിക്കണം. പാണിവാദന്റെ വിദ്യാഭ്യാസം അധികവും സ്വദേശത്തുതന്നെ നിർവ്വഹിച്ചതായി വരുവാനാണു യുക്തി. തെക്കേടത്തു ഭട്ടതിരിമാരുടെ വൈദുഷ്യചരിത്രത്തെക്കുറിച്ചു തൃപ്തികരമായ അറിവു കിട്ടുന്നതുവരെ, അവരിൽ ഒരാളാണു നമ്മുടെ 'നാരായണഭട്ടപാദർ' എന്നു വിശ്വസിക്കുവാൻ വഴി കാണുന്നില്ല.

(൧) ചകാസ്തി ചൂൎണ്ണീസരിതസ്തടേ ശുഭേ
നികേതനം യസ്യ ജയന്തമംഗലം
സനാതനശ്ചേതസിനഃ പ്രകാശതാം
സ നാരസിംഹം വപുരാസ്ഥിതോ ഹരിഃ

എന്ന പദ്യത്തോടുകൂടി വിഷ്ണുവിലാസം ആരംഭിക്കുന്നു. ഇവിടെ ജയന്തമംഗലം എന്നു പറഞ്ഞിരിക്കുന്നതു ചേന്നമംഗലത്തെ ഉദ്ദേശിച്ചാണു്. പാലിയംവക ഒരു 'വിഷ്ണുവിലാസ'ഗ്രന്ഥത്തിൽ താഴെ കൊടുക്കുന്ന പദ്യം കാണുന്നു.

(൨) ശ്രീമദ്രാമകുബേരനാമസുമതിഃ ശ്രീപാലിയശ്രീപതി
പ്രീതിസ്ഫീതതരോദ്യമേനകലിതം കേനാപി നാനാരസം
കാവ്യം വിഷ്ണുവിലാസനാമകമലാജാനേഃ കഥാവൎണ്ണനം
പൂൎണ്ണം ഹന്തജയന്തമംഗലമഹാവിഷ്ണോഃ കൃപാനുഗ്രഹാത്

ഈ പദ്യത്തിൽനിന്നു നമ്മുടെ കവിക്കും പാലിയത്തച്ചനും തമ്മിൽ ഉള്ള ബന്ധം ഗ്രഹിക്കാം. രാമകുബേരൻ എന്നു പേരായ പാലിയത്തച്ചന്റെ നിയോഗംകൊണ്ടാണു് വിഷ്ണുവിലാസം വിരചിച്ചതെന്നു ഇവിടെ കവി വ്യക്തമാക്കിയിരിക്കുന്നു.

ശ്രീകുബേരാഖ്യനാം പാലിയാധീശന്റെ
ശ്രീകുലാഡംബരം ചെമ്മേ വരുത്തുന്ന
ശ്രീകാന്തദേവൻ ജയന്താലയേശ്വരൻ
ശ്രീകണ്ഠസേവിതൻ ശ്രീനൃസിംഹാകൃതി
ശ്രേയസ്സു നല്കും നിനക്കിന്നു ഹംസമേ.

എന്നു വിഷ്ണുഗീതയുടെ പ്രാരംഭത്തിലും കവി ഈ പാലിയത്തച്ചനെ സ്മരിച്ചിരിക്കുന്നു. ഇതിൽനിന്നൊക്കെ നമ്മുടെ പാണിവാദൻ ഈ പാലിയത്തച്ചന്റെ ആശ്രിതനായിരുന്നെന്നു തെളിയുന്നു. പാണിവാദൻ മിക്ക കൃതികളിലും സ്വന്തം പേർ തെളിച്ചുപറയുന്നുണ്ടു്.

---

(൧) ജയന്തമംഗലത്തു ചൂൎണ്ണീതീരത്തിങ്കൽ നരസിംഹരൂപത്തോടുകൂടി ശ്രീവിഷ്ണുഭഗവാൻ വൎത്തിക്കുന്നു.

(൨) സുശീലനായ പാലിയത്തച്ചൻ രാമകുബേരൻ നിയോഗിച്ചതുകൊണ്ടു നാനാരസപൂൎണ്ണവും ഭഗവത്കഥാവൎണ്ണനാത്മകവും ആയ വിഷ്ണുവിലാസംകാവ്യം രചിച്ചു.

ചന്ദ്രികാനാമവീഥിയമേകാഹചരിതോജ്ജ്വലാ
ഏകാങ്കാ പാണിവാദേന രാമനാമ്നാ വിനിർമ്മിതാ

*    *    *    *

പഞ്ചതന്ത്രം നീതിശാസ്ത്രം ഭാഷയാസന്നിവേശിതം
രാമേണപാണിവാദേന ബാലാനാം ബോധഹേതവേ

എന്നിവ ചന്ദ്രികാവീഥിയുടെയും പഞ്ചതന്ത്രത്തിന്റെയും അവസാനഭാഗത്തിൽ കാണുന്ന പദ്യങ്ങളാകുന്നു. പഞ്ചതന്ത്രം കുഞ്ചൻനമ്പിയാരുടെ കൃതിയാണെന്നു വിശ്വസിച്ചുവരുന്നതു് അബദ്ധമാണെന്നു ഇവിടെ സ്പഷ്ടമാണല്ലോ.

രാമപാണിവാദൻ മാർത്താണ്ഡവർമ്മമഹാരാജാവിനെക്കുറിച്ചു ഭക്തിബഹുമാനങ്ങളോടുകൂടി സ്മരിക്കുന്നുണ്ടു്. എന്നാൽ മാർത്താണ്ഡവർമ്മക്കുശേഷം നാടുവാണ ൯൭൩-ൽ നാടുനീങ്ങിയ മഹാരാജാവിനെക്കുറിച്ചു് ഒന്നും പറഞ്ഞുകാണുന്നില്ല. ചെമ്പകശ്ശേരിരാജാവു്, മാർത്താണ്ഡവർമ്മമഹാരാജാവു്, ൯൭൩-ൽ നാടുനീങ്ങിയ മഹാരാജാവു്, എന്നിവരെ കുഞ്ചൻനമ്പിയാർ അനേകസന്ദർഭങ്ങളിൽ സ്തുതിച്ചിരിക്കുന്നു. ചെമ്പകശ്ശേരിരാജാവിന്റെയും മാർത്താണ്ഡവർമ്മയുടെയും കാലത്തു കുഞ്ചൻനമ്പിയാരുടെ സാഹിത്യജീവിതം ആരംഭിച്ചിട്ടേയുള്ളു. അതിനു പൂർണ്ണമായ വികാസവും പ്രതിഷ്ഠയും കിട്ടിയതു ൯൭൩-ൽ നാടുനീങ്ങിയ മഹാരാജാവിന്റെ കാലത്താകുന്നു. കുഞ്ചൻനമ്പിയാർ അവിടത്തെ ആശ്രയിച്ചാണു പ്രധാനമായ സാഹിത്യജീവിതം നയിച്ചിട്ടുള്ളതു്. രാമപാണിവാദൻ ൯൭൩-ൽ നാടുനീങ്ങിയ മഹാരാജാവിനെ ആശ്രയിച്ചിട്ടുണ്ടായിരുന്നെങ്കിൽ ആ സൂചന കൃതികളിൽ കാണുമായിരുന്നു എന്നു് ഊഹിക്കുവാൻ ന്യായമുണ്ടു്. വാർദ്ധക്യദശയിലായിരിക്കണം രാമപാണിവാദൻ മാർത്താണ്ഡവർമ്മയെ ആശ്രയിച്ചിട്ടുള്ളതു്. അതുകൊണ്ടു ൯൭൩-ൽ നാടുനീങ്ങിയ മഹാരാജാവിന്റെ നാടുവാഴ്ചക്കുമുൻപാണു രാമപാണിവാദന്റെ ജീവിതകാലം എന്നു നിശ്ചയിക്കാം. കുഞ്ചൻനമ്പിയാർ ചെമ്പകശ്ശേരി തിരുവനന്തപുരം എന്നി സ്ഥലങ്ങളിലാണു ജീവിതം അധികവും നയി

ച്ചിട്ടുള്ളത്. ചേന്നമംഗലം പാലിയം വെട്ടം തൃപ്പാറങ്ങോട്ട മുതലായവയുടെ സ്മരണം കുഞ്ചൻനമ്പിയാരുടെ കൃതികളിൽ കാണുന്നില്ല. മാത്തൂർ കുടമാളൂർ കുമാരനല്ലൂർ മുതലായ തെക്കൻക്ഷേത്രങ്ങളിലെ ദേവന്മാരെയാണു കുഞ്ചൻനമ്പിയാർ ഭജിച്ചിട്ടുള്ളത്. നാരായണഭട്ടതിരിയെ കുഞ്ചൻനമ്പിയാർ ഒരിടത്തും സ്മരിക്കുന്നില്ലെന്നുള്ള സംഗതി പ്രത്യേകം വിചാരിക്കേണ്ടതാകുന്നു. ഗുരുനാഥനെ സ്മരിക്കുന്ന കാര്യത്തിൽ രാമപാണിവാദനുള്ള ശ്രദ്ധ മുൻപു കാണിച്ചിട്ടുണ്ടല്ലോ. കുഞ്ചൻനമ്പിയാരും ഗുരുവിനെ സ്മരിക്കുന്നുണ്ട്.

ധരണീസുരവരമകുടമഹാമണി
കരണീയങ്ങളിലമലമഹാമണി
തരണിസമാനൻ ദുരിതമഹാർണ്ണവ-
താരണത്തിന്നൊരു തരണി ഗുരുതൻ
കരുണാഗുണഗണനാലയനാം
ഗുരുനാഥൻമമ വരമരുളേണം.

(പ്രദോഷമാഹാത്മ്യം)

എന്ന ഭാഗത്തിൽനിന്നു കുഞ്ചൻനമ്പിയാരുടെ ഗുരു ഒരു ബ്രാഹ്മണനാണെന്നു മനസ്സിലാക്കാം. ദ്രോണമ്പള്ളിയാചാര്യനും ഉണ്ണിരവിക്കുറുപ്പും കുഞ്ചൻനമ്പിയാരുടെ ഗുരുനാഥന്മാരായിരുന്നു. അമ്പലപ്പുഴ (നെടുമുടിപ്രവൃത്തിയിൽ) ഓണമ്പള്ളി എന്ന ഇല്ലത്ത് ഉണ്ടായിരുന്ന ഒരു ബ്രാഹ്മണനാണ് ഈ ആചാര്യൻ. ഉണ്ണിരവിക്കുറുപ്പിൻെറ ഭവനം 'നന്തിക്കാട്ടാ'കുന്നു. കുഞ്ചൻനമ്പിയാർ വെട്ടം മുതലായ വടക്കൻദിക്കുകളിൽ അധികകാലം അധിവസിച്ചിരുന്നതായി വിശ്വസിക്കാൻ വഴിയില്ല. എന്നാൽ രാമപാണിവാദൻ വടക്കുദിക്കിലുള്ള പ്രഭുക്കന്മാരെ ആശ്രയിച്ചാണു സാഹിത്യജീവിതം നയിച്ചിട്ടുള്ളതെന്നു വിചാരിക്കാവുന്നതാണ്.

കുഞ്ചൻനമ്പിയാരുടെയും രാമപാണിവാദൻെറയും സാരസ്വതം രണ്ടുമാർഗ്ഗങ്ങളിൽക്കൂടിയാണു പ്രവഹിക്കുന്നത്. രസികശിരോമണിയായ ഒരു ഭാഷാകവിയാണു കുഞ്ചൻ; എന്നാൽ രാമപാണിവാദനോ? പ്രൌഢനും ഗംഭീരനും ആയ ഒരു സം

സ്കൃതമഹാകവി. കുഞ്ചൻനമ്പിയാൎക്ക് സംസ്കൃതത്തിൽ കവിത നിൎമ്മിക്കുന്നതിന് അഭിരുചി കുറയും. സാധാരണക്കാരും നാടന്മാരുമായ പാമരന്മാരുടെ ഹിതത്തെ കുഞ്ചൻനമ്പിയാർ അധികം നോക്കിയിരിക്കുന്നു; ഇവരെ ആകൎഷിക്കുന്നതിനു കഴിയുന്നവിധം ആണു തുള്ളൽപാട്ടുകളെ രചിച്ചിരിക്കുന്നത്.

ചിരിക്കുന്ന കഥ കേട്ടാലിരിക്കുമായതല്ലെങ്കിൽ
തിരിക്കുമങ്ങനെ ഭാവിച്ചിരിക്കുന്ന ഭടന്മാരെ
ചിരിക്കാതെ രസിപ്പിപ്പാനൊരിക്കലുമെളുതല്ലെ-
ന്നിരിക്കുന്നെങ്കിലമ്മാത്രമുരസ്ഥാമെന്നതേ വേണ്ടു.

(കുംഭകൎണ്ണവധം)

ഈ ഭാഗത്തിൽനിന്നു കവി സാധാരണക്കാരുടെ ഹിതത്തെ അധികം നോക്കിയിട്ടുണ്ടെന്നു ഗ്രഹിക്കാം. നിരക്ഷരകുക്ഷികളായ പട്ടാളക്കാരാണു നമ്പിയാരുടെ സഭാവാസികൾ.

ഭാഷയാസ്ഥയാനമടിയനു സംസ്കൃതത്തിലുമൊന്നുരചിച്ചാൽ
ദോഷഹീനപടുതചമല്ലമുദിപ്പുളുണ്ടിവിടിന്നതിൽ
ശേഷിയില്ല പടജ്ജനങ്ങൾ ധരിച്ചിടാ കടുസംസ്കൃതം
ഭാഷയായ് പറയാമതിൽ ചില ദൂഷണംവരുമെങ്കിലും

എന്നും, (കീചകവധം.)

സജ്ജനത്തിനു സംസ്കൃതക്കവി കേൾക്കകൌതുകമെങ്കിലും
ദുൎജ്ജനത്തിനതിങ്കലൊരുരസമേശുകില്ലതുകാരണം
ഭടജനങ്ങടെ സഭയിലുള്ളൊരു പടയണിക്കിഹ ചേരുവാൻ
വടിവിയന്നൊരു ചാരുകേരളഭാഷതന്നെ ചിതംവരൂ
കടുകടപ്പുടു കഠിനസംസ്കൃതവികടകടകവി കേറിയാൽ
ഭടജനങ്ങൾ ധരിക്കയില്ല തിരിക്കുമൊക്കയുമേയുടൻ
ഭാഷയേറിവരുന്ന നല്ല മണിപ്രവാളമതെങ്കിലോ
ദൂഷണം വരുവാനുമില്ല വിശേഷഭൂഷണമായ്വരും

(സഭാപ്രവേശം)

എന്നും, ഉള്ള ഭാഗങ്ങളിൽനിന്നു കുഞ്ചൻനമ്പിയാർ സാധാരണജനങ്ങളുടെ മനോഗതിയെ സൂക്ഷ്മമായി ഗ്രഹിച്ചിട്ടുണ്ടെന്നു കാണുന്നു. കുഞ്ചൻനമ്പിയാൎക്ക് സംസ്കൃതകാവ്യരചനയിൽ അഭിരുചി കുറയുവാൻ ഇതുതന്നെ കാരണം. രാമപാണിവാദൻെറ സഭാവാസികൾ, 'സമധീതവേദശാസ്ത്രന്മാ'രും 'സരസ

കാവ്യരസമജ്ജാവമജ്ജനസജ്ജന്മാ'രും ആയ 'ബ്രാഹ്മണവരിഷ്ഠ'ന്മാരാണ്. അവരെ ആകർഷിക്കണമെങ്കിൽ തദുചിതമായ പ്രൌഢിയും ഗാംഭീര്യവും കൃതികൾക്കുണ്ടായിരിക്കണം. ഇതാണു സീതാരാഘവരാഘവീയാദികാവ്യങ്ങളുടെ നില. ശംബരവധം കഥകളി (കുഞ്ചൻനമ്പിയാർ) ഒരു ശുഷ്കകൃതിയല്ലായിരിക്കാം; എന്നാൽ രാമപാണിവാദനും കുഞ്ചൻനമ്പിയാരും ഒന്നാണെന്നുള്ള അഭിപ്രായത്തെ സ്ഥാപിക്കുന്നതിന്, ഈ കഥകളിയിലെ സംസ്കൃതപദ്യങ്ങൾ, സഹൃദയനായ ഏതു വിമർശകനേയും വളരെ വിഷമിപ്പിക്കുമെന്നതിനു സംശയമില്ല. തികഞ്ഞ കേരളീയത്വമാണു കുഞ്ചൻനമ്പിയാരുടെ കൃതികളുടെ ജീവൻ. എന്നാൽ ഗംഭീരവും വിപുലവും ആയ ഭാരതീയത്വമാണു രാമപാണിവാദകവിതയുടെ ചൈതന്യം. ഖനിയിൽനിന്നും എടുത്തു അതേവിധം ഉപയോഗിക്കുന്ന രത്നങ്ങൾപോലെയുള്ളവയാണു കുഞ്ചൻനമ്പിയാരുടെ കൃതികൾ. ആകരത്തിൻെറ യോഗ്യതകൊണ്ടു രത്നങ്ങൾ എത്രമാത്രം രുചിരങ്ങളും അമൂല്യങ്ങളും ആണെങ്കിലും സംസ്കാരശുദ്ധിയില്ലെങ്കിൽ ചില കുറവുകൾ സംഭവിക്കുന്നതു സാധാരണമാണ്. കുഞ്ചൻനമ്പിയാരുടെ കൈകടന്ന സ്വാതന്ത്ര്യം അല്ലെങ്കിൽ നിരങ്കുശത്വം ഈ സംസ്കാരക്കുറവിൻെറ ഫലമാകുന്നു; 'തോന്നിയതു തോന്നിയതുപോലെ പറയുക' എന്നതാണു നമ്പിയാരുടെ നയം. സരസ്വതീകടാക്ഷത്താൽ, അതു സഹൃദയന്മാൎക്ക രസകരമായി പരിണമിക്കുകയും ചെയ്യും. കുഞ്ചൻനമ്പിയാരുടെ ഈ നിലയല്ല രാമപാണിവാദൻെറതു്. നിരങ്കുശത്വം രാമപാണിവാദനില്ല. ഖനിയിൽ ഉണ്ടാകുന്ന രത്നങ്ങളെ, എത്രമാത്രം തേച്ചുമിനുക്കി പൊടിയും കറയും നിശ്ശേഷം കളഞ്ഞു നിൎമ്മലങ്ങളാക്കാമോ അത്രയും അവയ്ക്കു പ്രകാശവും വിലയും കൂടുന്നു. ഈവിധം അനൎഘ്യം തികഞ്ഞിട്ടുള്ളവയാണു രാമപാണിവാദൻെറ കൃതിരത്നങ്ങൾ.

കുഞ്ചൻനമ്പിയാരും രാമപാണിവാദനും ഒരു കുഡുംബത്തിൽ മിക്കവാറും ഒരുകാലത്തു ജീവിച്ചിരുന്നതായിട്ടാണ് അ

നേഷണംകൊണ്ടു് അറിയുന്നതു്. രാമപാണിവാദൻെറ മരുമകനോ അനുജനോ ആയിരിക്കണം കുഞ്ചൻനമ്പിയാർ. ചെമ്പകശ്ശേരിരാജാവു മാൎത്താണ്ഡവൎമ്മമഹാരാജാവു് എന്നിവരുമായുള്ള പരിചയം കുഞ്ചൻനമ്പിയാൎക്കു ലഭിക്കുവാൻ ഇടയായതു രാമപാണിവാദൻ നിമിത്തമാകുന്നു. രാമപാണിവാദൻ ചെമ്പകശ്ശേരിയിൽ താമസിച്ചിട്ടുള്ളതായി തെളിവുണ്ടു്. ചന്ദ്രികയിൽ കാണുന്ന മംഗലം കിള്ളിക്കുറിശ്ശിമംഗലമാകുന്നു. കുഞ്ചൻനമ്പിയാൎക്കും കിള്ളിക്കുറിശ്ശി പ്രധാനമാണല്ലോ. ഇവിടത്തെ ക്ഷേത്രം അററകുററപ്പണി ചെയ്ത രാമപാണിവാദൻ നമ്മുടെ മഹാകവിയിൽനിന്നു ഭിന്നനും അടുത്തകാലത്തു ജീവിച്ചിരുന്ന ആളുമാകുന്നു.

കൊല്ലം തൊള്ളായിരത്തഞ്ചിരുപത്തുമിരുപത്താറുമേവഞ്ചപത്തും
ചെന്നീടുന്നോരു കാലം മിഥുനമുപഗതേ ഭാസ്കരേ ധന്യധന്യഃ
കൃഷ്ണേ പക്ഷേ ചതുൎത്ഥീചതയയുതദിനേ മാതുലഃ കൃഷ്ണനാമാ
വിഷ്ണോസ്സായുജ്യമാപ്യോ വിഹിതഹരിനമസ്യാദികോ ദോഷഹീനഃ.

എന്ന (കുഞ്ചൻനമ്പിയാരുടെ) ചരമപദ്യത്തിൽനിന്നു കുഞ്ചൻെറ ശരിയായ പേർ കൃഷ്ണനെന്നാണെന്നു നിഷ്പ്രയാസം ഗ്രഹിക്കാം. കൃഷ്ണൻ എന്ന പേർ കണ്ണനായി ക്രമേണ 'കുഞ്ച' നായി പരിണമിക്കുവാൻ യുക്തിയുണ്ടു്. എന്നാൽ 'രാമൻ' കുഞ്ചനാകുന്നതിനു വഴിയില്ല. "രാമേണ പാണിവാദേന" എന്നു നമ്മുടെ കവിതന്നെ പല സന്ദൎഭങ്ങളിലും സ്വനാമം തുറന്നു പറഞ്ഞിരിക്കുന്നു. 'മാതുലഃ കൃഷ്ണനാമാ' എന്നു വ്യക്തമായി പ്രസ്താവിക്കപ്പെട്ടിട്ടുള്ള കൃഷ്ണനും, രാമപാണിവാദനും രണ്ടുപേരാണെന്നു വിചാരിക്കുന്നതിനേ തെളിവുകൾ കാണുന്നുള്ളു.

രാമപാണിവാദൻെറ കൃതികളിൽ സീതാരാഘവവും രാഘവീയവും പ്രാധാന്യത്തെ അൎഹിക്കുന്നു.

ഏഴങ്കങ്ങളുള്ള ഒരു നാടകമാകുന്നു സീതാരാഘവം. യാഗരക്ഷമുതൽ രാവണവധാനന്തരം ശ്രീരാമൻ അയോദ്ധ്യയിൽ പ്രവേശിച്ചു പട്ടാഭിഷേകം കഴിഞ്ഞു സുഖമായി വസിക്കുന്നതുവരെയുള്ള രാമായണകഥാഭാഗം ഈ നാടകത്തിൽ അടങ്ങിയി

രിക്കുന്നു. കവി, ഇതിവൃത്തത്തിൽ നൂതനങ്ങളായ പല കല്പനകളും ചെയ്തിട്ടുണ്ടു്. അവ രസസമുൽകർഷജനകങ്ങൾതന്നെയാകുന്നു. മൂന്നാമങ്കത്തിൽ ജനകമഹാരാജാവു പുത്രിമാരെ ഭർത്തൃഗൃഹത്തിലേക്കു യാത്രയയക്കുന്നതായി ഒരു ഭാഗമുണ്ടു്. കാളിദാസകവിശ്രേഷ്ഠൻെറ ശാകുന്തളം നാലാമങ്കത്തെ അനുകരിച്ചു ചെയ്തിരിക്കുന്ന ഈ ഭാഗം, പന്തത്തിൽനിന്നു കൊളുത്തിയ മറെറാരു പന്തംപോലെ പ്രകാശപടിമകളെത്തന്നെ വഹിക്കുന്നു.

* പ്രത്യക്ധാമനി കാമചാരവിഷയാ ദഷ്ടാംഗയോഗാങ്കുശ-
നാകൃഷ്യപ്രണിബദ്ധനതാമപി സതാമുച്ചൈർമനോവാരണം
ശോകം നാമയദേകമസ്തിതദലം മോഹായവസ്തൂപാന്തരം
ബ്രഹ്മജ്ഞസ്യ മമാപി മജ്ജതിയതശ്ചേതോ മമതാംബുധൌ

എന്നതു പുത്രിവിയോഗവ്യാകുലനായ ജനകൻെറ മനഃസ്ഥിതിയെ വർണ്ണിക്കുന്ന ഒരു പദ്യമാകുന്നു. വശികളേയുംകൂടി വിവശന്മാരാക്കുന്നതിന് അസാധാരണശക്തിയുള്ള ഒന്നാണ് അപത്യസ്നേഹമെന്നു് ഈ പദ്യത്തിൽനിന്നു വെളിവാകുന്നു.

"വൈക്ലബ്യം മമ താവദീദൃശമഹോ സ്നേഹാദരണ്യൗകസഃ"
(അഭി: ശാകുന്തളം)

എന്ന ഭാഗത്തിൻെറ ഒരു സ്വതന്ത്രവ്യാഖ്യാനമാണു മുൻപറഞ്ഞ പദ്യം. 'അരണ്യൗകസഃ' എന്ന പദത്തിനു, പ്രപഞ്ചബന്ധം സകലം ഉപേക്ഷിച്ചു കാട്ടിൽവന്നു തപോവൃത്തിയോടുകൂടി ജീവിക്കുന്ന ഒരു യോഗി—ബ്രഹ്മജ്ഞാനി എന്നു് അർത്ഥം. ഈ ആശയത്തെ പാണിവാദൻ ഭംഗിയായി വിവരിക്കുകയാണു ഇവിടെ ചെയ്തിരിക്കുന്നതു്. എത്രവലിയ യോഗിക്കും മുറിച്ചുകളയുവാൻ പാടില്ലാത്ത ഒരു വലിയ പാശമാണു പുത്രസ്നേഹമെന്നു കവി ഇവിടെ വ്യക്തമാക്കിയിരിക്കുന്നു.

---

* സാരം:—മനസ്സു അടക്കമില്ലാതെ ദുർവ്വിഷയങ്ങളിൽ സഞ്ചരിക്കുന്ന ഒരു വാരണമാണ്. ഇതിനെ അഷ്ടാംഗയോഗമാകുന്ന തോട്ടികൊണ്ടു അടക്കി ബ്രഹ്മത്തിൽ ഉറപ്പിക്കുന്നവരാണ് സജ്ജനങ്ങൾ. അവർക്കുംകൂടി പുത്രസ്നേഹം മോഹകരംതന്നെ.

(൧) "സ്നേഹപാശമിമം ഛിന്ധി ദൃഢം പാണ്ഡുഷു വൃഷ്ണിഷു."

(മഹാഭാഗവതം)

എന്നുള്ള കുന്തീദേവിയുടെ പ്രാൎത്ഥനയും ഇവിടെ സ്മരണീയമാകുന്നു. ഈ പാശം ഭഗവദനുഗ്രഹംകൊണ്ടല്ലാതെ മുറിക്കാവുന്നതല്ല.

(൨) ധാത്രീന്ദ്രഃ ശ്വശുരസ്സവോ ദശരഥഃ ശ്വശ്രൂശ്ച കല്യാണിനീ
കൌസല്യാ സരസോപലാളനകലാകൌശല്യ കല്യാത്മികാ
കൈകേയീ ച ഹിതോപലംഭനപരാ സന്മിത്രാ സുമിത്രാ ച തേ-
പ്യസ്മാൻ വിസ്മരയന്തി വസ്സ ചരിതൈരേതൈർമ്മേദ്ധ്യാമയോദ്ധ്യാം ഗതാ.

എന്നതും പ്രൌഢമായ ഒരു ഉപദേശമാകുന്നു. അയോദ്ധ്യാധിവാസം സൎവ്വപ്രകാരേണയും ഉത്സാഹജനകമായിരിക്കുമെന്നു ഇവിടെ കാണിച്ചിരിക്കുന്നു. കുഡുംബിനിധൎമ്മങ്ങളെ ഉപദേശിക്കുന്നതായി,

"ശുശ്രൂഷസ്വ ഗുരൂൻ കുരു പ്രിയസഖീവൃത്തിം സപത്നീജനേ"

എന്നു തുടങ്ങുന്ന ഒരു പദ്യം, ശാകുന്തളത്തിൽ ഉണ്ടല്ലോ. അതിനെ എങ്ങിനെ പാണിവാദൻ അനുകരിച്ചിരിക്കുന്നു എന്നു നോക്കുക.

(൩) ശ്വശ്രൂശ്ശുശ്രൂഷണേന ശ്വശുരമപി തഥാ ലാളനൈരാളിവൎഗ്ഗം
ഭൃത്യാൻ ഭൃത്യപ്പ്രണേന സ്മിതരുചിവചനഗ്രന്ഥനൈൎബ്ബന്ധുലോകം

---

(൧) സാരം:—എനിക്കു സ്വന്തം ബന്ധുക്കളാണെന്നുള്ള സ്നേഹം ധൎമ്മപുത്രാദിപാണ്ഡവന്മാരോടും ബലഭദ്രാദിയാദവന്മാരോടും ഉണ്ടു്. ഇതുനിമിത്തം വളരെ ദുഃഖിക്കുവാൻ ഇടയായി. ഭഗവാനേ! നിന്തിരുവടി അനുഗ്രഹിച്ചു ദുഃഖഹേതുവായ ഈ സ്നേഹപാശത്തെ അറുത്തുകളയണമേ!

(൨) സാരം:—ചതുരനായ ദശരഥമഹാരാജാവിനോടും, ശ്വശ്രുക്കളായ കൌസല്യാദിരാജ്ഞിമാരോടുംകൂടി സന്തോഷിച്ചു അയോദ്ധ്യയിൽ താമസിക്കുമ്പോൾ ക്രമേണ ഞങ്ങളെക്കുറിച്ചുള്ള സ്മരണ നിങ്ങൾക്കു കുറയും.

(൩) സാരം:— പലവിധത്തിൽ ഉള്ള ആളുകൾ അധിവസിക്കുന്നതാണു് ഒരു കുഡുംബം. അവിടെയൊരു നല്ല കുഡുംബിനിയായി ശോഭിക്കണമെങ്കിൽ, ഓരോരുത്തരുടേയും നിചയറിഞ്ഞു് അവരോടു് ഉചിതമായി വ്യാപരിക്കണം. ഭൎത്താവിൻെറ അച്ഛനും അമ്മയും സ്ത്രീകു

ഭ്രാതൄനന്യോന്യമൈത്ര്യാ സമധികസമുപച്ഛന്ദനാൽ തിന്നനാന്ദ,-
രാരാദ്ധ്യന്ത്യോ യഥാർഹം ഭവതപതിഗൃഹേ പൂജിതാ രാജിതാശ്ച
ഒരേ കുഡുംബത്തിൽ അധിവസിക്കുന്ന ശ്വശ്രൂരാദിജനങ്ങളോടു ഏതുവിധം നീതിയോടുകൂടി പെരുമാറണം എന്നു ഇവിടെ കവി പഠിപ്പിക്കുന്നു. ഈവിധമുള്ള നയത്തോടുകൂടി പെരുമാറുന്നവൾക്ക് ആരുടേയും ബഹുമതിയും ധർമ്മനിഷ്ഠകൊണ്ടുള്ള ശ്രീയും കിട്ടുന്നതാണെന്നു 'പൂജിതാഃ' 'രാജിതാഃ' എന്ന പദങ്ങൾ ധ്വനിപ്പിക്കുന്നു. കുഡുംബിനീധർമ്മത്തിന്റെ വിവിധങ്ങളായ രഹസ്യങ്ങളെ ഇവിടെ കവി ഭംഗിയായി ഉപദേശിച്ചിരിക്കുന്നു.

* ഭർത്താ കാമം ഭവതു ഭവനേ വാ വനേ വാ വനേയി!
പ്രായേണാസ്സു കചനവിഷയസ്സമ്പദാമാപദാം വാ
സ്വച്ഛന്ദോ വാ ഭവതു പരതന്ത്രോഥവാ സർവ്വഥാപി-
ച്ഛായേവൈനം പ്രതിപഗതിയാ കേവലം സൈവ സാദ്ധ്വീ

എന്ന പദ്യത്തിൽ സാദ്ധ്വീധർമ്മത്തെ അടക്കിയിരിക്കുന്നു. ഇതിൽ കൂടുതലായ ഒരു ഉപദേശം യാതൊരു സ്ത്രീക്കും ലഭിക്കുവാനില്ല.

അഞ്ചാമങ്കത്തിൽ മായാവസു എന്ന രാക്ഷസൻ വേഷപ്രച്ഛന്നനായി രാമലക്ഷ്മണന്മാരുടെ സമീപത്തിൽ ചെന്നു രാവണൻ സീതയെ നിഗ്രഹിച്ചു എന്നും ഹനുമാനും ഹതനായി എന്നും വ്യാജവർത്തമാനം പറയുന്ന ഒരു ഭാഗമുണ്ട്. ഇതു കവിയുടെ ഒരു നൂതനകല്പനയാകുന്നു. രാവണന്റെ വിരഹദുഃ

---

സ്വന്തം ഗുരുജനങ്ങളാണ്. അവരെ ശുശ്രൂഷിക്കണം. ആളികളെ വിനോദംകൊണ്ടും, ഭൃത്യന്മാരെ അഭീഷ്ടദാനംകൊണ്ടും പ്രീണിപ്പിക്കണം. അതുപോലെ മററു ബന്ധുക്കളോടും സന്തോഷമായി പെരുമാറണം. എങ്കിൽ മാത്രമേ ശ്രേയസ്സു ഭവിക്കുകയുള്ളു.

* സാരം:—ഏതവസ്ഥയിലും ഭർത്താവിനെ നിഴലെന്നപോലെ അനുഗമിക്കുന്നതാണു സാദ്ധ്വിയുടെ കടമ. ഭർത്താവു വീട്ടിലും കാട്ടിലും താമസിച്ചു എന്നു വരാം. സമ്പന്നനും വിപന്നനും ആകുന്നതും സാധാരണമാണ്. അതുപോലെ സ്വതന്ത്രനും പരതന്ത്രനും ആയേക്കാം. അപ്പോഴെല്ലാം ഭർത്താവിനെ ത്യജിക്കരുത്.

ഖത്തെ വർണ്ണിച്ചിരിക്കുന്ന ഭാഗത്തിലും കവി നല്ല മനോധർമ്മം പ്രകടിപ്പിച്ചിരിക്കുന്നു. ശ്രീരാമൻ രാവണവധം കഴിഞ്ഞു സീതയുമൊരുമിച്ച് അയോദ്ധ്യയിലേക്കു ചെയ്യുന്ന വിമാനയാത്ര ഈ നാടകത്തിലെ ഏറ്റവും മനോഹരമായ ഒരു ഭാഗമാകുന്നു. കാളിദാസനെ അനുകരിച്ച പല മഹാകവികളും ഈ വിമാനയാത്രയിൽ കയ്യവച്ചിട്ടുണ്ട്. ഭട്ടമുരാരി രാജശേഖരൻ ക്ഷേമേന്ദ്രൻ മുതലായവരുടെ പേരുകൾ ഈ സന്ദർഭത്തിൽ പ്രത്യേകിച്ചു സ്മരിക്കപ്പെടേണ്ടവയാകുന്നു. ഇവരിൽ രാജശേഖരനും മുരാരിയും കാളിദാസനോടു മനഃപൂർവ്വം മത്സരിച്ചുനില്ക്കുന്നു എന്നുതന്നെ കാണാം. ഈ സന്ദർഭത്തിൽ പാണിവാദനും നിസ്തുല്യമായ വൈഭവം കാണിച്ചിരിക്കുന്നു.

* പര്യന്തഭ്രാന്തഭൃംഗീ പരുഷതപടലീപക്ഷവിക്ഷേപവാത-
വ്യാധൂതവ്യാധിഘാതദ്രുമകുസുമരജസ്സ്വർണ്ണചൂർണ്ണാവകീർണ്ണാം
ബിഭ്രാണോ മൂർത്തിമുച്ചാവചരുചിവിലസദ്ധാതുരത്നാമയത്നാ-
ദാത്രൗഢോ മേരുസാമ്യം പരിഭവതി ദൃശോരന്തശ്ചിത്രകൂടഃ

എന്ന ചിത്രകൂടവർണ്ണനം അതിൻെറ പ്രകൃതിക്കു വളരെ യോജിക്കുന്ന ഒന്നാണ്. പ്രാന്തപ്രദേശങ്ങളിൽ ശോഭിക്കുന്ന വൃക്ഷങ്ങൾ പുഷ്പങ്ങൾ അവയിൽ പറന്നുകളിക്കുന്ന പക്ഷികൾ മുതലായവയിലൊക്കെ കവിയുടെ ദൃഷ്ടി പതിഞ്ഞിട്ടുണ്ട്. 'സ്വർണ്ണചൂർണ്ണാവകീർണ്ണാം' 'വിലസദ്ധാതുരത്നാം' എന്ന വിശേഷണങ്ങൾ മേരുസാമ്യകല്പനയെ ഭംഗ്യർത്ഥവും പ്രൌഢവുമാക്കിയിരിക്കുന്നു.

---

* സാരം:—ഈ കാണുന്നതു ചിത്രകൂടപർവ്വതമാണ്. ഭൃംഗകോകിലാദിപക്ഷികൾ പറക്കുമ്പോൾ ചിറകടിയിൽനിന്നുണ്ടാകുന്ന കാററു, വൃക്ഷങ്ങളിലെ പൂക്കളിലുള്ള പൊടിയിളകി പുറമേ വ്യാപിക്കുന്നതുനിമിത്തം ഈ ഗിരി പൊന്മയമായിബ്ഭവിക്കുന്നു. അത്രയുമല്ല, വിവിധധാതുരത്നങ്ങളും ഇതിൽ ഉണ്ട്. ഇതൊക്കെക്കൊണ്ടു അകൃത്രിമമായി മേരുവിനെപ്പോലെ ചിത്രകൂടം പ്രകാശിക്കുന്നു.

(൧) അസ്മിംസ്താതവിപത്തിമാത്ഥ്യഭരതാദാകർണ്ണയദ്ഭിഃ പുരാ
നാസ്മാഭിഃ പരമേഭിരപ്യതിതരാമാക്രന്ദിതം ശാഖിഭിഃ
യേമുഞ്ചന്ത്യധുനാപി പുഷ്പനയനൈർബ്ബാഷ്പാമ്മധുസ്യന്ദിനാ
ഭൃംഗാരാവമിഷാദവിലാപവചനാന്യുച്ചൈർവ്വിതന്വന്ത്യമീ

എന്നത് അർത്ഥഗഹനവും അലങ്കാരസുന്ദരവും ആയ ഒരു പദ്യമാകുന്നു. ദശരഥമഹാരാജാവിന്റെ മരണവർത്തമാനം ഭരതൻ പറഞ്ഞപ്പോൾ ശ്രീരാമാദികളെപ്പോലെ, വനത്തിലുള്ള വൃക്ഷങ്ങളും വിഷാദിച്ചു എന്നു കവി ഇവിടെ കാണിച്ചിരിക്കുന്നു. ദുഃഖഗഹനമായ മനോവൃത്തിയെ ഇവിടെ കവി നല്ല മനോധർമ്മത്തോടുകൂടി വർണ്ണിച്ചു ഫലിപ്പിച്ചിരിക്കുന്നു. സീതാവിരഹഖിന്നനായ ശ്രീരാമന്റെ ദുസ്ഥിതിയെ (രാമന്റെ വാക്കിൽ) വർണ്ണിക്കുന്നതായി, അനർഘരാഘവത്തിൽ ഉള്ള ഒരു പദ്യം ഈ സന്ദർഭത്തിൽ ഓർമ്മയിൽ വരുന്നു.

(൨) അസ്മിന്മാല്യവതസ്തടീപരിസരേ കാദംബിനീഡംബരഃ
സ സ്മൃത്യാലങ്കരണോ മദശ്രുപയസാമാസീദവന്നാപി
യദ്ധാരാവലിഭിർന്നശാഖിഭിരപി തല്ലാലിതൈർമ്മാം തഥാ
ദൃഷ്ട്വാ കന്ദളിതം ന കേകിഭിരപി പ്രാരംഭി സംഗീതകം

സന്തപ്തനായ ശ്രീരാമന്റെ കഷ്ടാവസ്ഥ കണ്ടു കാട്ടിലുള്ള സകല ചരാചരങ്ങളും അസ്വസ്ഥങ്ങളായി ഭവിച്ചു എന്നു കാണിക്കുന്നതാണു മുരാരിയുടെ വർണ്ണനം. ഈ പദ്യം മനസ്സിൽ വച്ചുകൊണ്ടാണു രാമപാണിവാദൻ മുൻപറഞ്ഞ പദ്യം നിർമ്മിച്ചതെന്നു വിചാരിക്കാവുന്നതാണ്.

---

(൧) സാരം.—പിതാവായ ദശരഥമഹാരാജാവിന്റെ ചരമവർത്തമാനം ഇവിടെവെച്ചാണു ഭരതൻ പറഞ്ഞത്. അതു കേട്ടപ്പോൾ നാം മാത്രമല്ല, ഈ വൃക്ഷങ്ങളുംകൂടി സങ്കടപ്പെട്ടു. ഇപ്പോഴും ഇവ പുഷ്പങ്ങളാകുന്ന കണ്ണുകളിൽനിന്നു തേനെന്ന വ്യാജേന നീരൊലിപ്പിച്ചു, ഭൃംഗശബ്ദമെന്ന കളവിൽ വിലാപവാക്കുകളെ പുറപ്പെടുവിച്ചുകൊണ്ടിരിക്കുന്നു.

(൨) സാരം:—ഇതു മാല്യവാനാണ്. മഴക്കാലത്തു ഞാൻ ഇവിടെവെച്ചു വളരെ സങ്കടപ്പെട്ടു. അതു കണ്ടു വൃക്ഷങ്ങളും മയിലുകളും അസ്വസ്ഥങ്ങളായിബ് ഭവിച്ചു.

(൧) രോമന്ഥസ്ഥരദോഷ്ണഗോഷ്ഠശയനപ്രാഷ്ഠാംഗ കണ്ഡൂയന-
ക്രീഡാസക്തഗഭീനവീനശിശുകവ്യാവല്ഗിതോ പാന്തഭൂഃ
ഹവ്യദ്രവ്യസുഗന്ധിഗന്ധഹവന വ്യാധൂതധൂമാവലീ-
ശ്യാമീഭൂതവിയല്പഥോ നിയമിനഃ കസ്യാശ്രമോ ദൃശ്യതെ

എന്നതു് ഏതു സഹൃദയനേയും ആകഷിക്കുന്ന സ്വഭാവസുന്ദരമായ ഒരു ആശ്രമവണ്ണനമാകുന്നു. പ്രാന്തങ്ങളിൽ പശുക്കിടാങ്ങൾ കളിച്ചുനടക്കുന്നതും, ആശ്രമത്തിൻെറ ഉള്ളിൽ ഇരുന്നു ഋഷികൾ ഹോമിക്കുന്നതും മററും കവിദൃഷ്ടിക്കു ഗോചരമായിരിക്കുന്നു.

(൨) നീവാരൌദകമണ്ഡമുഷ്ണമധുരം സദ്യഃ പ്രസൂതാ പ്രിയാ-
പീതാദഭ്യധികം തപോവനമൃഗഃ പര്യാപ്തമാചാമതി.

(ഉത്തരരാമചരിതം)

* * * *

എന്നുള്ള ഭവഭൂതിയുടെ ആശ്രമവണ്ണനത്തോടു്, ഈ ഭാഗം അല്പവും താഴ്ന്നുനില്ക്കുന്നില്ലെന്നു സഹൃദയന്മാർ സമ്മതിക്കുന്നതാണു്. നിമ്മലമായ ആശ്രമസ്വഭാവത്തെ അതേ രൂപത്തിൽ അകൃത്രിമഭംഗിയോടുകൂടി കവിതയിൽ പ്രതിബിംബിപ്പിക്കുന്നതിനു ഭവഭൂതിക്കെന്നപോലെ രാമപാണിവാദനും കഴിഞ്ഞിട്ടുണ്ടു്.

ഇത്രയും ചെയ്ത വിമശനത്തിൽനിന്നു സീതാരാഘവത്തിൻെറ ഒരു സ്ഥൂലരൂപം വായനക്കാക്കു മനസ്സിലാക്കാവുന്നതാണു്. നാടകരചനാവിഷയത്തിൽ ദാക്ഷിണാത്യന്മാക്കു സാമത്ഥ്യം ഇല്ലെന്നാണു പൊതുവെ ഒരു അഭിപ്രായം. ഈ ആക്ഷേപം അത്ഥശൂന്യമല്ല. എന്തെന്നാൽ ദാക്ഷിണാത്യന്മാ

---

(൧) പശുക്കിടാങ്ങൾ കളിച്ചു നടക്കുന്നതും ഉപരിഭാഗത്തു സുഗന്ധധൂമം പരക്കുന്നതുമായ ഈ ആശ്രമം ആരുടേതയാണു്.

(൨) പരിഭാഷ:—
ചെറുചൂടുള്ളമായ് മധുരമായുള്ള വാത്ത വരിനൽകഞ്ഞി തൃപ്തിയൊടുടൻ
പെററുള്ള തൻ പ്രിയ കുടിച്ചിട്ടു പിൻപിഹ കുടിക്കുന്നിതാശ്രമമൃഗം.

* * * * *

ചാത്തുക്കുട്ടിമന്നാടിയാർ.

രിൽനിന്നു ഉണ്ടായിട്ടുള്ള ഉത്തമനാടകങ്ങളുടെ സംഖ്യ വളരെ ചെറിയതാകുന്നു. ഈ സംഗതി വിചാരിച്ചാൽ രാമപാണിവാദന്റെ സീതാരാഘവത്തിന്റെ കാൎയ്യത്തിൽ ലഭിച്ചിരിക്കുന്ന വിജയം അഭിനന്ദനീയമാണെന്നു പറയണം. ബാലരാമായണം ജാനകീപരിണയം പ്രസന്നരാഘവം ആശ്ചൎയ്യചൂഡാമണി മുതലായ നാടകങ്ങളുടെ കൂട്ടത്തിൽ ഒരു ശ്രേഷ്ഠമായ സ്ഥാനം സീതാരാഘവത്തിനു കിട്ടുവാൻ അവകാശമുള്ളതാകുന്നു.

ചന്ദ്രിക വീഥിയാണെന്നു മുൻപു പറഞ്ഞുവല്ലോ. ഇതിൽനിന്നു രണ്ടു പദ്യങ്ങളെ താഴെ ചേൎത്തുകൊള്ളുന്നു.

(൧) ഉന്മീലന്നവചൂതപുഷ്പചഷകേ പൂൎണ്ണം മരന്ദാസവം
സംഗൃഹ്യാപ്യയതി സ്വയം സഹചരീചഞ്ചൂപുടേ കോകിലഃ
കിഞ്ചോദഞ്ചിതതാലവൃന്തസദൃശാ പക്ഷേണ വികമ്പനാ
ആലുമ്പത്യതിപാനകേളിജനിതാനസ്യാഃ ശ്രമാംഭോലവാൻ

* * * * *

(൨) ആതാമ്രാൿമരീചിപാവകമുഖേ താരാളിലാജാഞ്ജലീ-
ൎയ്യത്രൈഷ പ്രവികീൎയ്യതേ പുനരസാവന്യോന്യരാഗോദയാ
രക്താംഭോദപടാവഗുണ്ഠനവതീ സമ്പ്രാപ്യ സന്ധ്യാവധൂഃ
സ്വൈരം യത്ര ച വാസരം വരയതേ കാലോയമാലോക്യതാം.

* * * *

ഇവയിൽ ഒന്നാമത്തെ പദ്യം സ്വഭാവോക്തികൊണ്ടും രണ്ടാമത്തേതു രൂപകംകൊണ്ടും അത്യന്തം ആസ്വാദ്യമായിരിക്കുന്നു. പ്രേമാകുലമായ ചിത്തവൃത്തികൊണ്ടു പരവശമായ കോകിലമിഥുനത്തിന്റെ സരസാവസ്ഥ ഒന്നാമത്തെ പദ്യംകൊണ്ടു ലളി

---

(൧) സാരം:—കോകിലം, വിടൎന്ന മാമ്പൂവാകുന്ന പാത്രത്തിൽ മരന്ദാസവം നിറച്ചുഎടുത്തു സ്വന്തം പിടയുടെ ചഞ്ചുക്കളിൽ പകരുന്നു. അത്രയുമല്ല, താലവൃന്തസദൃശമായ ചിറകുകൊണ്ടു വീശി അതിന്റെ അതിയായ പാനകേളികൊണ്ടുണ്ടായ സ്വേദത്തെ ശമിപ്പിക്കുകയും ചെയ്യുന്നു.

(൨) ചുവന്ന മേഘമായ വസ്ത്രംകൊണ്ടു ശരീരം മറച്ച സന്ധ്യയാകുന്ന സ്ത്രീ അരുണപ്രകാശമാകുന്ന അഗ്നിയിൽ നക്ഷത്രലാജം ഹോമിച്ചു വാസരമായ നായകനെ വരിക്കുന്നു.

തമായി വൎണ്ണിച്ചിരിക്കുന്നു. വാസരത്തിന്റെയും സന്ധ്യയുടേയും വിവാഹത്തെ വേണ്ട ചടങ്ങുകളോടുകൂടി വൎണ്ണിക്കുന്നതാണു രണ്ടാമത്തെ പദ്യം. 'രക്താംശോദപടാവഗുണ്ഠനവതി' എന്ന പദപ്രയോഗം ഉചിതവും അൎത്ഥപുഷ്ടവും ആയിട്ടുണ്ടു്. വിവാഹത്തിനു തയ്യാറായി നില്ക്കുന്ന സ്ത്രീയുടെ തല്ക്കാലവേഷത്തെ കുറിക്കുന്നതാണു് ഈ പദം. രാമപാണിവാദൻ വേറെയും ചില രൂപകങ്ങൾ രചിച്ചിട്ടുള്ളതായി അറിയുന്നു.

പാണിവാദന്റെ കൃതികളിൽ പ്രാധാന്യം അൎഹിക്കുന്നതു രാഘവീയമഹാകാവ്യമാകുന്നു. ഈ കാവ്യത്തിന്റെ ഇതിവൃത്തം രാമായണമാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ഇതിൽ ഇരുപതു സൎഗ്ഗങ്ങൾ അടങ്ങിയിരിക്കുന്നു. അനവധി മഹാകവികൾ (പല രൂപങ്ങളിൽ) കയ്യുവച്ചിട്ടുള്ള ഒന്നാണു രാമായണം; എങ്കിലും നമ്മുടെ കവിവൎയ്യന്റെ കയ്യിൽ കിട്ടിയപ്പോൾ മുൻപെങ്ങും കാണാത്ത ഒരു നൂതനത്വം അതിനു സൎവ്വത്ര ലഭിച്ചിട്ടുണ്ടു്. നമ്മുടെ കവി ഒരു രാമഭക്തനാകുന്നു. അതുകൊണ്ടു രാമപരങ്ങളായ ഇതിവൃത്തങ്ങളോടു് കവിക്കു് അധികം അഭിരുചി ഉണ്ടായിരുന്നതായി വിചാരിക്കാം. ഈ അഭിരുചിതന്നെ രാമചരിതപരമായ രാഘവീയത്തിന്റെ രചനയ്ക്കും ഹേതു. ഈ കാവ്യത്തിന്റെ മാഹാത്മ്യം അതിനോടു പരിചയപ്പെട്ടുതന്നെ അറിയേണ്ടതാണു്. നൂതനമായ കല്പനകൊണ്ടു് ആഹ്ലാദകരമല്ലാത്ത പദ്യം ഈ കാവ്യത്തിൽ ഇല്ലെന്നുതന്നെ പറയാം. സരസ്വതീകടാക്ഷം അത്രമാത്രം പൂൎണ്ണമായി ലഭിച്ചിട്ടുള്ള ഒരു മഹാകവിയാണു പാണിവാദൻ. ചില ഉദാഹരണങ്ങൾ കാണിക്കാം.

* ക്രമേണ മദ്ധ്യാ മനുജേന്ദ്രസുഭ്രുവാം
വലക്ഷതാമാപ വിവാദഗോചരഃ

* സാരം:—ഗർഭത്തിനു മുൻപു രാജ്ഞിമാരുടെ മദ്ധ്യം അതിസൂക്ഷ്മമായിരുന്നു. അതായതു ഉണ്ടോ ഇല്ലയോ എന്ന വാദത്തിനു് അൎഹമായിരുന്നു എന്നു് അൎത്ഥം. എന്നാൽ ഗർഭം വളൎന്നതോടുകൂടി ഈ വാദാത്മക

കച നാസ്തികൊ ഹ്യാസ്തികവംശരക്ഷണേ
വിചക്ഷണേ ഗർഭമധിഷ്ഠിതേ വിഭൌ

* * * * *

* അർജ്ജുനാശ്രയശിഖണ്ഡിവിക്രമോ
ധാർത്തരാഷ്ട്രശകുനിവ്യഥാകരഃ
രാഘവം പ്രതി ഘനാഗമസ്തദാ
ഭാവിഭാരതരണം വ്യസൂചയത്.

ഇവയിൽ ഒന്നാമത്തെ പദ്യം രാജ്ഞിമാരുടെ ഗർഭത്തെ വർണ്ണിക്കുന്നതാകുന്നു. മഴക്കാലത്തെ വർണ്ണിക്കുന്നതാണ് രണ്ടാമത്തേത്; നാസ്തികമായിരുന്ന മദ്ധ്യം ഭഗവൽസഹവാസത്താൽ ആസ്തിക്യത്തെ വഹിച്ചു എന്ന കല്പന യുക്തിയുക്തമായിട്ടുണ്ട്. നാസ്തികന്മാർ അസ്ഥാനങ്ങളിൽ ദുർവ്വാദകോലാഹലം കൂട്ടുന്നവരാണെന്നുകൂടി 'വിവാദഗോചരഃ' എന്ന പദം ധ്വനിപ്പിക്കുന്നു. ദൂരമായ ഭാവിയിൽ ഉണ്ടാകുവാൻപോകുന്ന ഭാരതരണാവസ്ഥയെ മഴക്കാലം ശ്രീരാമനു കാണിച്ചുകൊടുത്തു എന്ന അർത്ഥകല്പന ചിത്രിതമായ ഒന്നാണ്. അടുത്ത ഭാവിയിൽ ഉണ്ടാകുവാൻപോകുന്ന രാവണയുദ്ധത്തെയാണ് ഈ ഘനാഗമം സൂചിപ്പിച്ചിരുന്നതെന്നുവരികിൽ കല്പനയ്ക്കു പ്രകൃതത്തിൽ ഔചിത്യം ലഭിക്കുമായിരുന്നു. ഈ അർത്ഥകല്പനയിൽനിന്നു കവിയുടെ ശ്ലേഷാലങ്കാരപാടവം മനസ്സിലാക്കാവുന്നതാണ്. പൂർവ്വകൃതമായ വാഗ്ദാനത്തെ ലംഘിച്ചു, സുഖാനുഭോഗതല്പരനും ധൂർത്തനുമായി കഴിച്ചുകൂട്ടിയ സുഗ്രീവനെ അറിയിക്കാനായി ശ്രീരാമൻ ലക്ഷ്മണനോടു പറഞ്ഞയക്കുന്ന ഭാഗത്തിൽനിന്നു രണ്ടു പദ്യങ്ങളെ താഴെ ഉദ്ധരിക്കുന്നു. പ്രൌഢിയും ഗഹനതയും

---

മായ നാസ്തിക്യം നശിച്ചു. മദ്ധ്യം പ്രകാശത്തെ (ആസ്തിക്യത്തെ) വഹിച്ചു. ആസ്തികരക്ഷിതാവായ ഭഗവാൻ അധിവസിക്കുന്നിടത്തു നാസ്തിക്യത്തിനു സ്ഥാനമില്ലല്ലോ.

* മഴക്കാലം ഭാരതയുദ്ധാവസ്ഥയെ സൂചിപ്പിച്ചു. അർജ്ജുനങ്ങളെ (അർജ്ജുനനെ) ആശ്രയിച്ചു മയിൽ (ശിഖണ്ഡി) നൃത്തം ചെയ്തു. (യുദ്ധവൈഭവം കാട്ടി.) ധാർത്തരാഷ്ട്രപക്ഷികൾക്കു (കൌരവന്മാർക്കും ശകുനിക്കും) നാശമുണ്ടായി.

തികഞ്ഞ ആശയങ്ങളെ കല്പിക്കുന്നതിൽ കവിക്കുള്ള വിരുത് ഈ ഭാഗത്തിൽ കാണുവാൻ കഴിയും.

*
സന്നിധാന ഇവ ധർമ്മപദ്ധതൌ
പാത്മയോനിരപി യത്ര തിഷ്ഠതെ
നൂതനേന ഭവതാ ചിരന്തന-
സ്സോപി ഹന്ത ഗണിതോ ന ജാംബവാൻ
ഈദൃശഃ കഥമുദീക്ഷതേ ഭവാ-
നന്തികം നിജമമുഞ്ചതസ്സദാ
ആവയോർഘടയിതുസ്സഖേ മുഖം
ധർമ്മമർമ്മവിദുഷോ ഹനൂമതഃ

ഈ ഭാഗം എത്രമാത്രം ആസ്വാദ്യമാണെന്നു വിചാരിക്കാം. ബാലി ഹതനായപ്പോൾ സുഗ്രീവനു നിഷ്പ്രയാസം രാജ്യം കിട്ടി. പിന്നീട മുൻപു ശ്രീരാമനോട ചെയ്ത സത്യത്തെക്കുറിച്ചു ഒരു വിചാരവുമില്ലാതെ സുഗ്രീവൻ താരയുമായി സുഖിച്ചു കഴിച്ചുകൂട്ടി. ഈവിധം കഴിച്ചുകൂട്ടുന്നു എങ്കിലും ഭഗവാനു സുഗ്രീവനോട് അല്പവും കോപമോ സ്നേഹശൈഥില്യമോ ഉണ്ടാകുന്നില്ല. ഭഗവാൻ ഈ സന്ദർഭത്തിലും ശാന്തനും ഗംഭീരനുംതന്നെ. ഈ ശാന്തതയുടേയും ഗംഭീരതയുടേയും വൈഭവത്തെ ആണ് ഇവിടെ ഉദ്ധരിച്ച പദ്യങ്ങൾ വഹിക്കുന്നത്. 'ഈദൃശഃകഥമുദീക്ഷതേ' 'ആവയോർഘടയിതുസ്സഖേ' എന്നീ ഭാഗങ്ങൾ സുഗ്രീവന്റെ ഹൃദയത്തെ ഉമിത്തീയ്യുപോലെ നീറുന്നവയാകുന്നു. 'സഖേ' എന്ന പദംകൊണ്ടു സ്നേഹിതന്മാരോട് ഈവിധം ആണോ ചെയ്യേണ്ടതെന്നുള്ള അർത്ഥം ധ്വനിപ്പിച്ചി

---

* സാരം:—നിന്റെ അടുത്തു നില്ക്കുന്ന വൃദ്ധനായ ജാംബവാൻ നീതിശാസ്ത്രപാരംഗതനാകുന്നു. നീയ്യോ? ഇന്നലെ ജനിച്ച ഒരു യുവാവ്. ഈ സ്ഥിതിക്കു നീ ജാംബവാനെ എന്താണു മറന്നത്. സത്യലംഘനംചെയ്തു ധൂർത്തനായി കഴിയ്ക്കുന്നതു യുക്തമാണോ എന്നു ജാംബവാനോടു ചോദിക്കാമായിരുന്നല്ലോ. ധർമ്മശാസ്ത്രമർമ്മജ്ഞനായ ഹനുമാൻ നിന്റെ സമീപത്തിൽ എപ്പോഴും വസിക്കുന്നവനാണ്. ആ ഹനുമാൻതന്നെയാണല്ലോ നമ്മെ ഘടിപ്പിച്ചതും. വഞ്ചകനും ചപലനും ആയ നീ ആ ഹനുമാന്റെ മുഖത്തു എങ്ങിനെ നോക്കും?

രിക്കുന്നു. 'ധർമ്മമർമ്മവിദുഷഃ' എന്നു ഹനുമാനെ വിശേഷിപ്പിച്ചതു് അധികം ഉചിതമായി. കൃതജ്ഞനായ സുഗ്രീവൻ ഹനുമാന്റെ മുഖത്തു നോക്കുവാൻ അത്യന്തം അനധികാരിയാണെന്നു ഈ പദം കാണിക്കുന്നു. ഭഗവാനു ഹനുമാനോടുള്ള ബഹുമാനവും ഈ പദം വ്യക്തമാക്കുന്നു. ഈ സന്ദർഭത്തിൽ ധീരഗംഭീരനായ ഭഗവാൻ അക്ഷുബ്ധനാണെന്നു പ്രത്യേകം ഓർമ്മിക്കേണ്ടതുണ്ടു്.

രാഘവീയത്തിന്റെ മാഹാത്മ്യത്തെക്കുറിച്ചു ദിഗ്ദർശനം ചെയ്യുന്നതിനു മാത്രമേ ഇവിടെ സാധിച്ചിട്ടുള്ളു. രഘുവംശം മാഘം കിരാതാർജ്ജുനീയം രാമചരിതം മുതലായ ചുരുക്കം ചില മഹാകാവ്യങ്ങളെ മാററിനിറുത്തിയാൽ മററുള്ള ഏതു മഹാകാവ്യത്തോടും കിടപിടിക്കുന്ന ഒന്നാണു രാഘവീയം എന്നു നിസ്സംശയം പറയാം. അഭിനന്ദനേക്കാൾ പാണിവാദനു ശബ്ദഭംഗിയിൽ ശ്രദ്ധയുണ്ടു്. ശബ്ദത്തിൽ ഉള്ള നിഷ്കർഷയും ഔചിത്യവും പാണിവാദന്റെ അസാധാരണങ്ങളായ രണ്ടു ഗുണങ്ങളാകുന്നു. നൂതനമായ ഒരു മനോധർമ്മകല്പന ഏതു ഭാഗത്തിലും കാണാം. സാധാരണ രീതി വൈദർഭിതന്നെ. ഇവയൊക്കെയാണു പാണിവാദകവിതയുടെ പ്രത്യേകഗുണങ്ങൾ. പ്രസന്നഗംഭീരപദ'യായ സരസ്വതിയാൽ അനുഗൃഹീതമായ ഒരു മഹാകൃതിയാണു രാഘവീയം എന്നു പറയുവാൻ അല്പവും മടിക്കേണ്ടതില്ല.

വിഷ്ണുവിലാസം ബാലന്മാരുടെ ഉപയോഗത്തെ കരുതി രചിക്കപ്പെട്ടതായിരിക്കണം. ഇതു ഒരു ചെറിയ കാവ്യമാകുന്നു. മഹാവിഷ്ണുവിന്റെ ഓരോ അവതാരത്തെ വർണ്ണിക്കുന്നതാണു് ഈ കാവ്യത്തിലെ ഓരോ സർഗ്ഗവും.

* നവാംബുദശ്യാമളകോമളച്ഛവിഷോ
നവാവതാരാനനുകീർത്തയേ ഹരേഃ

---

* സാരം:—പുതിയ മേഘംപോലെ ശ്യാമളഗാത്രനായ ഭഗ

നവാത്ഥക്ഽപ്യുക്തിഃ പുനരസ്തുവാ നവാ
നവാമതാം യാന്തിബുധാ വിമത്സരാഃ

എന്നു ഈ കാവ്യത്തിന്റെ ആരംഭത്തിൽ കവി പറഞ്ഞിരിക്കുന്നു. വിഷ്ണുവിലാസം ഏററവും ലളിതവും ഹൃദയംഗമവും ആയ ഒരു കാവ്യമാകുന്നു.

(ഫ) സുവൎണ്ണപങ്കേരുഹപാംസുമാംസളൈ-
സ്സുരാപഗാവീചിസഖൈസ്സമീരണൈഃ
നിഷേവ്യമാണേന നിലിമ്പവൈരിണാ
നിഷണ്ണമൈന്ദ്രേ മണിമന്ദിരോദരേ.

ഇത്യാദി സരളപദ്യങ്ങൾ ഈ കാവ്യത്തിൽ എവിടേയുമുണ്ടു്. അലങ്കാരസുന്ദരമായ ഒരു പദ്യംകൂടി താഴെ ചേൎത്തുകൊള്ളുന്നു.

കേരള സാഹിത്യ അക്കാദമി

(വ) മുരാരിമകരോ മുഹുസ്ത്രുടനദുസ്ഥിതാസ്ഥിഛടാ-
മൃണാളശകലാകുലേ രുധിരവാരിഭിഃ പൂരിതേ
ഉരസ്സരസി വൈരിണഃ സ്ഫുടനികൃത്തചിത്താംബുജേ
നിജം ഭൃശമമജ്ജയത് ഘനരുഷാ വിഷാണാഞ്ചലം

മത്സ്യം സരസ്സിങ്കലാണല്ലോ ശോഭിക്കുന്നതു്. ഇവിടെ മുരാരിയാകുന്ന മത്സ്യം ശത്രുവിന്റെ ഉരസ്സാകുന്ന സരസ്സിൽ എങ്ങിനെ ക്രീഡിച്ചു എന്നു കവി കാണിച്ചിരിക്കുന്നു. സരസ്സിനു മൃണാളാദികളെക്കൊണ്ടു വേണ്ട യോഗ്യതയും കവി കല്പിച്ചുകൊടുത്തിട്ടുണ്ടു്. സഹൃദയന്മാരെ ആകൎഷിക്കുന്ന ഒന്നാണു രൂപകവിശിഷ്ടമായ ഈ പദ്യം.

---

വാന്റെ നവാവതാരങ്ങളെ ഈ കാവ്യത്തിൽ വൎണ്ണിക്കുന്നുണ്ടു്. നൂതനാൎത്ഥപുഷ്ടി ഉണ്ടെങ്കിലും ഇല്ലെങ്കിലും സജ്ജനങ്ങൾ ഇതിനെ ആദരിക്കും.

(ഫ) സൌരഭ്യവും ശൈത്യവുമുള്ള കാററു ഏററുകൊണ്ടു അവൻ ഇന്ദ്രന്റെ മണിസൌധത്തിൽ ഇരുന്നു.

(വ) സാരം:- മഹാവിഷ്ണുവാകുന്ന മകരം, ശത്രുവിന്റെ, ഇളകി ക്ലേശിച്ചു സ്ഥിതിചെയ്യുന്ന അസ്ഥികളാകുന്ന മൃണാളങ്ങളോടുകൂടിയതും, ചോരയാകുന്ന വെള്ളം നിറഞ്ഞതും, മുറിക്കപ്പെട്ട ചിത്തമാകുന്ന താമരയുള്ളതും ആയ ഉരസ്സാകുന്ന സരസ്സിൽ, സ്വന്തം വിഷാണാഗ്രത്തെ പ്രവേശിപ്പിച്ചു.

ശബ്ദഭംഗികൊണ്ട് അനുഗൃഹീതകവിയായ ശങ്കരവാരിയരുടെ 'കൃഷ്ണവിജയ'ത്തിന്റെയും, അർത്ഥസൌഷ്ഠവംകൊണ്ടും രചനാപ്രസ്ഥാനംകൊണ്ടും ക്ഷേമേന്ദ്രന്റെ പ്രസിദ്ധമായ 'ദശാവതാരചരിത'ത്തിന്റെയും സാദൃശ്യം ഈ ചെറിയ കാവ്യത്തിനു കല്പിക്കാവുന്നതാണ്. വിഷ്ണുവിലാസത്തെ അനുകരിച്ചു ഭാഷയിൽ ഭഗവദവതാരങ്ങളെ വർണ്ണിച്ചു രചിച്ചിട്ടുള്ള ഒരു ഹംസപ്പാട്ടാണു വിഷ്ണുഗീത. പദഘടനയിലുള്ള ശുചിത്വം പ്രസാദം രസപുഷ്ടി മുതലായവ ഈ കാവ്യത്തിൽ തികഞ്ഞു പരിലസിക്കുന്ന ഗുണങ്ങളാകുന്നു. ക്ലിഷ്ടതയോ നിരങ്കുശതയോ ഒരിടത്തും ഇല്ല. നരസിംഹാവതാരം വാമനാവതാരം മുതലായവയെ കവി അതിമനോഹരമായി വർണ്ണിച്ചിട്ടുണ്ടു. കുഞ്ചൻനമ്പിയാർക്കു വിഷ്ണുവിലാസം പല സന്ദർഭങ്ങളിലും മാർഗ്ഗദർശകമായി ഭവിച്ചിട്ടുണ്ടെന്നുകൂടിപ്പറയാവുന്നതാണ്. കവി പാലിയത്തച്ചന്റെ ആശ്രിതനായി താമസിക്കുന്ന കാലത്തായിരിക്കണം ഈ കൃതിയും രചിച്ചതെന്ന് ഊഹിക്കാം. 'വിഷ്ണുഗീത' വിഷ്ണുവിന്റെ ഗീതയെന്നു ചിലർ അർത്ഥം കല്പിച്ചുകാണുന്നു. വിഷ്ണുവിനെക്കുറിച്ചുള്ള പാട്ടു (ഗീത) എന്നാണു 'വിഷ്ണുഗീത'ക്കു സംഗതമായ അർത്ഥം. മററുവിധത്തിൽ കല്പിക്കുന്ന അർത്ഥം അബദ്ധംതന്നെയാകുന്നു. പഞ്ചതന്ത്രം പ്രസിദ്ധിയെ പ്രാപിച്ചിട്ടുള്ള ഒരു കൃതിയാണ്. ബാലന്മാർക്കു നീതിശാസ്ത്രരഹസ്യങ്ങൾ പഠിക്കുന്നതിനു പ്രയോജനപ്പെടത്തക്കവിധമാണു ലളിതമായ ഈ കൃതി രചിക്കപ്പെട്ടിരിക്കുന്നതു്. പഞ്ചതന്ത്രത്തിലെ കവിത ആരേയും വശീകരിക്കുന്ന ഒന്നാണ്. കവിതാഗുണംകൊണ്ടു 'വിഷ്ണുഗീത'യുടെ സാഹോദര്യം ഈ കൃതിക്കു കല്പിക്കാമെന്നു തോന്നുന്നു.

വൃത്തവാർത്തികം പാണിവാദന്റെ ഒരു ശാസ്ത്രഗ്രന്ഥമാകുന്നു. ഇതും ബാലന്മാർക്കുവേണ്ടി രചിച്ചതുതന്നെ. ഛന്ദശ്ശാസ്ത്രം പഠിക്കുന്നവർക്ക് ഈ ഗ്രന്ഥം വളരെ പ്രയോജനപ്പെടും.

ബാലാനാമുപയോഗാർത്ഥം യാകൃതാ വൃത്തകാരികാ
ഉദാഹരണയോഗേന സാമയാ പൂരയിഷ്യതെ

എന്നു കവി സ്വയം പറഞ്ഞിരിക്കുന്നതിൽനിന്നു വൃത്തവാൎത്തികത്തിൻെറ സ്വഭാവം ഊഹിക്കാം.

ശ്രീകൃഷ്ണവിലാസം, രാഘവീയം, വിഷ്ണുവിലാസം എന്നീ കാവ്യങ്ങൾക്കു പാണിവാദൻ വ്യാഖ്യാനങ്ങൾ രചിച്ചിട്ടുണ്ട്. ഇവയിൽ കൃഷ്ണവിലാസവ്യാഖ്യാനം പ്രസിദ്ധീകൃതമാകുന്നു. പാണിവാദന് ഒരു വ്യാഖ്യാതാവിൻെറ നിലയിൽ ഉന്നതമായ സ്ഥാനത്തിന് അവകാശമുണ്ടെന്ന് ഈ വ്യാഖ്യാനങ്ങൾ തെളിയിക്കുന്നു. വിവിധശാസ്ത്രങ്ങളിലും കാവ്യനാടകാദിമാൎഗ്ഗങ്ങളിലും ദൃഢവും വിപുലവുമായ പരിചയം പാണിവാദന് ഉണ്ടെന്ന് ഈ വ്യാഖ്യാനങ്ങളിൽനിന്നു മനസ്സിലാക്കാം. മൂലത്തിൻെറ അൎത്ഥത്തെ സുഗ്രഹവും വിശദവും ആയവിധം മിതങ്ങളായ പദങ്ങളെക്കൊണ്ടു വിവരിക്കുന്നതിനു പാണിവാദൻ നിപുണനാകുന്നു. രാഘവീയത്തിനു പാണിവാദൻ രചിച്ചിരിക്കുന്ന വ്യാഖ്യാനം സഹൃദയന്മാൎക്കു പ്രത്യേകിച്ചും പ്രയോജനകരമാകുന്നു. പാണിവാദൻ വേറെയും പല കൃതികൾക്കും വ്യാഖ്യാനം വിരചിച്ചിരിക്കുവാൻ ഇടയുണ്ട്.

ശിവനേയും വിഷ്ണുവിനേയും കുറിച്ചു കവി ചെയ്തിരിക്കുന്ന സ്തോത്രങ്ങൾ ഭക്തന്മാരാൽ പ്രത്യേകം ആദരിക്കപ്പെടേണ്ടവയാണ്.

രാമപാണിവാദനും കുഞ്ചൻനമ്പിയാരും പരസ്പരം ഭിന്നമായ പ്രസ്ഥാനത്തോടുകൂടിയ രണ്ടു കവികളാണെന്നു മനസ്സിലാക്കുവാൻ പ്രയാസമില്ലെന്നു വിശ്വസിക്കുന്നു. കുഞ്ചൻനമ്പിയാർ നിരങ്കുശനാണ്. പാമരന്മാരെ രസിപ്പിക്കുന്നതിനാണ് ഈ കവീന്ദ്രൻ അധികമായി ശ്രദ്ധിച്ചിട്ടുള്ളത്. ഉന്നതമായ പൎവ്വതശിഖരത്തിൽനിന്ന് അഹങ്കാരത്തോടും അതിശക്തിയോടും കൂടി കുത്തിപ്പാഞ്ഞു തുള്ളിച്ചാടി കരയിടിച്ചു തകൎത്തു പ്രവഹിക്കുന്ന ഒരു മഹാനദിയോടു കുഞ്ചൻനമ്പിയാരുടെ കവിതയെ ഉപമിക്കാം. ആ നദിയിൽ കരടുകളും കലക്കങ്ങളും ഉണ്ടായിരിക്കും; എങ്കിലും സാരസ്വതവിലാസവിശേഷത്താൽ അതൊന്നും ആൎക്കും അഹിതമായി തോന്നുകയില്ല. എന്നാൽ,

അവസരോചിതമായ ആവേശത്തോടും ശാന്തതയോടും കൂടി സരസപ്രസന്നരുചിരഗംഭീരോദകയും ലളിതവിലാസഭാസുരയും ആയി പ്രവഹിക്കുന്ന ഒരു ശരന്നദിയോടാണു രാമപാണിവാദ സരസ്വതി സാദൃശ്യം വഹിക്കുന്നതു്. അതിൽ കലക്കത്തിനോ കരയിടിച്ചിലിനോ സ്ഥാനമില്ല. സഹൃദയന്മാർക്കു ഈ രണ്ടു നദികളിലും വിഹരിക്കുന്നതിനുള്ള കൌതുകം രണ്ടുവിധമാണെന്നേ പറയുവാനുള്ളു. കുഞ്ചൻനമ്പിയാരും രാമപാണിവാദനും ഒന്നാണെന്നു അഭിപ്രായപ്പെടുന്ന പണ്ഡിതന്മാർ ഈ പ്രസ്ഥാനഭിന്നതയെക്കുറിച്ചു ഗാഢമായി ആലോചിച്ചാൽകൊള്ളാം. തോട്ടി തട്ടിയെറിഞ്ഞു തോന്നിയതു കാട്ടി സഞ്ചരിക്കുന്ന ഒരു മദിച്ച ആനയാണു കുഞ്ചൻനമ്പിയാരുടെ കവിത്വം. കർക്കശതരങ്ങളായ ശാസ്ത്രവിധികൾക്കു കീഴടങ്ങി സീതാരാഘവീയാദി കാവ്യമാർഗ്ഗങ്ങളിൽ, സ്വാച്ഛന്ദ്യത്തോടുകൂടി സഞ്ചരിക്കുന്നതിന്നു ഈ ഗജേന്ദ്രന്നു എത്രമാത്രം സാധിക്കുമെന്നു സഹൃദയന്മാർ ആലോചിക്കേണ്ടതാകുന്നു. ശ്രീകൃഷ്ണചരിതം ഭാഷാകാവ്യം കുഞ്ചൻനമ്പിയാരുടെ കൃതിയാണല്ലോ. രാഘവീയാദി കാവ്യങ്ങളിൽ എല്ലാ ഭാഗത്തും തെളിഞ്ഞു പരിലസിക്കുന്നവയും നവംനവങ്ങളുമായ കല്പനകളുടെ അല്പമായ ഒരു സൌരഭ്യംപോലും ഈ കൃതിയിൽ കാണുന്നില്ല. തുള്ളൽപ്പാട്ടുകളിൽ നാനാമുഖമായി പാഞ്ഞു അതിപ്രതാപത്തോടുകൂടി പ്രവഹിക്കുന്ന കുഞ്ചൻനമ്പിയാരുടെ വാഗ്വിലാസം സംസ്കൃതകാവ്യപ്രസ്ഥാനത്തിലുള്ള ശ്രീകൃഷ്ണചരിതത്തിലായപ്പോൾ എത്രമാത്രം നിയന്ത്രിതവും മന്ദിതവും ആയിപ്പോയി! കുഞ്ചൻനമ്പിയാരുടെ കൃതിയായ ശംബരവധത്തിനു കഥകളികളുടെ കൂട്ടത്തിൽ ഒരു ഉത്തമസ്ഥാനം ലഭിച്ചിട്ടില്ല. ഇതിലെ സംസ്കൃതപദ്യങ്ങൾ ചന്ദ്രികാദി കാവ്യകാരനായ ഒരു കവീന്ദ്രന്റെ നാരായത്തിൽനിന്നു നിർഗ്ഗളിച്ചവയാണെന്നു ഏതു കാവ്യരസികനാണു പറയുവാൻ കഴിയുന്നതു? സർവ്വഥാ സീതാരാഘവരാഘവീയാദി കാവ്യകർത്താവിൽനിന്നു ശ്രീകൃഷ്ണചരിതശംബരവധാദികളുടെ ഉല്പത്തി അത്യന്തം അസംഭാവ്യമായി തോന്നുന്നു.

സവ്വപ്രകാരേണയും കേരളത്തിന് അഭിമാനഹേതുഭൂതനായ ഒരു മഹാകവിയാണു നമ്മുടെ പാണിവാദൻ എന്നു തെളിയുന്നുണ്ട്. അല്പംകൂടി ഗാഢമായി പൎയ്യാലോചിച്ചാൽ, നമ്മുടെ കവി, ആഭ്യന്തരങ്ങളായ ചില കവിതാഗുണങ്ങൾകൊണ്ടു, അനുഗ്രഹീതനായ മേപ്പത്തൂർ ഭട്ടതിരിയെ അതിശയിച്ചു നില്ക്കുന്നു എന്നു ഹൃദയന്മാർ സമ്മതിക്കുന്നതാണ്. ഈ അഭിപ്രായത്തിൻെറ പരമമായ ആധാരം രാഘവീയ മഹാകാവ്യമാകുന്നു. സീതാരാഘവം ചന്ദ്രിക മുതലായ രൂപകങ്ങളെ പുരസ്കരിച്ചു വിചിന്തിയ്ക്കുകയാണെങ്കിലും, നമ്മുടെ കവിക്കു ഭട്ടതിരിയേക്കാൾ മേന്മയുണ്ടെന്നു കല്പിക്കണം. ഈ അഭിപ്രായത്തിൽ നിന്നു, ഭട്ടതിരി, പാണിവാദനെ അതിശയിക്കുന്ന സന്ദൎഭങ്ങൾ ഇല്ലെന്നു അൎത്ഥം ധരിക്കേണ്ടതില്ല. ഭട്ടതിരിയേക്കാൾ പല മേന്മകളും നമ്മുടെ കവിയ്ക്കു് ഉണ്ടെന്നു മാത്രമേ ഇവിടെ ഗ്രഹിക്കേണ്ടതുള്ളു.

ഈ കവീന്ദ്രൻെറ കൃതികൾ അധികവും പ്രസിദ്ധപ്പെടുത്താത്തവയാകുന്നു. രാഘവീയത്തിനുതന്നെയും സൂൎയ്യപ്രകാശം ദൎശിക്കുവാനുള്ള ഭാഗ്യം ലഭിച്ചിട്ടില്ല. പാണിവാദൻെറ പല കൃതികളും അന്വേഷിച്ചു കണ്ടുപിടിക്കപ്പെടേണ്ടവയായിട്ടുണ്ടെന്നു കൂടി പറയേണ്ടിയിരിക്കുന്നു. ഈ മഹാകവിയുടെ കാൎയ്യത്തിൽ പണ്ഡിതന്മാർ വേണ്ടവിധം ശ്രദ്ധപതിപ്പിക്കുന്നതായാൽ അതോടുകൂടി ഗൈൎവ്വാണിക്കും കൈരളിക്കും ഒരു മഹത്തായ സൌഭാഗ്യം ലഭിക്കുന്നതാണ്. ഭാഷാപ്രണയികളുടെ ശ്രമം ഈ മാൎഗ്ഗത്തിലേക്കു തിരിയുമാറാകട്ടെ!

---

# ഭാഷാവിഷയം.

## (൧)
## നാനാൎത്ഥങ്ങളുടെ ഐകാൎത്ഥത.

ഒരു കുലയിൽ പല ഫലങ്ങളും ഒരു ഗൎഭത്തിൽ പല സന്താനങ്ങളും ഉണ്ടാകുന്നു; ഇതുപോലെ ഒരേശബ്ദത്തിനു നാനാപ്രകാരം അൎത്ഥം ജനിക്കുന്നതിനു നാനാൎത്ഥം എന്നു പറയുന്നു. നാനാൎത്ഥങ്ങളോടുകൂടിയ പദങ്ങൾ ഏതു ഭാഷയിലും ഉണ്ടായിരിക്കും; എന്നാൽ സംസ്കൃതഭാഷയിൽ അവ മററു ഭാഷകളെ അപേക്ഷിച്ചു വളരെ കൂടുതലായി കാണുന്നു. സംസ്കൃതത്തിൽ നാനാൎത്ഥം ഇല്ലാത്ത പദങ്ങൾ കുറവാം എന്നു പറഞ്ഞാൽ അധികം തെററുകയില്ല. നാനാൎത്ഥപരങ്ങളായ പല കോശഗ്രന്ഥങ്ങളും സംസ്കൃതത്തിൽ ഉണ്ടു്. 'വിശ്വം' മുതലായവ ഉദാഹരിക്കപ്പെടാം. അമരകോശാദികളിൽ നാനാൎത്ഥപദങ്ങൾക്കു പ്രത്യേകം ഒരു സ്ഥാനം കഴിച്ചുകൊടുത്തിരിക്കുന്നു. പദങ്ങളുടെ നാനാൎത്ഥങ്ങളെ ശരിയായി മനസ്സിലാക്കാത്തവൎക്കു സംസ്കൃതസാഹിത്യത്തിൽ പ്രവേശിച്ചു രസം അനുഭവിക്കുന്നതിനു വളരെ ക്ലേശം ഉണ്ടു്. പദങ്ങൾക്കു നാനാപ്രകാരം അൎത്ഥം ഉണ്ടാകുന്നതിനു ലോകവ്യവഹാരംതന്നെ മൂലം. ആചാൎയ്യന്മാർ പദങ്ങൾക്കു, തോന്നിയതുപോലെ വിവിധങ്ങളായ അൎത്ഥങ്ങൾ കല്പിച്ചു ശാസ്ത്രങ്ങളിൽ പ്രാമാണ്യം കൊടുക്കുന്നതുകൊണ്ടാണു 'നാനാൎത്ഥ'പദങ്ങൾ ഉണ്ടാകുന്നതെന്നു, ചിലർ പറയുന്നു. ഈ അഭിപ്രായം സയുക്തികമല്ല. ലോകവ്യവഹാരത്തിന്റെ സ്വഭാവം മനസ്സിലാക്കി തദനുസരണം ശാസ്ത്രങ്ങളെ നിൎമ്മിക്കുകയേ ആചാൎയ്യന്മാർ ചെയ്തിട്ടുള്ളു. ഒരു ആചാൎയ്യൻ ഒരു പദത്തിനു ചില പുതിയ അൎത്ഥങ്ങൾ കല്പിക്കുന്നു എന്നു വിചാരിക്കുക; എന്നാൽ അവയ്ക്കു ലോകവ്യവഹാരത്തിൽ സ്ഥാനമില്ലെങ്കിൽ അതുകൊണ്ടു് എന്തു ഫലം? ജനങ്ങളുടെ വ്യവഹാരനാനാത്വംതന്നെ പദങ്ങളുടെ അൎത്ഥനാനാത്വത്തി



കേരള സാഹിത്യ അക്കാദമി

നം മൂലം. വ്യവഹൃതങ്ങളാകുന്ന നാനാൎത്ഥങ്ങൾ യുക്തിയുള്ളവയോ ഇല്ലാത്തവയോ ആയിരിക്കാം; എന്നാലും അവയെ ആദരിക്കാതിരിക്കുവാൻ ശാസ്ത്രകാരനു കഴിയുന്നതല്ല. ജനങ്ങളുടെ വ്യവഹാരപ്രവാഹം നിരങ്കുശമാകുന്ന സന്ദൎഭങ്ങൾ ഇല്ലാതെയില്ല. അപ്പോഴൊക്കെയും അതിനനുസരിച്ച രൂപവ്യത്യാസം ഭാഷയ്ക്കും വരുന്നതാകുന്നു.

സൂക്ഷ്മമായി പൎയ്യാലോചിക്കുകയാണെങ്കിൽ പദങ്ങളുടെ നാനാൎത്ഥങ്ങൾക്കു ഒരു ഏകാൎത്ഥത കാണുവാൻ കഴിയും. അൎത്ഥത്തിന്റെ പുറമേയുള്ള രൂപംകൊണ്ടു നാം അതു അറിയാതിരിക്കുന്നതാണ്. ഏതു പദത്തിനും ജീവഭൂതമായ ഒരു ശക്തിയുണ്ടായിരിക്കും; ഈ ശക്തിയിൽനിന്നാണ് അതിന്റെ അൎത്ഥബീജം ഉണ്ടാകുന്നതു്. ഒരു പദത്തിൽ ഈ ശക്തി ഒന്നു മാത്രമേ കാണുകയുള്ളൂ. പുറമേ പല രൂപങ്ങളിൽ വിവിധാൎത്ഥങ്ങൾ ഉണ്ടായാലും അവയുടെയെല്ലാം മൂലം ഒന്നുതന്നെയെന്നു പറഞ്ഞതു് ഈ തത്വത്തെ ആസ്പദമാക്കിയാകുന്നു. ഒരു മതത്തിൽ പല മതങ്ങളും, ഒരു ജാതിയിൽ പല ജാതികളും, ഒരു വൃക്ഷത്തിൽ പല ശാഖകളും, ഉണ്ടാകുന്നതു നാം കാണുന്നുണ്ടു്. പദങ്ങൾക്കു് ഏകാൎത്ഥത്തിൽ നാനാൎത്ഥങ്ങൾ ജനിക്കുന്നതും ഇപ്രകാരംതന്നെ.

ഈ അഭിപ്രായത്തിന്റെ സാധുത്വത്തെ ഉദാഹരണങ്ങൾകൊണ്ടു തെളിയിക്കാം. ആശ തനു ശ്ലോകം ശ്രീ തേജസ്സു അംബരം ദ്വിജം ഖഗം ഗുരു പത്രം എന്നിവ സംസ്കൃതഭാഷയിലെ ചില നാനാൎത്ഥപദങ്ങളാകുന്നു. ഇവയുടെ അൎത്ഥത്തെക്കുറിച്ചു വിചിന്തനംചെയ്യാം.

ആശയ്ക്കു ദിക്കു എന്നും ദീൎഘമായ ആഗ്രഹം എന്നും അൎത്ഥം ഉണ്ടു്. എവിടെ ചെന്നാലും അവസാനിക്കാത്ത ഒന്നാണു ദിക്കു; ഇതുതന്നെ ആഗ്രഹത്തിന്റെയും നില.

എണ്ണിയെണ്ണിക്കുറയുന്നിതായുസ്സും മണ്ടിമണ്ടിക്കരേറുന്നു മോഹവും
വന്നുവോണം കഴിഞ്ഞു വിഷുവെന്നും വന്നില്ലല്ലോ തിരുവാതിരയെന്നും
കുംഭമാസത്തിലാകുന്നു നമ്മുടെ ജന്മനക്ഷത്രമശ്വതിനാളെന്നും

ശ്രാദ്ധമുണ്ടഹോ വൃശ്ചികമാസത്തിൽ സദ്യയൊന്നുമെളുതല്ലിനിയെന്നും
ഉണ്ണിയുണ്ടായി വേൾപ്പിച്ചതിലൊരു ഉണ്ണിയുണ്ടായിക്കണ്ടാവു ഞാനെന്നും
(ജ്ഞാനപ്പാന)

ഈവിധം അവസാനിക്കാതെ നീണ്ടുനീണ്ടുപോകുന്ന തൃഷ്ണയും, അതുപോലെയുള്ള ദിക്കിനും സാധൎമ്മ്യമുണ്ടെന്നു അധികം സ്പഷ്ടമാണല്ലോ. ഈ സാധൎമ്മ്യമാകുന്നു ഇവിടെ നാനാൎത്ഥകല്പനയുടെ മൂലം.

(ക) അഹോ മഹീയസീ ജന്തോ-
ൎജ്ജീവിതാശാ * * * *

എന്നു ഭാഗവതത്തിലും

(ഖ) ശോഷിതേപി ശരീരേസ്മി-
ന്നഭിലാഷോ ന ശുഷ്യതി

എന്നു രാമായണമഞ്ജരിയിലും ഉള്ള ഭാഗങ്ങൾ ആഗ്രഹത്തിന്റെ ഈ ദൈൎഘ്യത്തേയും അവസാനമില്ലായ്മയേയും ആണു കാണിക്കുന്നതു്. ശരീരം, സാരമില്ലാത്തതു (ചെറിയതു) എന്നിവ 'തനു' പദത്തിന്റെ നാനാൎത്ഥങ്ങളാകുന്നു. ഒരു വിലയുമില്ലാത്തതു, വളരെ ചെറിയതു്, എന്നാണു തനുശബ്ദത്തിന്റെ അൎത്ഥം. അല്പത്വം ഉള്ളതുകൊണ്ടു ശരീരത്തിനും 'തനു' എന്നു പേരുണ്ടായി. ജ്ഞാനികളുടെ ദൃഷ്ടികൊണ്ടു നോക്കുമ്പോളെന്നുതന്നെയല്ല, അനുഭവത്തിലും ശരീരം, ദുൎബ്ബലവും ക്ഷണഭംഗുരവുമാണെന്നു കാണുന്നുണ്ടല്ലോ.

(ഗ) അയം ഹി ദേഹിനോ ദേഹഃ
കൎമ്മജ്ഞാനക്രിയാത്മകഃ
ദേഹിനോ വിവിധക്ലേശ-
സന്താപകൃദദാഹൃതഃ
* * * * *

(ഘ) കാലകൎമ്മഗുണാധീനോ
ദേഹോയം പാഞ്ചഭൌതികഃ
* * * * *

---

(ക) സാരം:—എന്തെല്ലാം കഷ്ടാവസ്ഥകൾ അനുഭവിക്കുവാൻ ഇടയായാലും ജീവികൾക്കു ജീവിതത്തിലുള്ള ആഗ്രഹം വലുതായിത്തന്നെയിരിക്കുന്നു.

(ഖ) ശരീരം ക്ഷീണിച്ചാലും ആഗ്രഹം തടിച്ചുവരുന്നു.

(ഗ) (ഘ) സാരം:—ജീവികളുടെ ശരീരം കൎമ്മാദിബന്ധത്തിനു വശമാകയാൽ അസ്വാതന്ത്ര്യവും പലവിധത്തിൽ ബുദ്ധിമുട്ടുകളേയും വ്യസനങ്ങളേയും ഉണ്ടാക്കുന്നതുമാണു്.

(൧) യേഷാം മമാഹമിതിധീശ്ശ്വസൃഗാലഭക്ഷ്യ

എന്നു, ഭാഗവതത്തിൽ പറഞ്ഞിരിക്കുന്ന ഭാഗങ്ങൾ ദേഹത്തിന്റെ നിസ്സാരതയെ കാണിക്കുന്നവയാകുന്നു.

ജലത്തിലെപ്പോളകളെന്നപോലെ
ചലം മനുഷ്യർക്കു ശരീരബന്ധം

എന്നും മറ്റും ഭാഷാകവികളും ഉപദേശിച്ചിരിക്കുന്നു.

ഇപ്രകാരം ശരീരം തന്റെ'വായതുകൊണ്ടാണു, തന്റെ' ശരീരംകൂടിയായത്'. ഈ അർത്ഥകല്പനയ്ക്കു ആശ്രയം വേദാന്തമതമാകുന്നു. 'പദ്യേയശസി ച ശ്ലോകഃ' എന്നുള്ള അമരത്തിൽനിന്നു, യശസ്സു ശ്ലോകം എന്നു രണ്ടു അർത്ഥം ശ്ലോകത്തിനു ഉണ്ടെന്നു ധരിക്കണം. ശ്ലോകത്തിൽ ജന്മനാ കാണുന്ന അർത്ഥം യശസ്സാകുന്നു.

കേരളസാഹിത്യ അക്കാദമി

(൨) ഏതാവാനവ്യയോ ധർമ്മഃ പുണ്യശ്ലോകൈരുപാസിതഃ
യോ ഭൂതശോകഹർഷാഭ്യാമാത്മാ ശോചതി ഹൃഷ്യതി

ഭാഗവതം.

ഇത്യാദി പ്രയോഗങ്ങൾ നോക്കുക. യശസ്സിനെ ജനിപ്പിക്കുന്നതിനുള്ള ശക്തി ശ്ലോകത്തിനു (കവിതയ്ക്കു) എന്നപോലെ മറ്റൊന്നിനുമില്ല. ശ്ലോകവും യശസ്സും തമ്മിൽ ഇത്രമാത്രം ഇണങ്ങുവാൻ ഇതുതന്നെ കാരണം. ശ്രീവാല്മീകിയുടെ കാലത്തു വിദഗ്ദ്ധന്മാരായ പല ശില്പികളും യോദ്ധാക്കളും ഭിഷക്കുകളും ഉണ്ടായിരിക്കുവാൻ ഇടയുണ്ടു്. എങ്കിലും അവരുടെ പേരുകൾ അവരോടുകൂടിത്തന്നെ ലോകത്തിൽനിന്നു മറഞ്ഞിരിക്കുന്നു. എന്നാൽ വാല്മീകിയോ? ശാശ്വതയശോനിധി; അതിനു കാരണം 'ശ്ലോകം'തന്നെ.

---

(൧) ഒടുവിൽ കുറുക്കനും പട്ടിയും ഭക്ഷിക്കുന്ന വസ്തുവാണു ശരീരം.

(൨) സാരം:—സഹജീവികളുടെ ദുഃഖത്തിൽ ദുഃഖവും സുഖത്തിൽ സുഖവും യാതൊന്നുകൊണ്ടാണോ ഉണ്ടാകുന്നതു് അതിനെത്തന്നെ ധർമ്മമെന്നു മഹാന്മാർ പറയുന്നു.

(൧) നിഷാദവിദ്ധാണ്ഡജദർശനോത്ഥഃ
ശ്ലോകത്വമാപദ്യത യസ്യശോകഃ

എന്നു കാളിദാസർ പറഞ്ഞിരിക്കുന്നു. 'ശ്രീസ്സു' തേജസ്സു കാന്തി ധനം (സമ്പത്തു) വിഷം എന്നിവ നാനാൎത്ഥങ്ങളാകുന്നു. ഒരുത്തന്നു ധനം (ഐശ്വൎയ്യം) ഉണ്ടാകുമ്പോൾ തനിയെ ശോഭയും പ്രതാപവും ഒക്കെ സംഭവിക്കുന്നു. ധനംതന്നെ ശോഭയെന്നു സാരം. ധനമില്ലാത്തവൻ മൃതപ്രായനാകുന്നു. ജീവിതം എന്നു പറയുന്നതിനു 'ധനം' എന്നു അൎത്ഥം.

വിത്തം ജീവിതമാഹു-
ൎജ്ജീവിതഹാനിൎദ്ധനത്യാഗഃ

* * * * *

ഗുരുഃസ്തി ധനവാനഗ്രേ
സൎവ്വവിദ്യാവതാമപി

* * * *

എന്നു ക്ഷേമേന്ദ്രൻ പറഞ്ഞിരിക്കുന്നതു ലൌകികദൃഷ്ട്യാ അൎത്ഥവത്താകുന്നു. ജ്ഞാനഫലമായ ത്യാഗംകൊണ്ടല്ല, ഗത്യന്തരമില്ലായ്കയാൽ കൃത്രിമമായി 'പാപ്പർപ്പട്ടം' വരിച്ചിരിക്കുന്ന ചിലരെ നാം കാണാറുണ്ടു. ഇത്തരക്കാർ ഒരുവിധം മൃതന്മാരാകുന്നു. അവൎക്കു ലോകത്തിൽ ഒരു സ്ഥാനവുമില്ല. അജ്ഞന്മാൎക്കു ധനം അഹങ്കാരകാരണമാകുന്നു. വിഷത്തെപ്പോലെ നാശകരമാണു അഹങ്കാരവും.

(൨) കാമൈശ്വൎയ്യശ്രീമദാന്ധാ
ദണ്ഡപാണിം നപശ്യതി

എന്നു ഭാഗവതത്തിൽ ഉപദേശിച്ചിരിക്കുന്നതു ഒരു യഥാൎത്ഥമായ ലോകസ്വഭാവമാകുന്നു. ധനവാന്മാർ ഈശ്വരവിചാര

---

(൧) സാരം:—ഒരു വേടൻ ഒരു പക്ഷിയെ വധിക്കുന്നതു കണ്ടപ്പോൾ വാല്മീകിമഹൎഷി ഖിന്നനായി. ഉടനെ മഹൎഷിയുടെ മുഖത്തിൽനിന്നു "മാനിഷാദേത്യാ"ദിപദ്യം ജനിച്ചു.

(൨) സാരം:—ഐശ്വൎയ്യം സമ്പത്തു് എന്നിവയാൽ മദിച്ചു് അന്ധനാകുന്നവനു് ഈശ്വരസ്മരണ ഉണ്ടാകുന്നില്ല. ഇപ്രകാരമുള്ളവർ ഈശ്വരശിക്ഷ അനുഭവിക്കേണ്ടിവരുന്നു.

വിരഹിതന്മാരായിട്ടാണു പ്രായേണ കാണപ്പെടുന്നതു്. "അല്പമായ അൎത്ഥം കിട്ടിയാൽ അൎദ്ധരാത്രിക്കു കുടപിടിക്കും" എന്ന പഴഞ്ചൊല്ലും ഇവിടെ സ്മരണീയമാകുന്നു. ഇപ്രകാരം നാശകരമായ അഹങ്കാരത്തിനു ശ്രീ മൂലമാകയാൽ അതു വിഷമായി ഭവിച്ചു. പ്രകാശം പ്രഭാവം വീൎയ്യം ബീജം മുതലായി പല അൎത്ഥവും 'തേജസ്സിനു'ണ്ടു്.

(൧) ദുഷ്ഷന്താദാഹിതം തേജോ
ദധാനാം ഭൂതയേ ഭുവഃ

അഭി: ശാകുന്തളം.

(൨) തേജസാം ഹി ന വയസ്സമീക്ഷ്യതേ

രഘുവംശം.

(൩) തേജസാ സഹനശ്യന്തി
സ്ത്രീജിതാനാം ഹി ബുദ്ധയഃ

ഭാരതമഞ്ജരി.

എന്നിവയിൽ, നാനാപ്രകാരത്തിൽ തേജസ്സിന്റെ അൎത്ഥം ഉപയോഗപ്പെട്ടിരിക്കുന്നു. ഈ മൂന്നു തേജസ്സിനും യഥാക്രമം വീൎയ്യം, പ്രഭാവം, ബലം (കാന്തി-ശോഭ) എന്നാണു് അൎത്ഥം. ശരീരത്തിന്റെ സാരാംശമായി സ്ഥിതിചെയ്തു അതിനെ പ്രകാശിപ്പിക്കുന്ന വീൎയ്യംതന്നെ തേജസ്സിനു മൂലം. ഈ വീൎയ്യത്തെ നിലനിറുത്തുന്നതു (ജിതേന്ദ്രിയത്വം) പ്രഭാവം; ഇപ്രകാരമുള്ളവരുടെ ആകൃതിക്കു ഒരു ശോഭ പ്രത്യേകം ഉണ്ടായിരിക്കും. വീൎയ്യാത്മകമായി ശരീരത്തിൽ ഉള്ള തേജസ്സു മററു ശരീരങ്ങളുടെ ഉല്പത്തിക്കു ഹേതുവാകുകയാൽ 'ബീജ'മാകുന്നു.

'അംബര'ത്തിനു് ആകാശമെന്നും പട്ടു് എന്നും അൎത്ഥമുണ്ടു. ആകാശവും പട്ടും സൂക്ഷ്മമാകുന്നു. ഇവിടെ ഈ സാധൎമ്മ്യം ആകുന്നു നാനാൎത്ഥത്തിനു മൂലം. ഒരു നല്ല പട്ടു വിട

(൧) സാരം:—ശകുന്തള ദുഷ്ഷന്തങ്കൽനിന്നു ഗൎഭം ധരിച്ചിരിക്കുന്നു. ഇതുനിമിത്തം ലോകത്തിനു ശ്രേയസ്സ ഉണ്ടാകും.

(൨) പ്രഭാവശാലികളുടെ വയസ്സ ഗണിക്കേണ്ടതില്ല.

(൩) സ്ത്രീവിധേയന്മാരുടെ ബലവും പ്രഭാവവും വിചാരശക്തിയും എല്ലാം നശിക്കുന്നു.

കേരള സാഹിത്യ അക്കാദമി

ത്തിപിടിച്ചാൽ, അങ്ങിനെ ഒരു വസ്തു ഉണ്ടെന്നു സൂക്ഷ്മദൃക്കുകൾക്കു മാത്രമേ തോന്നുകയുള്ളു. ഒരാൾ നല്ല പട്ടു മുപ്പതും നാല്പതും മടക്കീട്ടു ചുററിയുടുത്താലും അയാൾ വസ്ത്രധാരണം ചെയ്തിട്ടുണ്ടെന്നു കാണുകയില്ല. (ഇപ്രകാരമുള്ള പട്ടുകൾ മുൻപു നമ്മുടെ നാട്ടിൽ ധാരാളം ഉണ്ടാക്കിവന്നിരുന്നു.) പക്ഷി ബ്രാഹ്മണൻ പല്ലു ചന്ദ്രൻ എന്നിവ ദ്വിജപദത്തിന്റെ നാനാൎത്ഥങ്ങളാകുന്നു. ദ്വിജശബ്ദത്തിന്റെ രണ്ടു ജന്മമുള്ളതു എന്ന അൎത്ഥത്തിൽനിന്നു ഇവിടെ ബഹ്വൎത്ഥങ്ങൾ ഉണ്ടായി. പക്ഷിക്കു മുട്ട വിരിയുന്നതിനു മുൻപും പിൻപും; ഇങ്ങിനെ ജന്മം രണ്ട്. ബ്രാഹ്മണനു രണ്ടു ജന്മങ്ങൾ ഉണ്ടാകുന്നതു ഉപനയനത്തിനു മുൻപും, പിൻപും കൂടിയാകുന്നു. ആദ്യം ഉണ്ടാകുന്നതു പോയി പിന്നിട്ട ജനിക്കുന്നതിനാൽ പല്ലിനു രണ്ടു ജന്മം സിദ്ധം. വാവിനു മുൻപും, ശേഷവും, ഇങ്ങിനെ ചന്ദ്രനു ദ്വിജന്മത ഉണ്ടാകുന്നു. സൂൎയ്യൻ പക്ഷി ദേവൻ കിന്നരൻ എന്നിവ ഖഗപദനാനാൎത്ഥങ്ങളാണ്. ഖ (ആകാശ)ത്തിൽകൂടി ഗമിക്കുന്നതിനാൽ ഇവൎക്കു ഈ പേർ ഉണ്ടായി. ഗുരുപദത്തിനു വലിയതു പിതാവു് ആചാൎയ്യൻ എന്നിവ നാനാൎത്ഥങ്ങൾ; വലിയതു എന്ന അൎത്ഥത്തിൽനിന്നു നാനാൎത്ഥം സിദ്ധിച്ചു. പിതാവിനെപ്പോലെ ആരാധിക്കപ്പെടേണ്ടവനാകയാൽ (അത്രയും ഗുരുത്വമുള്ളതുകൊണ്ടു) 'ഗുരു' എന്ന പദംകൊണ്ടു് ആചാൎയ്യനെയും വ്യവഹരിക്കുന്നു. ശരിരത്തെ ജനിപ്പിക്കുന്ന പിതാവിനും, അതിൽ പുരുഷാൎത്ഥസാധനസമൎത്ഥമായ ജ്ഞാനത്തെ പ്രജ്വലിപ്പിക്കുന്ന ആചാൎയ്യനും, ഒരുപോലെ ഗുരുത്വം ഉള്ളവരാകയാൽ ഈ സമത്വകല്പനം അൎത്ഥവത്താകുന്നു. ഇല കടലാസ്സ ചിറകു എന്നിവ പത്രപദത്തിന്റെ നാനാൎത്ഥങ്ങളാകുന്നു. ഈ അടുത്ത കാലംവരെ പൌരസ്ത്യർ എഴുതുന്നതിനു ഇല ഉപയോഗിച്ചുവന്നിരുന്നു. കടലാസ്സു വന്നതിന്റെശേഷം, പത്രസ്ഥാനത്തിൽ, എഴുതുന്നതിനു അതിനെ ഉപയോഗിച്ചുതുടങ്ങി. ഈ ധൎമ്മത്തിന്റെ ഐക്യംകൊണ്ടു കടലാസ്സും പത്രവും ഒന്നായി. ഈ പദത്തിന് ഈ അൎത്ഥം ഉണ്ടാ

യത്രേ, കടലാസ്സ നമ്മുടെ നാട്ടിൽ പ്രചരിച്ചുതുടങ്ങിയതിനുശേഷമാകുന്നു. വൃക്ഷങ്ങൾക്ക (ചെടികൾക്ക) ഇലകൾ എങ്ങിനെയോ അതുപോലെയാണ പക്ഷികൾക്ക ചിറക സ്ഥിതിചെയ്യുന്നത്. ഇങ്ങിനെ പക്ഷികളുടെ ചിറകിന 'പത്രം' എന്ന അൎത്ഥം ഉണ്ടായി.

ഇവിടെ ഉദാഹരണത്തിന കൊടുത്തവ സംസ്കൃതപദങ്ങളാകുന്നു. സംസ്കൃതഭാഷയിൽ ഈവിധം ഉള്ള പദങ്ങൾക്ക അവസാനമില്ല. വിവിധാൎത്ഥങ്ങൾ കല്പിക്കപ്പെട്ടിരിക്കുന്ന 'ഏകാക്ഷര'പദങ്ങൾ സംസ്കൃതത്തിൽ ധാരാളമുണ്ട്. സംസ്കൃതത്തിലെപ്പോലെ 'ഏകാക്ഷര'നിഘണ്ടുവും മറ്റും മറ്റൊരു ഭാഷയിലും കാണുകയില്ല.

ഭാഷയിൽനിന്നും ചില ഉദാഹരണങ്ങൾ കാണിക്കാം. മലർ തടി നീര് എന്നിവ നാനാൎത്ഥയുക്തങ്ങളായ ചില ഭാഷാപദങ്ങളാകുന്നു. പുഷ്പം എന്നുകൂടി മലരിന അൎത്ഥമുണ്ട്. മലരുന്നതുകൊണ്ടു 'മലരിന' ഈ പേരു ഉണ്ടായി. ഇതുപോലെ വിടരുന്നതിനാൽ ഈ പദത്തിന പൂവ് എന്ന അൎത്ഥം സിദ്ധിച്ചു. മലരുക (വിടരുക) എന്ന ധൎമ്മം രണ്ടിനും ഒന്നാകുന്നു. 'തടിയ്ക്ക' വൃക്ഷത്തിൻെറ ശരീരം (ഉടൽ) എന്നാണ് അൎത്ഥം. പുഷ്ടി ശരീരം എന്നീ അൎത്ഥങ്ങൾകൂടി ഈ പദത്തിനുണ്ടായി. വൃക്ഷത്തിന തടിയെങ്ങിനെയോ അതുപോലെ സ്ഥിതിചെയ്കയാൽ ശരീരം 'തടി'യായി. തടിയ്ക്കുക എന്നാൽ തടിപോലെയാകുക—വണ്ണംവെച്ചു വളരുക—എന്നൎത്ഥം. ഈ ധൎമ്മംതന്നെ തടി. നീരിന്, വെള്ളം എന്നു കൂടാതെ ശരീരത്തിൽ ഉണ്ടാകുന്ന ഒരുമാതിരി രോഗം (ശോഫം) എന്നും അൎത്ഥമുണ്ടു. ദുഷിച്ച നീരു മൂലമുണ്ടാകുന്നതിനാൽ നീരിന് ഈ അൎത്ഥം വന്നു.

ഇവിടെ ചെയ്ത വിമൎശനത്തിൽനിന്നു പദങ്ങൾക്ക് ഉണ്ടാകുന്ന നാനാൎത്ഥങ്ങളുടെ മൂലം ഒന്നുതന്നെ എന്നു ഗ്രഹിക്കുവാൻ കഴിയുന്നതാണ്. നാനാൎത്ഥങ്ങൾ പലപ്പോഴും വിഭിന്നങ്ങളും പരസ്പരം ഒരു ബന്ധവും ഇല്ലാത്തവയും ആണെന്നു

തോന്നും; എങ്കിലും അവയുടെ മൂലം ഒന്നാകാതിരിക്കുവാൻ ഇടയില്ല. വിചാരണചെയ്തു അപ്രകാരമുള്ളവയുടെ മൂലൈക്യത്തെ കണ്ടുപിടിക്കുന്നതു ക്ലേശകരമായിരിക്കും. എന്നാൽ പ്രയോജനകരമാകയാൽ ഈ ശ്രമത്തിൽനിന്നു മാറാവുന്നതല്ല. പദങ്ങൾക്കു നാനാൎത്ഥങ്ങൾ ഉണ്ടാകുന്നതു പല മാൎഗ്ഗങ്ങളിൽകൂടിയാകുന്നു. ചിലപ്പോൾ ഇവ ശബ്ദത്തെ ആശ്രയിച്ചു ഉണ്ടാകുന്നു; അൎത്ഥധൎമ്മങ്ങളും ഇവയുടെ ഉല്പത്തിക്കു ഹേതുക്കളായി ഭവിക്കുന്നു. ഇവ ശാസ്ത്രതത്വങ്ങളെ അധികരിച്ചു സംഭവിക്കുന്നതും ദുൎല്ലഭമല്ല. എന്നാൽ ഇവയ്ക്കൊക്കെ ലോകവ്യവഹാരംതന്നെ പ്രധാനമായ ആധാരം. അതു നിരങ്കുശമായാൽ, ആ നിരങ്കുശത്വം അൎത്ഥകല്പനയിലും നിഴലിക്കാതിരിക്കയില്ല. ഇവിടെ യുക്തിവാദം ചെയ്യുന്നതു നിഷ്പ്രയോജനമാകുന്നു. സൂക്ഷ്മതയെ ആസ്പദമാക്കി അംബരത്തിന് ആകാശമെന്നും പട്ട് എന്നും അൎത്ഥം ഉണ്ടായി എന്നു മുൻപു പറഞ്ഞുവല്ലോ. എന്നാൽ ഈ ധൎമ്മം മനസ്സിനും യോജിക്കുന്നുണ്ട്. മനസ്സു പരമാണുപോലെ സൂക്ഷ്മമെന്നാണു ശാസ്ത്രസിദ്ധാന്തവും; ഈ സ്ഥിതിക്കു അംബരത്തിനു മനസ്സു എന്നുകൂടി അൎത്ഥം എന്തുകൊണ്ടു കല്പിക്കപ്പെട്ടുവാൻ പാടില്ല? എന്നു ചോദിച്ചാൽ അതിനു ലോകവ്യവഹാരം ഇല്ലെന്നുമാത്രമേ സമാധാനം പറയുവാനുള്ളൂ. ഇവിടെ ലോകവ്യവഹാരം എന്നു പറഞ്ഞതിൽ കവികളുടെ പ്രയോഗവും ഉൾപ്പെടും.

പദങ്ങളുടെ നാനാൎത്ഥസിദ്ധി ഒരു ഭാഷയുടെ ശക്തിയേയും പ്രയോഗസാമൎത്ഥ്യത്തേയും ആണു കാണിക്കുന്നതെന്ന് എനിക്കു തോന്നുന്നു; അത്രയുമല്ല ആ ഭാഷകൊണ്ടു വ്യവഹരിക്കുന്ന ജനസമുദായത്തിന്റെ സൂക്ഷ്മവും നാനാമുഖവും ആയ വസ്തുധൎമ്മഗ്രഹണസാമൎത്ഥ്യവും നാനാൎത്ഥങ്ങളിൽനിന്നു മനസ്സിലാക്കുവാൻ കഴിയും. ആശയ്ക്കു ദിക്കു എന്നും ദീൎഘമായ ആഗ്രഹമെന്നും തണുവിനു ചെറിയതു (നിസ്സാരം) എന്നും ശരീരം എന്നും അൎത്ഥം കല്പിച്ചു വ്യവഹരിക്കുന്ന ഒരു സമുദായം, വസ്തുധൎമ്മങ്ങളുടെ യാഥാൎത്ഥ്യം കണ്ടുപിടിക്കുന്നതിൽ നല്ല നൈപു

ണ്യം പ്രകടിപ്പിച്ചിട്ടുണ്ടെന്നു ആരും സമ്മതിക്കുന്നതാണ്. പല വസ്തുക്കളുടെ ആഭ്യന്തരധൎമ്മങ്ങൾക്ക് എങ്ങിനെ യോജിപ്പുണ്ടാകുന്നു എന്നതു നാനാൎത്ഥങ്ങളിൽനിന്നു ഗ്രഹിക്കുവാനുള്ള തത്വമാകുന്നു. ഒരു ആധാരവുമില്ലാതെ പദങ്ങൾക്കു നാനാൎത്ഥകല്പനം ചെയ്യുന്ന നയം നമ്മുടെയിടയിൽ ഉണ്ടായിരുന്നുവോ എന്നു സംശയമാണ്.

പദങ്ങളുടെ മൂലം അൎത്ഥവിവിധത്വം പരസ്പരബന്ധം മുതലായവയെക്കുറിച്ചു വിചാരിക്കുന്നതു സൎവ്വഥാ പ്രയോജനകരമാകുന്നു. ഇങ്ങിനെ ചെയ്യുന്ന വിചിന്തനത്തിൽനിന്നു ബഹുമുഖമായ ലോകവ്യവഹാരത്തേയും ശാസ്ത്രതത്വത്തേയും ഗ്രഹിക്കുവാൻ കഴിയുന്നു. ഭാഷയുടെ ശക്തി പ്രയോഗസാമൎത്ഥ്യം എന്നിവയെക്കുറിച്ചും വിപുലമായ ജ്ഞാനം കിട്ടുന്നു. സാധാരണക്കാൎക്കും വിശേഷിച്ചു സാഹിത്യപ്രണയികൾക്കും ഈ ജ്ഞാനം വേണ്ടെന്നു വയ്ക്കാവുന്നതല്ല.





(൨)

## 'ഭാഷീകൃത' സംസ്കൃതപദങ്ങൾ.

സംസ്കൃതത്തിൽനിന്നു ഭാഷയ്ക്കു ലഭിച്ചിട്ടുള്ള പദങ്ങളെ സാമാന്യേന നാലുവിധമായി വിഭജിക്കാം.

(൧) അൎത്ഥം വികൃതമായും ശബ്ദം ശുദ്ധമായും ഉപയോഗിക്കുന്നവ.

(൨) ശബ്ദം വികലമായും അൎത്ഥം ശുദ്ധമായും ഉള്ളവ.

(൩) ശബ്ദവും അൎത്ഥവും ശുദ്ധമായവ.

(൪) ശബ്ദവും അൎത്ഥവും വികലതയെ പ്രാപിച്ചവ.

ഇവയിൽ ആദ്യത്തെ രണ്ടു ഇനങ്ങളിൽ ഉള്ള പദങ്ങളുടെ അൎത്ഥസ്വരൂപത്തെക്കുറിച്ചു അല്പം ഒരു വിചിന്തനം ചെയ്യണമെന്നു വിചാരിക്കുന്നു. സംസ്കൃതത്തിൽ എന്നപോലെതന്നെ രൂപശുദ്ധി, പദങ്ങൾക്കു ഭാഷയിലും ഉണ്ടായിരിക്കും; എങ്കിലും അൎത്ഥത്തെ ഒരു വൈകൃത്യം ബാധിച്ചിട്ടുണ്ടെന്നു തോന്നും. ഈവിധമുള്ളവയാണ് ഒന്നാമത്തെ ഇനത്തിൽ ഉള്ള പദങ്ങൾ. സൂക്ഷ്മമായി ആലോചിച്ചാൽ ഈ വൈകല്യം അൎത്ഥത്തിന്റെ ബഹിൎഭാഗത്തെ മാത്രം സ്പൎശിക്കുന്നതാണെന്നു ഗ്രഹിക്കുവാൻ കഴിയും. പ്രഥമദൃഷ്ടിയിൽ, ഈ വക ചില പദങ്ങളെ കണ്ടാൽ, അവയ്ക്കു വേറെയൊരു ഭാഷയുമായി വല്ലവിധവും ബന്ധമുണ്ടെന്നു തോന്നുകയില്ല. അവയുടെ അൎത്ഥത്തിൽ അത്രമാത്രം ഒരു ഭാവപ്പകൎച്ച് കാണാം. ചില ഉദാഹരണങ്ങൾകൊണ്ടു് ഈ അഭിപ്രായത്തിന്റെ സാധുത്വം തെളിയിക്കാം.

സാധു മോഹം സൂത്രം വൃത്തി സിദ്ധാന്തം ശുദ്ധൻ പൂരം പാകം അന്തം എന്നിവ ഒന്നാമത്തെ വൎഗ്ഗത്തിൽ ഉൾപ്പെടുന്ന ചില പദങ്ങളാകുന്നു. അല്പവും വൈകല്യമില്ലാതെ ഈ പദങ്ങൾക്കു സംസ്കൃതരൂപംതന്നെ സിദ്ധമായിരിക്കുന്നു എ

ആലോചിച്ചാലും ഒരു മലയാളിക്ക് ഈ വാക്യത്തിൻെറ അത്ഥം മനസ്സിലാകുകയില്ല. ഭാഷയുടെ ആശയവും രൂപവും ഒരുപോലെ വികൃതമായിരിക്കുന്നു. 'പിൻചെല്ലലിനു' ആകാശത്തുള്ള ജ്യോതിസ്സുകളുടെ കൂട്ടത്തിൽ സ്ഥാനം കിട്ടിയെന്നു പറഞ്ഞാൽ എന്തത്ഥമാണു ഗ്രഹിക്കേണ്ടതു്! 'സ്ത്രീകൾ അലിഞ്ഞു്'പോകുന്നതിൻെറ അത്ഥവും അസംബന്ധമായിരിക്കുന്നു.

"ആ ആൾക്കൂട്ടമാകുന്ന മേഘം ഒരു സന്തോഷമൂച്ഛയിൽ തമാശ പറഞ്ഞുകൊണ്ടു പിന്നാലെ കൂടി."

"അയാളുടെ ഹൃദയത്തെ വഴിക്കുവഴിയേ മഞ്ഞിൻസൂചികളെപ്പോലയും തിയ്യിൻസൂചികളെപ്പോലയും പിളന്നുകയറി."

"ജയത്തിൻെറ കീശയിലേക്ക് ഉപായത്തിൽ കടന്നുകൂടുന്ന ആ വല്ലാത്ത കള്ളക്കയ്യു ഏതാണു്?"

"ആകാശത്തിലെങ്ങും ഒരു ദിവ്യമായ പട്ടാഭിഷേകത്തിൻെറ വെളിച്ചം വ്യാപിച്ചു."

"അതേ അപകടം പിടിച്ച അസ്പഷ്ടതകൾ പൂക്രിഷിയസ്സ മനുസെയിൻപോൾ ദാന്ത എന്നിവർ നിശ്ചലനോട്ടത്താൽ അപാരതയിലെങ്ങും നക്ഷത്രങ്ങളെ ഉദിപ്പിക്കുന്നവയും അടിക്കടി മിന്നൽപിണരുകളെ പുറപ്പെടുവിക്കുന്നവയുമായ കണ്ണുകളാൽ" ***

"ഗഹനങ്ങളായ അഗാധതകൾക്കുള്ളിൽ"

"കുടുക്കിട്ടു ചാവുന്നതുവരെ തൂക്കിക്കൊന്നതിൽ എനിക്കുള്ള മനോവേദന***"

പാവങ്ങൾ.

എന്നീ വാക്യങ്ങൾ നോക്കുക. അന്യഭാഷാശൈലികൾക്കു ഭാഷയെ എത്രമാത്രം ദൂഷിപ്പിക്കുവാൻ കഴിയുമെന്നു് ഈ ഭാഗങ്ങളിൽനിന്നു തെളിയും. ആൾക്കൂട്ടത്തെ മേഘമായി കല്പിച്ചതിൻെറ നിരത്ഥത സഹിക്കാം! എന്നാൽ "മഞ്ഞിൻസൂചിയുടേയും" "തിയ്യിൻസൂചിയുടേ"യും വൈകൃത്യവും നിരത്ഥതയും ദുസ്സഹമായിരിക്കുന്നു. "ജയത്തിൻെറ കീശയ്ക്കു" ഒരുവിധം അത്ഥം ഉണ്ടാക്കാം. "ദിവ്യമായ പട്ടാഭിഷേകത്തിൻെറ വെളിച്ചം" എന്നു കേൾക്കുമ്പോൾ വായനക്കാക്കു് അത്ഥത്തിൻെറ ഒരു വെളിച്ചവും മനസ്സിൽ പതിയുന്നില്ല. "അപാര

കേരള സാഹിത്യ അക്കാദമി

* മോഹംവിധത്തെ വിഷയാഭിലാഷഃ

ഭാരവി.

എന്നും,

ദേഹാദികളെപ്പരിപാലിപ്പാൻ
മോഹവുമില്ലവനെത്ര വിചിത്രം

കുഞ്ചൻനമ്പിയാർ.

എന്നും, ഉള്ള പ്രയോഗങ്ങളിൽനിന്നു 'മോഹ'ത്തിന്റെ അൎത്ഥസ്വഭാവം മനസ്സിലാക്കാം. ഇതുളിൽപെട്ടു ഒന്നും അറിയാൻ പാടില്ലാത്ത നിലയെ മോഹം, എന്നു പറയുന്നു. ഇതു തന്നെ അവിവേകം ആഗ്രഹവും ഒരു ഇരുട്ടു (അജ്ഞാനം) ആകുന്നു. അതു ഉള്ളവനു തത്വാതത്വങ്ങളെ തിരിച്ചറിയുവാൻ കഴിയുന്നില്ല. അവിവേകത്തിന്റെയും ആഗ്രഹത്തിന്റെയും മൂലം അന്ധതയാകയാൽ 'മോഹ'പദത്തിനു രണ്ടുഭാകളിലും ഒരേ അൎത്ഥം സിദ്ധിച്ചു.

വിപുലമായ അൎത്ഥത്തെ അടക്കി രചിക്കപ്പെട്ടുന്ന ചെറിയ വാക്യത്തിനു സംസ്കൃതത്തിൽ സൂത്രമെന്നു പറയുന്നു. ഭാഷയിൽ സൂത്രത്തിനു, പ്രയാസമേറിയ വലിയ കാൎയ്യങ്ങളെ എളുപ്പത്തിൽ സാധിക്കുന്നതിനുള്ള വഴി എന്നു അൎത്ഥം. ചുരുക്കത്തിൽ, എളുപ്പവഴിയാണു ഭാഷയിലെ 'സൂത്രം.'

തൊട്ടുത്തു സംഗരമൊന്നു കട്ടുത്തു സത്വരമോടേ-
യൊട്ടുത്തു സൂത്രങ്ങൾ നോക്കിക്കൊട്ടുത്തു സുത്രാമാവിനും

കുഞ്ചൻനമ്പിയാർ.

ഇവിടെ 'സൂത്ര'പ്രയോഗത്തിനു മുൻപു പറഞ്ഞതുതന്നെ അൎത്ഥം. സംസ്കൃതത്തിലെ 'സൂത്രാ'ൎത്ഥത്തിൽനിന്നു, എളുപ്പം (ചുരുക്കത്തിൽ) സാധിക്കുന്ന മാൎഗ്ഗം എന്നു ഭാഷയിലും ഈ പദത്തിനു് അൎത്ഥം കിട്ടി. സൂത്രത്തിനു് ഉപായം എന്നു ഭാഷയിൽ അൎത്ഥം പറയാറുണ്ടു്. ഈ അൎത്ഥവും മുൻപറ

സാരം:— * വിഷയങ്ങളിൽ ഉള്ള ആഗ്രഹം അവിവേകത്തെ ഉണ്ടാക്കുന്നതാണു്. ഈ സ്ഥിതിയിൽ വേണ്ടതും വേണ്ടാത്തതും തിരിച്ചറിയുന്നില്ല.

ഞ്ഞതിൽനിന്ന അകലിച്ചയുള്ളതല്ല. സംസ്കൃതത്തിൽ 'വൃത്തി' ക്ക പല അൎത്ഥങ്ങളും ഉണ്ട്.

വൃത്തിവിശേഷേണ തപോധനാനാം

ഭാരവി.

ഇത്യാദി പ്രയോഗങ്ങൾ നോക്കുക. ഇവിടെ വൃത്തിക്ക വ്യവഹാരം എന്ന അൎത്ഥം. ഭാഷയിലെ വൃത്തി ഇതല്ല. ശാസ്ത്രാൎത്ഥത്തെ പരിമിതപദങ്ങളെക്കൊണ്ടു വിശദവും ശുചിയും ആയി വിവരിക്കുന്നതും സംസ്കൃതത്തിൽ 'വൃത്തി'യാണ്. 'വൃത്തികെട്ടവൻ' 'വൃത്തിയായി ചെയ്യുക' എന്നും മറ്റും ഉള്ള വ്യവഹാരങ്ങളിൽ വൃത്തിക്ക ശുചിത്വം എന്നാണ ഭാഷയിൽ അൎത്ഥം. വൃത്തികാരന്മാൎക്ക പദങ്ങളേയും അൎത്ഥങ്ങളേയും ഉപയോഗിക്കുന്നതിലും വിഷയങ്ങളെ പ്രതിപാദിക്കുന്നതിലും ഒരു ശുചിത്വം പ്രത്യേകമുണ്ട്. ഈ ശുചിത്വം ഭാഷയിലെ വൃത്തിയിലും പകൎന്ന വൃത്തിയായിപ്പൂവിച്ചു. ദൃഢമായി സ്ഥാപിച്ചിരിക്കുന്ന തത്വം എന്ന സംസ്കൃതത്തിൽ സിദ്ധാന്തപദത്തിന്ന അൎത്ഥം.

* ഐക്ഷിഷിപാശാങ്കുശധര-
ഹസ്താന്തം വിസ്മയാൎഹവൃത്താന്തം
അധികാഞ്ചി നിഗമവാചാം
സിദ്ധാന്തം ശൂലപാണിശുദ്ധാന്തം.

മൂകാചാൎയ്യർ.

ഇത്യാദി പ്രയോഗങ്ങൾ ഉദാഹരിക്കപ്പെടാം. വിചാരിക്കുന്നതിനെ സാധിക്കുന്നതിന്നുള്ള ഉറപ്പോടുകൂടിയ മനോവൃത്തിക്ക ഭാഷയിൽ സിദ്ധാന്തം എന്ന പറയുന്നു. രണ്ടു ഭാഷയിലും ഉള്ള അൎത്ഥത്തിന്റെ മൎമ്മം ദാൎഢ്യ'ത്തിൽ നിലനില്ക്കുന്നു.

സംസ്കൃതഭാഷയിൽ, പ്രൌഢവും ഗംഭീരവും ആയ അൎത്ഥത്തെ വഹിക്കുന്നവയും ശാസ്ത്രകാരന്മാൎക്ക് അധികം പ്രിയ

* സാരം:—കാഞ്ചിയിൽ പരിലസിക്കുന്നവളും പാശാദികളെ ധരിച്ചിരിക്കുന്നവളും വിചിത്രചരിത്രയും വേദവാക്കുകളുടെ പരമതത്വരൂപയും ആയ ശ്രീകാമാക്ഷിയെ ഞാൻ ഭാവനചെയ്യുന്നു.

ങ്ങളുമായ മൂന്നു പദങ്ങളാകുന്നു, സൂത്രവും വൃത്തിയും സിദ്ധാന്തവും. ഭാഷയിലായപ്പോൾ ഇവയുടെ അൎത്ഥത്തിനു പറയത്തക്ക വാട്ടവും കോട്ടവും തട്ടിയിരിക്കുന്നു.

വാക്കിതു സൂത്രമാം വ്യാഖ്യയാം കമ്മവും
നീക്കമില്ലീപ്സിതം ശീഘ്രമേവോച്യതാം.

ഉണ്ണായിവാരിയർ.

എന്നിങ്ങനെ സൂത്രത്തെ അതിൻെറ തേജസ്സോടുകൂടി ഉപയോഗിക്കുന്നവർ ചുരുക്കമാകുന്നു. ഇതുതന്നെ 'വൃത്തിസിദ്ധാന്ത'ങ്ങളുടെ നിലയും. ഭാഷയിൽ സൂത്രത്തിനു 'കൃത്രി'മതയും സിദ്ധാന്തത്തിനു 'ശാഠ്യവും' സംഭവിച്ചിരിക്കുന്നു; അതായതു സംസ്കൃതത്തിലെപ്പോലെ ഗംഭീരന്മാരായ ശാസ്ത്രകാരന്മാരല്ല, ദുസ്സ്വഭാവികളായ കൃത്രിമക്കാരും 'ശഠ'ന്മാരും ആണു ഭാഷയിൽ 'സൂത്രവും' 'സിദ്ധാന്തവും'കൊണ്ടു കൈകാൎയ്യം ചെയ്യുന്നവർ എന്ന് അൎത്ഥം. ഇവിടെ കാണുന്ന അൎത്ഥവും, അവയുടെ മുമ്പു വിവരിച്ച മൂലത്തിൽനിന്നു സിദ്ധിച്ചതാണ്. 'വൃത്തിക്കു' അല്പം ക്ഷീണം തട്ടിയിട്ടുണ്ടെന്നേയുള്ളു. അൎത്ഥത്തിനു പുറമേ 'വൃത്തികേടു' പററിയിട്ടില്ല.

'ശുദ്ധ'ൻ, കാമാദികളെക്കൊണ്ടു മനസ്സിനു മാലിന്യം ഇല്ലാത്തവൻ എന്നു സംസ്കൃതത്തിൽ അൎത്ഥം. ഉള്ളിലുള്ളതെല്ലാം കാണിക്കുന്നവൻ, അകത്തിനു കരുത്തില്ലാത്തവൻ, ആണു മലയാളികളുടെ 'ശുദ്ധൻ'. ഈ അൎത്ഥം മനസ്സിൻെറ മുൻപു പറഞ്ഞ നൈൎമ്മല്യത്തിൽനിന്നു ഭവിക്കുന്നു. സ്വച്ഛമായ ഒരു സ്ഫടികത്തിൻെറ ഉള്ളിൽ വച്ചിരിക്കുന്ന സാധനത്തിൻെറ രൂപം അതുപോലെ വെളിയിൽ കാണുന്നു. ഇപ്രകാരമാണു ശുദ്ധൻെറ ഉള്ളിലെക്കോപ്പു വാഗാദിരൂപേണ പ്രകാശിക്കുന്നതു്. വാസ്തവത്തിൽ മനസ്സിൻെറ കരുത്തില്ലായ്കയല്ല കറയില്ലായ്കയാണു 'ശുദ്ധത'യ്ക്കു മൂലം. 'ശുദ്ധ'ൻെറ ഭാവം കണ്ടാൽ 'തനിമലയാളി'യാണെന്നു തോന്നും; എന്നാൽ വാസ്തവത്തിൽ 'സംസ്കൃതനാ'ണ്. 'പൂര'ത്തിനു സംസ്കൃതത്തിൽ ജലപ്രവാഹമെന്നും, ഭാഷയിൽ കേമം എന്നും ധാരാളം എന്നും, അൎത്ഥം; നി

റഞ്ഞ ജലമുള്ളിടത്തു മാത്രമേ ഒഴുക്ക് ഉണ്ടാകാറുള്ളൂ. ഈ അൎത്ഥത്തിൽനിന്നും ഗ്രഹിച്ചിട്ടുള്ള ധൎമ്മം—അധികം നിറഞ്ഞതു—എന്നതുതന്നെ ഭാഷയിലെ 'പൂര'ത്തിന് ആശ്രയം. ആഘോഷമെല്ലാം വേണ്ടതിലധികം ധാരാളമുള്ള ഒരു ഉത്സവത്തെ 'പൂരമാ'യി എന്നു പറയുന്നു. സദ്യ കേമമോ പൊടിപൂരമോ ആകണമെങ്കിലും വിഭവങ്ങൾ അതിധാരാളമായുണ്ടായിരിക്കണം.

ഖണ്ഡേന്ദുശേഖര കാരുണ്യപൂരേണ
പണ്ടേ നദീമാതൃകം ജഗത്തൊക്കയും

(ഉണ്ണായിവാരിയർ)

ഇത്യാദിപ്രയോഗങ്ങളിൽ 'പൂരത്തിന്' പ്രവഹിക്കത്തക്കവിധം ധാരാളം എന്നു മാത്രമേ അൎത്ഥമുള്ളൂ. പാകം അന്തം എന്നീ പദങ്ങൾക്കു സംസ്കൃതത്തിൽ ഉള്ള അൎത്ഥം സ്പഷ്ടമാകുന്നു. എന്നാൽ പാകമാകുക, അന്തമില്ലായ്ക, എന്നീ പദങ്ങളെ മലയാളികൾ ശൈലികളായി ഉപയോഗിച്ചുവരുന്നു.

പാകനിഷൂദന നിന്നുടെ മദമതു
പാകം വരുവാനുണ്ടുപദേശം.

(കുഞ്ചൻനമ്പിയാർ)

മുതലായ പ്രയോഗങ്ങൾ നോക്കുക. അടക്കം (ഒതുക്കം) വരുക, എന്ന് ഇവിടെ 'പാക'ത്തിനു അൎത്ഥം. മനസ്സു ചൂടുപിടിച്ചു (സങ്കടപ്പെട്ടു) പക്വതയെ പ്രാപിക്കുമ്പോൾ മാത്രമേ അതിന് അടക്കം (ശമം) ലഭിക്കുകയുള്ളൂ. അതുകൊണ്ടു സംസ്കൃതത്തിലും ഭാഷയിലും 'പാക'ത്തിൻെറ അൎത്ഥം ഒരേ മൂലത്തിൽ നിബദ്ധമാകുന്നു. പോയാൽ പോയവഴിക്കു പോകുന്നവൻ, ഒരു തുമ്പും വാലും ഇല്ലാത്തവൻ, എന്ന അൎത്ഥത്തിലാണ് 'അന്തമില്ലാത്തവൻ' എന്നു സാധാരണയായി ജനങ്ങൾ വ്യവഹരിക്കുന്നതു്. സൂക്ഷ്മത്തിൽ ഒരു നിശ്ചയമില്ലായ്മ എന്നു അന്തപദത്തിന് അൎത്ഥം ഈ അൎത്ഥം 'അന്ത'ത്തിനു സംസ്കൃതത്തിലും ഉണ്ടു്.

അന്തോസ്ത്രീ വസിതേ മൃത്യൗ
സ്വരൂപേ നിശ്ചയേന്തികേ

(വൈജയന്തി)

എന്ന ശാസ്ത്രവചനം നോക്കുക. അന്തമില്ലായ്കകൊണ്ടു വ്യവഹരിക്കുന്നവർ അധികവും ഈ അൎത്ഥത്തെ സംബന്ധിച്ച് ഒരു അന്തവുമില്ലാത്തവരായി കാണപ്പെടുന്നു.

ഈ ഇനത്തിൽ ഉൾപ്പെടുന്നതായി അസംഖ്യം പദങ്ങൾ ഭാഷയിലുണ്ട്. തക്കം ബാധ പ്രേതം കല്പന മുതലായവ ഈ വൎഗ്ഗത്തിൽ ഉൾപ്പെടുന്ന പദങ്ങളാകുന്നു. അവയുടെ മൂലത്തെ കുറിച്ച മനസ്സിലാക്കുവാൻ ക്ലേശമില്ല.

ഏകരൂപങ്ങളായി ഇപ്രകാരം കാണുന്ന പദങ്ങളുടെ എല്ലാം അൎത്ഥം, സംസ്കൃതത്തിൽനിന്നു സിദ്ധമാണെന്നു പറയാവുന്നതല്ല. ഇവിടെ വ്യുല്പത്തിക്കു സഹായിക്കുന്നതു് ഐകരൂപ്യമല്ല ഐകാൎത്ഥ്യമാകുന്നു. ഏതു പദത്തിനെങ്കിലും ഐകാൎത്ഥ്യമില്ലാതെ ഐകരൂപ്യം കണ്ടാൽ അതു വേറെയൊന്നാണെന്നു നിശ്ചയിക്കാം. സാരം, സംഭാരം, കരി മുതലായവയ്ക്കു, ആവക സംസ്കൃതപദങ്ങളോടു്, അവികലമായ ഐകരൂപ്യമുണ്ടു്. എന്നാൽ അൎത്ഥത്തിനു് ഐകാൎത്ഥ്യം കാണുന്നില്ല. ജനനമരണപ്രവാഹരൂപമാണു സംസ്കൃതക്കാരുടെ സംസാരം. ഭാഷയിലേതു സംഭാഷണം (വാചാലത്വം) ആകുന്നു. നമ്മുടെ സംസാരത്തിൻെറ അൎത്ഥത്തെ എങ്ങിനെ ബുദ്ധിമുട്ടിയെങ്കിലും, സംസ്കൃതസംസാരത്തിൻെറ മൂലത്തിൽ കൊണ്ടുകെട്ടുവാൻ കഴിയുമായിക്കാം; എന്നാൽ അതു് അവിടെ ഉറച്ചിരിക്കുമോ എന്നു സംശയമാണു്. പല സാധനങ്ങൾ കൂട്ടിച്ചേൎത്തു് ഉണ്ടാകുന്നതിനു ഭാരമുള്ളതുകൊണ്ടായിരിക്കാം സംഭാരത്തിനു (ഭാഷ) ആ പേർ വന്നതു്. ഈ അൎത്ഥം സംസ്കൃതത്തിൻേറതിനോടു് ഒട്ടു് അടുക്കും; എങ്കിലും അതിൻെറ കാൎയ്യത്തിൽ നല്ല തൃപ്തി പോരാ. കറുപ്പ് ഉണ്ടെങ്കിലും ഭാഷയിലെ കരിയല്ല സംസ്കൃതത്തിലേതു(ഗജം). തടി, തരി, വര, കര മുതലായ പല പദങ്ങളേയും ഈ വൎഗ്ഗത്തിൽ ഉൾപ്പെടുത്താം; ആവക സംസ്കൃതപദങ്ങളോടു് ഐകരൂപ്യം മാത്രമേ ഇവയ്ക്കുള്ളു.

ഉജ്വലമായ സംസ്കൃതത്തിൻെറ വേഷം; പച്ചമലയാളത്തിൻെറ അൎത്ഥം; എന്നിസ്വഭാവമുള്ള ചില പദങ്ങൾ ഉണ്ടു്. അ

ധികപ്രസംഗി ധൎമ്മസങ്കടം മുതലായവ ഈ സ്വഭാവം ഉള്ള ചില പദങ്ങളാകുന്നു. അധികവും പ്രസംഗവും സംസ്കൃതമാണെങ്കിലും ഇവ ചേൎന്നുണ്ടായ 'അധികപ്രസംഗം' മലയാളിയ്ക്കു മാത്രമുള്ളതാണ്. നിലവിട്ട് (അതിരില്ലാതെ) പറയുകയും പ്രവൎത്തിയ്ക്കുകയും ചെയ്യുന്നതെന്ന് ഈ പദത്തിന് അൎത്ഥം; 'അധിക'ത്തിനു മിതമല്ലാതെ, വേണ്ടതിലധികം എന്നും; 'പ്രസംഗ'ത്തിനു വിഷയങ്ങളോടുള്ള ചേൎച്ചയെന്നും, അൎത്ഥം കല്പിച്ചാൽ 'അധികപ്രസംഗം' ഒരു ദുസ്സ്വഭാവമാണെന്നു സംസ്കൃതക്കാരും സമ്മതിക്കും. ഈ സാധൎമ്മ്യത്തിന്റെ ഛായയിൽനിന്നായിരിക്കാം 'അധികപ്രസംഗ'ത്തിന്റെ ഉല്പത്തി എന്ന് ഊഹിക്കുവാൻ വഴിയുണ്ട്. ഈ അൎത്ഥത്തിൽ ഈ പദം ഭാഷയുടെ ഒരു ശൈലിയാകുന്നു.

കൎത്തവ്യമായ കൎമ്മം ചെയ്യുന്നതിനു സാധിക്കാതെ വരുമ്പോൾ തന്നിമിത്തം ഉണ്ടാകുന്ന സങ്കടം എന്നു ധൎമ്മസങ്കടത്തിന് അൎത്ഥം. "ആസീൽ കാൎയ്യദ്വയാകുലഃ" (രണ്ടാം സൎഗ്ഗം) എന്നു മാഘത്തിൽ ഭഗവാനെക്കുറിച്ചു പറഞ്ഞിരിക്കുന്നു. ഭഗവാന് ഒന്നിലധികം കാൎയ്യങ്ങൾ ഒരേസമയത്തു ചെയ്യേണ്ടതായി വന്നപ്പോൾ, അവയെക്കുറിച്ചു വിചാരിച്ച് ഉണ്ടായ ഈ 'ആകുലത്വം' ധൎമ്മസങ്കടത്തിന്റെ ഛായയിലുള്ള ഒന്നാകുന്നു. വ്യവഹാരസ്വഭാവംകൊണ്ട് ഇതു ഭാഷയിൽ ഒരു ശൈലിയായിബ്ഭവിച്ചിരിക്കുന്നു. സംസ്കൃതത്തിൽ ഈ പദത്തെ ഈ അൎത്ഥത്തിൽ ഉപയോഗിച്ചു കാണുന്നില്ല.

ഇനി സംസ്കൃതവുമായുള്ള ഐകരൂപ്യത്തിന് അല്പം വികലത സംഭവിച്ചിട്ടുള്ള പദങ്ങളെക്കുറിച്ചു വിചാരിക്കാം. ഈ വൎഗ്ഗത്തിലും അസംഖ്യം പദങ്ങൾ ഉണ്ടെന്നു കാണുന്നു. ചില പദങ്ങളെ ഉദാഹരിക്കാം. 'പടലസ്സം' പിശാചിനും, സംസ്കൃതരൂപത്തിന്റെ തലയ്ക്കു്, അല്പം ഒരു പോറലും മുറിവുമേ പറ്റിയിട്ടുള്ളൂ. കൂട്ടം എന്ന് അൎത്ഥമുള്ള പടലംതന്നെ (ഭാഷയിലെ) പടല; പിശാചിന്, (ഭാഷയിൽ) പിശാചിന്റെ സ്വഭാവമുള്ളത് എന്നും അൎത്ഥമുണ്ട്. ഭാഷയിൽ പ്രചുരപ്രചാരമുള്ള

കേരള സാഹിത്യ അക്കാദമി

'തട'വും 'തള'വും ശുദ്ധസംസ്കൃതപദങ്ങളാകുന്നു. 'തെങ്ങിനു തടമെടുക്കുന്നു' 'അവൻ തളത്തിൽ ഇരിക്കുന്നു' ഇത്യാദിപ്രയോഗങ്ങളുടെ സർവസാധാരണത്വം വിചാരിച്ചാൽ 'തള'വും 'തട'വും നല്ല ഭാഷാപദങ്ങളെന്നേ തോന്നുകയുള്ളൂ. 'തല'ത്തിലെ 'ല' ഭാഷയിൽ 'ള'യായി മാറിയെന്നു മാത്രം തളത്തിനു വ്യത്യാസം; രണ്ടു ഭാഷയിലും ഈ പദങ്ങൾക്ക് അർത്ഥം ഒന്നു തന്നെ. 'തട'ത്തിൽനിന്നാകുന്നു ഭാഷയിലെ 'തട'യുടേയും ഉൽപത്തി. ഇവയുടെ അർത്ഥത്തിനു അത്രമാത്രം ഐകാത്മ്യം ഉണ്ടു.

ഒരു ഭാഷയിൽ പല ഭാഷകളിൽനിന്നു പദങ്ങൾ വന്നു ചേരുന്നതു് സാധാരണമാണു്. നമ്മുടെ ഭാഷയിൽ സംസ്കൃതം, തമിഴ്, അറബി മുതലായവയിൽനിന്നു വന്നുചേർന്നിട്ടുള്ള പദങ്ങൾക്കു കണക്കില്ല. എന്നാൽ അവയെ തരംതിരിച്ച് അർത്ഥചിന്തനംചെയ്തു് അവയുടെ ഉല്പത്തി കണ്ടുപിടിക്കുന്നതിനു ഭാഷാശാസ്ത്രജ്ഞന്മാർ വേണ്ട ശ്രമം ചെയ്തുകാണുന്നില്ല. ഭാഷാപദങ്ങളെ സംബന്ധിച്ചിടത്തോളവും ഈവിധം ഉള്ള ഒരു ശ്രമം, വിദ്വാന്മാരുടെ ഒഴിച്ചുകൂടാത്ത ഒരു കടമയാകുന്നു. ഈ മാർഗ്ഗത്തിൽകൂടിയുള്ള സഞ്ചാരം സരസവുംസപ്രയോജനവും ആകാതെ വരുന്നതല്ല. ഭാഷയ്ക്കു് അന്യഭാഷകളുമായുള്ള ബന്ധം മനസ്സിലാകുന്നതിനും, പ്രകാരാന്തരേണ നമ്മുടെ ജ്ഞാനം അഭിവൃദ്ധമാകുന്നതിനും ഈ വിചാരപ്രസ്ഥാനം വളരെ സഹായിക്കുന്നു.

ഇവിടെ അർത്ഥവിചിന്തനത്തിന്, സ്ഥാലീപുലാകന്യായേന ചില പദങ്ങളെ ഗ്രഹിക്കുകയേ ചെയ്തിട്ടുള്ളൂ. ഇതിൽനിന്നു ഭാഷയ്ക്കു സംസ്കൃതത്തോടുള്ള ഒരു ആത്മബന്ധത്തിന്റെ സ്വഭാവം മനസ്സിലാക്കാം. തമിഴു മുതലായ ഇതരഭാഷകളോടും ഭാഷയ്ക്കു ചില അംശങ്ങളിൽ ഈവിധം ബന്ധം ഉണ്ടെന്നു സ്പഷ്ടമാണു്. പദങ്ങളുടെ വ്യുല്പത്തിവിചാരംചെയ്തു് ഈ ബന്ധത്തിന്റെ നില വെളിവാക്കേണ്ടതു ആവശ്യമാകുന്നു. അചിരേണ പണ്ഡിതന്മാരുടെ ദൃഷ്ടി ഈ മാർഗ്ഗത്തിൽ പതിയുമെന്നു വിശ്വസിക്കുന്നു.

(൩)

# വ്യുൽപത്തിവിചാരം.

ഭാഷയിൽ പല പദങ്ങളേയും ഒരു നിയതവും പ്രസിദ്ധവും ആയ അൎത്ഥത്തിൽ നാം പ്രയോഗിക്കാറുണ്ടല്ലോ; എന്നാൽ അവയുടെ ഉല്പത്തിയേയോ അൎത്ഥസ്വഭാവത്തേയോ കുറിച്ച് അധികംപേരും ആലോചിച്ചുകാണുന്നില്ല. സൂക്ഷ്മവും വ്യാപ്തവും ആയ അൎത്ഥജ്ഞാനമില്ലാതെയാണ് പലരും പല പദങ്ങളേയും ഉപയോഗിക്കുന്നത്. ഇങ്ങിനെ ചെയ്യുന്നതുകൊണ്ടു തല്ക്കാലം കാൎയ്യനടത്തിപ്പിന്നു ഹാനിതട്ടുകയില്ലായിരിക്കാം. എങ്കിലും ഭാഷയുടെ സംസ്കാരശുദ്ധിക്ക്, പദങ്ങളുടെ ഉല്പത്ത്യാദികളെക്കുറിച്ചു ചിന്തിക്കുന്നതു അത്യാവശ്യമാകുന്നു. ഇപ്രകാരം ചെയ്യുന്ന വിചാരം രസകരവും വിജ്ഞാനപ്രദവും ആകാതെയിരിക്കുകയില്ല.

പന്തികേടു ധാരാളമായി പ്രചാരമുള്ള ഒരു ഭാഷാപദമാകുന്നു. 'അവന്റെ പോക്കു നല്ല പന്തിയല്ല' 'അക്കാൎയ്യം നല്ല പന്തിയായി' എന്നിങ്ങനെ വ്യവഹരിക്കാത്തവർ ചുരുക്കമാകുന്നു. ഭംഗി, യോഗ്യത, എന്നാണ് ഈ പദത്തിനു വ്യവഹരിക്കുന്ന അൎത്ഥം. ഈ അൎത്ഥം ഈ പദത്തിന്റെ ഒരു സ്ഥൂലഭാഗത്തെ മാത്രമേ സ്പൎശിക്കുന്നുള്ളു. പംക്തി എന്ന സംസ്കൃതപദത്തിനു രൂപത്തിൽ വൈകല്യം വന്നാണു പന്തിയുണ്ടായതു്. പംക്തിക്കു കൂട്ടം എന്നു അൎത്ഥം. പലർകൂടി ഭക്ഷണത്തിനു ഇരിക്കുന്ന ഒരു വരിക്കു നാം പന്തിയെന്നു പറയുന്നു. ആളുകളുടെ കൂട്ടം എന്നതാണ് ഇവിടെ പന്തിയുടെ അൎത്ഥത്തിന്റെ ജീവൻ. പന്തിയിൽ ഇരിക്കുന്നതിനു—ശിഷ്ടന്മാരുടെ കൂട്ടത്തിൽ ഇരുന്നു ആഹാരം കഴിക്കുന്നതിനു—അതുപോലെ ശിഷ്ടത്വം ഉള്ളവരെ മാത്രമേ അനുവദിക്കുകയുള്ളു എന്നതു് ഒരു ശിഷ്ടാചാരമാകുന്നു. ആചാരാദികളെ ലംഘിച്ചു നടക്കുന്നവൎക്ക്

പന്തിയിൽ സ്ഥാനമില്ല. പംക്തിപാവനത്വം ഒരു യോഗ്യതയായിട്ടാണു സജ്ജനങ്ങൾ ഗണിച്ചുവരുന്നത്. ഈ നിലയിൽ ഒരാൾ നല്ല പന്തിയാണെന്നു പറഞ്ഞാൽ ശിഷ്ടത്വം തികഞ്ഞവൻ എന്നു അൎത്ഥം. തന്റെ ധൎമ്മങ്ങളെ ലംഘിച്ച് സ്വന്തം സമുദായത്തിലെ ശിഷ്ടന്മാരുടെ കൂട്ടത്തിൽ ചേരുന്നതിനു യോഗ്യതയില്ലാതെ വരുന്നതാണു പന്തികേടെന്നു വ്യക്തമായല്ലോ. 'പന്തി'യെ ഈ അൎത്ഥത്തിൽ അല്പം ഏററക്കുറവുകളോടുകൂടി ഭാഷയിൽ ഉപയോഗിക്കാറുണ്ടെങ്കിലും സൂക്ഷ്മദൃഷ്ട്യാ ഈ പദത്തിനു ശിഷ്ടതയെന്നാണ് അൎത്ഥം. പംക്തിയുടെ 'കൂട്ടം' എന്ന അൎത്ഥത്തിൽനിന്നു ഈ 'ശിഷ്ടത'യുണ്ടായി.

മരിക്കുക എന്ന അൎത്ഥത്തിൽ ചത്തുപോകുക എന്ന പദം ഉപയോഗിക്കുന്നു. സംസ്കൃതത്തിലെ വേദാന്തമതപ്രസിദ്ധമായ സത്തുതന്നെ ഇവിടെ 'ചത്തു' എന്നായി ഭവിച്ചിരിക്കുന്നു. സത്തു എന്ന പദത്തിനു ബ്രഹ്മം ആത്മാവു ഒരിക്കലും നാശമില്ലാത്തതു് എന്നു അൎത്ഥം. ജഡമായ ശരീരത്തെ സചേതനമാക്കിച്ചെയ്യുന്നതു്, ആത്മരൂപേണ അതിൽ സ്ഥിതി ചെയ്യുന്ന സത്തു (ബ്രഹ്മം) ആണല്ലോ. ഈ ബ്രഹ്മരൂപമായ സത്തു ശരീരത്തെ വിട്ടു അപഗമിക്കുന്നതിനാണു ചത്തുപോകുക എന്നു പറയുന്നതു്. സത്തു എന്ന പദത്തിനു സാരാംശം, സാരം, എന്നൊക്കെ ഭാഷയിൽ അൎത്ഥം പറയാറുണ്ടു്. ഈ അൎത്ഥം സൂക്ഷ്മത്തിൽ മുൻപു പറഞ്ഞതിൽനിന്നു ഭിന്നമല്ല. മരിക്കുക എന്ന അൎത്ഥത്തിൽ 'സിദ്ധികൂടുക' എന്നു വ്യവഹരിക്കുന്നതു ഭാഷയിലെ ഒരു ശൈലിയായി പരിണമിച്ചിരിക്കുന്നു. സിദ്ധിപദത്തിനു സാധിക്കപ്പെട്ടതു എന്നു സംസ്കൃതത്തിൽ അൎത്ഥം; അതായതു മുക്തിയെന്നു സാരം. ഈ അൎത്ഥത്തിലാണു 'സിദ്ധൻ' എന്നു പറയാറുള്ളതു്. സിദ്ധന്മാർ യോഗാദിമാൎഗ്ഗം അനുസരിച്ചു ശരീരപരിത്യാഗം ചെയ്യുന്നതാണു യഥാൎത്ഥമായ 'സിദ്ധികൂടുക'. അൎത്ഥത്തിന്റെ ഈ ശുദ്ധാംശം കളഞ്ഞു, അതിനെ ഒരു വികൃതമായ രീതിയിൽ ഭാഷയിൽ പ്രയോഗിച്ചുതുടങ്ങിയതു പാമരന്മാരായിരിക്കണം; ഇപ്രകാരമാ

ഞ സിദ്ധിക്കുടക 'മരിക്കുക'യായി വന്നതു്. 'സിദ്ധി'യോട — മുക്തിയോട — കൂടുക, ചേരുക, എന്നു ഈ പദത്തിനു അൎത്ഥം.

മേലധികാരി എന്ന അൎത്ഥത്തിൽ പ്രതിഷ്ഠിതമായ ഒരു പദമാണു് എജമാനൻ (ഏമാൻ.) ഈ അൎത്ഥത്തിന്റെ ഉല്പത്തി യാഗശാലയിൽനിന്നു് ആകുന്നു. യജമാനൻ എന്ന സംസ്കൃതപദത്തിനു, യജിക്കുന്നവൻ (യാഗംചെയ്യുന്നവൻ) എന്നു അൎത്ഥം. ഭാഷയിലായപ്പോൾ സംസ്കൃതത്തിലെ 'യ' 'എ' ആയി മാറി എന്നു ഒരു വ്യത്യാസമേയുള്ളൂ. പാമരന്മാരുടെ കയ്യിൽ വന്നപ്പോൾ എജമാനൻ ('ജ'കാരം ലോപിച്ചു 'മാനൻ 'മാൻ' ആയി) 'ഏമാ'നായി ഭവിച്ചു. യാഗശാലയിൽ എല്ലാകൎമ്മങ്ങളും നാഥനായി നിന്നു നടത്തുന്നവ (നടത്തിക്കുന്നവ) നാണു യജമാനൻ. മററുള്ളവർ അവന്റെ താഴെ ഓരോ ജോലികൾ നിൎവ്വഹിക്കുന്നവരാകുന്നു. ഭാഷയിൽ എജമാനനു യാഗവുമായിട്ടുള്ള ബന്ധം തീരെയില്ലാതെയായി; യാഗശാലയിലെ നാഥത്വം (മേലധികാരം) മാത്രം നിലനിന്നു. ഈവിധം ആണു നാഥൻ എന്ന അൎത്ഥത്തിൽ 'എജമാന'നു വ്യവഹാരം ഉണ്ടായതു്. ആദ്യമായി എന്ന അൎത്ഥത്തിൽ ഉപയോഗിക്കുന്ന ഒരു പദമാണു 'നമസ്തേന്നു' (നമഃതേഅന്നു). 'ഞാൻ നമസ്തേന്നാണു് അവിടെ പോയതു്' എന്നിങ്ങനെയുള്ള വ്യവഹാരം നമ്മുടെ ഇടയിൽ നിത്യവും കേൾക്കാം. എന്തെങ്കിലും ഒരു കാൎയ്യം ചെയ്യുമ്പോൾ ആദിയിൽ അങ്ങയ്ക്കു നമസ്കാരം (നമഃ തേ) എന്നു ഇഷ്ടദേവതയെ വന്ദിക്കുന്നതു് ഒരു ശിഷ്ടാചാരമാകുന്നു. ഇപ്രകാരം ചെയ്യുന്നതു ചികീൎഷിതത്തിന്റെ നിൎവ്വിഘ്നപരിസമാപ്തിക്കുവേണ്ടിയാണു്. ഭാഷയിലായപ്പോൾ 'നമസ്തേ' പദത്തിന്റെ 'നമസ്കാരം' നഷ്ടമായി, 'ആദിയിൽ ചെയ്യുക' എന്ന അൎത്ഥം മാത്രം ശേഷിച്ചു. ഇപ്രകാരമാണു 'നമസ്തേ' 'നമസ്തേന്നു' ആയതു്. ശിഷ്ടാചാരത്തിൽനിന്നു് ഈ പദം ഉണ്ടായി.

കേരളബ്രാഹ്മണരുടെ ശാസ്ത്രക്കളി കണ്ടിട്ടുള്ളവർ 'മാച്ചാനെ' ഒരിക്കലും മറക്കുന്നതല്ല. ഈ കളിയിലെ വിനോദാംശ

ത്തിൽ 'മാച്ചാന്' ഒരു നല്ല സ്ഥാനമാണ് ഉള്ളത്. "മാച്ചാനേ! മാച്ചാനേ മറെറാരു വേഷം മാച്ചാനെ!" എന്നതു യാത്രക്കളിയിലെ ഒരു പ്രസിദ്ധഗാനമാകുന്നു. ആളുകളെ ഗോഷ്ഠി കാണിച്ചു ചിരിപ്പിക്കുന്ന ഒരു ഭൃത്യം എന്നു മാത്രമേ സാധാരണക്കാർ മാച്ചാനെക്കുറിച്ചു കരുതാറുള്ളു. 'മാജാനെ' എന്ന സംസ്കൃതപദത്തിന്റെ വികൃതരൂപമാണ 'മാച്ചാനെ' എന്നതു; 'മാ' എന്ന പദത്തിനു ലക്ഷ്മീദേവി എന്നർത്ഥം കല്പിക്കണം. അപ്പോൾ ലക്ഷ്മീവല്ലഭനായ മഹാവിഷ്ണു എന്നു 'മാജാനേ' എന്ന പദത്തിന് അർത്ഥം; ഈ നിലയിൽ മുൻപു പറഞ്ഞ പാട്ടു 'മാജാനേ മാജാനേ മറെറാരു വേഷം മാജാനേ' എന്നതിന്റെ പ്രാകൃതരൂപമാണെന്നു സിദ്ധമായി. ഒടുവിലത്തെ 'മാജാനെ' എന്നതു മാ-ജാനെ-എന്നു രണ്ടു പദങ്ങളാണ്. ജാനെ എന്ന പദത്തിനു അറിയുന്നു എന്നു അർത്ഥം. ഇങ്ങിനെ അറിയുന്നില്ല (അറിയരുതേ) എന്നു 'മാജാനെ' എന്ന പദത്തിന് അർത്ഥം വന്നുകൂടുന്നു. അപ്പോൾ ലക്ഷ്മീവല്ലഭനായി സർവ്വവ്യാപിയായിരിക്കുന്ന ഹേ വിഷ്ണുഭഗവാനേ! ഈ ജഗത്തിങ്കൽ നിന്തിരുവടിയല്ലാതെ മറെറാരു വേഷം-വേറെ ഒരു രൂപം-ഉണ്ടെന്നു ഞാൻ അറിയുന്നില്ല (എനിക്ക് അറിയാൻ ഇടയാകരുതേ) എന്നു മുൻപു പറഞ്ഞ വാക്യത്തിനു ആകപ്പാടെ അർത്ഥം കിട്ടുന്നു. ലോകത്തിൽ കാണുന്നവയെല്ലാം ഈശ്വരമയം-വിഷ്ണുസ്വരൂപം-അങ്ങിനെയല്ലാതെ വേറെയൊന്നില്ല-എന്ന ഈ ഗംഭീരമായ അർത്ഥം, 'ഏകമേവാദ്വിതീയം ബ്രഹ്മ' 'തത്ത്വമസി' മുതലായ മഹാവാക്യങ്ങളുടെ അന്തഃപ്രൌഢിയെയാണു വഹിക്കുന്നതെന്നു വ്യക്തമാകുന്നുണ്ടല്ലോ. മാച്ചാനെ കാണുമ്പോൾ ചിരിച്ചു മണ്ണുകപ്പുന്നവർ സർവ്വവ്യാപിയും ലക്ഷ്മീവല്ലഭനും ആയ മഹാവിഷ്ണുവിന്റെ കാര്യം സ്മരിക്കാതിരിക്കുന്നതിനു സ്വന്തം അജ്ഞതതന്നെ മൂലം. ഇതുകൊണ്ടു 'മാച്ചാന്റെ' അവസ്ഥയ്ക്കു ഒരു കുറവുമില്ല.

'ചെമ്മാന്തം' ഭാഷയിൽ പ്രചാരമുള്ള ഒരു പദമാകുന്നു. 'നല്ല ചെമ്മാന്തക്കാരൻ' 'ചെമ്മാന്തം പിടിച്ചവൻ' എന്നി

ങ്ങനെ പലരും വ്യവഹരിക്കാറുണ്ട്. പരിഹാസപരമായി 'യോഗ്യത' എന്ന അൎത്ഥത്തിൽ ചെമ്മാന്ത്രം ഉപയോഗിക്കുന്നു; അപ്പോൾ വിപരീതനിലയിൽ അയോഗ്യത എന്നു ചെമ്മാന്ത്രത്തിന് അൎത്ഥം. ജന്മാന്തരം എന്ന സംസ്കൃതപദത്തിന്റെ പ്രാകൃതരൂപമാണു ചെമ്മാന്ത്രം. ജന്മാന്തരത്തിനു മറെറാരു ജന്മം എന്നു അൎത്ഥം സിദ്ധമാകുന്നു. ഹിന്ദുക്കൾ ജന്മം എടുക്കുവാൻ ഇടയാകുന്നതു പാപംകൊണ്ടാണെന്നു വിശ്വസിക്കുന്നു. അപ്പോൾ, മറെറാരു ജന്മം വേണ്ടവിധം പാപം ചെയ്യുന്നതു വലിയ അയോഗ്യതയായി ഭവിക്കുന്നതാണല്ലോ. ഈ അയോഗ്യതയാണു 'ചെമ്മാന്ത്രം' ഈ പദത്തിനു ഭാഷയിലായപ്പോൾ, മറെറാരു ജന്മം എന്ന ശബ്ദാൎത്ഥം ലോപിച്ചു, ജന്മമൂലമായ പാപം എന്ന അൎത്ഥം അവശേഷിച്ചു. മതവിശ്വാസത്തിൽനിന്നു ഈ അൎത്ഥം ഉണ്ടായി.

കേരളത്തിൽ പഴയകാലംമുതലേ നടന്നുവരുന്ന ഒരു ഏൎപ്പാട് ആണു 'പട്ടത്താനം.' സദസ്സുകളിൽവെച്ചു ശാസ്ത്രവൈദുഷ്യം പ്രകാശിപ്പിക്കുന്നവൎക്കു പ്രാമാണികനായ ഭട്ടാചാൎയ്യരുടെ സ്ഥാനം (എത്താനം സംഖ്യയും) ബഹുമാനസൂചകമായി കൊടുക്കുക രാജാക്കന്മാരുടെ പതിവാണ്. ഇപ്രകാരം കൊടുക്കുന്ന ഭട്ട (തൎക്കശാസ്ത്രാചാൎയ്യ) ന്റെ സ്ഥാനം (ഭട്ടസ്ഥാനം) ആണു ഭാഷയിലെ 'പട്ടത്താനം'. വിദ്വന്മനീഷോന്മേഷോപലങ്ങളായിരുന്ന ആ വക സദസ്സുകൾ ശാസ്ത്രാഭിവൃദ്ധിയെ പുരസ്കരിച്ചു സ്ഥാപിക്കപ്പെട്ടവയാകുന്നു. മുൻകാലത്തു ഈ സ്ഥാനവും കിഴിയും വാങ്ങിയിരുന്ന പണ്ഡിതന്മാരുടെ അവകാശികൾക്കു രാജാക്കന്മാർ ഇന്നും ഒരു സംഖ്യ കൊടുത്തുവരുന്നുണ്ട്. ശാസ്ത്രബന്ധം, സദസ്സുകൾക്ക് ഇല്ലാതായതോടുകൂടി, ഇക്കാലത്തു പട്ടത്താനം നാമമാത്രമായ ഒന്നായി ഭവിച്ചു; പൂൎവ്വകാലത്തെ പട്ടത്താനത്തോട്, ഇന്നത്തെ 'നോബൽ' സമ്മാനത്തെ ഒരുവിധം ഉപമിക്കാമെന്നു തോന്നുന്നു. ഭംഗി എന്ന അൎത്ഥത്തിൽ പ്രസിദ്ധമായ ഒരു പദമാകുന്നു ശിക്ഷ. 'അവൻ നല്ല ശിക്ഷയാണ്' 'ഇതു ശിക്ഷയായില്ല' എന്നിങ്ങനെ

യുള്ള പ്രയോഗങ്ങൾ സുലഭങ്ങളാകുന്നു. ഈ പദം ഭേദഭേദേന 'ഇക്ഷ'യാകുന്നതും ദുല്ലഭമല്ല. (ശാസനയോടുകൂടി) നല്ല പോലെ നടത്തുന്ന അഭ്യാസം എന്നു ശിക്ഷയ്ക്കു അത്ഥം. നല്ല തുപോലെ അഭ്യസിക്കപ്പെട്ടെങ്കിൽ മാത്രമേ ഏതു വിദ്യയും വേണ്ടതുപോലെയാകുകയുള്ളു. വേണ്ടതുപോലെ ആകാത്തയാതൊന്നും ഭംഗിയാകുന്നതല്ലല്ലോ. ഇപ്രകാരമാണു വേണ്ടതുപോലെ, (ഭംഗി, നന്ന്) എന്ന അത്ഥം 'ശിക്ഷയ്ക്കു' കിട്ടിയതു്. അഭ്യാസശുദ്ധിയാണു 'ശിക്ഷ'യുടെ ഈ അത്ഥത്തിനു മൂലം. കുററം ചെയ്യവനെ ശിക്ഷിക്കുന്നതിനു നമ്മൾ ശിക്ഷയെന്നു പറയാറുണ്ടു്. ശാസനം ആണു ഈ അത്ഥത്തിൻെറ ബീജം. കുററം ചെയ്യാതെ മേലാൽ നന്നായി നടക്കുവാൻ ശാസിക്കുകയാണ് ഈ 'ശിക്ഷ' ചെയ്യുന്നത്. ശിക്ഷാപദത്തെ ഭാഷയിൽ പ്രചരിപ്പിച്ചതു ശാസ്ത്രജ്ഞന്മാരാകുന്നു.

ഭാഷയിലെ 'നാനാവിധ'ത്തിൻെറ സ്വഭാവം നോക്കിയാൽ അതിനു സംസ്കൃതവുമായി ചാച്ചയില്ലെന്നു തോന്നും. പല (അനേകം) പ്രകാരമുള്ളതു് എന്നു സംസ്കൃതത്തിൽ ഈ പദത്തിനു് അത്ഥം. ഭാഷയിൽ വികൃതിത്തമാണു 'നാനാവിധം.'

> നാനാവിധാനി ദിവ്യാനി
> നാനാവണ്ണാകൃതീനി ച
>
> ഭഗവൽഗീത.

> നാലു ജനങ്ങടെ നടുവിൽ ചെന്നാൽ
> നാനാവിധമതു കാട്ടരുതവിടെ
>
> കുഞ്ചൻനമ്പിയാർ.

എന്നീ 'നാനാവിധ'പ്രയോഗങ്ങളിൽനിന്നു ഈ അത്ഥവ്യത്യാസം ഗ്രഹിക്കാം. ആവശ്യമില്ലാതെ ഒന്നു പ്രവത്തിക്കുക; ഉടനെ അതിനോടു ബന്ധമില്ലാതെ വേറെയൊന്നു ചെയ്യുക. ഇങ്ങിനെ ചെയ്യുന്ന കേടുകളാണു ഭാഷയിലെ നാനാവിധം. പല പ്രകാരത്തിൽ ഉള്ളതെന്ന അത്ഥം രണ്ടു ഭാഷയിലും ഒന്നുതന്നെ. ഈ 'പലപ്രകാരത്തിൽ ഉള്ളതു്' അനാവശ്യമായ വികൃതിയായിരിക്കുന്നു എന്ന ഒന്നു ഭാഷയിൽ സാദിച്ച വ്യ

ത്ത്യാസം. വികൃതികളായ കുട്ടികളിൽനിന്നാണ് ഈ പദത്തിന് ഈ അർത്ഥം ഉണ്ടായതെന്ന ഊഹിക്കാം.

ആകൃതിക്കും പ്രകൃതിക്കും മലയാളിച്ചായ 'പയ്യപ്പാടിനു' ഉണ്ട്. സംസ്കൃതപദമായ പരിചര്യ, പരിചരിയ പരിചരിയപ്പാട പയ്യപ്പാട എന്നിങ്ങനെ രൂപഭേദത്തെ പ്രാപിച്ചാണ 'പയ്യപ്പാടാ'യി ഭവിച്ചത്. ശുശ്രൂഷ, ഭൃത്യന്റെ വേല, ദാസവൃത്തി, എന്ന പരിചര്യയ്ക്കു അർത്ഥം. 'പയ്യപ്പാടും' ഈ അർത്ഥത്തെത്തന്നെ വഹിക്കുന്നു. എന്നാൽ ഭാഷയിൽ ഈ അർത്ഥത്തിനു അല്പം വ്യത്യാസം സംഭവിച്ചിട്ടുണ്ട്. കേവലം ഭൃത്യന്മാരുടെ പ്രവൃത്തിയെ പയ്യപ്പാടെന്ന വ്യവഹരിക്കാറില്ല. ഓരോ ജാതിക്കാൎക്കും അവരുടെ വിവിധസംസ്കാരകൎമ്മങ്ങളിൽ ആവശ്യമുള്ള ഭൃത്യപ്രവൃത്തികൾ, അവകാശപ്പെട്ടവർ ചെയ്യുന്നതുമാത്രമേ പയ്യപ്പാടാകുകയുള്ളൂ. ഓരോ സമുദായക്കാൎക്കും പയ്യപ്പാട ചെയ്യുന്നതിന് അവകാശികളായി ചില കുഡുംബക്കാരുണ്ട്. അവൎക്ക പല അനുഭവങ്ങളും കല്പിച്ചിരിക്കുന്നു. അന്നപ്രാശനം ചൌളം വിവാഹം മരണാനന്തരമുള്ള കൎമ്മങ്ങൾ മുതലായവയെ ഉദ്ദേശിച്ചാണ് ഇവിടെ വിവിധസംസ്കാരങ്ങൾ എന്നു പറഞ്ഞത്. ഇന്നവിധത്തിലുള്ളവർ, ഇന്നവിധം ചെയ്യുന്ന പ്രവൃത്തികൾമാത്രമേ പയ്യപ്പാട ആവുകയുള്ളൂ എന്ന നിയന്ത്രണം സംഭവിച്ചതാണ് ഭാഷയിൽ ഉണ്ടായ വ്യത്യാസം.

'ശ്ലോകത്തിലാക്കുക' എന്നത് ഒരു ഭാഷാശൈലിയാകുന്നു. വിസ്താരമുള്ളതിനേയോ വിസ്തരിക്കേണ്ടതിനേയോ ചുരുക്കുക എന്ന് ഈ പദത്തിന് അർത്ഥം. ഈ അർത്ഥത്തിനു സംസ്കൃതവുമായി ഒരു ബന്ധവുമില്ല. കഥകളികളിൽ വിസ്തരിച്ചു പറയേണ്ട പല സംഭവങ്ങളും (കഥാംശങ്ങളും) ചുരുക്കുക എന്നതു സാധാരണമാകുന്നു. ഇങ്ങിനെ ചുരുക്കേണ്ടിവരുന്ന സന്ദൎഭങ്ങളിൽ ശ്ലോകങ്ങളെ ഉപയോഗിക്കുന്നതും അവയുടെ പ്രത്യേകതയാണ്. ഒരു ഉദാഹരണം കാണിക്കാം.

ഉള്ളത്തിൽ കപടങ്ങളെന്നതറിയാതപ്പാണ്ഡവന്മാർ പരം
കള്ളച്ചൂതതിനാൽ സുയോധനനൃപൻതന്നോടു തോററൈശ്വര്യം
മുള്ളും കല്ലുകളും നിറഞ്ഞ തിമിരേ ദ്വൈതാടവീതന്നുടേ
യുള്ളിൽപുക്കു നടന്നു താപമൊടു പന്തീരാണ്ടിതേവം പുരാ.

(കിരാതം-കഥകളി)

ഈ ശ്ലോകത്തിൽ, പാണ്ഡവന്മാർ കൌരവന്മാരുമായി ചൂതു കളിച്ചു പററിയ പരാജയം, ദ്വൈതവനത്തിൻെറ ദുർഗ്ഗമത, പാണ്ഡവന്മാരുടെ വനസഞ്ചാരം, കഷ്ടത എന്നിവ ചുരുക്കി പ്പറഞ്ഞിരിക്കുന്നു. കഥകളിക്കാരുടെ ഈ സ്വഭാവത്തിൽനിന്ന്, ചുരുക്കിപ്പറയുന്നതിനുള്ളത് എന്ന് അത്ഥം സാധാരണക്കാർ 'ശ്ലോക'ത്തിനു കല്പിച്ചതായിക്കരുതാം. ഇപ്രകാരമാണു ചുരു ക്കിക്കഴിച്ചുകൂട്ടുന്ന ഏതു കാര്യ്യവും ശ്ലോകത്തിലായിബ്ഭവിക്കുന്ന തു്. ശ്ലോകത്തിന് ഈ അത്ഥം കഥകളിയിൽനിന്നു സംഭ വിച്ചു.

'കണമിരിക്കുക' ഒരു ഭാഷാപദമാകുന്നു. ഇവിടെ കണ ത്തിനു ഗണം എന്ന് അത്ഥം. ഒരു പ്രത്യേകരീതിയിൽ ഒരു സംഘം ജനം ചേന്നു ചെയ്യുന്ന ഈശ്വരസേവയ്ക്കു കണമിരിക്കു ക എന്നു പറയുന്നു. "ഗണം ചേന്നു പാടുകിടക്കുന്ന മാതിരി ഫലം സിദ്ധിക്കുന്നതുവരെ ദേവസന്നിധിയിൽ സേവിക്കുക. എന്നാൽ ഈ ഗണത്തിൽ എല്ലാവരും ഒരുപോലെ കുളിച്ചു കു റിയിട്ടു് ഒരേ മാതിരി ഉടുത്തു് ആയുധവും ധരിച്ച് അണിനിര ന്നിട്ടു വേണം സേവിക്കുക. കൊടുങ്ങല്ലൂരു മാസംതോറും 1-ാംനു- ഭഗവതിക്ഷേത്രത്തിൻെറ കിഴക്കുവശത്തു 'കൂട്ടമിരിക്കുക' എ ന്നൊരു സമ്പ്രദായം ഇപ്പോഴും ഉണ്ടു്. ഇതു കണമിരിക്കുന്നതി ൻെറ ഒരു വകഭേദമാണ്." എന്നു "കേരളത്തിൽ" (കൊ. കു ഞ്ഞിക്കുട്ടൻ തമ്പുരാൻ) പറഞ്ഞിരിക്കുന്നതിൽനിന്നു 'കണമിരി ക്കുന്ന'തിൻെറ സ്വഭാവം മനസ്സിലാക്കാം.

ഇക്കാരിയം പറയുവാൻ പതിനെട്ടു സംഘം
തൃക്കാരിയൂർ കണമിരുന്നു ഭജിച്ചൊടുക്കം
അക്കാമദല്പഭ കിനാവിലുരച്ചപോലെ
നില്ക്കാതെ പോന്നിതൊരു പങ്കജമെന്നു ചൊല്ലി.

എന്നും 'കേരള'ത്തിൽ കാണുന്നു. ഇതിൽനിന്നു 'കണമിരിക്കുക' ഒരു പഴയ ഏർപ്പാടാണെന്നു ഗ്രഹിക്കാം.

'സ്വസ്തികുത്തുക' ഒരു ഭാഷാശൈലിയാകുന്നു; മുടിക്കുക (നശിപ്പിക്കുക) എന്ന് അർത്ഥം. സംസ്കൃതത്തിൽ 'ശുഭ'മാണു 'സ്വസ്തി'.

* സ്വസ്ത്യസ്തുതേ നിർഗ്ഗളിതാംബുഗർഭം.
ശരദ്ഘനം നാർദ്ദതി ചാതകോപി

(രഘുവംശം)

എന്ന പ്രയോഗം ഉദാഹരിക്കപ്പെടാം. കേരളബ്രാഹ്മണരുടെ സംഘക്കളിയിൽ, കളിയെല്ലാം അവസാനിക്കുമ്പോൾ, കളിക്കാർ ഉടമസ്ഥന്മാരുടെ മംഗളത്തെ (സ്വസ്തി) പ്രാർത്ഥിക്കുന്നതായി ഒരു ചടങ്ങുണ്ട്. നിലത്തു കയ്യു കുത്തിക്കൊണ്ടാണ് ഇതു ചെയ്യുന്നത്. ഇതിനെ സ്വസ്തികുത്തുക എന്നു പറയുന്നു. ഒടുവിൽ ചെയ്യുന്നതാകയാൽ, സ്വസ്തികുത്തുന്നതിന് 'അവസാനിപ്പിക്കുക' എന്നു അർത്ഥം ഭാഷയിൽ വന്നു. അശുഭാർത്ഥത്തിൽ ഈ 'അവസാനിപ്പിക്കുക' മുടിക്കുകയായിപ്പരിവിച്ചു. 'അവൻ സ്വസ്തികുത്തി' എന്നു ഭാഷയിൽ പറഞ്ഞാൽ, മുതലുള്ളതെല്ലാം മുടിച്ചുകളഞ്ഞു എന്ന് അർത്ഥം ധരിക്കണം. സംഘക്കളിക്കാരിൽനിന്ന് ഈ ശൈലിയുണ്ടായി.

'സുഗ്രീവാജ്ഞയ്ക്കു' കഠിനവും ഒരിക്കലും ഇളക്കം വരാത്തതുമായ ആജ്ഞ എന്ന് അർത്ഥം. ഇതു ഒരു ഭാഷാശൈലിയാകുന്നു. സുഗ്രീവൻ വാനരന്മാരെ വിളിച്ചു സീതയെ അന്വേഷിച്ചു വരുന്നതിനു നിയോഗിച്ചു. ഒരു മാസത്തിനകം സീതയുടെ വൃത്താന്തം അറിഞ്ഞു വരണമെന്നും അല്ലെങ്കിൽ വധിക്കുമെന്നുമാണു കല്പന.

---

* സാരം:—നിനക്കു ശുഭം ഭവിക്കട്ടെ. വെള്ളം വാർന്നൊഴിഞ്ഞ മേഘത്തോടു ചാതകം ജലം യാചിക്കയില്ല.

* ഊൎദ്ധ്വം മാസാന്ന വസ്തവ്യം
വസൻ വദ്ധ്യോ ഭവേന്മമ.

(വാ. രാമായണം)

രാജനിയോഗമനുഷ്ഠിയാതെ വൃഥാ
രാജധാനിക്കു നാം ചെല്ലുകിലെന്നുമേ
നിഗ്രഹിച്ചീടുമതിനില്ല സംശയം
സുഗ്രീവശാസനം നിഷ്ഫലമായ്വരാ.

(അദ്ധ്യാത്മരാമായണം)

എന്നീ ഭാഗങ്ങൾ സുഗ്രീവാജ്ഞയുടെ അലംഘ്യതയേയും അന്യഥാഭവിക്കാത്ത നിലയേയും കാണിക്കുന്നു. ഇതുപോലെ പ്രഭുക്കന്മാർ ഭൃത്യന്മാൎക്കു കൊടുക്കുന്ന കൎക്കശമായ നിയോഗത്തിനു 'സുഗ്രീവാജ്ഞ'യെന്നു പറയുന്നു. രാമായണം കിഷ്കിന്ധാകാണ്ഡമാണ് ഈ ശൈലിയുടെ ഉല്പത്തിസ്ഥാനം.

'ബലിക്കല്ലിനെ സേവിക്കുക' എന്നതും ഒരു ശൈലിയാകുന്നു. എജമാനനെ (പ്രഭുവിനെ)വിട്ടു ശിഷ്യന്മാരെ ആശ്രയിക്കുക എന്നു ഈ ശൈലിക്കു് അൎത്ഥം. അമ്പലത്തിൽ ദൎശനത്തിനു പോകുന്നവർ ദേവനെയല്ലാതെ, അതിലുള്ള ബലിക്കല്ലിനെ തൊഴാറില്ല. അതിനെക്കുറിച്ചു ഗണിക്കുന്നവരും ചുരുക്കം. ദേവാലയങ്ങളിൽ ഒന്നും ചെയ്യാൻ കഴിയാതെ സ്ഥിതിചെയ്യുന്നവയാണു ബലിക്കല്ലുകൾ. ഈ ബലിക്കല്ലുകളുടെ സാധൎമ്മ്യമാണു പ്രഭുക്കന്മാരുടെ ശിഷ്യന്മാൎക്കു കല്പിക്കപ്പെട്ടിരിക്കുന്നതു്. അസ്ഥാനത്തിൽ അവരെ ആശ്രയിക്കുക എന്നു, ബലിക്കല്ലിനെ സേവിക്കുക എന്ന ശൈലിക്കു അൎത്ഥം.

അമ്മാവനും മരുമകനും എന്ന പദങ്ങൾക്കു ഭാഷയിൽ ഉള്ള അൎത്ഥം (അമ്മയുടെ സോദരൻ—സഹോദരിയുടെ പുത്രൻ) പ്രസിദ്ധമാകുന്നു. എന്നാൽ ഭാൎയ്യയുടെ പിതാവു (ശ്വശുരൻ) എന്നു് അമ്മാവനും, മകളുടെ ഭൎത്താവു (ജാമാതാവു്) എന്നു മരു

* സാരം:—ഒരു മാസത്തിനുമേൽ ആരും താമസിക്കരുതു്. എന്നാൽ ഞാൻ അവനെ കൊല്ലും.

മകനും അത്ഥം വ്യവഹരിക്കാറുണ്ട്. ഈ പദങ്ങളെ രണ്ടാമതു പറഞ്ഞ അത്ഥത്തിൽ എല്ലാ ദേശങ്ങളിലും ഉപയോഗിക്കുമോ എന്നു സംശയമാണ്. മുറപ്രകാരം അമ്മാവന്റെ മകളെ വിവാഹം ചെയ്യുന്നതു മരുമകനാണെന്നുള്ളതു മരുമക്കത്തായികളുടെയിടയിൽ ഉള്ള ഒരു നടപ്പാണ്. അതായതു മരുമകനാണ് അമ്മാവന്റെ മകളുടെ അവകാശിയെന്നു അത്ഥം. കാലക്രമേണ ഈ നടപ്പിനു മാററം വന്നു. അപ്പോൾ മരുമക്കളെല്ലാത്തവരും അമ്മാവന്റെ മകളെ വിവാഹംചെയ്തു തുടങ്ങി. ഇങ്ങിനെ അമ്മാവന്റെ മകളെ വിവാഹം ചെയ്യുന്ന ആൾ (ജാമാതാവു) മരുമകന്റെ സ്ഥാനത്ത് ഇരിക്കുന്നതിനാൽ ആ പേരിൽ വ്യവഹരിക്കപ്പെടുന്നു. ഇതുപോലെ ശ്വശുരൻ അമ്മാവനാകുന്നതിനും സ്ഥാനംതന്നെ കാരണം. ഈ അത്ഥം മരുമക്കത്തായക്കാരുടെ നടപ്പിൽനിന്നു സിദ്ധമായി എന്നു വിചാരിക്കാൻ മാഗ്ഗമുണ്ട്.

ഉദാഹരണത്തിനായി ചില പദങ്ങളുടെ രൂപാദികളെക്കുറിച്ചു മാത്രമേ ഇവിടെ വിമശിച്ചിട്ടുള്ളു. ഇപ്രകാരം ചെയ്യുന്ന വിചിന്തനത്തിൽനിന്നു പദങ്ങളുടെ അത്ഥത്തെക്കുറിച്ചു വ്യക്തവും ശുദ്ധവും ആയ ജ്ഞാനം കിട്ടുന്നു. അത്രമാത്രമല്ല പലവിധമുള്ള പഴയ നടപ്പുകളേക്കുറിച്ചും അറിവുണ്ടാകുന്നതാണ്. ഒരു വിധവും, ആഗമത്തെ അധികരിച്ചുള്ള പദവിചാരം, നിഷ്പ്രയോജനമാകുന്നതല്ല. ശുദ്ധവും പൂണ്ണവും ആയ ജ്ഞാനം ഇല്ലാതെ ഏകദേശം ഉണ്ടാകുന്ന ഒരു (സ്വല്പ) ജ്ഞാനത്തെ മാത്രം പുരസ്കരിച്ചു പലരും പല പദങ്ങളേയും പ്രയോഗിച്ചു കാണാറുണ്ട്. ഈ നയം വിശേഷിച്ചും സാഹിത്യകാരന്മാരെ അബദ്ധത്തിൽ ചാടിക്കുന്ന ഒന്നാകുന്നു. ദ്രവ്യങ്ങളുടെ രസവീയ്യാദികളെക്കുറിച്ചു നല്ലനിശ്ചയമില്ലാത്ത വൈദ്യൻ അവയെ ഔഷധങ്ങൾക്കു കല്പിക്കുന്നതു അസ്ഥാനത്തിലാകാതെ വരുന്നതല്ല. ശക്തിധമ്മാദികളെ ഗ്രഹിക്കാതെ പദങ്ങളെ പ്രയോഗിക്കുന്ന സാഹിത്യകാരന്റെ പ്രവൃത്തിയും ഇപ്രകാരമേ ഭവിക്കുകയുള്ളൂ. വൈദ്യനു ദ്രവ്യങ്ങളുടെ എന്നപോലെ, സാഹിത്യകാരനു പദ

ങ്ങളുടെ സൂക്ഷ്മജ്ഞാനവും അത്യന്താപേക്ഷിതമാകുന്നു. അൎത്ഥം അറിയാതെ പ്രയോഗിക്കുന്നതുനിമിത്തം പല അബദ്ധപ്രയോഗങ്ങളും ഭാഷയിൽ പ്രചരിച്ചു വരുന്നുണ്ടു്. 'മേധാവി' 'ഐക്യത' 'സധീരം' 'അധികരിക്കുക' 'ഉൽണ്ണ' 'ആവേശം' എന്നിങ്ങനെയുള്ള പ്രയോഗങ്ങൾ 'പത്രലോക'ത്തിൽ സുലഭങ്ങളാകുന്നു. വിചാരിച്ച അൎത്ഥത്തെ പ്രകാശിപ്പിക്കാതിരിക്കുക, ആവശ്യമില്ലാത്ത അൎത്ഥത്തെ ജനിപ്പിക്കുക, അൎത്ഥത്തിനു് ഇരട്ടിപ്പു വരുത്തുക, വ്യാകരണദൃഷ്ട്യാ അബദ്ധമായിരിക്കുക, എന്നിങ്ങനെ പല ദോഷങ്ങളും 'അൎത്ഥ'മറിയാതെയുള്ള പദപ്രയോഗത്തിൽനിന്നു് ഉണ്ടാകുന്നു. അബദ്ധമായി പദങ്ങളെ പ്രയോഗിക്കുന്നതിനേക്കാൾ കഷ്ടമായിട്ടുള്ളതു്, പിന്നീടു് അതിനെ സാധുവാക്കാൻ ശ്രമിക്കുന്നതാകുന്നു. പത്രപ്രവൎത്തകന്മാർ വിചാരിച്ചാൽ അബദ്ധപ്രയോഗങ്ങളുടെ അധികം ഭാഗത്തിൽനിന്നും ഭാഷയെ രക്ഷിക്കുവാൻ കഴിയും. അബദ്ധപ്രയോഗങ്ങൾക്കു പ്രചാരമുണ്ടാക്കാതെയിരിക്കുന്നതുതന്നെ വലിയ രക്ഷയാണു്.

ഇപ്രകാരം വിചാരിച്ചാൽ ഭാഷയ്ക്കു് അഭിലഷണീയമായ ഒരു സംസ്കാരശുദ്ധി ലഭിക്കുന്നതിനു് അവയുടെ വ്യുല്പത്തിയെക്കുറിച്ചുള്ള ചിന്ത ഒഴിച്ചുകൂടാത്തതാണെന്നു സ്പഷ്ടമാകും. വിദ്വാന്മാരായ ഭാഷാപ്രണയികളുടെ ശ്രദ്ധ ഈ വിഷയത്തിൽ വേണ്ടതുപോലെ പതിയുമാറാകട്ടെ!



(൪)

## ഭാഷാസംസ്കരണം.

ലോകത്തിലുള്ള എല്ലാ ദ്രവ്യങ്ങൾക്കും പ്രകൃതി വികൃതി സംസ്കൃതി എന്ന മൂന്ന് അവസ്ഥകൾ ഉണ്ട്. വസ്തുക്കളുടെ ജന്മനാ സിദ്ധമായ ഭാവത്തെ പ്രകൃതി എന്നു പറയുന്നു. ഈ നിലയിൽ അവയ്ക്കു വല്ല കോട്ടം വന്നാൽ തന്നിമിത്തം ഉണ്ടാകുന്ന വൈരൂപ്യമാണു വികൃതി. സംസ്കൃതിക്ക് ഈ രണ്ട് അവസ്ഥകളിൽനിന്നും വ്യത്യാസമുണ്ട്. പ്രകൃതിവികൃതികൾ നിമിത്തം ഉണ്ടാകുന്ന ന്യൂനതകളെ കളഞ്ഞ്, വസ്തുക്കളെ ഉപയോഗയോഗ്യങ്ങളാക്കുന്ന കർമ്മവിശേഷമാണ് സംസ്കൃതി. ഈ സംഗതി അല്പംകൂടി വിശദമാക്കാം. സുവർണ്ണത്തെ ഖനിയിൽനിന്ന് എടുക്കുമ്പോൾ കാണുന്ന അതിന്റെ അവസ്ഥ പ്രകൃതിയാണ്; ഈ സ്ഥിതിയിൽ അതിന്മേൽ പൊടിയും കറയും മററും പററിയിരിക്കുക സാധാരണമാകുന്നു. അതിന് ഒടിവോ ചതവോ മററു വല്ല വികാരമോ ബാധിച്ചാൽ ആ ഭാവം വികൃതിയാകുന്നു. ഈ രണ്ട് അവസ്ഥകളിലും സ്വർണ്ണം ആഭരണമായോ മറേറാ ഉപയോഗിക്കുവാൻ അർഹമായിഭ്ഭവിക്കുന്നില്ല. തട്ടാന്മാർ അതിനെ തിയ്യിലിട്ട് ഉരുക്കി അതിന്റെ കേടുപാടുകൾ എല്ലാം കളഞ്ഞു ആഭരണമാക്കിത്തീർക്കുന്നു. ഈ കർമ്മമാണു സംസ്കാരം (സംസ്കൃതി). ഈ അവസ്ഥയിൽ പ്രകാശമാനമായ സ്വർണ്ണം ആഭരണമായോ മറേറാ ഉപയോഗിക്കുവാൻ യോഗ്യതയുള്ളതായി ഭവിക്കുന്നു. ഏതു വസ്തുവിനും സ്വഭാവംകൊണ്ടോ വികാരംകൊണ്ടോ ഉണ്ടാകുന്ന മലിനതകളേയും ന്യൂനതകളേയും കളഞ്ഞ് അതിനെ വിശിഷ്ടമാക്കുന്നതിനു സംസ്കാരംകൊണ്ട് മാത്രമേ സാധിക്കുകയുള്ളു. പ്രകൃത്യാ സിദ്ധമാകുന്ന സ്ഥിതിയെ പ്രാകൃതം എന്നു പറയുന്നു. ജനിച്ചതുപോലെയുള്ള — യാതൊരു പരിഷ്കാരവും ശുദ്ധിയും ഇല്ലാത്ത — എ

ന്നാണ 'പ്രാകൃത' പദത്തിന്റെ അൎത്ഥം. കുളിക്കാതേയും ശരീരത്തിൽ പൊടിപിരണ്ടും മലിനവസ്ത്രം ധരിച്ചും മൂഢന്മാരായും ചിലരെ നാം കാണാറുണ്ടല്ലോ. ഇവരെ പ്രാകൃതന്മാർ എന്നു പറയുന്നു. ദ്രവ്യങ്ങൾക്ക് എന്നപോലെ മനുഷ്യൎക്കും സംസ്കാരം ആവശ്യമുണ്ട്. ഒരു വസ്തു ജന്മനാ ശുദ്ധമെന്നുതന്നെയിരിക്കട്ടെ; എന്നാലും സംസ്കാരംകൊണ്ട് അതിനു യോഗ്യത കൂടുകയേയുള്ളു. സംസ്കാരം അല്പവും അനാവശ്യമായി ഭവിക്കുന്നതല്ല.

മുൻപു പറഞ്ഞ മൂന്നു അവസ്ഥകളും ഭാഷയേയും സംബന്ധിക്കുന്നവയാണ്. എല്ലാ ഭാഷകൾക്കും പ്രകൃതിയിൽ ചില കുററങ്ങളും കുറവുകളും കാണും. ഇവയെ ശാസ്ത്രദൃഷ്ട്യാ പരിശോധിച്ചു ദൂരീകരിച്ചു ഭാഷയ്ക്കു ശുദ്ധിയും ഉപയോഗയോഗ്യതയും ഉണ്ടാക്കുന്നതിനു ചില കൎമ്മങ്ങൾ ചെയ്യേണ്ടിയിരിക്കുന്നു. ഈ കൎമ്മം ആകുന്നു ഭാഷാസംസ്കരണം. പ്രാകൃതന്മാരെ കാണുമ്പോൾ മനസ്സിൽ ജനിക്കുന്ന ദയനീയത സംസ്കാരം ലഭിക്കാത്ത ഭാഷയുമായി പരിചയപ്പെടുമ്പോഴും ഉണ്ടാകുന്നു.

സംസ്കാരം എല്ലാ വസ്തുക്കൾക്കും മനുഷ്യൎക്കും ആവശ്യമാണെന്നു കാണുന്ന സ്ഥിതിക്ക്, അതു, ഭാഷയെ സംബന്ധിച്ചും വേണ്ടതാണെന്നു വാദംകൂടാതെ തെളിയും; എങ്കിലും കാലഭേദംകൊണ്ട് ഈ വിഷയത്തിലും അഭിപ്രായഭേദം കാണുന്നു. നാം വിചാരിക്കുമ്പോളോ സാധാരണയായി സംഭാഷണംചെയ്യുമ്പോളോ ഉപയോഗിക്കുന്ന ഭാഷയെ അതുപോലെതന്നെ വിശേഷസന്ദൎഭങ്ങളിലും ഉപയോഗിക്കുന്നതാണ് ഉത്തമമെന്നു ചിലൎക്ക് അഭിപ്രായമുണ്ട്. ചുരുക്കത്തിൽ, മനസ്സിൽ തോന്നുന്നതുപോലെ ഭാഷയെ ഉപയോഗിക്കാമെന്നും യാതൊരു സംസ്കാരവും ആവശ്യമില്ലെന്നുമാണ്, ഈ അഭിപ്രായത്തിന്റെ സാരം. സംസ്കാരം കൃത്രിമമെന്നുള്ളതാണ് ഈ വാദത്തിന്റെ ആധാരം. ഈ അഭിപ്രായം സ്വീകാൎയ്യമായി തോന്നുന്നില്ല. നാം നമ്മുടെ ഭവനത്തിൽ പെരുമാറുമ്പോൾ വേഷാഡംബരത്തിലോ ശുചിത്വത്തിലോ വിശേഷിച്ചു ശ്രദ്ധ വ

തിക്കാറില്ല; എന്നാൽ പുറമേ വല്ല സ്ഥലങ്ങളിലും പോകേണ്ടിവരുമ്പോളോ അല്ലെങ്കിൽ ഉത്സവാദ്യാഘോഷങ്ങളിൽ സംബന്ധിക്കേണ്ടിവരുമ്പോളോ പൂർവ്വാധികം ശരീരത്തെ ശുചിയാക്കുന്നതിനും വേഷം ഭംഗിയാക്കുന്നതിനും മനസ്സു വയ്ക്കുന്നു. വീട്ടിൽ ഇരിക്കുമ്പോൾ മുണ്ടും തോർത്തുംകൊണ്ടു കഴിച്ചുകൂട്ടുന്നവർ പുറമേ പെരുമാറുമ്പോൾ തദവസ്ഥാനുസരണം വലിയ മുണ്ടു നേരിയത്ത് ഉടുപ്പു വടി മുതലായവ ധരിച്ചു വേഷത്തിനു മോടി കൂട്ടുന്നു. ആഘോഷങ്ങൾ കാണുവാൻ പോകുന്ന സ്ത്രീകൾ പണ്ടങ്ങൾ ഇരവലു വാങ്ങി ചാർത്തുന്നതു സാധാരണമാണ്. ഇപ്രകാരം ചെയ്യുന്നതു യുക്തമോ അയുക്തമോ എന്നു ഇവിടെ വിചാരിച്ചിട്ടാവശ്യമില്ല. വിശിഷ്ടസന്ദർഭങ്ങളിൽ തദനുസരണം ശുചിത്വാദിസിദ്ധമായ സംസ്കാരത്തെ ആദരിക്കുന്നതു ലോകത്തിലെ ഒരു നടപ്പാണെന്നു മാത്രമേ ഇവിടെ ധരിക്കേണ്ടതുള്ളു. ഈ സംഗതി ഭാഷയോടും സംബന്ധിപ്പിക്കാം. മനസ്സിൽ വിചാരദശയിൽ ഉണ്ടാകുന്നതോ ഭവനത്തിൽ ഉപയോഗിക്കുന്നതോ ആയ ഭാഷയുടെ രൂപം അസംസ്കൃതമാകുന്നു. ഈ നിലയിൽ ആശയത്തിനും ആകൃതിക്കും പല കുറവുകളും കുറവുകളും ഉണ്ടായിരിക്കും. വിചാരിക്കുമ്പോളോ ഗൃഹത്തിൽ വ്യവഹരിക്കുമ്പോളോ ഉപയോഗിക്കുന്ന ഭാഷയിൽ ശുദ്ധി പദഘടന ആശയകല്പന അലങ്കാരഭംഗി മുതലായവ ഉണ്ടായിരിക്കുകയില്ല. ഈ സന്ദർഭത്തിൽ ഇവയുടെ കാര്യത്തിൽ മനസ്സു വയ്ക്കുന്നതും അനാവശ്യമാകുന്നു. ഭാഷയുടെ ഈ പ്രാകൃതരൂപം ചിലപ്പോൾ ഭവനത്തിൽകൂടി ശോഭിക്കാത്തതാണ്. ഈ രൂപത്തിൽ ഭാഷയെ സാഹിത്യത്തിൽ (ഗ്രന്ഥരചന-പ്രസംഗം മുതലായവയിൽ) ഉപയോഗിക്കുന്നതു യുക്തമല്ല. സാഹിത്യത്തിൽ സംസ്കാരശുദ്ധിയുള്ള ഭാഷയെ ഉപയോഗിച്ചില്ലെങ്കിൽ പല ദോഷങ്ങളും ഉണ്ടാകുകയും ഫലം വിപരീതമാകുകയും ചെയ്യും. പ്രാകൃതസ്ഥിതിയെ ശാസ്ത്രീയമായ സംസ്കരണംകൊണ്ടു് അകററണം. എങ്കിൽ മാത്രമേ ഭാഷയ്ക്കു ചൈതന്യം ലഭിക്കുകയുള്ളു.

* സംസ്കാരവത്യേവ ഗിരാ മനീഷീ

എന്നു കാളിദാസമഹാകവി ഒരു സന്ദർഭത്തിൽ പറഞ്ഞിരിക്കുന്നതിൽനിന്നു വിദ്വാന്മാരുടെ വാക്കിനു, പരിശുദ്ധി എത്ര വലിയ ഭൂഷണമാണെന്നു മനസ്സിലാക്കാം.

† ദുഃഖേന ബുബുധേ സീതാം ഹനുമാനനലംകൃതാം
സംസ്കാരേണയഥാഹീനാം വാചമർത്ഥാന്തരംഗതാം

എന്നു ശ്രീവാല്മീകിമഹർഷി, അസംസ്കൃതഭാഷയുടെ ദയനീയതയെ കാണിച്ചിരിക്കുന്നു. വിചാരിക്കാത്തതും അപ്രകൃതവും ആയ അർത്ഥത്തെ പ്രകാശിപ്പിക്കുക എന്നതു, ശുദ്ധിയില്ലാത്ത വാക്കിൻെറ പ്രധാനദോഷമാകുന്നു. 'നിർദ്ദേവത്വം' എന്നു വേണ്ടതിനു പകരം 'നിദ്രാവത്ത്വം' എന്നു പറഞ്ഞുപോയ കുംഭകർണ്ണന് എത്ര വലിയ ഇച്ഛാഭംഗവും ആപത്തും നേരിട്ടു എന്നു രാമായണത്തിൽനിന്നു അറിയുന്നുണ്ടല്ലൊ. ത്വഷ്ടാവിനു് ഇതിലുമധികം വലിയ ആപത്തു ഭാഷാപരാധംനിമിത്തം സംഭവിച്ചതായി പുരാണങ്ങളിൽ കാണുന്നു. സ്വശത്രുവായ ദേവേന്ദ്രനെ വധിക്കുന്നതിനു് ഒരു സത്വമുണ്ടാകുവാൻവേണ്ടി ത്വഷ്ടാവു ഹോമംചെയ്തു. ആ ഹോമത്തിൻെറ മന്ത്രത്തിൽ സ്വരോച്ചാരണം തെററിപ്പോയി. ഈ പിശകുനിമിത്തം ത്വഷ്ടാവിൻെറ ആഗ്രഹത്തിനു വിപരീതമായി, ഇന്ദ്രനു വദ്ധ്യനായ ഒരു സത്വമാണു ഹോമകുണ്ഡത്തിൽനിന്നു ഉണ്ടായതു്.

---

* സാരം:—ശാസ്ത്രങ്ങളെക്കൊണ്ടു വേണ്ടവിധം വാക്കിനു ശുദ്ധി വരുത്തണം. ഇപ്രകാരമുള്ള വാക്കു വിദ്വാന്മാക്കു ശോഭയെ ചെയ്യുന്നു.

† സാരം:— അലങ്കാരമൊന്നും ധരിക്കാതെ മലിനഗാത്രിയായി മുഷിഞ്ഞ വസ്ത്രം ത്തോടുകൂടിയിരുന്ന സീതയെക്കണ്ടിട്ടു (ലങ്കയിൽവെച്ചു) ഹനുമാനു് എളുപ്പം മനസ്സിലായില്ല. മറെറാരു അർത്ഥത്തെ പ്രാപിച്ചതും അശുദ്ധവും ആയ വാക്കുപോലെയിരുന്നു സീത.

* മന്ത്രോ ഹീനഃ സ്വരതോവൎണ്ണതോവാ
മിഥ്യാപ്രയുക്തോ ന തമൎത്ഥമാഹ
സ വാഗ്വജ്രോയജമാനം ഹിനസ്തി
യഥേന്ദ്രശത്രുഃ സ്വരതോപരാധാത്.

എന്നു കാണുന്നപ്രകാരം, ത്വഷ്ടാവിനു പിശകു പററിയതിനാൽ വൃത്രനെ ഇന്ദ്രൻ വധിക്കുവാൻ ഇടയായി. ഭാഷയിൽ വ്യവഹാരത്തിൻെറ ശുദ്ധിയെ സംബന്ധിച്ചു ഉണ്ടാകുന്ന അല്പമായ ദോഷംകൊണ്ടു് എത്ര ഭയങ്കരമായ ആപത്താണു സംഭവിക്കാനിടയുള്ളതെന്ന സംഗതി ഇവിടെ ഗ്രഹിക്കേണ്ടതാകുന്നു. ലൌകികവ്യവഹാരങ്ങളിലും വാക്കുകളെ വേണ്ടതുപോലെ ഉപയോഗിച്ചില്ലെങ്കിൽ കുഴപ്പം നേരിടും. മലയാളപരിചയം കുറയുന്ന ഒരാൾ തൻെറ ഒരു സ്നേഹിതനു് അയച്ച എഴുത്തിൽ, 'നാലു അപ്പന്മാരെ കൊടുത്തയക്കണം' (നാലു അപ്പം എന്നു വേണ്ടതിനു പകരം) എന്നു ഒരിക്കൽ എഴുതിയ കഥ പ്രസിദ്ധമാണല്ലോ. ഭാഷയെ ശുചിയായി ഉപയോഗിക്കുന്ന കാൎയ്യത്തിൽ ഗൃഹത്തിൽവച്ചുതന്നെ മനസ്സുവയ്ക്കണം. എജമാനൻ ഒന്നു പറയും; ഭൃത്യൻ അതിനെ വേറെയൊന്നായിധരിച്ചു പ്രവൎത്തിക്കും; ഇപ്രകാരമുള്ള സംഭവങ്ങൾ ഗൃഹവ്യവഹാരങ്ങളിൽ സുലഭങ്ങളാകുന്നു. ഭാഷയെ ശുചിയായി പ്രയോഗിച്ചാൽ ഈ ദോഷത്തിൽനിന്നു രക്ഷയെ പ്രാപിക്കാം.

ഭാഷയുടെ സംസ്കരണത്തിൽ സംസ്കൃതശാസ്ത്രജ്ഞന്മാൎക്കു് അസാധാരണമായ ശ്രദ്ധയുണ്ടായിരുന്നതായി കാണുന്നു. സംസ്കാരത്തിലുള്ള നിരുപമവും സൎവ്വോന്നതവും ആയ ശുദ്ധികൊണ്ടു സംസ്കൃതം ആ പേരിനെ സവിശേഷം അൎഹിക്കുന്നു. പൂൎവ്വാചാൎയ്യന്മാരെപ്പോലെ ഈ വിഷയത്തിൽ അത്രമാത്രം ശ്രദ്ധിച്ചിട്ടുള്ളവർ വേറെയില്ല. യാതൊരു സാഹിത്യകാരനും, ഭാഷയുടെ ശാസ്ത്രനിയമങ്ങളെ ആദരിക്കാതെ, സംസ്കൃതഭാഷാ

---

* സാരം:—'ഇന്ദ്രശത്രു' എന്നു തുടങ്ങുന്ന മന്ത്രം പിഴച്ചുപ്രയോഗിച്ചതിനാൽ ആ യജമാനനു് ആപത്തുണ്ടായി. സ്വരവൎണ്ണഭ്രഷ്ടമായ മന്ത്രം ഇതുപോലെ ആപൽകരമാകുന്നു. വ്യവഹാരത്തിനു ശുദ്ധി വേണം.

ലോകത്തിൽ കടന്നു, തോന്നിയതു കാട്ടാവുന്നതല്ല. പൌരസ്ത്യഭാഷകളെപ്പോലെ അല്ലെങ്കിലും, മറെറാരുവിധം ശബ്ദാദിശാസ്ത്രങ്ങളെക്കൊണ്ടു വേണ്ട വ്യവസ്ഥയും സംസ്കാരവും ഇംഗ്ലീഷു മുതലായ പാശ്ചാത്യഭാഷകൾക്കും ഉണ്ട്. അതിനാൽ അവയെ സംബന്ധിച്ചും നിരങ്കുശത കാണിക്കുവാൻ സാധാരണക്കാൎക്കു കഴിയുന്നതല്ല. ശിശുദശയെ അതിക്രമിച്ചിട്ടുള്ള ഏതു ഭാഷയുടെ സ്ഥിതിയെ പരിശോധിച്ചാലും അവയ്ക്കൊക്കെ സംസ്കാരശുദ്ധി ലഭിച്ചിട്ടുണ്ടെന്നു തെളിയുന്നതാണ്.

എന്നാൽ ഈ വിഷയത്തിൽ മലയാളഭാഷയുടെ സ്ഥിതി അനുകമ്പനീയമായിരിക്കുന്നു. നമ്മുടെ ഭാഷ പ്രൌഢദശയിൽ എത്തിയിരിക്കുന്നു എന്നു നാം അഭിമാനിക്കുകയും ചെയ്യുന്നു. ഇതു വലിയ കഷ്ടംതന്നെ. വ്യാകരണാദിശാസ്ത്രങ്ങളെ അധികരിച്ചു വേണ്ടിടത്തോളവും ഗ്രന്ഥങ്ങൾ ഉണ്ടായിട്ടില്ല; ഉള്ളവയെ യഥാവിധി ആദരിക്കുന്നതിൽ നാം അശ്രദ്ധന്മാരുമാകുന്നു. ഭാഷയുടെ സംസ്കാരഹീനതയ്ക്കു ഇവയാണു പ്രധാനകാരണങ്ങൾ. സംസ്കൃതം ഇംഗ്ലീഷ് മുതലായ ഭാഷകളിൽ വ്യവഹരിക്കുമ്പോൾ അവയിലെ ശാസ്ത്രനിയമങ്ങളെ ആദരിക്കുന്നതിൽ എല്ലാവരും മനസ്സിരുത്തുന്നുണ്ട്. ശാസ്ത്രവിധികളെ ലംഘിക്കുന്നതു സ്വാതന്ത്ര്യമായിട്ടല്ല, അജ്ഞതയും അപരാധവും ആയിട്ടാണു ഗണിക്കപ്പെടുന്നതു്. എന്നാൽ ആ നാംതന്നെ മലയാളഭാഷയെ 'വാലും തുമ്പും' ഇല്ലാതെ ഉപയോഗിക്കുന്നതു സ്വാതന്ത്ര്യവും പരിഷ്കാരവും ആയി കരുതുന്നു. വിരചിക്കുന്ന ഗ്രന്ഥമോ സഭകളിൽ ചെയ്യുന്ന പ്രസംഗമോ മലയാളത്തിലാണെങ്കിൽ ഏതുവിധം എത്രമാത്രം ശബ്ദദോഷങ്ങളുണ്ടെങ്കിലും സാരമില്ല. ചിലൎക്കു അതൊരു ബഹുമാനവുംകൂടിയാകുന്നു. സംസ്കൃതാദിഭാഷകളിൽ ശബ്ദശാസ്ത്രവിധികളെ ലംഘിക്കുന്നതു ഒരു മഹാപാതകമാണ്. നോക്കണേ, മലയാളഭാഷയുടെ കഷ്ടത! അല്ലെങ്കിൽ അനാഥത! ഈവിധം ഉള്ള നിരങ്കുശത ഇന്നു ഭാഷയെ ക്രമത്തിലധികം ദ

ഷിപ്പിച്ചിട്ടുണ്ട്. വ്യവഹാരഭാഷകൾക്ക് എല്ലാം ഈ കുറവു സംഭവിക്കുന്നതാണെന്നു ചിലർ സമാധാനം പറയുമായിരിക്കാം! എന്നാൽ ഈ വിഷയത്തിൽ നമ്മുടെ ഭാഷയ്ക്കു സംഭവിച്ചുകാണുന്നതുപോലെയുള്ള അനാഥത്വവും ശോച്യതയും മറെറാരു ഭാഷയ്ക്കും കാണുമെന്നു തോന്നുന്നില്ല. ഇപ്പോൾ ബാധിച്ചിട്ടുള്ള മലിനതകളെ മാററുകയും, മേലാൽ ശാസ്ത്രങ്ങളെക്കൊണ്ടു ശുദ്ധമായ വ്യവസ്ഥ വരുത്തുകയും, ചെയ്യേണ്ടതു ഭാഷയെ സംബന്ധിച്ചിടത്തോളവും ഒരു അത്യാവശ്യകാര്യമാകുന്നു.

അന്യഭാഷകളുടെ സംസൎഗ്ഗംകൊണ്ടു വന്നുചേൎന്നതു ഒന്നു; സ്വന്തം പ്രകൃതിയുടെ ദോഷംകൊണ്ടു സംഭവിച്ചതു വേറെയൊന്നു; ഇപ്രകാരം രണ്ടു മാൎഗ്ഗങ്ങളിൽക്കൂടിയാണു ഇന്നു നമ്മുടെ ഭാഷയെ മാലിന്യങ്ങൾ ബാധിച്ചുകാണുന്നതു്. ഇവ എത്രമാത്രം ഗുരുതരങ്ങളാണെന്നു ചിന്തിക്കാം.

അന്യഭാഷകളുടെ സമ്പൎക്കംകൊണ്ടു് ഉണ്ടാകുന്ന ദോഷത്തിനു പ്രാധാന്യം കൂടുന്നു. ഈമാതിരി ദോഷം ബാധിക്കുമ്പോൾ ഭാഷയുടെ ആകൃതിയും പ്രകൃതിയും മലിനമാകുന്നു. സൃഷ്ടിയിൽ ഓരോന്നിനും ഓരോ ധൎമ്മമുണ്ടു്. അതാതു ധൎമ്മിയോടു വേണ്ടതുപോലെ ചേൎന്നിരിക്കുമ്പോൾ ആ ധൎമ്മവും ശ്രേഷ്ഠമാകുന്നു. ഒരു ധൎമ്മം സ്വന്തം ധൎമ്മിയെ വിട്ടു് അസ്ഥാനത്തിൽ മറെറാന്നിനെ പ്രാപിക്കുമ്പോൾ അതു കൃത്രിമവും നിരുപയോഗവും ആകുന്നു. ഈ തത്വം ഭാഷയ്ക്കും യോജിക്കും. ഏതു ഭാഷയ്ക്കും പ്രത്യേകമായി ചില ശൈലികൾ ആശയങ്ങൾ ശബ്ദപ്രയോഗങ്ങൾ മുതലായവ ഉണ്ടായിരിക്കും. അവ, ആ ഭാഷകളോടു ചേൎന്നിരുന്നുവെന്നു വരികിൽ മാത്രമേ സജീവങ്ങളായിരിക്കുകയുള്ളു. ഒരു ഉദാഹരണം പറയാം. 'കണ്ണെഴുതിക്കുക' 'ശുണ്ഠികടിക്കുക' 'ധൎമ്മസങ്കടം' എന്നിവ ചില ഭാഷാശൈലികളാകുന്നു ഭാഷയിൽ പ്രയോഗിക്കുമ്പോൾ ഇവയ്ക്കു വേണ്ട ശക്തിയും രസികത്വവും ഉണ്ടു്; ഈ പദങ്ങളെ സംസ്കൃത

ത്തിലേക്കോ ഇംഗ്ലീഷിലേക്കോ എത്ര ഭംഗിയായി തർജ്ജമചെയ്താലും അവയുടെ അർത്ഥം കിട്ടുകയില്ല. വല്ല അർത്ഥവും ക്ലേശിച്ചുകിട്ടിയാൽ അതു വികൃതവുമായിരിക്കും. ഇപ്രകാരമുള്ള വൈകൃത്യം നമ്മുടെ ഭാഷയെ ബാധിച്ചിട്ടുള്ള ഒരു പ്രധാനദോഷമാകുന്നു. ഇംഗ്ലീഷിൽനിന്നു ഭാഷപ്പെടുത്തിയിട്ടുള്ള കൃതികളെ ആണു് ഈ മാലിന്യം അധികം ബാധിച്ചിരിക്കുന്നതു്.

"എണ്ണംപറഞ്ഞ രാജഭക്തനും എണ്ണംപറഞ്ഞ രാജദ്രോഹിയും ആവാൻ സാധിക്കും"

പാവങ്ങൾ.

ഈ വാക്യത്തിൽ കാണുന്ന 'എണ്ണംപറയുക' ഇംഗ്ലീഷിൽ ഒരു ഭംഗിയേറിയ ശൈലിയായിരിക്കാം. എന്നാൽ ഭാഷയിൽ ഇതിനു് അല്പവും ഭംഗിയില്ല 'ഗണനീയൻ' എന്ന അർത്ഥത്തിലായിരിക്കണം ഈ പദത്തെ ഉപയോഗിച്ചിരിക്കുന്നതെന്നു തോന്നുന്നു. 'എണ്ണംപറയുക' എന്നതിനു് 'ഏതെങ്കിലും ഒരു സംഖ്യ പറയുക' എന്ന അർത്ഥമേ മലയാളികൾ ധരിക്കുകയുള്ളു. എങ്കിലും 'എണ്ണംപറയുക' ദുസ്സഹമായ ഒരു പ്രയോഗമല്ല. താഴെ കാണിക്കുന്ന ദീർഘമായ വാക്യം ഒന്നു ശ്രദ്ധിച്ചുനോക്കേണ്ടതാകുന്നു.

"ചെറിയവിളികൾ പുല്ലിന്നിടയിലൂടേ അന്യോന്യമുള്ള പിൻചെല്ലൽ കുതിരവണ്ടിയിൽ ഇരുന്നു ആശ്ലേഷിക്കപ്പെട്ടുകൊണ്ടുള്ള അരക്കെട്ടുകൾ ഗാനസമാനങ്ങളായ നിരർത്ഥകപ്രലാപങ്ങൾ ഓരോ വാക്കുകളെ ഉച്ചരിക്കുന്നവിധം പുറപ്പെടുന്ന ആ വക വിലാസചേഷ്ടകൾ ഒരാളുടെ ചുണ്ടത്തുനിന്നു മറ്റൊരാളുടെ ചുണ്ടത്തേക്കായി തട്ടിയെടുക്കപ്പെടുന്ന ആ പഴങ്ങൾ—ഈ പറഞ്ഞവയെല്ലാം ഉദിച്ചുമിന്നുകയും ആകാശത്തുള്ള ജ്യോതിസ്സുകളുടെ കൂട്ടത്തിൽ സ്ഥലം പിടിക്കുകയും ചെയ്യുന്നു. സുന്ദരികളായ സ്ത്രീകൾ ഓമനത്തത്തോടുകൂടി അലിഞ്ഞു പോകുന്നു."

പാവങ്ങൾ.

ഇവിടെ 'ഉദിച്ചുമിന്നുകയും' 'ആകാശത്തിൽ സ്ഥലംപിടിക്കുകയും' ചെയ്യുന്നതു 'പിൻചെല്ലലും' 'അരക്കെട്ടുകളും' 'പഴങ്ങളും' മററും ആണെന്നു പ്രത്യേകം ഓർമ്മിക്കണം. എത്രമാത്രം

ആലോചിച്ചാലും ഒരു മലയാളിക്ക് ഈ വാക്യത്തിന്റെ അൎത്ഥം മനസ്സിലാകുകയില്ല. ഭാഷയുടെ ആശയവും രൂപവും ഒരുപോലെ വികൃതമായിരിക്കുന്നു. 'പിൻചെല്ലലിനു' ആകാശത്തുള്ള ജ്യോതിസ്സുകളുടെ കൂട്ടത്തിൽ സ്ഥാനം കിട്ടിയെന്നു പറഞ്ഞാൽ എന്തൎത്ഥമാണു ഗ്രഹിക്കേണ്ടതു്! 'സ്ത്രീകൾ അലിഞ്ഞു'പോകുന്നതിന്റെ അൎത്ഥവും അസംബന്ധമായിരിക്കുന്നു.

"ആ ആൾക്കൂട്ടമാകുന്ന മേഘം ഒരു സന്തോഷമൂൎച്ഛയിൽ തമാശ പറഞ്ഞുകൊണ്ടു പിന്നാലെ കൂടി."

"അയാളുടെ ഹൃദയത്തെ വഴിക്കുവഴിയേ മഞ്ഞിൻസൂചികളെപ്പോലെയും തീയ്യിൻസൂചികളെപ്പോലെയും പിളൎന്നുകയറി."

"ജയത്തിന്റെ കീശയിലേക്ക് ഉപായത്തിൽ കടന്നുകൂടുന്ന ആ വല്ലാത്ത കള്ളക്കയ്യ് ഏതാണ്?"

"ആകാശത്തിലെങ്ങും ഒരു ദിവ്യമായ പട്ടാഭിഷേകത്തിന്റെ വെളിച്ചം വ്യാപിച്ചു."

"അതേ അപകടം പിടിച്ച അസ്പഷ്ടതകൾ പുക്രിഷിയസ്സ് മനുസെയിൻപോൾ ദാന്ത എന്നിവർ നിശ്ചലനോട്ടത്താൽ അപാരതയിലെങ്ങും നക്ഷത്രങ്ങളെ ഉദിപ്പിക്കുന്നവയും അടിക്കടി മിന്നൽപിണരുകളെ പുറപ്പെടുവിക്കുന്നവയുമായ കണ്ണുകളാൽ"***

"ഗഹനങ്ങളായ അഗാധതകൾക്കുള്ളിൽ"

"കുടുക്കിട്ടു ചാവുന്നതുവരെ തൂക്കിക്കൊന്നതിൽ എനിക്കുള്ള മനോവേദന***"

പാവങ്ങൾ.

എന്നീ വാക്യങ്ങൾ നോക്കുക. അന്യഭാഷാശൈലികൾക്കു ഭാഷയെ എത്രമാത്രം ദുഷിപ്പിക്കുവാൻ കഴിയുമെന്ന് ഈ ഭാഗങ്ങളിൽനിന്നു തെളിയും. ആൾക്കൂട്ടത്തെ മേഘമായി കല്പിച്ചതിന്റെ നിരൎത്ഥത സഹിക്കാം! എന്നാൽ "മഞ്ഞിൻസൂചിയുടേയും" "തീയ്യിൻസൂചിയുടേ"യും വൈകൃത്യവും നിരൎത്ഥതയും ദുസ്സഹമായിരിക്കുന്നു. "ജയത്തിന്റെ കീശയ്ക്കു" ഒരുവിധം അൎത്ഥം ഉണ്ടാക്കാം. "ദിവ്യമായ പട്ടാഭിഷേകത്തിന്റെ വെളിച്ചം" എന്നു കേൾക്കുമ്പോൾ വായനക്കാൎക്ക് അൎത്ഥത്തിന്റെ ഒരു വെളിച്ചവും മനസ്സിൽ പതിയുന്നില്ല. "അപാര

തയിലെ നക്ഷത്രോദയം" "ചാവുന്നതുവരെ തൂക്കിക്കൊല്ലുക" "ഗഹനങ്ങളായ അഗാധതകൾ" എന്നീ പ്രയോഗങ്ങൾ എത്രമാത്രം വികൃതങ്ങളും അസംബന്ധങ്ങളും ആയിരിക്കുന്നു എന്നു പറയാവുന്നതല്ല. ഈമാതിരി പ്രയോഗങ്ങൾ സാധാരണക്കാരായ വായനക്കാരെ ഒന്നു പരിഭ്രമിപ്പിക്കാതെയിരിക്കയില്ല. ഇംഗ്ലീഷുഭാഷയിൽ ഇവയ്ക്കു ഭംഗിയും ശക്തിയും ഉണ്ടായിരിക്കാം! അതുകൊണ്ടു് അവ ഭാഷയിലും അങ്ങിനെതന്നെയായിരിക്കണമെന്നു നിർബ്ബന്ധമില്ലല്ലൊ. ഇംഗ്ലീഷുഭാഷയ്ക്കു പ്രത്യേകമായുള്ള ശൈലികളേയും ധർമ്മങ്ങളേയും മററും അതുപോലെ ഭാഷയിലേക്കു പകർത്തുന്നതു് അല്പവും യുക്തമല്ല. 'സിംഹഭാഗം' 'നടയെടുക്കുക' 'ആഹാരം എടുക്കുക' എന്നിങ്ങനെ പല ശൈലികളും ഇംഗ്ലീഷിൽനിന്നു ഭാഷയിലേക്കു് ഇറക്കുമതി ചെയ്യപ്പെട്ടിട്ടുണ്ടു്. കേരളവർമ്മ വലിയ കോയിത്തമ്പുരാൻ, ഏ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ, കൊച്ചി അപ്പൻതമ്പുരാൻ, ഒ. ചന്തുമേനവൻ, ഈശ്വരപിള്ള, സി. വി. രാമൻപിള്ള മുതലായ നമ്മുടെ പ്രശസ്തഗദ്യകാരന്മാർ ഈവക വികൃതപ്രയോഗങ്ങളെ വർജ്ജിച്ചിട്ടുള്ളവരാകുന്നു. ഗദ്യസരണിയിൽ ഇവരെ അനുകരിക്കുകതന്നെയാണു് ഇതരന്മാൎക്കും ശുഭം. എന്നാൽ പുറമേനിന്നു വരുന്ന മാലിന്യത്തെ തടഞ്ഞുനിറുത്തി ഭാഷയെ രക്ഷിക്കുവാൻ കഴിയും.

ഇംഗ്ലീഷും മലയാളവും ചേൎന്നു ഒരുതരം മിശ്രഭാഷ ഇയ്യിടെയായി ക്രമത്തിലധികം പ്രചരിച്ചുവരുന്നു. അധികവും വിദ്യാൎത്ഥികളിൽനിന്നാണു് ഈ മിശ്രഭാഷയുടെ ഉല്പത്തി. ഉയൎന്ന നിലയിൽ നവീനവിദ്യാഭ്യാസം ലഭിച്ചിട്ടുള്ള ചിലരും ഈ വികൃതഭാഷയുടെ പോഷകന്മാരാകുന്നു. ഇംഗ്ലീഷും മലയാളവും അല്ലാത്തതും രണ്ടിനേയും അശുദ്ധമാക്കുന്നതും ആയ രണ്ടുംകെട്ട, ഈ മിശ്രഭാഷയുടെ പ്രചാരം കൈരളിയ്ക്കു ഒരു മഹാവ്യാധിയായിബ്ഭവിക്കുന്നതിനു മുൻപു അതിനെ ശമിപ്പിക്കുന്നതിനു പ്രത്യേകം മനസ്സുവയ്ക്കേണ്ടതുണ്ടു്. വ്യവഹാരത്തിൽ പൂൎണ്ണമായി ഇംഗ്ലീഷോ മലയാളമോ ഉപയോഗിക്കുവാൻ കഴി

വുള്ളവർ ഈ കുസൃഷ്ടിക്ക് ഉദ്യമിക്കുന്നതെന്തിനാണെന്നു അറി യുന്നില്ല. "അമ്മേ എക്സാമിനേഷൻപേപ്പർ വളരെ ഹാർഡാ യിരിക്കുന്നു" എന്നിങ്ങനെയുള്ള മിശ്രപ്രയോഗങ്ങൾ അടുക്ക ളയ്ക്കകത്തുകൂടി കേൾക്കുവാൻ കഴിയും. പത്രങ്ങളിലും മാസി കകളിലും കാണുന്ന ചെറുകഥകളും ലേഖനങ്ങളും നോവലുക ളും ശ്രദ്ധിച്ചുവായിച്ചാൽ, സാഹിത്യത്തിൽകൂടി ഈ വികൃതഭാ ഷ സ്ഥലം പിടിച്ചിട്ടുണ്ടെന്നു ഗ്രഹിക്കാം.

കഴിയുമെങ്കിൽ, ഇംഗ്ലീഷുപദങ്ങളെ അർത്ഥം പ്രകാശിപ്പി ക്കത്തക്കവിധം ഭാഷാന്തരംചെയ്കയാണു യുക്തം 'ഉദ്യാന വിരുന്നു' 'സുവർണ്ണാവസരം' 'നഗരശുചീകരണസംഘം' 'പ്ര ജാസഭ' എന്നിങ്ങനെ പല പദങ്ങളും ഇംഗ്ലീഷിൽനിന്നു അ നുവർത്തമായി ഭാഷയാക്കപ്പെട്ടിട്ടുള്ളവയാകുന്നു. ഇവിടെ ഭാഷ യിൽ മൂലാർത്ഥത്തിനു കോട്ടം ഉണ്ടെന്നു തോന്നുന്നില്ല. എ ന്നാൽ ഇപ്രകാരം ഭാഷയാക്കുന്ന നയം പലപ്പോഴും അയുക്ത വും ആയിരിക്കും. 'വട്ടമേശസ്സഭ' മുതലായ പദങ്ങൾ ഉദാഹ രിക്കപ്പെടാം. സഭയ്ക്കു ഉപയോഗിക്കുന്ന മേശ വട്ടത്തിലായാ ലും ചതുരത്തിലായാലും ഒരു യോഗ്യതയും പ്രത്യേകിച്ചു ഉണ്ടാ കുമെന്നു സാധാരണ മലയാളികൾ ധരിക്കയില്ല. 'സമത്വ സമ്മേളനവും' 'സൌഹാർദ്ദസമ്മേളനവും' 'വട്ടമേശസ്സഭ'യേ ക്കാൾ ഭേദമാകുന്നു. സമത്വവും സൌഹാർദ്ദവും ധർമ്മങ്ങളാ ണ്. അതുകൊണ്ടു സഭയും സമ്മേളനവും ധർമ്മികളുടേതായി രിക്കുന്നതു യുക്തം. 'വാലും തലയും' അല്പം ചെത്തിമിനുക്കി ചില കൂട്ടു ചേർത്തും, ഇംഗ്ലീഷുപദങ്ങൾക്കു ഭാഷാരൂപം വരു ത്താം.

| | |
|---|---|
| അററ്ലാൻറിക്. | അതലാന്തികം. |
| ലണ്ടൻ. | ലണ്ടനം. |
| മലബാർ. | മലവാരം. |
| അഫ്ഗാനിസ്ഥാൻ. | അഫ്ഘനസ്ഥാനം. |

എല്ലാ പദങ്ങൾക്കും ഇപ്രകാരം രൂപഭേദം വരുത്താവുന്നതല്ല. കഴിയുന്നതും ഇങ്ങനെ ചെയ്യുന്നതു നന്ന്. ഭാഷയിൽ പ്രചാ

രം ലഭിച്ചു പ്രതിഷ്ഠിതങ്ങളായ പദങ്ങളെ ഉപേക്ഷിച്ചു, അപരിചിതങ്ങളായ നൂതനപദങ്ങളെ ഉപയോഗിക്കുന്നതിൽ പലൎക്കും വൈമനസ്യം കണ്ടേക്കും. ശിരസ്താരെ, ഒരു സരസകവി ചെയ്തതുപോലെ, 'ശിരസ്ഥാദാരനും' തഹസിൽദാരെ സാഹസദാരനും ആക്കുന്നതു ഭംഗിയായിക്കലാശിക്കുമെന്നു തോന്നുന്നില്ല.

ഗോപാലൻ. ഗോപാൽ.

ശേഖരൻ. ശേഖർ.

കൃഷ്ണദാസൻ. കൃഷ്ണദാസ്.

എന്നിങ്ങനെ മലയാളപദങ്ങളെ ഇംഗ്ലീഷുമരായ വരുത്തി ഉപയോഗിക്കുന്ന നയവും, ശ്ലാഘ്യമല്ലാത്തതാകുന്നു. മിശ്രഭാഷാപ്രയോഗംകൊണ്ടു ഉണ്ടാകുന്ന ഈ മാതിരി ദോഷങ്ങളെ പരിഹരിക്കുന്നതിന് അമാന്തിക്കുവാൻ പാടില്ല. ഈവക ദോഷങ്ങൾ ഗദ്യസരണിയേയാണു പ്രായേണ ബാധിച്ചുകാണുന്നതു്.

സംസ്കൃതഭാഷയുടെ സംസൎഗ്ഗംനിമിത്തം സംഭവിച്ചിട്ടുള്ള ചില ന്യൂനതകളെ കാണിക്കാം. ഭാഷാപദങ്ങൾക്കു സംസ്കൃതപ്രത്യയം ചേൎക്കുന്നതു യോജിപ്പായിരിക്കയില്ല. സംസ്കൃതത്തിലും ഭാഷയിലും ഉള്ള പദങ്ങളെ യോജിപ്പിക്കുമ്പോൾ സാധിക്കും ദോഷം ചിലപ്പോൾ തട്ടിക്കാണുന്നു.

'പൊടിഭിരംഗമണിഞ്ഞതിമേദുരം'

* * * *

സപ്രേമപൂൎവ്വം മഹിതനൃപതേൎവ്വിക്രമാദിത്യനാമ്നഃ
പോക്കാംചക്രേതരുണജലദം കാളിദാസഃ കവീന്ദ്രഃ

ഇവിടെ 'പൊടിഭിഃ' 'പോക്കാംചക്രേ' എന്ന പ്രയോഗങ്ങൾ നോക്കുക. ഭാഷാപദങ്ങൾക്കു് ഇപ്രകാരം സംസ്കൃതപ്രത്യയം ചേൎക്കുന്ന നയം പൂൎവ്വകാലത്തു ആക്ഷേപാൎഹമായിക്കരുതിയിരുന്നില്ല. ഉണ്ണുനീലിസന്ദേശം മുതലായ പ്രൌഢകാവ്യങ്ങളിൽ ഈവിധമുള്ള പ്രയോഗങ്ങൾ സുലഭങ്ങളായി കാണുന്നതിനു ഇതുതന്നെ കാരണം.

'കൊല്ലാദില്ലാതദൈവമറെറാരിടം'

ഇവിടെ സന്ധി വികൃതമായിരിക്കുന്നു. ഇതുപോലെയുള്ള പ്രയോഗങ്ങൾക്ക് ഇനി നമ്മുടെ ഭാഷയിൽ സ്ഥാനം ലഭിക്കുകയില്ല. അതുകൊണ്ട് ഇവയെക്കുറിച്ച് കൂടുതൽ എന്തെങ്കിലും പറയുന്നത് അനാവശ്യമാകുന്നു. "കൊട്ടത്തേങ്ങാഭിരപ്പൈപ്പുരവിൽവിതറിയതൈഃ" ഇത്യാദി ശീവോള്ളിനമ്പൂരിയുടെ പ്രയോഗം 'പോക്കാംചക്രേ' മുതലായ പൂർവ്വപ്രയോഗങ്ങളെ ആക്ഷേപിച്ചുചെയ്തിട്ടുള്ളവയാണെന്നു സ്പഷ്ടമാകുന്നു.

ഭാഷാശാസ്ത്രജ്ഞന്മാരുടെ ശ്രദ്ധയെ അർഹിക്കുന്ന ഒരു പ്രധാനവിഷയമാകുന്നു ലിപിസംസ്കരണം. ഇന്നു ലിപികളെ ഉപയോഗിക്കുന്നതിനു വ്യവസ്ഥയില്ല. ഒരു ലിപിയെത്തന്നെ തിരുവിതാംകൂറിലും കൊച്ചിയിലും മലവാരത്തിലും പലവിധം എഴുത്തിൽ ഉപയോഗിക്കുന്നു. ഒരാൾതന്നെ പലപ്പോഴും പലവിധത്തിൽ ഒരു ലിപിയെ ഉപയോഗിക്കുന്നതും സാധാരണമാണ്. അരയുകാരത്തെക്കുറിച്ച് രസികരഞ്ജിനിയിൽ ദീർഘമായ വാദം നടന്നുവെങ്കിലും പറയത്തക്ക തീരുമാനമൊന്നുമുണ്ടായില്ല. ലിപികളെ എണ്ണത്തിൽ കുറച്ചും ആകൃതിയിൽ ചില വ്യത്യാസങ്ങൾ വരുത്തിയും പരിഷ്കരിക്കുന്നതിനുള്ള ചില നിർദ്ദേശങ്ങൾ ഇയ്യിടെ പ്രകാശിതങ്ങളായിട്ടുണ്ട്. കണ്ടിടത്തോളവും ആ വക നിർദ്ദേശങ്ങളെ പൊതുവേ മലയാളികൾ സമ്മതിക്കുമെന്നു തോന്നുന്നില്ല. കുഴപ്പങ്ങളേയും വിഷമതകളേയും വർദ്ധിപ്പിക്കുന്ന യാതൊരു നിർദ്ദേശത്തേയും നിർമ്മിക്കാതെയിരിക്കയാണു നല്ലത്.

അശ്രദ്ധകൊണ്ടു എഴുത്തിൽ കാണുന്ന പല ന്യൂനതകളേയും എളുപ്പം പരിഹരിക്കാം; അല്പം മനസ്സിരുത്തിയാൽ മതിയാകും. മുമ്പ്, അമ്പ്, അമ്പത്, എമ്പതു, വമ്പു, കാമ്പു, ഒമ്പത്, എന്നി പദങ്ങളെ എഴുതുന്നതിൽ വ്യത്യാസമില്ലാതെ എല്ലായിടത്തും 'മ്പ' ഉപയോഗിക്കുന്നതു ദുർല്ലഭമല്ല. 'ൻപ' 'മ്പ' എന്നിവയെ തിരിച്ചറിയത്തക്കവിധം ഉപയോഗിക്കേണ്ടതാകുന്നു. 'അൻപിനേയും' 'അമ്പിനേയും' വ്യത്യാസമില്ലാതെ ഒരുപോലെ ഉപയോഗിച്ചാൽ അതുകൊണ്ട് ആ

പത്തു് ഉണ്ടാകുന്നതാണല്ലോ. ഇതുപോലെ വേറെയും പല പദങ്ങളെക്കുറിച്ചു പറയാവുന്നതാണു്. അല്പമായ ശ്രദ്ധകൊണ്ടു് ഈ മാലിന്യത്തെ ദൂരീകരിക്കാം.

ഇനി ചില പദങ്ങളുടെ കാൎയ്യമാണു പറയുവാനുള്ളതു്. ധൃതി, ധൃതഗതി, പ്രമാദം, ജിവച്ഛവം, ജീവസ്സ്, ഉത്തരിക്കുക മുതലായ പല പദങ്ങളും അസ്ഥാനത്തിൽ ഉപയോഗിക്കപ്പെടുന്നു. ദ്രുതം ദ്രുതഗതിയെന്ന അൎത്ഥത്തിൽ ധൃതിയും ധൃതഗതിയും യോജിക്കുകയില്ല. ധൃതിക്കു (ധരിക്കുന്നതു) ധൈൎയ്യം എന്നാണു് അൎത്ഥം. 'ധൃതഗതി' ഭാഷയിലെ ഒരു ശൈലിയായി ഭവിച്ചിരിക്കുന്നു. ഇനി അതു മാറുമെന്നു തോന്നുന്നില്ല. സംസ്കൃതത്തിലെ ദ്രുതഗതിയിലെ 'ദ്രു' (സംഭ്രമംകൊണ്ടു) 'ധൃ' ആയി മാറിയെന്നു സമാധാനിക്കാം. അതുകൊണ്ടു സുഖമായിട്ടില്ലെങ്കിലും, 'ധൃതഗതി' ഒരുവിധം ശരിയാക്കാൻ കഴിയും. എന്നാൽ 'ധൃതി'ക്കു ഈ സമാധാനം ശരിയല്ല. വേഗം എന്ന അൎത്ഥത്തിൽ ഈ പദം ഉപയോഗിക്കുന്നതു സാധുവാകുകയില്ല. പത്രങ്ങളിലൊക്കെയും 'പ്രമാദമായ കലക്കേസ്സും അടിപിടിയും' ധാരാളം കാണാറുണ്ടു്! ഇവിടെ പ്രമാദത്തിനു (അനവധാനത) ഒരുവിധം ക്ലേശിച്ചു അൎത്ഥം ഉണ്ടാക്കാം. സഭകളും കല്യാണവും മററും ഘോഷമായി നടത്തുന്നിടത്തു 'പ്രമാദം' പററുന്നതാണു കഷ്ടം! മനസ്സിരുത്താഴ്കയാൽ സംഭവിക്കുന്ന പിഴ, എന്ന അൎത്ഥത്തിൽ അല്ലാതെ 'പ്രമാദം' യോജിക്കുകയില്ല. ജിവച്ഛവം, ജിവച്ഛവം ആയാൽ മതിയാകും. 'ജീവസ്സിനു' ശരിയായ ഒരു അൎത്ഥം ധരിക്കുവാൻ ക്ലേശമുണ്ടു്. ഉത്തരം പറയേണ്ടതായി വരിക (പറയുക) എന്ന അൎത്ഥത്തിലാണു് 'ഉത്തരിക്കുക' പ്രയോഗിക്കപ്പെടുന്നതു്. ഇതു കച്ചേരികളിൽ അഭിഭാഷകന്മാരും മററും അധികം പ്രയോഗിക്കുന്ന ഒരു വാക്കാണു്. 'ഉത്തര'ത്തെ ക്രിയാരൂപത്തിൽ വികൃതമാക്കിയതിൽനിന്നാണു 'ഉത്തരിക്കുക'യുടെ ഉല്പത്തി. ഇതുപോലെ അസ്ഥാനത്തിൽ ഉപയോഗിക്കപ്പെടുന്ന പല പദങ്ങളും ഭാഷയിൽ ഉണ്ടു്. അവയെ കുറയെന്നമെന്നല്ല, അൎത്ഥം അറിഞ്ഞു

വേണ്ട സ്ഥാനത്തു ഉപയോഗിക്കണമെന്നാണു, പറയുന്നതു്. അല്ലെങ്കിൽ വക്താവിന്റെ ആശയം ശ്രോതാക്കൾ പലപ്പോഴും തെറ്റിദ്ധരിക്കാൻ ഇടയാകും.

പദ്യകാവ്യങ്ങളെ ബാധിക്കുന്നവയായി പല ദോഷങ്ങളും ഉണ്ടു്. ഈ ഗ്രന്ഥത്തിൽതന്നെ മുൻപു പല സന്ദർഭങ്ങളിലും അവയുടെ സ്വഭാവം കാണിച്ചിട്ടുള്ളതാകുന്നു. അവയിലേക്കു വായനക്കാരുടെ ദൃഷ്ടി പതിയുമെന്നു വിശ്വസിക്കുന്നു. ഇവിടെ ഒരു പ്രധാനദോഷത്തെക്കുറിച്ചു പറയുവാനുണ്ടു്. അതായതു സന്ധിശൂന്യതയാകുന്നു. പദ്യകാവ്യത്തെ സംബന്ധിച്ചിടത്തോളവും ഇതു സഹൃദയന്മാൎക്കു വളരെ സങ്കടത്തെ ജനിപ്പിക്കുന്ന ഒരു ദോഷമാണെന്നു പറയേണ്ടിയിരിക്കുന്നു. ഗീതങ്ങൾക്കു ഒരു ഗാനസുഖം കിട്ടുവാനുണ്ടു്. അതു ശ്ലേഷം എന്ന ഗുണംകൊണ്ടേ ലഭിക്കുകയുള്ളു. ഭംഗിയേറിയ പദങ്ങളെ സുഭഗമായി ഘടിപ്പിക്കുന്നതുകൊണ്ടു് ഈ ശ്ലേഷം ഉണ്ടാകുന്നു. ഇയ്യിടെ പ്രസിദ്ധപ്പെടുത്തിയ കണ്ണശ്ശരാമായണം ബാലകാണ്ഡത്തിൽനിന്നു ഒരു ഭാഗം ഉദ്ധരിക്കാം. സന്ധിരാഹിത്യം എത്രമാത്രം ക്ലേശകരമാണെന്നു ഈ ഭാഗം തെളിയിക്കുന്നതാണു്.

ആനന്ദാമൃതസാരം അരൂപം
    അശേഷജഗത്പരിപൂൎണ്ണവും ആയേ
താൻഅന്തവും ആദിയും ഇല്ലാത
    ചരാചരഭൂതനിധാനസ്വരൂപം
മാനംകൊണ്ടു അറിവാൻ അരുതായ്
    അരുമാമറയിൻ മുതലായ് ഒരുനാളും
ദീനംവാരാതോരുപരാപര
    ദിവ്യാത്മാനംവന്ദിക്കുന്നേൻ.

ഇവിടെ 'ആനന്ദാമൃതസാരം അരൂപം' 'പരിപൂൎണ്ണവും ആയേ' 'അന്തവും ആദിയും ഇല്ലാത' എന്നിങ്ങനെയുള്ള സന്ധിരഹിതങ്ങളായ പ്രയോഗങ്ങൾക്കു ഗാനസുഖം അല്പവും ഇല്ലെന്നുള്ളതോ ഇരിക്കട്ടെ! അവയെ ഈ നിലയിൽ ഉച്ചരിക്കുവാൻതന്നെ സാധിക്കുകയില്ല. ഒരു ശരീരത്തിൽ ചേൎന്നിരിക്കേണ്ട അംഗങ്ങളെ മുറിച്ചു പ്രത്യേകം പ്രത്യേകം വയ്ക്കുന്നതായാൽ വ്യ

ക്തമാകുന്ന വൈരൂപ്യവും അശക്തിയും ആണ് ഇവിടെ കാണുന്നതു്. 'ആനന്ദ അമൃത' 'ചര അചര' 'പര അപര' എന്നിങ്ങനെ, സന്ധി കൂടാതെ പ്രയോഗിക്കുന്നതു സർവ്വഥാ ദുഷ്ടവും ക്ലിഷ്ടവും ആണെങ്കിൽ അതുപോലെതന്നെയല്ലയോ 'സാരം അരൂപം' 'പൂർണ്ണവും ആയേ' എന്നിങ്ങനെയുള്ളവയുടെ സ്ഥിതിയും! വാസ്തവത്തിൽ 'ആനന്ദാമൃതത്തെ' 'ആനന്ദ അമൃത' എന്നു മുറിച്ചു ഉപയോഗിച്ചാൽ വായനക്കാരുടെ ആനന്ദാമൃതം മുറിഞ്ഞുതന്നെ പോകും. 'സാരമരൂപം' 'പൂർണ്ണവുമായേ' എന്നിങ്ങനെ സന്ധിചേർത്തു ഉപയോഗിക്കുന്നതുതന്നെ സുഖം.

ഭാഷയുടെ സംസ്കാരത്തെ സംബന്ധിച്ചിടത്തോളവും പ്രാധാന്യമേറിയ പല വിഷയങ്ങളിലും ശാസ്ത്രജ്ഞന്മാർ ദൃഷ്ടി പതിപ്പിക്കേണ്ടതായിട്ടുണ്ടു്. ആ വക ചില വിഷയങ്ങളെക്കുറിച്ചു ദിങ്മാത്രം കാണിക്കുകയേ ഇവിടെ ചെയ്തിട്ടുള്ളു. ഇതരഭാഷകൾക്കെന്നതുപോലെ, യുക്തമായ വ്യവസ്ഥയും ശുദ്ധിയും കൈരളിക്കും ലഭിക്കണം. ഭാഷാലോകത്തിൽ കടന്നു ആർക്കും എന്തും (എങ്ങിനേയും) കാട്ടാമെന്നുള്ള നില അഭിമാനകരമല്ല. വിവിധവിഷയങ്ങളെ അധികരിച്ചു വേണ്ടിടത്തോളവും ശാസ്ത്രങ്ങളും അവയെ സമർത്ഥിച്ചുകൊണ്ടുള്ള നിരൂപണങ്ങളും തുടരെത്തുടരെ ഉണ്ടായിക്കൊണ്ടിരിക്കണം. എന്നാൽ ക്രമേണ പൊതുജനങ്ങളും അവയെ ആദരിക്കും. ഇപ്രകാരം ഒരു മാഹാത്മ്യവും ശ്രേയസ്സും കാലതാമസംകൂടാതെ കൈരളിക്കു ലഭിക്കുമാറാകട്ടെ.



# ശുദ്ധിപത്രം.

| പുറം | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| 11 | 1 | ഗതാഋചം | ഋചിം |
| 11 | 2 | ഗതജ്ജ്ഷം | ഗതാഗതജ്ജ്ഷം |
| 16 | 17 | നൈകരസഃ | നൈകൊരസഃ |
| 18 | 2 | മീയതേ | മീയസെ |
| 27 | 6 | ശിരൊ | ഗിരൊ |
| 27 | 30 | ശോഭി | നശി |
| 33 | 13 | ദനതാൻ | ദേതാൻ |
| 41 | 26 | കണ്ണ | കണ്ണു |
| 46 | 20 | രതന്മാരാക്കി | രതമാക്കി |
| 51 | 18 | കമ്പാ | കമ്പം |
| 52 | 28 | ഭാഗങ്ങളെ | ഭാഗങ്ങൾ |
| 80 | 19 | മരുവുകരുകി | മരുവുകളകി |
| 81 | 22 | വിപലനെ | വിവലനെ |
| 83 | 10 | ശരാമ്പനെ | ശരാസനെ |
| 86 | 8 | പ്രേഷിതാ | പ്രേക്ഷിതാ |
| 86 | 20 | അരതി | അരുതി |
| 87 | 6 | ങ്ങിരുത്തം | ങ്ങിരുന്നം |
| 87 | 13 | ക്കുട | ക്കുട്ടി |
| 89 | 12 | വചാരെ | വിചാരെ |
| 89 | 14 | വേണ്ടു | വേണ്ടതു |
| 91 | 11 | കമ്പീലാത്മ | കമ്പിലാത്മ |
| 91 | 22 | ഭാഷ | ഭാഷണ |
| 93 | 3 | ആണെങ്കിലും | ആണെങ്കിൽ |
| 93 | 21 | അശാഖതാം | അഗായതാം |
| 93 | 29 | രൊദ്രം | രൌദ്രം |
| 97 | 11 | സഭ്ദ | സദ്ഭ |
| 97 | 24 | വരന്നോരു | പരന്നോരു |
| 97 | 27 | ചേർത്തും | പേർത്തും |
| 99 | 14 | മത്രെ | മല്ലൊ |

കേരള സാഹിത്യ അക്കാദമി

| പുറം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 100 | 4 | കിട്ടിയില്ല | കിട്ടിയിട്ടില്ല |
| 103 | 24 | നമു | നരു |
| 109 | 1 | ന്നമ്മൊഴി | ന്നമൊഴി |
| 109 | 30 | മുട്ടൊന്നു | മറെറാന്നു |
| 115 | 13 | ന്നോക്കൊരുമണ്ണം | ന്നേക്കൊരുവണ്ണം |
| 116 | 24 | നീരീല്ലാത | നീരില്ലാത |
| 121 | 20 | ഭറെറാരു | മറെറാരു |
| 124 | 10 | പോലല്ലമോ | പോരുമോ |
| 125 | 22 | തേഷ | നേഷ |
| 125 | 25 | ഗ്രീമ | ഗ്രീവ |
| 129 | 22 | ന്തകം | ന്തളം |
| 136 | 6 | പാദ | പദ |
| 137 | 14 | ക്ഷന്തവ്യങ്ങളായ | ക്ഷന്തവ്യമായ |
| 140 | 11 | സ്സ്രോത്രം | സ്തോത്രം |
| 141 | 2 | വണ്ണന | വണ്ണന |
| 142 | 27 | മൂട്ടമോ | ചൂട്ടമോ |
| 147 | 23 | ചട്ടമ്പു | ചമ്പു |
| 152 | 7 | സന്ധിദേശ | സന്ധിദശ |
| 156 | 19 | ഔന്ന്യത്യം | ഔന്നത്യം |
| 159 | 17 | ഭാരതതി | ഭാരതത്തി |
| 164 | 24 | സന്ദഭ | സന്ദർഭ |
| 168 | 12 | ത്തന്നെ | തന്നെ |
| 169 | 16 | എന്ന | എന്നും |
| 172 | 10 | വാല്മീക | വാല്മീകി |
| 177 | 28 | ഫ്രൈഷ | പ്രൈഷ |
| 180 | 3 | പല്ലവാവാരി | പല്ലവാപാതി |
| 180 | 10 | യും തണ്ട | യുൽകണ്ഠ |
| 181 | 16 | താപദ്യാപ | താവദ്യാവ |
| 182 | 15 | ഭഗവൽ | ഭഗവൻ! |
| 182 | 22 | ത്തകള | ത്തക്ക |
| 184 | 23 | ആവേശ | ആവേഗ |
| 189 | 32 | വിദ്യാസ | വിന്യാസ |
| 196 | 23 | മല | വല |
| 19) | 5 | മുള്ള | മുള്ള |

കേരളസാഹിത്യ അക്കാദമി

| പുറം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 199 | 19 | സാരള്യാളി | സാരള്യാദി |
| 215 | 25 | വാല്മ്മീമി | വാല്മ്മീകി |
| 221 | 10 | കഴിയും | കഴിയും |
| 224 | 28 | കാവ്യന്റെ | കാവ്യത്തിന്റെ |
| 225 | 5 | ഉണ്ടെന്നും | ഉണ്ടെന്ന് |
| 232 | 14 | രൂപകങ്ങ | കൃതിക |
| 240 | 29 | ഹൃദ | ഹൃദയ |
| 246 | 6 | സമാജോ | സന്മാര്ഗ്ഗോ |
| 248 | 4 | ശങ്കരാചാര്യസ്വാമി | |
| 249 | 11 | ഈശര | ഈശ്വര |
| 255 | 28 | (പി. നാരായണപ്പിഷാരടി) | (പി. നാരായണപിഷാരടി) |
| 261 | 10 | ച്ചിട്ടുണ്ടെന്നു | യിട്ടുണ്ടെന്നു |
| 262 | 1 | പുരളി | ഖുരളി |
| 278 | 11 | കാനകീ | ജാനകീ |
| 279 | 14 | ( | |
| 279 | 15 | ) | |
| 279 | 18 | ദവ്യ | ദവ്യ |
| 286 | 12 | കോണ്ടു | കൊണ്ടെ |
| 289 | 13 | * | ന |
| 289 | 24 | * | ന |
| 296 | 12 | വഞ്ച | പഞ്ച |
| 297 | 2 | സമുൽകഷ | സമുൽകഷ |
| 298 | 5 | ശ്വശ്രൂശ്വ | ശ്വശ്രൂശ്വ |
| 298 | 23 | ശ്വശൂര | ശ്വശുര |
| 300 | 13 | വ്യാധി | വ്യാഭി |
| 300 | 24 | കാട്ടു, | കാട്ടുകൊണ്ടു, |
| 302 | 3 | വിവന | വഹന |
| 303 | 24 | രരന്ദ | മരന്ദ |
| 307 | 2 | കൃതജ്ഞത | കൃതഘ്ന |
| 310 | 18 | സ്തോസ്ര | സ്തോത്ര |
| 311 | 12 | സീതാരാഘ | സീതാരാഘവരാഘ |
| 312 | 6 | ഹൃദയന്മാർ | സഹൃദയന്മാർ |
| 315 | 21 | ഫ | ന |

| പുറം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 315 | 25 | ഫ | ർ |
| 315 | 31 | ഫ. ഫ | ന. ർ |
| 317 | 20 | കാമൈ | മാമൈ |
| 318 | 13 | ഉപയോഗ | ഉപയോഗിക്ക |
| 325 | 11 | രണ്ടുഭാ | രണ്ടുഭാഷ |
| 329 | 13 | സാരം | സംസാരം |
| 329 | 19 | കൊരണ്ട | കൊണ്ടെ |
| 355 | 29 | ദില്ലാ | ദില്ലം |
| 356 | 6 | യോഗം | യോഗങ്ങൾ. |

കുറിപ്പ്:— നവവൃ..ം വശത്ത് ..ട്ടവിൽനിന്ന് ആറാം വരിയിൽ നിശ്ചയമില്ലാഞ്ഞ എന്നുള്ളത് നിശ്ചയം എന്ന് തിരുത്തി വായിക്കേണ്ടതാകുന്നു.



